# ശ്രീത്രിപുരാരഹസ്യം

വിവർത്തനം

വരവൂർ ശാമുമേനോൻ




പ്രസിദ്ധീകരണം

ശ്രീവിദ്യാധിരാജാ
പബ്ലിക്കേഷൻസ്
ഗീതാഞ്ജലി
പെരുമൺ, കൊല്ലം_691601

digitized by www.sreyas.in

ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്
ഗ്രന്ഥാവലി നമ്പർ - 23

# ശ്രീത്രിപുരാരഹസ്യം

(വിവർത്തനം)


കവിതിലകൻ
വരവൂർ ശാമുമേനോൻ






പ്രസിദ്ധീകരണം:
ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്
ഗീതാഞ്ജലി, പെരുമൺ, കൊല്ലം 691601



digitized by www.sreyas.in

SRI VIDYADHIRAJA PUBLICATIONS
GRANDHAVALI No. 23

Malayalam

# SRI THRIPURARAHASYAM

Poetry

by KAVITHILAKAN
VARAVOOR SAMUMENON

FIRST PUBLISHED IN 1929

SECOND IMPRESSION JUNE 1989

PRINTED AT JOSE PRINTERS, KARALI JUNCTION

QUILON - 690543

COPIES - 1000

PRICE RS 42-00

PUBLISHED BY

SRI VIDYADHI RAJA PUBLICATIONS
GEETHANJALI, PERUMON, QUILON 691601

COPY RIGHT
K. R. C. PILLAI

SRI VIDYADHIRAJA PUBLICATIONS,
PERUMON, QUILON 691601

digitized by www.sreyas.in

# ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്
# ഉപദേശക സമിതി

**1. പത്മശ്രീ ഡോ: ശൂരനാട്ടു കുഞ്ഞൻപിള്ള**

**2. ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്**

**3. പ്രൊഫസർ പി. ആർ. നായർ**

**4. ശ്രീ. ഓച്ചിറ എൻ. എസ്. പണിക്കർ**

## ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്
## ഗ്രന്ഥാവലി

1 മനോനാശം അഥവാ ശുദ്ധാദ്വൈതഭാവന
—ശ്രീമദ് വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ വില 12 00
2 വിജ്ഞാന തരംഗിണി 1-ാം ഭാഗം
—ശ്രീ നീലകണ്ഠതീത്ഥപാദസ്വാമികൾ വില 15 00
3 വിജ്ഞാന തരംഗിണി 2-ാം ഭാഗം
ശ്രീ നീലകണ്ഠതീത്ഥപാദസ്വാമികൾ വില 15 00
4 ഭജഗോവിന്ദം-വ്യാഖ്യാനം കെ.ആർ.സി.പിള്ള വില 12 00
5 ലഘു വാസുദേവമനനം ഭാഷ 1-ാം ഭാഗം വില 5 00
6 ലഘു വാസുദേവമനനം ഭാഷ 2-ാം ഭാഗം
—വിവർത്തനം കടവൂർ ജി. വേലുനായർ വില 6 00
7 വേദാന്തമാലിക
—ശ്രീ നീലകണ്ഠതീത്ഥപാദസ്വാമികൾ വില 8 00
8 ഹഠയോഗപ്രദീപിക (വിവർത്തനം)
—ശ്രീ നീലകണ്ഠതീത്ഥപാദസ്വാമികൾ വില 12 00
9 വേദാന്തമണിവിളക്ക്
—ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ വില 10 00
10 ഗീതാഞ്ജലി (ശ്രീകൃഷ്ണ സ്തോത്രം)
—കെ. ആർ. സി. പിള്ള വില 10 00
11 ശ്രീരാമഗീതാ ഭാഷ (വിവർത്തനം)
—ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ വില 7 00
12 ബ്രഹ്മാഞ്ജലി (രണ്ടാം ഖണ്ഡം)
—ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ വില 8 00
13 സൗന്ദര്യലഹരി (വിവർത്തനം)
—കടവൂർ ജി. വേലുനായർ വില 10 00
14 രാജരാജേശ്വരി സ്തോത്രം
—പട്ടത്താനം കെ. ദാമോദരൻപിള്ള വില 6 00
15 ഭർത്തൃഹരിദർശനം (വിവർത്തനം)
—കടവൂർ ജി. വേലുനായർ വില 8 00
16 ബ്രഹ്മാഞ്ജലി (ഒന്നും മൂന്നും ഖണ്ഡം)
—ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ വില 10 00

digitized by www.sreyas.in

17 Sri Chattampi Swamikal
The Great Scholar-saint of Kerala
Dr. K. P. K. Menon വില 12 00

18 ശ്രീ വിദ്യാധിരാജ സ്മരണാഞ്ജലി വില 10 00

19 ശ്രീ ചട്ടമ്പിസ്വാമികൾ (ജീവചരിത്രം)
—കെ. ഭാസ്ക്കരപിള്ള വില 20 00

20 ശ്രീചക്രപൂജാകല്പം
—ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ വില 15 00

21 ദേവാർച്ചാ പദ്ധതി
—ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികൾ വില 12 00

22 ഭാഷാ തിരുക്കറൾ
—ശ്രീ. തിരുവല്ലം ഭാസ്ക്കരൻനായർ വില 20 00

23 ത്രിപുരാ രഹസ്യം
വിവർത്തനം കവിതിലകൻ വരവൂർശാമുമേനോൻ വില 42 00

24 ശിവമനനം അഥവാ വിവേകസാരം
(തമിഴിൽനിന്നുള്ള തർജ്ജിമ)
—ശ്രീ കുളത്തൂർ രാമൻപിള്ള വില 12 00

25 ആദിഭാഷ
—ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ വില 15 00

26 വേദാധികാരനിരൂപണം
—ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ വില 12 00

27 അംബാകൃപാംബുവാഹ:
വ്യാഖ്യാനം— പ്രൊഫ: പി. ആർ. നായർ വില 8 00

28 വിജ്ഞാനതരംഗിണി 3-ാം ഭാഗം
—ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ വില 15 00

29 ശ്രീ കണ്ഠാമൃതലഹരി
വ്യാഖ്യാനം—പ്രൊഫ. ഡി. കൃഷ്ണനുണ്ണി വില 8 00

30 ശ്രീ ശിവാനന്ദ സരസ്വതി (ജീവചരിത്രം)
—സ്വാമി നാരായണാനന്ദ വില 15 00

31 ശ്രീ ശിവമഹാപുരാണം ഭാഷ-അവതാരിക വില 10 00
—ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

32 കവിതാമാല്യം വില 7 00

33 അദ്വൈത പാരിജാതം
വ്യാഖ്യാനം—പ്രൊഫ. എം.എച്ച്.ശാസ്ത്രികൾ വില 12 00

34 ആത്മബോധം —ശ്രീമദ് ശങ്കരാചാര്യസ്വാമികൾ
(വിവർത്തനം) പന്തപ്ലാവഴത്തു ചെല്ലപ്പൻപിള്ള വില 7 00

digitized by www.sreyas.in

# പ്രസാധകക്കുറിപ്പ്

പരമഭട്ടാര ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമി തിരുവടികളുടെയും ആ മഹാത്മാവിന്റെ ശിഷ്യപ്രമുഖനും യോഗിവര്യനുമായ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളുടെയും ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിൽ പല പ്രതിബന്ധങ്ങളെയും നേരിട്ടുകൊണ്ടാണെങ്കിലും ജാഗ്രതയോടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ പബ്ലിക്കേഷന് ഈ ആചാര്യന്മാരുടെ 14 ഗ്രന്ഥങ്ങൾ ഉൾപ്പെടെ ഇരുപത്തി അഞ്ചെണ്ണം ചുരുങ്ങിയ കാലയളവിനുള്ളിൽ പ്രസിദ്ധീകരിക്കാനുള്ള ഭാഗ്യം ഉണ്ടായിട്ടുണ്ട്. അവയിൽ 8 സംസ്കൃതഭാഷാ വിവർത്തനങ്ങളും 14 മലയാള ഗ്രന്ഥങ്ങളും 2 തമിഴ് വിവർത്തനങ്ങളും ഒരു ഇംഗ്ലീഷും ഉൾപ്പെടുന്നു. ശ്രീ ചട്ടമ്പിസ്വാമികളുടെ വേദാധികാര നിരൂപണം, പ്രാചീന മലയാളം ശ്രീചക്രപൂജാകല്പം, ആദിഭാഷ തുടങ്ങിയ ഗ്രന്ഥങ്ങളും സ്വാമികളുടെ ജീവചരിത്രവും അച്ചടിയിലാണ്. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സംസ്കൃത ഗ്രന്ഥങ്ങൾ വ്യാഖ്യാനിച്ചു കൊണ്ടിരിക്കുന്നതേയുള്ളു.

ഇന്ന് ആദ്ധ്യാത്മികഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിന് ലാഭേച്ഛുക്കളായ പ്രസിദ്ധീകരണക്കാർ ആരും മുന്നോട്ടു വരുന്നില്ല. അതിനുകാരണം, ലൈംഗിക ശാസ്ത്ര ഗ്രന്ഥങ്ങളും, യുവജനതയെ ഹരം പിടിപ്പിക്കുന്ന

digitized by www.sreyas.in

നോവലുകളും പുറങ്ങിയ കാലംകൊണ്ടു് അനേകം കോപ്പികൾ വിൽക്കപ്പെടുമ്പോൾ വിജ്ഞാനപ്രദങ്ങളായ മഹദ്ഗ്രന്ഥങ്ങളും, മററു് ആദ്ധ്യാത്മിക ശാസ്ത്രഗ്രന്ഥങ്ങളും വളരെ കാലം കൊണ്ടുമാത്രമേ വിൽക്കപ്പെടുന്നുള്ളുവെന്നുള്ളതാണു്. പുസ്ക പ്രസാധന മണ്ഡലം മററു് മണ്ഡലത്തേക്കാൾ കൂടുതലായി മൂല്യത്തകർച്ചയെ നേരിട്ടുകൊണ്ടിരിക്കുകയാണല്ലോ. പലപ്പോഴും പുസ്തക പ്രസാധന രംഗത്തെ പ്രശ്നങ്ങളെപ്പററി ചർച്ചചെയ്യപ്പെടുന്ന വേദികളിൽ ഗ്രന്ഥങ്ങളുടെ മൂല്യനിലവാരം മെച്ചപ്പെടുത്തുന്നതിനെപ്പററി ബന്ധപ്പെട്ടവർ മൗനം ദീക്ഷിക്കുന്നതായാണു് നാം കാണുന്നതു്. ഇതു് ആശാസ്യകരമായ ഒരു പ്രവണതയല്ല. ആദ്ധ്യാത്മിക ബോധവും മാനവ സംസ്ക്കാരവും വികസിക്കത്തക്കവണ്ണമുള്ള വിജ്ഞാന പ്രദങ്ങളായ ഗ്രന്ഥങ്ങൾ ഇന്നത്തെ പ്രസിദ്ധീകരണങ്ങളിൽ വളരെകുറഞ്ഞു വരികയാണു്. വായനക്കാരുടെ അഭിരുചിക്കനുസരണമായ ഗ്രന്ഥങ്ങൾ ആണു് തങ്ങൾ പ്രസിദ്ധീകരിച്ചു കൊണ്ടിരിക്കുന്നതെന്നു് പ്രസാധകർ അഭിമാനിക്കുന്നു. കൂടുതൽ ആളുകൾക്കു് ഇഷ്ടപ്പെടുന്ന ഗ്രന്ഥങ്ങളാണു് തങ്ങളുടെ ഗ്രന്ഥശാലകളിൽ ശേഖരിക്കുന്നതെന്നു് അതിന്റെ ഭാരവാഹികളും പറയാറുണ്ടു്. ഉൽകൃഷ്ടഗ്രന്ഥങ്ങൾ നിർബ്ബന്ധമായി വായിക്കണമെന്നും, സ്വന്തം ലൈബ്രറികളിൽ അവ സൂക്ഷിക്കണമെന്നും നിർബ്ബന്ധമുള്ള വ്യക്തികളുടെ എണ്ണം ഇന്നു് കുറവായതിനാൽ അത്തരം ഗ്രന്ഥങ്ങളുടെ വിൽപ്പനയും കുറഞ്ഞുവരിക സ്വാഭാവികമാണല്ലോ.

ഭൗതികസമ്പത്തിന്റെ പുരോഗതി കൊണ്ടുമാത്രം ഒരു ജനത ധന്യരായിത്തീരുകയില്ലെന്നുള്ള വസ്തുത ആധുനിക കാലഘട്ടത്തിന്റെ പ്രശ്നങ്ങളിൽ നിന്നും നമുക്കു മനസ്സിലാക്കാൻ കഴിയും. ധാർമ്മിക മൂല്യങ്ങളിലും

digitized by www.sreyas.in

മാനവ സംസ്ക്കാരത്തിലും അടിയുറച്ച വിജ്ഞാനം ഉൾക്കൊണ്ടെങ്കിൽ മാത്രമേ ഒരു രാഷ്ട്രത്തിനു ഭൗതികവും ഒപ്പം ആത്മീയവുമായ പ്രശ്നങ്ങളെ നേരിടാൻ തക്ക കരുത്തു് ആർജ്ജിക്കാൻ കഴിയുകയുള്ളു, അതുകൊണ്ടാണു് ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും വ്യാപിച്ചു കൊണ്ടിരിക്കുന്ന ധാർമ്മികാധഃപതനത്തിൽ നിന്നും ലോകത്തെ രക്ഷിക്കുന്നതിനു് ആദ്ധ്യാത്മിക മൂല്യങ്ങളുടെ പുനരുദ്ധാരണം അത്യന്താപേക്ഷിതമാണെന്നു് ചിന്തകന്മാർ കരുതുന്നതും. എന്നാൽ ജനങ്ങളെ ധാർമ്മികമായി പ്രബുദ്ധരാക്കുവാൻ നിയമപരമായി ബാധ്യതയുള്ള മതസ്ഥാപനങ്ങളും, സംഘടനകളും ആദ്ധ്യാത്മികാചാര്യന്മാരുടെ നാമധേയത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മററു സ്ഥാപനങ്ങളും എല്ലാം ധാരാളം ധനം ദുർവ്യയം ചെയ്തുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ, യുഗപ്രഭാവന്മാരുടെ മഹദ്ഗ്രന്ഥങ്ങൾ പോലും പ്രസിദ്ധീകരിക്കാൻ തയ്യാറാവുന്നില്ലെന്നുള്ള വസ്തുത ഈ സന്ദർഭത്തിൽ ഖേദപൂർവ്വം ഞങ്ങൾ അനുസ്മരിച്ചു കൊള്ളുന്നു.

ശ്രീവിദ്യാധിരാജാ പബ്ളിക്കേഷന്റെ ഗ്രന്ഥാവലിയിൽ 23-ാമത്തെതായി പ്രസിദ്ധീകരിക്കുന്ന ശ്രീ ത്രിപുരാരഹസ്യം കിളിപ്പാട്ടു് കവിതിലകൻ വരവൂർ ശാമുമേനോന്റെ വിവർത്തനത്തിന്റെ രണ്ടാംപതിപ്പാണു്. വേദോപനിഷത്തുകൾ, പുരാണേതിഹാസങ്ങൾ, ദർശനങ്ങൾ ഇവയിലെല്ലാംകൂടി പരന്നുകിടക്കുന്ന ആദ്ധ്യാത്മികതത്ത്വപരമ്പര അപരിമേയമത്രേ. ആ തത്ത്വങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടു് പുരാതനകാലം മുതൽ സംസ്കൃതഭാഷയിൽ അനേകം ഗ്രന്ഥങ്ങൾ നിർമ്മിക്കപ്പെട്ടിട്ടുണ്ടു്. അവയിൽ സുപ്രധാനമായ ഒരു ഗ്രന്ഥമാണു്. **ശ്രീ ത്രിപുരാ രഹസ്യം.** ഈ ഉത്തമേതിഹാസ മൂലഗ്രന്ഥം 12,000 പദ്യങ്ങൾ അടങ്ങിയതാണു്. അതി

digitized by www.sreyas.in

ലെ രണ്ടാം ഖണ്ഡമായ 23 അദ്ധ്യായങ്ങളുള്ള ജ്ഞാനഖണ്ഡം മാത്രമാണ് ഇത്. ഹരിതായനമഹർഷി, നാരദമഹർഷിക്ക് ത്രിപുരാമാഹാത്മ്യം എന്ന ആദ്യഖണ്ഡം ഉപദേശിച്ചുകൊടുത്തതിനുശേഷം മനഃക്ലേശം നീങ്ങാൻ വീണ്ടും ഉപദേശിക്കുന്നതാണ് ഈ ഖണ്ഡം. ദത്താത്രേയൻ പരശുരാമന് ഉപദേശിച്ചതത്ത്വങ്ങളാണ് നാരദന് ഹരിതായനൻ ഉപദേശിക്കുന്നത്. ഇതിൽ വൈദികം പാഞ്ചരാത്രം, ശൈവം, ശാക്തേയം, കാമികം, മുതലായ താന്ത്രികഗ്രന്ഥങ്ങളുടെ സംക്ഷിപ്തവിവരണം കാണാം.

സംസ്കൃതഭാഷാനഭിജ്ഞന്മാരായ കേരളീയർക്ക് ഭാഗ്യവശാൽ സംസ്കൃതഭാഷയിലെ പലഉന്നതഗ്രന്ഥങ്ങളും ഇതിനകം വിവർത്തനങ്ങളിലൂടെയും, വ്യാഖ്യാനങ്ങളിലൂടെയും ലഭിച്ചുകഴിഞ്ഞിട്ടുണ്ട്. അവയിൽ ജ്ഞാനവാസിഷ്ഠം, ദേവീഭാഗവതം, ശ്രുതിഗീത; ശങ്കരവിജയം, തുടങ്ങിയ ഉൽകൃഷ്ടഗ്രന്ഥങ്ങൾ മലയാളത്തിലേയ്ക്ക് വിവർത്തനം ചെയ്ത പണ്ഡിതനും, കവിയും, പ്രതിഭാസമ്പന്നനും, അദ്ധ്യാത്മശാസ്ത്രപാരംഗതനും, ആയ കവിതിലകൻ വരവൂർ ശാമുമേനോനാണ് ശ്രീ ത്രിപുരാരഹസ്യവും വിവർത്തനം ചെയ്തതന്ന് നമ്മെ അനുഗ്രഹിച്ചിട്ടുള്ളത്. ശ്രീ വരവൂർ ശാമുമേനോൻെറ ഒരു ലഘുജീവചരിത്രം കൂടി ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. ഈ ഗ്രന്ഥത്തിൻെറ വിവർത്തനത്തിൻെറ മാഹത്മ്യം, ഗ്രന്ഥകർത്താവിൻെറ വൈശിഷ്ട്യം, സാഹിത്യത്തിലും, ആദ്ധ്യാത്മിക ശാസ്ത്രത്തിലും അദ്ദേഹത്തിനുള്ള പാണ്ഡിത്യം, സർവ്വോപരി അദ്ദേഹത്തിൻെറ വ്യക്തിത്വം എന്നിവയെല്ലാം അറിയുന്നതിന് ആ ജീവചരിത്രം പ്രയോജനപ്പെടും, അതിനാൽ ഗ്രന്ഥകർത്താവിനെപ്പററി ഒന്നും ഈ പ്രസാധകക്കുറിപ്പിൽ സൂചിപ്പിക്കുന്നില്ല. മഹാകവി ഉള്ളൂർ കേരളസാഹിത്യ

digitized by www.sreyas.in

ചരിത്രം 4-ാംവാല്യത്തിൽ 660-661 പേജുകളിലായി ഗ്രന്ഥകർത്താവിന്റെ യോഗ്യതയെപ്പററി ഇപ്രകാരം പരാമർശിച്ചിട്ടുണ്ട്.

"വേദാന്ത വിഷയങ്ങളായ ഗ്രന്ഥങ്ങൾ ഭാഷപ്പെടുത്തുന്നതിൽ അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള പാടവം അന്യകവികൾക്ക് വളരെ വിരളമായേ കൈവന്നിട്ടുള്ളൂ. തുഞ്ചത്തെഴുത്തച്ഛനല്ലാതെ അത്രമാത്രം അനുഗ്രഹം കൈവന്നിട്ടുള്ള ഒരു കവി വേറെ ഉണ്ടെന്നു തോന്നുന്നില്ല. ബൃഹദ്ഗ്രന്ഥങ്ങൾ വിവർത്തനത്തിനായി തെരഞ്ഞെടുക്കുന്നതിലും, അവയെ മനോമോഹനമായ ശൈലിയിൽ തർജ്ജമ ചെയ്യുന്നതിലും അദ്ദേഹം തന്റെ ആസ്തികതയേയും ഔചിത്യബോധത്തെയും, ക്ലേശസഹിഷ്ണുതയേയും, വൈദുഷ്യസമ്മിളിതമായ വാസനാ വൈഭവത്തേയും പദേപദേ പ്രദർശിപ്പിച്ചിട്ടുണ്ട്."

മഹാകവി ഉള്ളൂരിന്റെ പ്രസ്താവം എത്ര വാസ്തവമാണെന്ന് ഈ കൃതി വായിക്കുമ്പോൾ ബോദ്ധ്യപ്പെടുന്നതാണ്.

## ശ്രീത്രിപുരാരഹസ്യം

അദ്വൈത സിദ്ധാന്തത്തിലെ ഉന്നത തത്വങ്ങൾ പ്രതിപാദിക്കപ്പെടുന്ന ജ്ഞാനവാസിഷ്ഠവുമായി സാമ്യമുള്ള ഒരു ഗ്രന്ഥമാണിത്. പ്രതിപാദ്യവിഷയവും, പ്രതിപാദന ശൈലിയും ഒരുപോലെയാണ്. രാജ്യഭരണകാര്യങ്ങളിലും ദൈനന്ദിനാനുഷ്ഠാനങ്ങളിലും ഉദാസീനനായിത്തീർന്ന ശ്രീരാമചന്ദ്രന് അദ്ധ്യാത്മജ്ഞാനവും രാജധർമ്മവും ഉപദേശിച്ചു കൊടുക്കുന്നു ജ്ഞാനവാസിഷ്ഠത്തിൽ. ആ ഉപദേശം സ്വീകരിച്ച് സ്വധർമ്മ നിർവ്വഹണത്തിന്ന് അദ്ദേഹം പ്രാപ്തനായിത്തീരുകയും ചെയ്യുന്നു. ഉപദേഷ്ടാവ് വസിഷ്ഠമഹർഷിയും. ശ്രീത്രിപുരാരഹസ്യത്തിലാകട്ടെ പരശുരാമൻ അദ്ധ്യാത്മശാസ്ത്ര തത്വഗ്രഹണത്തിനുവേണ്ടി ദത്താത്രേയമഹർ

digitized by www.sreyas.in

ഷിയെ ശരണം പ്രാപിച്ച് ഉപദേശങ്ങൾ സ്വീകരിക്കുകയും അങ്ങനെ ജ്ഞാനിയായിത്തീരുകയും ചെയ്യുന്നു. രണ്ടുപേരും ഭഗവാൻെറ അവതാരങ്ങൾ. ഒന്ന് അംശാവതാരവും മററത്ത് ആവേശാവതാരവുമെന്ന് ഭേദം. മനുഷ്യരായവതരിച്ചപ്പോൾ മായാബന്ധം മൂലമുണ്ടായ മൗഢ്യം നീക്കാനും പരമാത്ഥവസ്തുബോധം ഉണർത്തുവാനും ആണ് രണ്ടുപേർക്കും ഈ ഉപദേശങ്ങൾ വേണ്ടിവന്നത്. പ്രയോജനപ്രദമായ ഫലങ്ങൾ സിദ്ധിക്കുകയും ചെയ്തു. മധ്യമാധികാരികളായ മനുഷ്യർക്കാകട്ടെ ഈ രണ്ടുഗ്രന്ഥങ്ങളും മുക്തിക്ക് ഒരുപോലെ പ്രയോജനപ്പെടുന്നതാണെന്ന കാര്യത്തിൽ തർക്കമില്ല. ഈ രണ്ടുഗ്രന്ഥങ്ങളും വിവർത്തനം ചെയ്തിരിക്കുന്നതും പ്രതിഭാസമ്പന്നനും പണ്ഡിതനുമായ ഒരേഒരാൾതന്നെ. അവശ്യം മുമുക്ഷുക്കൾ അറിഞ്ഞിരിക്കേണ്ട ശ്രീവിദ്യാരഹസ്യം, ശ്രീത്രിപുരാ രഹസ്യം ഉൾക്കൊള്ളുന്നു. ഈ ഗ്രന്ഥത്തിൻെറ മഹത്വത്തെപ്പററി ഇതിൻെറ ആരംഭത്തിൽ പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാണ്.—

''ഇഗ്രന്ഥം പാരായണം ചെയ്തിട്ടും സാധുബോധ—
മുൾക്കാമ്പിലുദിച്ചതില്ലെങ്കിലാ മഹാമൂഢൻ
കേവലം ഭാഗ്യഹീനനാണെന്നു ചൊന്നാൽ മതി-
യാവില്ലപ്പുമാൻ സ്ഥാണുതന്നെ സന്ദേഹമില്ല.
നേരേവന്നുപദേശമീശ്വരൻ ചെയ്താലുമ—
പ്പൂരുഷന്നുണ്ടാകയില്ലുൾപ്പൂവിൽ ബോധമെന്നും
അത്രമാഹാത്മ്യമുള്ള ശാസ്ത്രമിജ്ഞാന ഖണ്ഡം
ശ്രദ്ധകൈക്കൊണ്ടു കേൾക്ക, സാമ്പ്രതം ചൊല്ലുന്നേൻ
ഞാൻ''

ഇതിൽ നിന്നും അധ്യാത്മ ജ്ഞാനപ്രദാനത്തിന് ഈ ഗ്രന്ഥത്തിനുള്ള പ്രാധാന്യം വ്യക്തമാണല്ലോ.

ത്രിപുരാ രഹസ്യം എന്ന ഗ്രന്ഥനാമത്തിലെ ത്രിപുരാ എന്ന പദത്തിന് അനേകം അർത്ഥങ്ങൾ പറയാറുകാണുന്നുണ്ട്.

digitized by www.sreyas.in

1 ''മൂർത്തിത്രയസ്യാപി പുരാതനതത്വ–
ത്തദംബികാ ദേവ ത്രിപുരേതി നാമ''
ത്രിമൂർത്തികളെക്കാളും പുരാതനയായവൾ;
2 മനോബുദ്ധിചിത്തങ്ങളാകുന്ന പുരത്തിൽ വസിക്കുന്നവൾ.
3 സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളാകുന്ന പുരത്തിൽ വസിക്കുന്നവൾ.
4 തത്വത്രയമായി ഭിന്നിച്ചു നിൽക്കുന്ന ശക്തി.
(രൗദ്രീ, വൈഷ്ണവീ, ബ്രാഹ്മീ)
ലഘുഭട്ടാരക കവിയുടെ ബാലാവിംശതിയിൽ
ഇപ്രകാരം പറയുന്നു-

''ദേവാനാം ത്രിതയം ത്രയീഹുത ഭുജാം ശക്തിത്രയം ത്രിസ്വരാഃ
ത്രൈലോക്യം, ത്രിപദീ ത്രിപുഷ്കരമഥോ ത്രി ബ്രഹ്മ വർണ്ണാസ്ത്രയഃ
യത്കിഞ്ചി ജ്ജഗതി ത്രിധാനിയമിതം വസ്തുത്രിവർഗ്ഗാദികം
തത്സർവ്വം ത്രിപുരേതി നാമ ഭഗവത്യന്വേതിതേ തത്വതഃ''

വിവരണം;–

ത്രിമൂർത്തികൾ — ബ്രഹ്മാ, വിഷ്ണു, രുദ്രൻ.
അഗ്നിത്രയം — ഗാർഹപത്യ ആഹവനീയ, ദക്ഷിണാഗ്നികൾ
ശക്തിത്രയം — ഇഛാജ്ഞാന ക്രിയാശക്തികൾ
ത്രിസ്വരം — ഉദാത്താനുദാത്തസ്വരിതങ്ങൾ
ത്രിലോകം — സ്വർഗ്ഗം. ഭൂമി, പാതാളങ്ങൾ
ത്രിപദം — മൂന്നുപാദങ്ങളുള്ള ഗായത്രി
ത്രിപുഷ്കരം — ഇടത്തും, വലത്തും, നേരേയും - മൂന്നു ഭാഗത്തിടുന്ന പൂണൂൽ.
ത്രിബ്രഹ്മ — ഋക്, യജുസ്സ്, സാമം.
ത്രിവർണ്ണം — 1 ) സ്വരം, വ്യഞ്ജനം, രണ്ടുമടങ്ങുന്ന അനുസ്വാര വ്യഞ്ജനങ്ങൾ

digitized by www.sreyas.in

2) ബ്രാഹ്മണക്ഷത്രിയവൈശ്യർ
ജഗതി — ത്രിധാനിയമിതം — 1 ധർമ്മാർത്ഥകാമങ്ങൾ
2 ജാഗ്രത്സ്വപ്ന സുഷു
പ്ത്യാദികൾ
ത്രിവർഗ്ഗാത്മാകം — സാത്വിക, രാജസ താമസഭേദമു
ള്ളവ
ത്രിപുരാ — 1) മൂലാധാരാനാഹതാജ്ഞകളാകുന്ന മൂന്നു
ഹാസനാസ്ഥാനങ്ങളോടു കൂടിയവൾ
എന്നു് അധിഷ്ഠാനവാദികൾ
2) അനാഹതാജ്ഞാ ദ്വാദശാന്തം എന്നു്
മൂന്നെന്നു് അധമവാദികൾ.
(കൂടുതൽ വിവരങ്ങൾക്കു് ശിവാശമ രഹസ്യം
നോക്കുക.)

ഇപ്രകാരം യാതൊരു വസ്തുക്കളാണോ മുമ്മൂന്നായി തിരിഞ്ഞിരിക്കുന്നതു് അതെല്ലാംതന്നെ ത്രിപുരയെന്നു പേരുള്ള ഭഗവതിയിൽ അന്വയിക്കുന്നു.

മനുഷ്യശരീരത്തിലെ 6 ആധാരങ്ങളിൽ താഴത്തെ മൂലാധാരം, സ്വാധിഷ്ഠാനം എന്നീ രണ്ടാധാരങ്ങളെ ചേർത്തു് സൃഷ്ടിഖണ്ഡമെന്നും, മദ്ധ്യഭാഗത്തുള്ള മണിപൂരകം, അനാഹതം എന്നീരണ്ടാധാരങ്ങളെ ചേർത്തു് സ്ഥിതിഖണ്ഡമെന്നും, മുകളിലത്തെ രണ്ടാധാരങ്ങളായ, വിശുദ്ധി, ആജ്ഞാ ഇവകളെ ചേർത്തു് സംഹാര ഖണ്ഡമെന്നുംപറയുന്നു. ഇവ യഥാക്രമം ബ്രഹ്മഗ്രന്ഥി, വിഷ്ണുഗ്രന്ഥി, രുദ്രഗ്രന്ഥി എന്ന പേരിൽ അറിയപ്പെടുന്നു. ഈ മൂന്നുഗ്രന്ഥികളെയും കൂടിച്ചേർത്തും ത്രിപുര എന്നു വിവക്ഷയുണ്ടു്. ത്രിപുരാ എന്ന പദത്തിനു് ശ്രീപാർവ്വതി എന്നർത്ഥം. (ത്രിപുര സുന്ദരി ത്രിപുരേശ്വരി) സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളിൽ ജാഗ്രദാദി മൂന്നവസ്ഥകളിലും സാക്ഷിയായി വർത്തിക്കുന്ന ചൈതന്യ ശക്തിസ്വരൂപിണിയായ ദേവിത്രിപുരാ. ത്രിപുരാ രഹസ്യത്തിനു് നിഗൂഢമായ ആത്മതത്ത്വം എന്നുമർത്ഥം.

മറെറാരു നിർവ്വചനം കൂടികാണുക.

digitized by www.sreyas.in

ത്രിമൂർത്തി സത്വാച്ച പുരോഭവത്വാത്
ത്രീമയത്വാച്ച പുരൈവദേവ്യാഃ
ലയേത്രിലോക്യാ അപി പൂരകത്വാത്
പ്രായോ f ംബികായാഃ ത്രിപുരേതിനാമ

ത്രിമൂർത്തി സൃഷ്ടിക്കുകൂടി മുൻപുള്ളവളാകയാൽ ത്രിപുര.

പണ്ടേതന്നെ വേദങ്ങളിലെ കർമ്മം, ഉപാസനാ, ജ്ഞാനം എന്നീ മൂന്നു കാണ്ഡങ്ങളുടെ സ്വരൂപമുള്ള വളാകയാൽ ത്രിപുര.

പ്രളയശേഷം മൂന്നുലോകങ്ങളെയും വീണ്ടും പൂരിപ്പിക്കു (സൃഷ്ടിക്കു) ന്നവഠം ആകയാൽ ത്രിപുര.

സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ പുര (ശരീര) ത്രയത്തിൽ സാക്ഷിരൂപേണ ആത്മസ്വരൂപിണിയായി വിളങ്ങുന്നവളാകയാൽ ത്രിപുര.

രഹസ്യം എന്നതിനു് സത്താസിദ്ധാന്തം എന്നർത്ഥം.

ത്രിപുരയുടെ സത്യാവസ്ഥയെ സ്ഥാപിക്കുന്ന ഗ്രന്ഥം ത്രിപുരാരഹസ്യം. ക്ഷണികവിജ്ഞാന വാദസ്വരൂപം, (ബൗദ്ധ) നിഷ്കാരണ കാര്യോൽപ്പത്തി വാദസ്വരൂപം (ചാർവ്വാക) മുതലായ നാസ്തിക ദർശനങ്ങളെയും ബാഹ്യദൃശ്യസമുദായ സത്താവാദ സ്വരൂപമായ വൈശേഷികം, പ്രകൃതിപുരുഷവാദ സ്വരൂപമായ സാംഖ്യം, തുടങ്ങിയ ആസ്തികദർശനങ്ങളെയും, ചൈതന്യക്രിയാശക്തി വാദികളായ ആരംഭവാദികളെയും എല്ലാം യുക്തിയുക്തം ഖണ്ഡിച്ചു്, ദൃഗ്ദൃശ്യവിവേകസ്വരൂപമായ അദ്വൈതത്തിൻെറ സർവ്വോൽക്കൃഷ്ട പദവിയെ സ്ഥാപിക്കുന്ന ഗ്രന്ഥമാണ് ഇതു്.

## ഉള്ളടക്കം

ഈ ഗ്രന്ഥത്തിൽ അദ്ധ്യാത്മശാസ്ത്രതത്വങ്ങഠം 22 അദ്ധ്യായങ്ങളിലായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു.

digitized by www.sreyas.in

ഉന്നത പാഠങ്ങൾ വളരെ ലളിതമായി ചോദ്യോത്തര രൂപത്തിൽ ആണു് വിവരിച്ചിരിക്കുന്നതു്. കഥാകഥനത്തിൽക്കൂടി തത്ത്വങ്ങൾ വിശദീകരിക്കുകയെന്നതു് ഒരു പ്രാചീന സമ്പ്രദായമാണു്. ''കർത്തവ്യകർമ്മാനുഷ്ഠാന കൃഷ്ണസർപ്പത്തിന്റെ വക്ത്രത്തിൽപെട്ടു് ആർത്തനായിക്കഴിയുന്ന എന്നെ മുക്തനാക്കേണമേ '' എന്നു് അപേക്ഷിച്ചുകൊണ്ടു് ത്രികാലജ്ഞനായ ദത്താത്രേയമഹർഷിയുടെ മുൻപിൽ സാഷ്ടാംഗപ്രണാമംചെയ്യുന്ന പരശുരാമനിൽ കരുണാർദ്രനായിട്ടു് മോക്ഷപ്രാപ്തിക്കുവേണ്ടിയുള്ള ബുദ്ധിയുണ്ടായതിൽ അദ്ദേഹത്തെ അഭിനന്ദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തുകൊണ്ടാണു് മഹർഷി ആദ്ധ്യാത്മികശാസ്ത്രത്തിലെ അതിപ്രധാനതത്ത്വങ്ങൾ ഓരോന്നായി ഉപദേശിച്ചുകൊടുക്കുന്നതു്.

ഈ സംസാരത്തിൽനിന്നും മുക്തനായിത്തീരണമെന്നുള്ള ദൃഢനിശ്ചയമാണു് മുക്തിസാധനയുടെ ആദ്യപടിയായി ഒരുവനുണ്ടാകേണ്ടതു്. അതിനാൽ 2-ാം അദ്ധ്യായം 'വിചാരമാഹാത്മ്യം' എന്നു് പറയപ്പെടുന്നു. മൂന്നാമദ്ധ്യായത്തിൽ സത്സംഗത്തിന്റെ മഹത്ത്വം വിവരിക്കുന്നു. എല്ലാ ശാസ്ത്രങ്ങളും സത്സംഗത്തിന്റെ മഹത്ത്വത്തെ പ്രകീർത്തിച്ചിട്ടുണ്ടെന്നുള്ളതു് പ്രത്യേകം ശ്രദ്ധേയമാണല്ലോ.

ശാസ്ത്രവിഷയത്തിലും, ഗുരുവാക്യത്തിലുമുള്ള ശ്രദ്ധയാണു് ഒരു സാധകനു് അവശ്യമായിവേണ്ടതു്. ലൗകിക വിഷയത്തിലായാൽ പോലും ലക്ഷ്യം വരിക്കുന്നതിനു് ശ്രദ്ധ അത്യന്താപേക്ഷിതമായ ഒരു ഘടകമായിരിക്കെ ആദ്ധ്യാത്മിക ലക്ഷ്യം കൈവരിക്കുന്നതിൽ ശ്രദ്ധയ്ക്കുള്ള പങ്കു് എത്രയോ ഗൗരവമേറിയതാണു് എന്നു് പ്രതിപാദിക്കുന്നുണ്ടു് അടുത്ത അദ്ധ്യായങ്ങളിൽ. ശ്രദ്ധയെന്നാൽ വിശ്വാസം. അതുപോലെതന്നെ തുല്യപ്രാധാന്യമുള്ളതാണു് പൗരുഷം. പൗരുഷംകൂടാതെ ഭൗതികമായ കർമ്മം പോലും വിജയിക്കുകയില്ല.

digitized by www.sreyas.in

''ബലീപുരുഷകാരോഹി ദൈവമപ്യതി വർത്തതേ ''
എന്ന വാഹടാചാര്യവചനം പൗരുഷത്തിൻെറ മഹത്വത്തെ തന്നെ പ്രകീർത്തിക്കുന്നു. ഏഴാം അദ്ധ്യായത്തിൽ പൗരുഷത്തിൻെറ പ്രാധാന്യം വിവരിച്ചുകൊണ്ടു് ദേശകാലാദ്യുപാധിരഹിതനും, ഈ പ്രപഞ്ചസൃഷ്ടിക്കു കാരണഭൂതനും ആയ ഈശ്വരൻെറ സ്വരൂപം നിർണ്ണയം ചെയ്തിരിക്കുന്നു.

ഈ സംസാരത്തിൻെറ അർത്ഥശൂന്യത തത്വവിചാരം ചെയ്തു് ബോദ്ധ്യപ്പെട്ടതിനുശേഷം ലൗകിക വ്യവഹാരങ്ങളിൽ നിന്നകന്നു് ഏകാന്തസ്ഥലത്തുപോയിരുന്നു് സമാധിയിൽ മുഴുകിയ ഹേമചൂഡനു് അനുഭവപ്പെട്ട ആത്മദർശനത്തെപ്പററിയാണു് പത്തുവരെയുള്ള അദ്ധ്യായങ്ങളിൽ വിവരിക്കുന്നതു്. പരമാർത്ഥതത്വം വിചാരം ചെയ്തു ജീവന്മുക്തനായിത്തീർന്ന ഹേമചൂഡൻ ഇരുപതിനായിരം വർഷം രാജ്യം ഭരിക്കുകയും, മററുള്ളവരെ തത്വോപദേശം ചെയ്തു് ജ്ഞാനികളാക്കിത്തീർക്കുകയും ചെയ്തു. അദ്വൈതസിദ്ധാന്തത്തിൻെറയും ചാർവ്വാക സിദ്ധാന്തമുൾപ്പെടെയുള്ള മററു നാസ്തികദർശനങ്ങളുടെയും അടിസ്ഥാനത്തിൽ ജഗത്തത്വത്തെ നിരൂപണം ചെയ്യുകയാണു് 11-ാം അദ്ധ്യായത്തിൽ. തുടർന്നു്, താംഗണമുനികുമാരൻ യോഗൈശ്വര്യപ്രഭാവത്താൽ ഭരിച്ചുപോരുന്ന ഗണ്ഡശൈല ലോകത്തിലെ അൽഭുതങ്ങൾ മഹാസേനനു കാണിച്ചുകൊടുക്കുകയും, ഈ സംസാരം സ്വപ്നതുല്യം ഇല്ലാത്തതാണെന്നു് അനുഭവപ്പെടുത്തിക്കൊടുക്കുകയും ചെയ്യുന്നു. മുനിപുത്രൻെറ തത്വോപദേശശ്രവണത്താൽ മഹാസേനൻ യോഗം അഭ്യസിച്ചു് സിദ്ധിയെ പ്രാപിച്ച കഥ വിവരിക്കുന്നു. പിന്നീടു് അഷ്ടാവക്രൻെറ കഥയിൽക്കൂടി, ജ്ഞാനികൾക്കുണ്ടാകാവുന്ന ഗർവ്വും അതിനുശേഷം സമാധിക്കും സുഷുപ്തിക്കും തമ്മിലുള്ള വ്യത്യാസവും ശാസ്ത്രീയമായി പ്രതിപാദിക്കുന്നു.

digitized by www.sreyas.in

പരമാൎത്ഥതത്ത്വനിരൂപണം, ജാഗ്രത്സ്വപ്നസുഷുപ്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ സത്യാസത്യനിൎണ്ണയം, ജീവന്മുക്ത്യവസ്ഥ, ജ്ഞാന സാധനകൾ, സമാധി തുടങ്ങിയ ഉന്നതാദ്ധ്യാത്മിക പാഠങ്ങൾ ഒട്ടവിലുള്ള അദ്ധ്യായങ്ങളിൽ ദത്താത്രേയമഹർഷി പരശുരാമന് ഉപദേശിച്ചു കൊടുക്കുന്നതായിക്കാണാം. ഇരുപതാം അദ്ധ്യായത്തിലെ പ്രതിപാദ്യമായ ശ്രീവിദ്യാഗീത, മഹർഷിമാരും ത്രിമൂർത്തികളും കൂടി വിദ്യാരൂപിണിയായ ത്രിപുരേശ്വരിയെ ധ്യാനിച്ചപ്പോൾ ആ ലോകമാതാവു് പ്രത്യക്ഷപ്പെട്ടു് ആദ്ധ്യാത്മിക ശാസ്ത്രത്തിലെ സർവ്വപ്രധാനമായ പത്തു തത്ത്വങ്ങൾ–ദേവിയുടെ സ്വരൂപം മുതൽ മുക്തിവരെയുള്ള തത്ത്വങ്ങൾ ഉപദേശിച്ചു കൊടുക്കുന്നതാണു്.

ഇരുപത്തൊന്നും, ഇരുപത്തിരണ്ടും അദ്ധ്യായങ്ങളിൽ വളരെ പ്രധാനപ്പെട്ട വിഷയമാണു് ഉൾക്കൊള്ളിച്ചിട്ടുള്ളതു്. വിദ്യാമദം കൊണ്ടു് ശാപമേററു് ബ്രഹ്മരക്ഷസ്സായിത്തീർന്ന വസുമാനും, ഹേമാംഗദനും തമ്മിൽ നടന്ന സംവാദത്തിൽ സുപ്രധാനങ്ങളായ ആദ്ധ്യാത്മികതത്ത്വങ്ങൾ നിരൂപണം ചെയ്യുന്നതു കാണാം. ഉത്തമജ്ഞാനി, മധ്യമജ്ഞാനി, മന്ദജ്ഞാനി എന്നിവരുടെ നില, ജ്ഞാനിയായിത്തീർന്നവന്റെ പ്രപഞ്ചവ്യവഹാരം, ആത്മാനന്ദത്തിന്റെ മഹത്ത്വം തുടങ്ങിയ ഉത്കൃഷ്ടവിഷയങ്ങൾ ഉപദേശിച്ചു കൊടുത്തതിനു ശേഷം ഈ ഗ്രന്ഥം അദ്വൈതദർശനത്തിൽ ഉപസംഹരിച്ചിരിക്കുന്നു.

''ആദർശം നഗരത്വമാർന്നതെവ്വണ്ണം, മതേ
മാതിരി ദൃക്കതാൻ സ്വസ്വാതന്ത്ര്യ ശക്തി മൂലം
ദൃശ്യത്വം സമ്പ്രാപിച്ചു; ദൃക്കിൽനിന്നന്യമായി–
ദൃശ്യമില്ലിതുതന്നെ സർവ്വശാസ്ത്രാൎത്ഥസാരം
സാധോ ! കേളില്ല ബന്ധം, മോക്ഷമെന്നുള്ളതില്ല
സാധകൻസാധന മെന്നിവകയൊന്നുമില്ല

digitized by www.sreyas.in

ഹൃദ്യനാരതമോർക്ക, സംശോഭിക്കുന്നിതഖ—
ണ്ഡ ഭായചിച്ഛക്തിയായുള്ളോരിത്രിപുര താൻ
അവിദ്യാസ്വരൂപിണി, ബന്ധസാധനമവ—
ളാകുന്നു മോക്ഷസാധനമായ വിദ്യാ ''

ദൃക്ക്. ദൃശ്യ ഭേദം ഇല്ലാത്ത, ബന്ധമോക്ഷങ്ങളെന്ന ഭാവവ്യത്യാസമില്ലാത്ത സാധക സാധനാ ഭേദമില്ലാത്ത അഖണ്ഡാഭായ ചിച്ഛക്തി സ്വരൂപയായ ത്രിപുരാശക്തി തന്നെയാണ് പ്രപഞ്ചകാരണസ്വരൂപമായ സച്ചിദാനന്ദ ബ്രഹ്മമെന്ന് അനുഭവിച്ചറിയാൻ കഴിയുന്ന അദ്വൈതദർശനമാണ് ഇവിടെ വെളിപ്പെടുത്തിയിരിന്നതു്. അദ്വൈതസിദ്ധാന്തത്തെ ഇത്ര ലളിതമായും സ്ഫുടമായും പ്രതിപാദിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ വിരളമണു്. ശാസ്ത്രാദ്ധ്യാപനത്തിനും, സ്വാദ്ധ്യായത്തിനും ശ്രീത്രിപുരാരഹസ്യം വളരെപ്രയോജനപ്പെടുന്ന ഒരുത്തമ ഗ്രന്ഥമാണെന്നു് നിസ്സംശയം പറയാം.

ഇതിലെ പ്രധാനഭാഗങ്ങൾക്കു് വരവൂർ നാരായണ മേനോൻ തയ്യാറാക്കിയിട്ടുള്ള ടിപ്പണം ജിജ്ഞാസുക്കൾക്കു് സാങ്കേതിക പദബോധത്തിനുപകരിക്കുന്നു. സാധാരണഗ്രന്ഥങ്ങളിൽ കാണാറുള്ളതുപോലെ കഠിന പദങ്ങൾക്കു് അർത്ഥമെഴുതി കടന്നുപോവുകയല്ല, അദ്ദേഹം ചെയ്തിട്ടുള്ളതു്. തത്വഭാഗങ്ങൾ വിശദീകരിക്കേണ്ടതായി വരുന്ന സന്ദർഭങ്ങളിൽ വിഷയത്തിന്റെ സൂക്ഷ്മഗ്രഹണത്തിനു് ഉതകുംവിധത്തിൽ ശാസ്ത്രാധിഷ്ഠിതവും ദീർഘവുമായ വിവരണങ്ങളാണു് നൽകിയിട്ടുള്ളതു്. ആ വിവരണങ്ങൾ ആദ്ധ്യാത്മിക ശാസ്ത്രത്തിൽ അൽപമെങ്കിലും പരിചയം സിദ്ധിച്ചിട്ടുള്ളവർക്കു് കൂടുതൽ പ്രയോജനം ചെയ്യുന്നതാണു്. 11, 13, 14, 16, 17, 18, എന്നീ അദ്ധ്യായങ്ങളിലും മററും കൊടുത്തിട്ടുള്ള വിശദീകരണങ്ങൾ ഇതിനുസാക്ഷ്യം വഹിക്കുന്നു. ഹൃദ്യമായ ശൈലി, ലാളിത്യം എന്നിവയും ഈ വിവർത്തനത്തിന്റെ പ്രത്യേകതയായി കാണാം.

digitized by www.sreyas.in

കേരളീയരുടെ ഗൃഹങ്ങളിലെല്ലാംതന്നെ അദ്ധ്യാത്മരാമായണം, ശ്രീമദ്മഹാഭാഗവതം, ഭഗവദ്ഗീത തുടങ്ങിയ അമൂല്യഗ്രന്ഥങ്ങളോടൊപ്പം, ശ്രീത്രിപുരാരഹസ്യവും സൂക്ഷിച്ചിരിക്കേണ്ടതാണെന്നും ഇതൊരു പ്രാവശ്യമെങ്കിലുംപാരായണം ചെയ്യുന്നവർക്ക് ബോധ്യപ്പെടും.

ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ വേണ്ട പ്രേരൽ സാഹനം ചെയ്തിട്ടുള്ളത് ഈ സ്ഥാപനത്തിന്റെ ഉപദേശകസമിതി അംഗവും, പണ്ഡിതനും ഞങ്ങളുടെ മററു പലഗ്രന്ഥങ്ങളിൽക്കൂടി നിങ്ങൾക്കെല്ലാം സുപരിചിതനുമായ ശ്രീ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ് അവർകളാണ്. അദ്ദേഹത്തിന് ഞങ്ങളുടെ ഹൃദയംഗമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഞങ്ങളുടെ പ്രസിദ്ധീകരണങ്ങളിൽ വച്ച് ഏററവും ബൃഹത്തായ ഒരു ഗ്രന്ഥമാണ് ഇത്. അച്ചടിക്കടലാസിന്റെ അമിതമായ വിലക്കയററവും, പ്രിൻറിംഗ് സംബന്ധമായ ചെലവുകളും നോക്കുമ്പോൾ മററ് രണ്ടു ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനുള്ള പണം ഈ ഒരൊററ ഗ്രന്ഥത്തിനുമാത്രം വേണ്ടിവരുന്നുണ്ട്. എങ്കിലും ആദ്ധ്യാത്മികശാസ്ത്രത്തിലെ സുപ്രധാനമായ ഒരു ഗ്രന്ഥമായതിനാൽ ഇതിന്റെ പ്രസിദ്ധീകരണത്തിനു മുൻഗണന കൊടുത്തിരിക്കുകയാണ് ഞങ്ങൾ. ബൃഹത്തായ ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിന് ആവശ്യമായ ധനം സംഭാവന നൽകിയിട്ടുള്ളത് ഈ പബ്ളിക്കേഷന്റെ ഉപദേശസമിതി അംഗവും പണ്ഡിതനും കവിയുമായ പന്നിശ്ശേരിൽ ശ്രീ. ശ്രീനിവാസക്കുറുപ്പ് അവർകളുടെ ഭാഗിനേയിയും കഴിഞ്ഞ 15 വർഷങ്ങളായി അമേരിക്കയിൽ പ്രശസ്തമായ ഒരു

digitized by www.sreyas.in

ആശുപത്രിയിൽ Child Specialist ആയി സേവന മനുഷ്ഠിച്ചു കൊണ്ടിരിക്കുന്ന മഹതിയും ചെറുതിട്ട ശ്രീ. N. മാധവക്കുറുപ്പ് അവർകളുടെ പുത്രിയുമായ Dr. രാധാമണി ആണ്. ഈ മഹതി ഈശ്വര ഭക്തി യിലും ധാർമ്മികനിഷ്ഠയിലും ഒരു മാതൃകാ രത്നംതന്നെ. തിരുവനന്തപുരം മെഡിക്കൽ കോളേജിൽ നിന്നും 1964 ൽ പ്രശസ്തമായ നിലയിൽ M. B. B. S. ബിരുദം നേടിയതിനുശേഷം അമേരിക്കയിൽ നിന്നും മെഡിസിനിൽ പോസ്റ്റുഗ്രാഡ്വേഷൻ ബിരുദവും, ബാലചികിൽസയിൽ പ്രത്യേകം ബിരുദവും നേടുക യുണ്ടായിട്ടുണ്ട്. ആതുരശുശ്രൂഷാ രംഗത്ത് മാതൃകാ പരമായ സേവന മനുഷ്ഠിച്ചു കൊണ്ടിരിക്കുന്ന ഡോക്ടറുടെ ഭർത്താവ് ശ്രീ. വിജയൻ സദ്ഗുണസ മ്പന്നനും എഞ്ചിനിയറിംഗിൽ ഉന്നത ബിരുദം നേടി യിട്ടുള്ള വ്യക്തിയും ആണ്. അവർ രണ്ടുപേരും ഏക സന്താനമായ രാജേഷുമൊത്ത് അമേരിക്കയിൽ സന്തോഷപ്രദമായ ജീവിതമാണ് നയിച്ചുവരുന്നത്. ഇവർക്ക് അമേരിക്കയിൽ ഒരു വലിയ സുഹൃത്സംഘം ഉണ്ട്. ഡോക്ടർ ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത് മാതൃകാദ്ധ്യാപകനും, കവിയും, സാമൂഹിക സേവകനു മായിരുന്ന യശഃശരീരനായ സ്വപിതാവ് ശ്രീ. എൻ. മാധവക്കുറുപ്പ് അവർകളുടെ പാവന സ്മരണ യെ നിലനിർത്തുന്നതിനുവേണ്ടിയാണ്. ആമഹാന്റെ ഒരു ലഘുജീവചരിത്രക്കുറിപ്പ് അന്യത്ര ചേർത്തിട്ടുണ്ട്. ആദ്ധ്യാത്മശാസ്ത്രത്തിലെ സുപ്രധാനമായ ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിനു് ആവശ്യമായ ധനം സസ ന്തോഷം സംഭാവനചെയ്യാൻ സന്മനസ്സുകാണിച്ച ഈശ്വരഭക്തയും ഉദാരമതിയും, സുശീലയുമായ ഡോക്ട

digitized by www.sreyas.in

റോട്ട് ഈ പബ്ളിക്കേഷനുള്ള ഹൃദയംഗമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ശ്രീത്രിപുരാരഹസ്യം 1-ാംപതിപ്പിന്റെ പ്രതി നൽകി ഈ ഗ്രന്ഥം അച്ചടിക്കുന്നതിന് പ്രോൽസാഹിപ്പിച്ച ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ ശിഷ്യനായ ശ്രീബോധാനന്ദതീർത്ഥപാദസ്വാമിയോടും ഈ ഗ്രന്ഥം ഭംഗിയായി കൃത്യസമയത്തുതന്നെ അച്ചടിച്ചുതന്ന പ്രസ്സ് ഉടമകളോടും ഞങ്ങൾക്കുള്ള നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഗീതാജ്ഞലി. **കെ. ആർ. സി. പിള്ള**

31-5-90 ശ്രീവിദ്യാധിരാജാപബ്ളിക്കേഷൻസ്

digitized by www.sreyas.in

# യശഃശരീരനായ
# ശ്രീ. N. മാധവക്കുറുപ്പ്

യശഃശരീരനായ N. മാധവക്കുറുപ്പ് ശൂരനാട്ട് ഇരവിച്ചിറ പുത്തൻവീട്ടിൽ ശ്രീ. ഗോവിന്ദപ്പിള്ളയുടെയും കൊപ്പാറവീട്ടിൽ ശ്രീമതി പാപ്പിഅമ്മയുടെയും പുത്രനായി കൊ: വ: 1071 മേടം 23-ാം തീയതി തിങ്കളാഴ്ച തിരുവോണം നക്ഷത്രത്തിൽ (1896 മെയ് 4) കൊപ്പാറവീട്ടിൽ ജനിച്ചു. കഥാപുരുഷന് ഇളയ ഒരു സഹോദരി മാത്രമേ ഉണ്ടായിരുന്നുള്ളു. അക്കാലത്ത് മദ്ധ്യതിരുവിതാംകൂറിലെ പേരും പെരുമയുമുള്ള നായർ തറവാടുകളായിരുന്നു മാതാപിതാക്കന്മാരുടെ ഗൃഹങ്ങൾ.

നാട്ടിലെ പ്രൈമറിവിദ്യാഭ്യാസത്തിനു ശേഷം ചവറ ഗവ. ഹൈസ്കൂളിൽനിന്നും 1912-ൽ പ്രശസ്തമായ വിധത്തിൽ മെട്രിക്കുലേഷൻ പരീക്ഷപാസ്സായി. പിന്നീട് തിരുവനന്തപുരം മഹാരാജാസ് കോളേജിൽ ചേർന്ന് ഇൻററമീഡിയററ് പരീക്ഷ പാസ്സാകുകയും യഥാകാലം B. A ബിരുദം എടുക്കുകയും ചെയ്തു. 1096 വൃശ്ചികം 28-ാം തീയതി പൊതുക്കാര്യ പ്രസക്തനും, M. L. C യും ആയിരുന്ന തഴവാ നെട്ടുമ്പുറത്ത് രാമൻപിള്ളയുടെ മകൾ ഗൗരിക്കുട്ടിഅമ്മയെ വിവാഹം ചെയ്തു.

ചിത്രമെഴുത്ത്, കവിത എന്നിവയിൽ വാസനാസമ്പന്നനും ഒരു നല്ല മാതൃകാദ്ധ്യാപകനും ആയിരുന്ന കഥാപുരുഷൻ, ആദ്യം കരുനാഗപ്പള്ളിയിലെ മാനേജുമെൻറു സ്കൂളിൽ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. അങ്ങനെയിരിക്കെ ലജിസ്ളേററീവ് കൗൺസിലിലേക്കുള്ള തെരഞ്ഞെടുപ്പിനെ തുടർന്നുണ്ടായ ചില അഭിപ്രായ ഭിന്നതകൾ കാരണം ആ

digitized by www.sreyas.in

സ്കൂളിൽ നിന്നും പിരിയേണ്ടതായി വന്നുകൂടി. പിന്നീട് നെടുമ്പ്രത്തു രാമൻപിള്ളയുടെ മണപ്പള്ളി സ്കൂളിൽ അദ്ധ്യാപകനായി. 4_5 വർഷക്കാലം അവിടെ ജോലി തുടർന്നതിനു ശേഷം വീണ്ടും കരുനാഗപ്പള്ളി സ്കൂളിൽ പ്രവേശിക്കുകയും പെൻഷൻപററി പിരിയുന്നതുവരെ അവിടെത്തന്നെ തുടരുകയും ചെയ്തു.

ഒരു മാതൃകാദ്ധ്യാപകൻ എന്നനിലയിൽ മാത്രമല്ല, തഴവാ കാഞ്ഞിപ്പുഴ പരസ്പരസഹായ സഹകരണ സംഘം സെക്രട്ടറിയായും സ്മയ്യപുരുഷൻ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഏതു മണ്ഡലത്തിൽ പ്രവർത്തിച്ചാലും, നിസ്വാർത്ഥതയും ആത്മാർത്ഥതയും കഥാപുരുഷൻെറ പ്രത്യേക ഗുണവിശേഷമായിരുന്നുവെന്നുപറയാം. ചിത്രമെഴുത്തിൽ അതീവ തൽപ്പരനായിരുന്ന ഇദ്ദേഹം സ്വപ്രയത്നം കൊണ്ടുതന്നെയാണ് ആ കലയിൽ പ്രാവീണ്യം നേടിയതു്. എന്നാൽ ഉപരിമണ്ഡലത്തിൽ പരിശീലനം നേടാൻ തക്കവണ്ണം വിദഗ്ദ്ധന്മാരുടെ സഹായം അദ്ദേഹത്തിനു ലഭിച്ചിരുന്നില്ലെന്നുള്ള കാര്യം ഖേദപൂർവ്വം സ്മരിക്കേണ്ടതാണ്. ചുവരുകളിലും മററും അദ്ദേഹം അനായാസമായി വരച്ചിട്ടുള്ള കലമാനിൻെറയും മററും ചിത്രങ്ങൾ കണ്ടാൽ ദ്രഷ്ടാവിൻെറ നേർക്കു് ജീവനുള്ള കലമാൻ ചാടിവീഴുന്നതായി തോന്നിപ്പോകും. അത്ര മിഴിവുററ ചിത്രങ്ങൾ വരയ്ക്കാൻ ഇദ്ദേഹത്തിനു് വളരെ സാമർത്ഥ്യമുണ്ടായിരുന്നു.

## കവിതാ വാസന.

ചെറുപ്പകാലം മുതൽക്കേ കവിതാരചനയിൽ നല്ല വാസന ഉണ്ടായിരുന്ന കഥാപുരുഷൻ ധാരാളം കവിതകൾ രചിച്ചിട്ടുണ്ടെങ്കിലും അവയൊന്നും പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. അതിൽ താല്പര്യവുമില്ലായിരുന്നു. സാഹിത്യാസ്വാദനത്തിൽ അതീവാസക്തനായിരുന്ന ഇദ്ദേഹം അയത്നലളിതമായി കവിതകൾ രചിച്ചിരുന്നു. പദസമ്പത്തിനും ശൈലീലാളിത്യത്തിനും ആയാസ

digitized by www.sreyas.in

രാഹിത്യത്തിനും ഉദാഹരണമാണ് ഇദ്ദേഹത്തിന്റെ കവിതകളെന്നുപറയാം. ഒന്നുരണ്ടുദാഹരണങ്ങൾ ചൂണ്ടിക്കാണിക്കട്ടെ

"ചേരപ്പാമ്പുണ്ടു മച്ചിൻമുകളിലധിവസി—
ക്കുന്നു താഴത്തു മണ്ണിൽ—
ദ്ദ്വാരം നിർമ്മിച്ചു വാഴുന്നിതു പെരിയപെരി—
ച്ചാഴി ഭാര്യാസമേതം
ചോരച്ചെപ്പൊത്ത പൊണ്ണത്തവലയൊടു കൃകലാ—
സങ്ങൾ ശിപ്പായിമാർ പോൽ
ചാരത്തുണ്ടിത്തരത്തിൽ തലകളവരിതാ
മുഷ്ക്കോടും പൊക്കിടുന്നു."

സജാതീയ ദ്വിതീയാക്ഷരപ്രാസത്തിനും, സ്വഭാവോക്തി അലങ്കാരത്തിനും നൈസർഗ്ഗികമായ കവിതാവാസനയ്ക്കും ഹാസ്യരസത്തിനും ഉദാഹരണമായി ഈ ഒററ ശ്ലോകം തന്നെ മതിയാകുമല്ലോ. ഈ ശ്ലോകം കടലാസ്സിൽ എഴുതിയതല്ല; ഒററശ്വാസത്തിൽ ചൊല്ലിക്കേൾപ്പിച്ചതാണെന്നാണ നേരിട്ടറിയാവുന്നവർ പറഞ്ഞിട്ടുള്ളതു്. അക്കാലത്തു് സ്വന്തം പ്രതാപവും പ്രൗഢിയും ഉള്ള എട്ടുകെട്ടു് ഗൃഹങ്ങൾ നിർമ്മിക്കുന്നതു് ഒരന്തസ്സായിട്ടാണു് കരുതപ്പെട്ടിരുന്നതു്. അങ്ങനെ നിർമ്മിച്ചതാണു് ഇന്നത്തെ കരുനാഗപ്പള്ളി ചെറുതിട്ട ഭവനം. ആരും ഒന്നു് നോക്കിനിന്നുപോകും അതു കണ്ടാൽ. അതിന്റെ ഔന്നത്യം അത്ര അത്ഭുതകരമാണു്. അസാധാരണമായ വലിപ്പവും തട്ടിൻപുറത്തു് നിഷ്പ്രയാസം വോളീബാൾ കളിക്കത്തക്ക പൊക്കവും തലയെടുപ്പുമുള്ള ആ എട്ടുകെട്ടു് ഭവനം മുഴുവനാക്കാതെ കിടക്കുന്നതു് കണ്ടപ്പോൾ സൂര്യപുരുഷന്റെ ഹൃദയത്തിൽ തോന്നിയ വികാരം കവിതയായി മാറി. ഇത്രയധികം ധനം വ്യയം ചെയ്തിട്ടും ആ കർമ്മം പൂർത്തിയാക്കാൻ കഴിയാഞ്ഞതുകൊണ്ടു് തൊട്ടുകൊടുത്ത കൈകൊണ്ടു് ഉദകക്രിയ ചെയ്തുയാത്ര ഭാവന ചെയ്തിരിക്കുന്നു.

digitized by www.sreyas.in

ഇതാ നോക്കൂ—

'' ആരാണൊരുത്തനുവിടുള്ള ധനം തുലച്ചു
പാരിച്ചകെട്ടിടമതീവിധമാക്കി വെച്ചു
നേരോർക്കിലുധനികനാം നരവുംഗവൻ തൻ
പേരാർന്ന കൈകളുടെ ക്രിയതന്നെ ചെയ്തു''

കാലത്തിൻ പോക്കിലോരോ വിനകളവനിയിൽ—
പാടിവീഴുന്നമട്ടി—
ക്കാലത്തിക്കെട്ടിടത്താൻ കൃപണതതെളിവായിട്ടു—
കാട്ടുന്നതോർത്താൽ
കാലക്കേടെന്ന ദോഷം വരുവതിനിടയി—
ല്ലാത്ത വസ്തുക്കളില്ലെ—
ന്നീലക്ഷ്യം കൊണ്ടുലോകർക്കറിവരുളുവതി—
ന്നീശ്വരൻ ചെയ്തതാകാം.

കവിതാരചനയിൽ നൈസ്സർഗ്ഗികമായുണ്ടായിരുന്ന വാസനയെ നല്ല ശിക്ഷണത്തോടുകൂടി പോഷിപ്പിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ ഇദ്ദേഹം പേരുകേട്ട ഒരു കവിയായിത്തീരുമായിരുന്നു എന്നു് ഈ ശ്ലോകങ്ങൾ വായിക്കുന്നവർക്കു് ബോദ്ധ്യപ്പെടും. ഭാര്യയുമായി പിരിഞ്ഞു് കുറെനാൾ കഴിയേണ്ടതായി വന്നപ്പോൾ ഭാര്യക്കു് എഴുതിയ കത്തു് കവിതയിലായിരുന്നു.

''പ്രാണാധികപ്രിയമെഴും മമ പത്നി നിന്നെ—
ക്കാണാതെ വർഷമൊരു മൂന്നു കഴിഞ്ഞതോർത്താൽ
ചേണാർന്ന നിൻ മൃദുലവിഗ്രഹമെൻെറ
യുള്ളിൽ—
ക്കാണാതെ പോയ ദിവസങ്ങൾ ചുരുങ്ങുമാര്യേ ''

ചുരുങ്ങിയ വാക്കുകളിൽ പ്രേമബന്ധത്തിൻെറ മഹത്വത്തെ എത്ര ഹൃദ്യമായി വെളിപ്പെടുത്തിയിരിക്കുന്നുവെന്നു് നോക്കുക. ഇപ്രകാരം വിപ്രലംഭശൃംഗാരം കിനിയുന്നകത്തുകൾ ഹാസ്യമോ മററു് ഏതു് രസമോ രഞ്ജിപ്പിക്കത്തക്കവണ്ണം പ്രാണപ്രേയസിയെ പിരിഞ്ഞുനിന്ന കാലത്തു് അദ്ദേഹം എഴുതിയിരുന്നു.

സ്മര്യപുരുഷനു് യോഗികൾക്കും സാധിക്കാൻ പ്രയാസമുള്ള അനായാസമരണം 1141 കർക്കിടകം 10–ാം തീയതി സംഭവിച്ചതിൻെറ ഹൃദയഭേദകമായ വർണ്ണന സചേതസ്സുകൾക്കു് കേട്ടിരിക്കാനാവില്ല. കഥാപുരുഷനു് 2 ആൺമക്കളും 2 പെൺമക്കളുമാണു

digitized by www.sreyas.in

ള്ളതു്. മൂത്തപുത്രൻ മലയാളം പ്രൊഫ. M. ശ്രീധര ക്കുറുപ്പ് M. S. M. കോളേജിൽ നിന്നും റിട്ടയേർഡു് ആയി തിരുവനന്തപുരത്തു താമസിക്കുന്നു. രണ്ടാമത്തെ പുത്രൻ റിസർച്ചു് ആഫീസർ Dr. രാമകൃഷ്ണക്കുറുപ്പ് ബാംഗ്ളൂർ റിസർച്ചു് ഇൻസ്റ്റിററ്യൂട്ടിൽ നിന്നും റിട്ടയർ ചെയ്തു് കോട്ടയത്തുതാമസിക്കുന്നു. മൂത്തമകറം സുശീലാ ബായി കരുനാഗപ്പള്ളിയിൽ അമ്മയ്ക്കുതുണയായി പാക്കു ന്നു. ഇളയമകറം Dr. രാധാമണി മെഡിസിനിൽ ഉന്ന തബിരുദമെടുത്തു് അമേരിക്കയിൽ Child Specialist ആയി പ്രശസ്ത സേവനം അനുഷ്ഠിച്ചുവരുന്നു. അവർ ഭർത്താവു് ശ്രീ. വിജയനുമൊത്തു് (എഞ്ചിനിയർ) അമേ രിക്കൻ പൗരത്വം സ്വീകരിച്ചു് കഴിയുന്നു. 11–ാം സ്റ്റാൻേറഡിൽ പഠിക്കുന്ന രാജേഷു് എന്ന ഒരു പുത്രൻ മാത്രമേ അവർക്കുള്ളു. Dr രാധാമണിയാണു് ഈഗ്രന്ഥ ത്തിൻെറ പ്രസിദ്ധീകരണത്തിനു് ആവശ്യമായ ധനം നൽകിയിട്ടുള്ളതു്. വന്ദ്യപിതാവിൻെറ സ്മരണ നില നിറുത്തുന്നതൊരു കടമയായികരുതുന്ന ആ മഹതിക്കു് ഇക്കാര്യത്തിൽ സന്തോഷവും അഭിമാനവും ഉണ്ടു്.

സമൂഹ്യസേവനത്തിലും ആദർശപാലനത്തിലും നിഷ്ക്കർഷയുണ്ടായിരുന്ന കഥാപുരുഷൻെറ സന്തതി കളെല്ലാവരും സൽസ്വഭാവികളും ഉന്നതബിരുദധാരി കളുമാണു്. അദ്ദേഹത്തിൻെറ ഭാര്യ ഗൗരിക്കുട്ടിഅമ്മയ്ക്കു് ഇപ്പോറം 88 വയസ്സു പ്രായമുണ്ടു്. ആരോഗ്യവതിയും ഈശ്വരഭക്തയും ആയ ആ മഹതി ചെറുതിട്ട ഭവനത്തിൽ സുഖമായി താമസിച്ചുവരുന്നു. അവരുടെ പ്രതാപശാലി യായിരുന്ന അച്ഛൻെറ– യശ:ശരീരനായ നെട്ടന്ത്രുത്തു രാമൻപിള്ളയുടെ അപദാനങ്ങളെപ്പററിയും ശ്രീമൂലം അസംബ്ലിയിലെ അദ്ദേഹത്തിൻെറ പ്രവർത്തനങ്ങളെപ്പ ററിയും എത്ര അഭിമാനത്തോടുകൂടിയാണു് അവർ സം സാരിക്കുന്നതു്. ഭർത്താവിൻെറ സ്വഭാവവൈശിഷ്ട

digitized by www.sreyas.in

ങ്ങളെപ്പററിയും കവിതാരചനയെപ്പററിയും അനുസ്മരിക്കുമ്പോഴും ഒരു പ്രത്യേക ഉൽസാഹം അവരിൽ വളന്നു പൊന്തുന്നു. ആ അപൂർണ്ണമായ കെട്ടിടം സർവ്വാകർഷകമായി പൂർത്തീകരിച്ചു് ആ തറവാടിന്റെ മഹത്ത്വം നിലനിറുത്തിയതിലുള്ള സ്മര്യപുരുഷന്റെ കർമ്മകുശലതയിൽ അവർ ഇപ്പോഴും അഭിമാനം കൊള്ളുന്നു.



digitized by www.sreyas.in

# കവിതിലകൻ
# വരവൂർ ശാമുമേനോനവർകൾ

(ജീവചരിത്രം)

---

ഇദ്ദേഹം കൊല്ലവർഷം 1050-ാമാണ്ടു് മിഥുനമാസം 12-ാംനു- പൂരോരട്ടാതിനക്ഷത്രംകൊണ്ടു് കൊച്ചിശ്ശീമ കിഴക്കൻ ചിററൂരിലുള്ള സ്വഭവനത്തിൽ ഏമുഅമ്മയുടെ സീമന്തകുമാരനായിട്ടു് സംജാതനായി. പിതാവു് ചിററൂർ താലൂക്കിലുംപ്പെട്ട പട്ടഞ്ചീരി അംശത്തിൽ 'മണിയിൽ' എന്ന ഭവനത്തിലെ നാണുനായർ എന്ന ഒരു മാന്യനായിരുന്നു.

ശൈശവദശയിൽ അധികഭാഗവും പിതാവിൻെറ ഗൃഹത്തിലും അതിന്നടുത്തുള്ള, പിതാവിൻെറ കൃഷിസ്ഥലമായ 'ചേന്തോണി' എന്ന സ്ഥലത്തുമാണു് കഴിഞ്ഞുകൂടിയതു്. കൌമാരദശയുടെ ആരംഭഘട്ടത്തിൽ യഥാകാലം പട്ടഞ്ചീരിയിലുള്ള ഒരു നാട്ടെഴുത്തുപള്ളിയിൽവച്ചു് അക്ഷരവിദ്യയും, മലയാളത്തിൽ 'പിള്ളപ്പാഠിത്തം' എന്നു പറഞ്ഞുവന്നിരുന്ന ബാലപാഠങ്ങളും അഭ്യസിച്ചുപോന്നു. കൊടുവായൂർക്കാരനായ താച്ചുമേനോൻ എന്നൊരാളായിരുന്നു ആദ്യത്തെ ഗുരുനാഥൻ. അക്കാലങ്ങളിൽ കുമാരൻ പറയത്തക്ക പ്രസരിപ്പൊന്നും ഇല്ലാതെ കേവലം പ്രശാന്തഗംഭീരമായ ഒരു സ്വഭാവ വിശേഷത്തോടു കൂടിയവനായിരുന്നു. പിതാക്കന്മാക്കു് അക്കാലത്തു് ഇദ്ദേഹത്തിൻെറ അവരജന്മാരായി കണ്ണൻകുട്ടിയെന്നും ഗോവിന്ദൻകുട്ടിയെന്നും പേരോടുകൂടിയ രണ്ടു സന്താനങ്ങൾ കൂടിയും ഉണ്ടായിരുന്നു. ഇവരിൽ കണ്ണൻകുട്ടി ആ ഇളംപ്രായത്തിൽത്തന്നെ അപ്രതിഹതമായ കവിതാവാസനയും അത്യുജ്ജ്വലമായ പ്രസരിപ്പും പ്രദർശിപ്പിച്ചുവന്നിരുന്നുവത്രെ. ഗോവിന്ദൻകുട്ടിക്കു് അന്നു് മൂന്നു നാലുവയസ്സുപ്രായമേ ആയിരുന്നുള്ളുവെങ്കിലും ഭാവി ശ്രേയഃ പിശുനങ്ങളായ ആകാരാദി വിശേഷങ്ങൾകൊണ്ടു് ആ ബാലനും ആരുടേയും ഹൃദയത്തെ ആവർജ്ജിക്കത്തക്കവനാ

digitized by www.sreyas.in

യിരുന്നു. ഇങ്ങിനെ കനിഷ്ഠപുത്രന്മാരിൽപ്രജ്വലിച്ചിരുന്ന ശക്തിവിശേഷങ്ങൾ നിമിത്തം പുത്രവത്സലനായ പിതാവു് ജ്യേഷ്ഠകുമാരന്റെ പ്രശാന്തഭാവം കേവലം അശക്തിയുടെ ലക്ഷണമായിരിക്കുമോ എന്നു ശങ്കിച്ചു് പലപ്പോഴും ഈ പുത്രനെ നോക്കി 'എന്റെ മകൻ എങ്ങിനെപിഴക്കുമപ്പാ' എന്നു് പരിതപിക്കാറുണ്ടായിരുന്നുവത്രെ. ഇതിന്നു പുറമേ, അക്കാലത്തു് സീമന്തപുത്രന്റെ ജന്മനക്ഷത്രം അടുത്തിരുന്ന ഒരവസരത്തിൽ മാതാപിതാക്കന്മാർ കുമാരന്റെ ബുദ്ധിസാമർത്ഥ്യം പരിശോധിക്കാനെന്ന ഭാവത്തിൽ പുത്രനോടു് 'ഈയാണ്ടിൽ പിറന്നാൾ ആഘോഷിക്കുകയോ വേണ്ടതു്, ജാതകം എഴുതിക്കുകയോ വേണ്ടതു്'' എന്നു് ചോദിക്കുകയും പുത്രൻ 'ജാതകമെഴുതിച്ചാൽ മതി' എന്നു് മറുപടി പറയുകയും ചെയ്യുകയുണ്ടായി. ആയവസരത്തിൽ ഈമറുപടിയെ പുത്രന്റെ മുഗ്ദ്ധതാലക്ഷണമായിഗണിച്ചു് മാതാപിതാക്കന്മാർ പൊട്ടിച്ചിരിക്കയാണു് പോലുമുണ്ടായതു്. എങ്കിലും പുത്രൻ പിന്നീടു് പ്രായപൂർത്തിവന്നതിന്നുശേഷവും താൻഅന്നുപറഞ്ഞ മറുപടി ആലോചനാപൂർവ്വവും ഉചിതവും തന്നെയായിരുന്നുവെന്നും തന്റെ അന്നത്തെ അഭിപ്രായം തന്നെയാണു് തനിക്കു് ഇന്നുമുള്ളതെന്നും പറയാറുണ്ടായിരുന്നു.

ഇങ്ങിനെ മാതാപിതാക്കന്മാരുടെ ദൃഷ്ടിയിൽ ഒരു സാധുബാലനായി വളർന്നുവന്ന ഇദ്ദേഹത്തിനു് സുമാറു് 12 വയസ്സു് പ്രായമായപ്പോഴേക്കും തന്റെ അടുത്ത സഹോദരന്മാരായി മുൻപ്രസ്താവിച്ചിട്ടുള്ള കണ്ണൻകുട്ടിയും ഗോവിന്ദൻകുട്ടിയും അടുത്തടുത്തായി അകാലകാലഗതിയെ പ്രാപിച്ചു. വിശേഷിച്ചു്, മാതാവിന്നും തനിക്കും സർവ്വഥാ ഏകാവലംബമായിരുന്ന പിതാവും അധികം താമസിയാതെ അന്തരിച്ചുപോയി. അതോടുകൂടി ഇദ്ദേഹത്തിനു് വാത്സല്യമസൃണമായ പിതൃലാളനത്താൽ സിദ്ധിച്ചിരുന്ന സുഖം നിശ്ശേഷം അപഹൃതമായെന്നു മാത്രമല്ല, ജീവിതംതന്നെ വളരെ ക്ലേശസങ്കുലമായിത്തുടങ്ങുകയും ചെയ്തു.

digitized by www.sreyas.in

പിതാവിൻെറ മരണാനന്തരം പിതൃവസതിയിൽ നിന്നു് ചിററൂരിലുള്ള സ്വഗൃഹത്തിൽ വന്നു് പാർപ്പുതുടങ്ങിയെങ്കിലും അചിരേണ, മാതാവിൻെറ ഒരു മാതുലൻ കൃഷി ചെയ്തുതാമസിച്ചിരുന്ന വേലാന്താവളം എന്ന സ്ഥലത്തേക്കു് അദ്ദേഹത്തെ സഹായിപ്പാനായി പാർപ്പുമാറേറണ്ടിവന്നു. ചിററൂരിൽനിന്നു് സുമാറു് പന്ത്രണ്ടു് നാഴിക കിഴക്കുള്ള ഈ പ്രദേശം കേവലം ഒരു തമിഴ് നാട്ടുപുറമായതുകൊണ്ടും മാതൃമാതുലനായ മനുഷ്യൻ വിദ്യാപ്രധാനവിഷയത്തിൽ തുലോം വിമുഖനായിരുന്നതുകൊണ്ടും നമ്മുടെ കഥാപുരുഷനു് ഉപരിതനവിദ്യാഭ്യാസങ്ങൾക്കൊന്നിനും യാതൊരു മാർഗ്ഗവുമില്ലാതായിത്തീൎന്നു. എന്നാൽ ആ ഇടയ്ക്കു് രക്ഷിതാവായിരുന്ന ആ മാതുലൻ അദ്ദേഹത്തിൻെറ ഭാര്യാപുത്രാദികൾ പാൎത്തിരുന്ന നല്ലേപ്പിള്ളി എന്ന സ്ഥലത്തു് പ്രത്യേകം ശമ്പളത്തിന്മേൽ ഒരു ശാസ്ത്രികളെ നിയമിച്ചു് സ്വപുത്രന്മാരെ സംസ്കൃതഭാഷാവിദ്യാഭ്യാസം ചെയ്യിപ്പാനാരംഭിച്ചിരുന്നു. നൈസൎഗ്ഗികവും പ്രബലവുമായ വിദ്യാഭ്യാസവാസനയാൽ സമ്പൂർണ്ണനായിരുന്ന നമ്മുടെകഥാപുരുഷൻ ഈ അവസരത്തിൽ പ്രയത്നാധിക്യം കൊണ്ടു് സാധിക്കാവുന്ന വിദ്യാഭ്യാസസൗകര്യത്തെ വ്യൎത്ഥമാക്കുകയുണ്ടായില്ല

രക്ഷിതാവായ മാതുലൻെറ അപൂർണ്ണാനുവാദത്തോടുകൂടിയും അദ്ദേഹത്തിൻെറ അസന്നിധാനാവസരങ്ങളിലുമായി ആഴ്ചയിൽ ഒന്നും രണ്ടും തവണ വേലാന്താവളത്തുനിന്നു് ഏഴെട്ടു നാഴിക അകലേയുള്ള നല്ലേപ്പിള്ളിയിൽ ചെന്നു് മാതുലേയന്മാരൊരുമിച്ചു് സംസ്കൃത ബാലപാഠങ്ങൾ പഠിച്ചുതുടങ്ങി. ഈ വിധം, രക്ഷിതാവിൻെറ കൃഷിസംബന്ധമായ ആജ്ഞകളെ നിൎവ്വഹിച്ചുവരുന്നതോടുകൂടി ത്തന്നെ ഒന്നുരണ്ടു കൊല്ലംകൊണ്ടു് ചെറിയ ചില സംസ്കൃത കാവ്യങ്ങളും പഠിച്ചു തീർത്തു.

പിന്നീടു് സുമാറു് 15 വയസ്സായതോടുകൂടി രക്ഷിതാവായ മാതുലൻെറ ദാക്ഷിണ്യവികലമായ പെരുമാററത്താലോ എന്തോ, വേലാന്താവളവാസം അവസാനിപ്പിച്ചു്

digitized by www.sreyas.in

ചിററൂരിലേക്കതന്നെ മടങ്ങേണ്ടിവന്നു. ഇതോടുകൂടി മാതാവു്, മാതാമഹി, ഒന്നു രണ്ടു സഹോദരന്മാർ ഇവരടങ്ങിയതും ധനസ്ഥിതിയിൽ തുലോം വിബലവുമായ കുടുംബത്തെ സംരക്ഷിക്കേണ്ട ഭാരവും ഇദ്ദേഹത്തിൻെറ തലയിൽ വന്നുചേർന്നു. തന്നിമിത്തം ഇദ്ദേഹം ചിററൂർ അംശം കച്ചേരിയിൽ എഴുത്തുപണി പരിശീലിക്കുന്നതിന്നായി ചെന്നുതുടങ്ങി. ക്രമത്തിൽ കൈയക്ഷരത്തിന്നു് വടിവുണ്ടായതോടുകൂടി ആധാരങ്ങൾ എഴുതുന്ന ജോലിയിൽ ഏർപ്പെടുകയും ആ വഴിക്കു് കുറേശ്ശ സമ്പാദ്യം ഉണ്ടായിത്തുടങ്ങുകയും ചെയ്തു.

ഇങ്ങിനെ ജീവിതരംഗത്തിലേക്കുള്ള പ്രഥമപ്രവേശം തന്നെ സാഹിത്യത്തോടു യാതൊരുവേഴ്ചയുമില്ലാത്ത ഒരു വഴിക്കായിരുന്നുവെങ്കിലും അന്നത്തെ ചിററൂരിലെ സ്ഥിതി ഭാവിയിൽ കൈരളീദേവിയ്ക്കു് അനവധി ഉൽക്കൃഷ്ട ഗ്രന്ഥരത്നഹാരങ്ങളെ ഗ്രഥിച്ചു് ചാർത്തത്തക്ക പ്രഭാവമുള്ള സാഹിത്യകുശലന്മാരെ രൂപപ്പെടുത്തുന്ന ഒന്നായിരുന്നതിനാൽ നമ്മുടെ കഥാപുരുഷന്നു് ഉപരിതനവിദ്യാഭ്യാസത്തിന്നും സാഹിത്യപരിശ്രമത്തിന്നും ഒട്ടൊരുസൗകര്യം സിദ്ധിക്കുകയുണ്ടായി. അതായതു്, ഈ ഘട്ടത്തിൽ ഇദ്ദേഹത്തിന്നു് ചിററൂർ തേലക്കാട്ടെ ഗോപാലമേനോൻ എന്ന ഒരു പണ്ഡിതൻെറ അടുക്കൽ സംസ്കൃതത്തിലെ മാഘാദികളായ ഏതാനും മഹാകാവ്യങ്ങളും അല്പം അലങ്കാരവും വായിക്കുവാൻ അവസരം ലഭിച്ചു. അന്നത്തെ ചിററൂരിലെ പാണ്ഡിത്യത്തിൻെറ സ്ഥിതി ഇതിൽകവിഞ്ഞ സംസ്കൃത പാഠങ്ങൾ പഠിപ്പിക്കത്തക്ക ഗുരുകന്മാർ അബ്രാഹ്മണരുടെ ഇടയിൽ ആരും തന്നെ ഇല്ലാത്തഒന്നായിരുന്നു. തൻെറ ജീവിതഗതിക്കു് തൽക്കാലം സിദ്ധിപ്പാൻ സൗകര്യമുള്ളിടത്തോളം സംസ്കൃതവിദ്യാഭ്യാസം സിദ്ധിച്ചതോടുകൂടി ഇദ്ദേഹം തൻെറ ഗുരുക്കന്മാരെ അപേക്ഷിച്ചു് തിരിയിൽ നിന്നു കൊളുത്തിയ ചൂട്ടെന്നപോലെ പ്രകാശിച്ചുതുടങ്ങി. ഇതിന്നുശേഷം വിദ്യാഭ്യാസവിഷയത്തിൽ ഇദ്ദേഹത്തിൻെറ സ്വന്തപരിശ്രമം ധാരാളമുണ്ടായിട്ടുണ്ടു്.

digitized by www.sreyas.in

ഭാഷാസാഹിത്യത്തിൻെറ സുവർണ്ണദശ ആരംഭിക്കുന്നൊരു കാലമായിരുന്നു അക്കാലം ജനരഞ്ജിനി തുടങ്ങിയ വൃത്താന്തപത്രങ്ങൾ നിറച്ചും കവിതകളെ വഹിച്ചുംകൊണ്ടു് പ്രചരിച്ചുതുടങ്ങി. പത്രങ്ങളും മാസികകളും ക്രമത്തിൽ എണ്ണത്തിലും വണ്ണത്തിലും വർദ്ധിച്ചുവന്നു. കവികളും ലേഖകന്മാരും ഇന്നത്തെപ്പോലെ പെരുത്തിരുന്നില്ലെങ്കിലും പത്രങ്ങളും മാസികകളും ഇന്നത്തെക്കാൾ പ്രൌഢങ്ങളായലേഖനങ്ങളും പദ്യാവലികളും കൊണ്ടു് സമ്പൂർണ്ണമായിത്തന്നെ നടന്നിരുന്നു. ഈ ഘട്ടത്തിൽ സുമാറു് 16 വയസ്സ പ്രായമായിട്ടുള്ള നമ്മുടെ കഥാപുരുഷനും നിരന്തരമായി ഒരു യുവകവിയുടേയും ലേഖകൻേറയും നിലയിൽ പത്രരംഗങ്ങളിൽ പ്രവേശിച്ചുതുടങ്ങി. അന്നു് ചിററുരുണ്ടായിരുന്ന സവയസ്സന്മാരായ ഏതാനും ക്കൂട്ടകാരൊന്നിച്ചു് ആരംഭിച്ച ഇദ്ദേഹത്തിൻെറ സാഹിത്യവിഹാരം ക്രമേണ അഭിവൃദ്ധമായിക്കൊണ്ടേ വന്നു. അക്കാലങ്ങളിൽ മിക്ക വൃത്താന്തപത്രങ്ങളിലും മാസികകളിലും ഇടവിടാതെ സമസ്യാപൂരണങ്ങളായും പ്രശ്നോത്തരങ്ങളായും മററും കളിയാടിയിരുന്ന കവിതാകാമിനിയുടെ ആരാധനത്തിൽ ഇദ്ദേഹവും ധാരാളം പങ്കുകൊണ്ടിരുന്നു. കവനോദയം എന്ന മാസികയിൽ നൂററിൽചില്പാനം പദ്യത്തിൽ ''കൃഷ്ണാവിവാഹം'' എന്ന ഒരു ഖണ്ഡകൃതി ഇദ്ദേഹം പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ടു്. അതെഴുതുന്ന കാലത്തു് ഇദ്ദേഹത്തിന്നു് സുമാറു് 17 വയസ്സേ പ്രായമായിരുന്നുള്ളു. പ്രസ്തുത ഖണ്ഡകൃതി കവനോദയം പ്രവത്തകന്മാർ തന്നെ ചെറിയൊരു അവതാരികയോടുകൂടി പുസ്തകരൂപത്തിൽ അക്കാലത്തു് പ്രസിദ്ധപ്പെടുത്തുകയുമുണ്ടായിട്ടുണ്ടു്. ഒററശ്ലോകങ്ങൾ സമസ്യാപൂരണങ്ങൾ മുതലായ ചില്ലറക്കവനങ്ങളിൽ പരിശ്രമിച്ചിരുന്ന ഇദ്ദേഹത്തിൻെറ അല്പം മുഴപ്പുള്ള ആദിമകൃതി ഈ കൃഷ്ണാവിവാഹമാണു്. അക്കാലത്തെ ഒററശ്ലോകങ്ങളും മററും ഇനി നമുക്കു കാണ്മാൻ കഴിയാത്തവിധം കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകഴിഞ്ഞതായിത്തന്നെ വിചാരിക്കേണ്ടിയിരിക്കുന്നു.

digitized by www.sreyas.in

പദ്യങ്ങരം എഴുതിയിരുന്നതുപോലെത്തന്നെ ഗദ്യമയ മായ ഉപന്യാസങ്ങളും പലതും എഴുതിയിരുന്നു. വിദ്യാ വിനോദിനിയിലും രസികരഞ്ജിനിയിലുമായി പല ലേഖ നങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയുടെ കൂട്ടത്തിൽ പെട്ട വയാണു് ഗദ്യമാലികകളിൽ എടുത്തു ചേർത്തുകാണുന്ന 'അഹംഭാവം, മൈത്രി' എന്നീ ലേഖനങ്ങരം.

ഏതാദൃശങ്ങളായ സാഹിത്യപരിശ്രമങ്ങളുടെ ഫലമാ യി ഇദ്ദേഹത്തിന്നു് അക്കാലങ്ങളിൽത്തന്നെ ഉചിതമായ പ്രസിദ്ധിയും സിദ്ധിച്ചിരുന്നു. ആ ഇടയ്ക്കു് പ്രസിദ്ധന്മാ രായ ഭാഷാഗദ്യകാരന്മാരെ ഭാരതകഥാപാത്രങ്ങളായി കല്പിച്ചു് ഒരു വിദ്വാൻ 'ഗദ്യകവിഭാരതം' എന്ന പേരിൽ ഒരു പട്ടിക പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ ഇദ്ദേഹത്തെ 'ഉത്തരൻ' ആയിട്ടാണു് ഗണിച്ചിട്ടുള്ളതു്. പിന്നീടു് കുറെ ക്കാലത്തിന്നുശേഷം പ്രസിദ്ധനായ പി. ജി. രാമയ്യരവർ കരം 'കവിവനം' എന്നപേരിൽ ഒരു ഖണ്ഡകൃതി പ്രസിദ്ധം ചെയ്തിട്ടുള്ളതിൽ ഇദ്ദേഹത്തിന്നു് 'വില്വവൃക്ഷ' ത്തിൻെറ സ്ഥാനം കല്പിച്ചിരുന്നു.

സാഹിത്യപരിശ്രമങ്ങരംക്കു് ഇപ്രകാരം അനുക്രമ മായ അഭിവൃദ്ധിയുണ്ടായിക്കൊണ്ടുവന്നിരുന്നതുപോലെ കുടുംബജീവിതവിഷയത്തിലും ഉത്തരോത്തരം അഭിവൃദ്ധി യുണ്ടായ്‌വന്നിരുന്നു. ഇദ്ദേഹത്തിന്നുണ്ടായിത്തുടങ്ങിയ ഈ വക അഭിവൃദ്ധികരംക്കു് അലൌകികമായ ഒരു കാരണം സംഭവിച്ചിട്ടുള്ളതു് ഇവിടെ പ്രസ്താവിക്കാം.

ഇദ്ദേഹത്തിൻെറ മിക്ക കൃതികളിലും സ്വപരദൈവ തമായി സ്തുതിച്ചുകാണുന്ന ചിററൂർ ഭഗവതിയുടെ പേരിൽ ബാല്യംമുതൽ അന്ത്യംവരെ അചഞ്ചലമായ ഒരു ഭക്തി വിശേഷം ഇദ്ദേഹത്തിന്നുണ്ടായിരുന്നു. പിതാവിൻെറ ദേഹവിയോഗത്തോടുകൂടി വാത്സല്യമുള്ള രക്ഷിതാക്കന്മാ രാരുമില്ലാതായ്ത്തീൎന്നുവെന്നു് മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തന്നിമിത്തം ചെറുപ്പത്തിൽ ഏറെക്കുറെ ജീവിതക്ലേശവും അനുഭവിക്കേണ്ടിവന്നിരുന്നു. സുമാറു് 18 വയസ്സു് പ്രായ മായിരുന്ന കാലത്തു് ഒരു ദിവസം സന്ധ്യയ്ക്കുശേഷം കുടുംബ

digitized by www.sreyas.in

സംബന്ധമായ ക്ലേശങ്ങൾ നിമിത്തം വല്ലാതെ മനസ്സു തകൻ്റ് ചിററൂക്കാവിൻെറ നടയ്ക്കൽചെന്നു് തൻെറ ക്ലേശങ്ങളെ പരിഹരിപ്പാനുള്ള പ്രാൎത്ഥനയോടുകൂടി ഒരു മണിക്കൂർ നേരത്തോളം നമസ്കരിച്ചു് കിടക്കുകയുണ്ടായി. പിന്നെ അവിടെ നിന്നെണീററു് ഒഴുകുന്ന കണ്ണീരോടെ സ്വഭവനത്തിലെത്തി ദേവീസ്മരണയോടുകൂടി ഒരു മുറിയ്ക്കുള്ളിൽ ചെന്നുകിടന്നു. ആ അവസരത്തിൽ അഭൂതപൂർവ്വമായ ഒരു വൈദ്യുതപ്രകാശം തനിയ്ക്കെതിരിൽ വന്നതായും ആ പ്രകാശത്തിൻെറ മദ്ധ്യത്തിൽ മന്ദഹാസം പൊഴിച്ചുകൊണ്ടു് സ്ഥിതിചെയ്തിരുന്ന ഒരു ദിവ്യസ്ത്രീ വിഗ്രഹം 'എന്തിന്നാണു് വ്യസനിക്കുന്നതു്; ഞാനില്ലെ?' എന്നു പറഞ്ഞു മറഞ്ഞതായും ഒരനുഭവമുണ്ടായി. അതിന്നുശേഷം തനിക്കു് പറയത്തക്ക ജീവിതക്ലേശങ്ങൾ ഒന്നും അനുഭവിക്കേണ്ടിവന്നിട്ടില്ലെന്നും അന്നു മുതല്ക്കാണു് എല്ലാവിധത്തിലും ഉത്തരോത്തരമായ അഭിവൃദ്ധിയുണ്ടായ്‌വന്നിട്ടുള്ളതെന്നും ഈയുള്ളവനോടു് അദ്ദേഹം പലപ്പോഴും പറകയുണ്ടായിട്ടുണ്ടു്. അദ്ദേഹത്തിന്നുണ്ടായ ഈ ദർശനം കേവലം സ്വപ്നമായിരിക്കുമൊ? എന്നു് ഞാൻ ഒരവസരത്തിൽ ചോദിച്ചതിന്നു, ആ സമയത്തു് താൻ തീരെ ഉറങ്ങുകയല്ലായിരുന്നുവെന്നു് തനിക്കു് നല്ല നിശ്ചയമുണ്ടെന്നും അതു് ഒരു ഭ്രാന്തായിരുന്നുവെന്നു്പറവാനും വഴികാണുന്നില്ലെന്നും പക്ഷെ, ആ അനുഭവം ചാക്ഷുഷമോ മാനസികമോ ഏതായിരുന്നുവെന്നു് തിരിച്ചറിവാൻ സാധിക്കയുണ്ടായില്ലെന്നുമാണു് മറുപടി പറകയുണ്ടായിട്ടുള്ളതു്.

അതിന്നുശേഷം ജീവിതത്തിൽ മേല്ക്കുമേൽ അഭിവൃദ്ധിയുണ്ടായിത്തുടങ്ങി. സുമാറു് 25 വയസ്സു് പ്രായമാവുന്നതിന്നുമുമ്പായി ചിററൂർ മജിസ്ത്രേട്ടുകോടതിയിൽ പകർപ്പുഗുമസ്തനായി നിയമിക്കപ്പെട്ടു. ഇതിനു് അല്പം മുമ്പായിട്ടാണു്, അതായതു്, കൊല്ലവർഷം 1073-74 ഇക്കാലങ്ങളിലായിട്ടാണു് ഇദ്ദേഹത്തിൻെറ പ്രധാനഭാഷാഗാനകൃതികളിൽ ആദ്യത്തേതായ 'അത്ഭുതരാമായണം' തൎജ്ജമചെയ്തു് പ്രസിദ്ധപ്പെടുത്തുകയുണ്ടായതു്.

digitized by www.sreyas.in

ഇതിന്നുശേഷം അധികം താമസിയാതെ മാതാവി ൻെറ ദേഹവിയോഗം സംഭവിച്ചു. തന്നിമിത്തം സ്വസ ഹോദരകുടുംബത്തെ സംരക്ഷിക്കുന്ന വിഷയത്തിൽ തനി ക്കുള്ള ചുമതല ഒന്നിരട്ടിച്ചുവെങ്കിലും സുശീലയും ഗൃഹഭര ണവിഷയത്തിൽ നിപുണയുമായ ഇദ്ദേഹത്തിൻെറ പത്നി ടി. കെ. മാധവിഅമ്മ അവർകളുടെ സഹധർമ്മചരണ ത്താൽ അശേഷം ബുദ്ധിമുട്ടാനിടവരികയുണ്ടായിട്ടില്ല. സാക്ഷാൽ പതിദേവതയായ ഈ മനസ്വിനിതന്നെയാണ് ഇപ്പോഠം ത്രിപുരാരഹസ്യത്തെ പ്രസാധനം ചെയ്യുന്നതു്.

മാതാവിൻെറ ദേഹവിയോഗത്തിന്നു ശേഷം തന്നി മിത്തമുണ്ടായ ശോകത്തെ അല്പമൊന്നു് ലഘൂകരിക്കാനുതി ന്നായി സംസ്കൃതത്തിലുള്ള ലഘുയോഗവാസിഷ്ഠം പാരായണംചെയ്തു തുടങ്ങുകയും അതോടുകൂടിത്തന്നെ തർജ്ജ മയും ആരംഭിക്കുകയും ചെയ്തു. തൽഫലമായിട്ടാണു ഭാഷാ സാഹിത്യത്തിന്നു് ഒരു അമൂല്യസമ്പത്തായ 'ജ്ഞാനവാ സിഷ്ഠം' സിദ്ധിക്കയുണ്ടായതു്.

ജ്ഞാനവാസിഷ്ഠം തർജ്ജമചെയ്യുന്നകാലത്തു്, സദാന ന്ദസ്വാമികഠം എന്ന പേരോടുകൂടിയ ഒരു സിദ്ധൻ (ഇദ്ദേ ഹം കുറേക്കാലം മുമ്പു് തിരുവിതാംകൂറിൽ ഒരു മഠം സ്ഥാ പിക്കുകയും അടുത്തകാലത്തു് സമാധിയടയുകയും ചെയ്തി രിക്കുന്നു) ചിററൂരിൽ വന്നു് നമ്മുടെ കഥാപുരുഷൻെറ ഗൃഹത്തിലും മററുമായി കുറച്ചുകാലം പാർക്കുകയുണ്ടായി. അന്നു് ചിററൂർക്കാരായ ഏതാനുംപേർ ആ സ്വാമികളുടെ ശിഷ്യത്വം അംഗീകരിച്ച കൂട്ടത്തിൽ നമ്മുടെ കഥാപുരു ഷനും അദ്ദേഹത്തിൻെറ ഒരു ഗൃഹസ്ഥശിഷ്യപദം കൈ ക്കൊണ്ടു.

യതിവരനെൻ ഗുരു, സതതം
കൃതികഠംപുകഴ്ത്തും മഹാൻ സദാനന്ദൻ
മതിയിൽ വിളങ്ങുക തൽപ്പദ-
മതിലിക്കൃതിയെസ്സമർപ്പണം ചെയ്യേൻ.

എന്നു് വാസിഷ്ഠത്തിൽ ചേർത്തിട്ടുള്ള സമർപ്പണപദ്യ ത്തിൽ കാണുന്ന ഗുരു തൻെറ ആദ്ധ്യാത്മികഗുരുവായ ആ

digitized by www.sreyas.in

സദാനന്ദസ്വാമികളാണു്. സദാനന്ദസ്വാമികൾ ചിററൂരിൽ താമസിക്കുന്ന കാലത്തു് നമ്മുടെ കഥാപുരുഷനോടു് തന്റെ ശിഷ്യനായി ഒരുമിച്ചു ചെല്ലുന്നതിന്നു് വാത്സല്യപൂർവ്വം ആവശ്യപ്പെടുകയുണ്ടായെങ്കിലും ഇദ്ദേഹം തനിക്കുള്ള കുടുംബഭാരം നിമിത്തം അങ്ങിനെ ചെല്ലുന്നതിന്നു് നിർവ്വാഹമില്ലെന്നു് പറഞ്ഞു് ഒഴിയുകയാണു് ചെയ്തതു്.

ജ്ഞാനവാസിഷ്ഠം പ്രസിദ്ധപ്പെടുത്തിയതിന്നു് ശേഷം ഇദ്ദേഹത്തിന്റെ ജീവിതഗതിയിൽ ചെറിയൊരു മാററം സംഭവിക്കുകയുണ്ടായി. അതായതു്, മുമ്പുണ്ടായിരുന്ന ജോലിവിട്ടു്, ചിററൂർ മജിസ്ട്രേട്ടുകോടതിയിൽ വക്കീലായി പ്രാക്ടീസ് ചെയ്തുതുടങ്ങി. അതിന്നടുത്ത കാലത്തു് തന്നെ കൊച്ചി ഗവമ്മേണ്ടുവകയായുണ്ടായ ക്രിമിനൽ വക്കീൽ പരീക്ഷയിൽ 1 ാം ഗ്രേഡിൽ വിജയിയാകുകയും ചെയ്തു. വക്കീൽജോലി പ്രാരംഭം മുതല്ക്കുതന്നെ ഏററവും വിജയകരമായിരുന്നു. തന്നിമിത്തം കുറെക്കാലത്തേക്കു് സാഹിത്യപരിശ്രമത്തിൽ അല്പം പിന്നോക്കമായിരുന്നുവെങ്കിലും തീരെ കൈവിടുകയുണ്ടായിട്ടില്ല. ഈയിടക്കു് 1082—ൽ ഭാഗവതാന്തർഗ്ഗതവും തുഞ്ചത്തെഴുത്തച്ഛൻ തർജ്ജമ ചെയ്യാതെ വിട്ടുകളഞ്ഞിട്ടുള്ളതുമായ 'ശ്രുതിഗീത' തർജ്ജമ ചെയ്തു പ്രസിദ്ധപ്പെടുത്തി. ഇതുകൂടാതെ 'കുചേലവൃത്തം' എട്ടുവൃത്തം കൈകൊട്ടിക്കളിപ്പാട്ടു്, 'കാളിയാക്കു്' അഥവാ 'ദേവീസ്തവം' എന്നീ ചെറുകൃതികളും ഇക്കാലത്തെഴുതിയിട്ടുള്ളവയാണു്. ഇവയിൽ കുചേലവൃത്തം, കേരളകല്പദ്രുമം പ്രസ്സു് മാനേജരുടെ അപേക്ഷപ്രകാരം തൃശ്ശിവപേരൂരിൽ വച്ചു് രണ്ടുമൂന്നു മണിക്കൂറിന്നുള്ളിൽ എഴുതിക്കൊടുത്തിട്ടുള്ളതാണു്. ആദിശങ്കരാചാര്യസ്വാമികളുടെ ശിവപാദാദികേശാന്തസ്തവത്തിന്റെ വൃത്താനുവൃത്തപരിഭാഷയും ഇക്കാലത്താണു് കവനകൗമുദിയിൽ പ്രസിദ്ധം ചെയ്യുകയുണ്ടായതു്. ഈ കൃതി 1096-ൽ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. ശിവപാദാദികേശാന്തസ്തവത്തിന്റെ തർജ്ജമക്കു് സ്മരണീയമായ ഒരു കാരണം കൂടിയുമുണ്ടായിരുന്നു.

digitized by www.sreyas.in

ഒരു സംസ്കൃത പണ്ഡിതനായിരുന്ന പരേതനായ അമ്പാട്ടെ കരുണാകരമേനോനവർകൾ നമ്മുടെ ഗ്രന്ഥകാരനുമായി ഒരവസരത്തിൽ ഭാഷാകവികളെപ്പററി ചിലതെല്ലാം സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയ്ക്കു്, കരുണാകരമേനോനവർകൾ, ഭാഷാകവികൾക്കു് വല്ല ശൃംഗാരശ്ലോകങ്ങൾ എഴുതുന്നതിന്നൊ തർജ്ജമചെയ്യുന്നതിന്നൊ അല്ലാതെ, പ്രൗഢഗ്രന്ഥങ്ങളെഴുതുന്നതിന്നോ അഥവാ അർത്ഥലോപം വരാതെ തർജ്ജമചെയ്യുന്നതിന്നു് പോലുമോ സാധിക്കുകയില്ലെന്നും തന്റെ ഈ അഭിപ്രായം ശരിയല്ലെന്നു് പക്ഷമുണ്ടെങ്കിൽ ശിവപാദാദികേശാന്തസ്തവം തർജ്ജമ ചെയ്തു കൊടുക്കേണമെന്നും പറഞ്ഞു് ആ ഗ്രന്ഥത്തിന്റെ ഒരു പ്രതി അദ്ദേഹം പരിഭാഷകൻ വശം ഏല്പിക്കുകയുണ്ടായി. പരിഭാഷകൻ അന്നുമുതൽ ഏതാനും ദിവസംകൊണ്ടു് തർജ്ജമചെയ്തു് അദ്ദേഹത്തിന്നു കാണിക്കുകയും അദ്ദേഹം പ്രശംസാപൂർവ്വം തല കുലുക്കുകയും ചെയ്തു.

ഇതിൽപ്പിന്നെ 1084–ൽ ഇദ്ദേഹവും തേങ്കുറിശ്ശിയിൽ സ്ഥാപിച്ചിട്ടുള്ള 'ജസ്റ്റീസ്സ് ശങ്കരൻനായർവായനശാല'യുടെ സെക്രട്ടറിയായ വി. ഒ. എം. മന്ദാടിയാരവർകളും കൂടി സകുടുംബം സേതുസ്നാനത്തിന്നു് ചെല്ലുകയുണ്ടായി. സേതുസ്നാനം കഴിഞ്ഞു് മടങ്ങുന്ന അവസരത്തിൽ വഴിക്കുവെച്ചു് മിസ്റ്റർ മന്ദാടിയാരുടെ ആവശ്യപ്രകാരം വായനശാലയ്ക്കുവേണ്ടി ശങ്കരവിജയം തർജ്ജമ ചെയ്തു കൊടുക്കാമെന്നേല്ക്കുകയും 1085–86 ഈ കൊല്ലങ്ങളിലായി ശങ്കരവിജയം തർജ്ജമചെയ്തു തീർത്തു് വായനശാലയ്ക്കു് സംഭാവന ചെയ്യുകയും ചെയ്തു.

പിന്നീട 1092–ൽ ശ്രീകൃഷ്ണചൈതന്യസ്വാമികളുടെ ജീവചരിത്രം ഗദ്യത്തിൽ എഴുതിത്തീർത്തു് 1093–ൽ പ്രസിദ്ധപ്പെടുത്തി. ഈയവസരത്തിൽ തൃപ്പൂണിത്തുറയിൽ നടന്നിരുന്ന ഒരു സാഹിത്യപരിഷത്തിൽ വായിക്കുന്നതിന്നായി ശിവഭക്തോത്തംസമായ നീലകണ്ഠനായനാരുടെ ചരിത്രം പദ്യരൂപത്തിൽ എഴുതുകയും ആ ഇടയ്ക്കുതന്നെ ആ കൃതി അച്ചടിപ്പിക്കുകയും ചെയ്തു. ഇതിന്നു പുറമെ 27ാമത്തെ

വൃത്തങ്ങളടങ്ങിയ 'രാജയോഗം' നക്ഷത്രമാല, എന്നൊരു കൃതികൂടിയും ഈയാണ്ടിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 1093–94 ഈ കൊല്ലങ്ങളിലായി ദേവീഭാഗവതം ഭാഷാഗാനമായി പരിഭാഷപ്പെടുത്തുകയും ബി. വി. ബുക്ക് ഡിപ്പോക്കാർ അതിന്റെ പകർപ്പവകാശംവാങ്ങി പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. ഭാഷയിൽ വൃത്താനുവൃത്ത തർജ്ജമയായും, ഭാഷാഗാനമായും, ഗദ്യമായും മററുചിലർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ദേവീഭാഗവതത്തിന്റെ മൂല ഗ്രന്ഥമല്ല നമ്മുടെ ഗ്രന്ഥകാരന്റെ പരിഭാഷയ്ക്കു വിഷയമായിട്ടുള്ള മൂലകൃതിയെന്നുള്ളതു് ഇവിടെ പ്രത്യേകം സ്മരണീയമാണു്.

കൊച്ചിയിൽ ഇപ്പോഴും നാടുവാഴുന്ന വലിയതമ്പുരാൻ തിരുമനസ്സിലെ ഒരു സംക്ഷിപ്തജീവചരിത്രമായ 'ശ്രീരാമവർമ്മവിജയം' എന്ന ചെറിയൊരു ഭാഷാഗാനകൃതി 1094-ൽ പ്രസിദ്ധപ്പെടുത്തി.

ഈയിടയ്ക്കാണു് മററു ചില ഭാഷാകവികളുടെ കൂട്ടത്തിൽ, കവിതിലകൻ എന്ന ബിരുദനാമം കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ടു് ഇദ്ദേഹത്തിന്നും കല്പിച്ചു നൽകുകയുണ്ടായതു്.

1096-ൽ മൃച്ഛകടികം ഭാഷാപ്രകരണത്തിൽ ഗദ്യഭാഗവും ഇടയ്ക്കിടെ ഏതാനും ചില പദ്യങ്ങളും ഒഴിച്ചു് ബാക്കി മുഴുവൻ പദ്യങ്ങളും ഇദ്ദേഹം തർജ്ജമചെയ്തു തീർത്തു. ഗദ്യവും ഏതാനും പദ്യങ്ങളും ഈയുള്ളവനാണു് തർജ്ജമചെയ്തതു്.

മൃച്ഛകടികം തർജ്ജമ ആരംഭിക്കുന്നതിന്നു് അഞ്ചാറു മാസം മുമ്പേതന്നെ ഇദ്ദേഹത്തെ പ്രമേഹരോഗം ബാധിച്ചിരുന്നു, വിശേഷിച്ചു്, അതിന്നുംമുമ്പായി കുടുംബം സംബന്ധിച്ചും മററുമുള്ള പല കോടതിവ്യവഹാരങ്ങളും ആരംഭിച്ചു് നിരന്തരമായി നടന്നുവന്നിരുന്നതുകൊണ്ടു് ദേഹത്തിന്നും മനസ്സിന്നും ഇടവിടാതെ ക്ലേശമുണ്ടായിത്തുടങ്ങി. ഇങ്ങിനെ ഒരു മനുഷ്യന്നു് സഹിക്കാവുന്നതിലധികം കായികവും മാനസികവുമായ പീഡകളുടെ ഇടയ്ക്കു് മിക്കവാറും രോഗ

digitized by www.sreyas.in

ശയ്യയിൽ വെച്ചുതന്നെ എഴുതിത്തീർത്തതാണ് 'ത്രിപുരാരഹസ്യ'മെന്ന ഈ ദിവ്യഗ്രന്ഥം.

ഈ ഗ്രന്ഥം തർജ്ജമചെയ്യുന്നതിന്നു സ്നേഹപൂർവ്വമായ നിർബ്ബന്ധത്തോടുകൂടി മൂലകൃതി ഏല്പിച്ചുകൊടുത്തതു ഭാഷാസാഹിത്യലോകത്തിൽ പണ്ടുതന്നേ പേരെടുത്തുകഴിഞ്ഞിട്ടുള്ള, സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോനവർകളാണ്. അതുകൊണ്ടു ഭാഷാസാഹിത്യത്തിന്നുണ്ടായിട്ടുള്ള വിലയേറിയ ഈ നേട്ടത്തെ സംബന്ധിച്ചിടത്തോളം ഭാഷാഭിമാനികൾ ടി. കെ. കൃഷ്ണമേനോനവർകളോടും കടപ്പെട്ടിട്ടുണ്ടെന്നുള്ള സംഗതി തുറന്നു പറയാതെ നിവൃത്തിയില്ല.

ത്രിപുരാരഹസ്യത്തിന്റെ തർജ്ജമ ആരംഭിച്ചതു 1100 മീനമാസം 28 ാംനു-യും അവസാനിച്ചതു 1101 മകരമാസം 13-ാംനു-യുമാണ്. ത്രിപുരാരഹസ്യം തർജ്ജമചെയ്യുന്ന കാലത്തു രോഗശയ്യയിൽ തനിക്കു വേണ്ടുന്ന പരിചര്യകൾ ചെയ്തുവന്നിരുന്ന സ്വപുത്രികൾക്കു ഈ ഗ്രന്ഥത്തിന്റെ പകർപ്പവകാശം നൽകിയിട്ടുള്ള സംഗതിയെ കാണിക്കുന്നതിന്നായി അദ്ദേഹം ഇങ്ങിനെയൊരു പദ്യം എഴുതിവെച്ചിരിക്കുന്നു.

'ഊനമേതുമിയലാത്ത വിധത്തിൽ
ജ്ഞാനഖണ്ഡമിതിനുള്ളവകാശം
മാനസത്തിൽ വളരുന്ന മുദാ സ-
മ്മാനമായ്ത്തനയമാർക്കുകൊടുത്തേൻ'

ത്രിപുരാരഹസ്യത്തിന്റെ തർജ്ജമ അവസാനിച്ചതിന്നുശേഷം 1101 മേടത്തിൽ, എന്റെ അഗ്രജനും ഇദ്ദേഹത്തിന്റെ അവരജനുമായ കേശവമേനോനവർകളുടെ ഉദ്യോഗസ്ഥലമായ മലായി സ്റ്റേറ്റി (F M S)ലേക്കു ഞങ്ങൾ രണ്ടുപേരും കൂടി യാത്രചെയ്യുകയുണ്ടായി. രോഗസ്ഥിതിയിൽ ഇദ്ദേഹത്തേയും കൊണ്ടുള്ള യാത്രയിൽ കുറച്ചെല്ലാം കഷ്ടപ്പെടേണ്ടി വന്നുവെങ്കിലും ഇടവം അവസാനത്തോടുകൂടി പറയത്തക്ക ബുദ്ധിമുട്ടൊന്നും കൂടാതെ ഞങ്ങൾ ഇങ്ങോട്ടുതിരിച്ചെത്തി. ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള

digitized by www.sreyas.in

ബ്ലോക്കിന്നുവേണ്ടുന്ന ഫോട്ടം ഈ ഉദ്ദേശ്യത്തോടുകൂടി എഫ് എം. എസ്സിൽ വെച്ചെടുത്തിട്ടുള്ളതാണ്.

ത്രിപുരാരഹസ്യം എഴുതിവരുന്ന കാലത്തു തന്നെ ഞങ്ങൾ തമ്മിൽകാണാറുള്ള അവസരങ്ങളിൽ എഴുതിക്കഴിഞ്ഞിട്ടുള്ള ഭാഗങ്ങൾ എന്നെ വായിച്ചു കേംപ്പിക്കുകയോ അഥവാ ഞാൻ വായിച്ചു നോക്കുകയോ ചെയ്യുകയും സംശയം തോന്നുന്ന ഭാഗങ്ങളിൽ മൂലത്തോടു് ഒത്തുനോക്കുകയും ചെയ്തുവരാറുണ്ടായിരുന്നു. ഇങ്ങിനെ സ്വന്തം കൃതികളെ ആദ്യന്തം എന്നെക്കൊണ്ടു് വായിച്ചു നോക്കിക്കുന്ന സമ്പ്രദായം ദേവീഭാഗവതം തർജ്ജമചെയ്യുന്ന കാലം മുതൽക്കു് ആരംഭിച്ചിട്ടുള്ളതാണ്. അക്കാലം മുതൽ ദേഹത്തിന്നു് ആരോഗ്യം കുറഞ്ഞുതുടങ്ങിയിരുന്നതുകൊണ്ടു് തനിക്കു് മനസ്സു് നില്ക്കുന്നില്ലെന്നു് പറയാറുണ്ടായിരുന്നു. തന്നിമിത്തം, അതിനുശേഷമെഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ മുഴുവനും ഞാൻ വായിച്ചു നോക്കിയതിനുശേഷമേ അച്ചടിപ്പിക്കയുണ്ടായിട്ടുള്ളു. എനിക്കു് മാറേറണമെന്നു് അഭിപ്രായമുള്ള ഭാഗങ്ങൾ എന്നോടു് തന്നെ മാററിക്കൊള്ളുവാൻ പറയുകയാണു് പതിവെങ്കിലു, കഴിവുള്ളിടത്തോളം ഞാൻ ആ സാഹസത്തിന്നൊരുങ്ങാതെ മാറേറണ്ട ഭാഗങ്ങൾ അങ്ങോട്ടു് ചൂണ്ടിക്കാണിച്ചുകൊടുക്കയേ ചെയ്യാറുണ്ടായിരുന്നുള്ളു. എന്നാൽ, ദോഷം ഇന്നതെന്നു് ചൂണ്ടിക്കാണിച്ചുകൊടുത്തു കഴിഞ്ഞാൽ മറുനിമിഷത്തിൽ ദോഷരഹിതമായ വേറെ വരികൾ കവിതിലകനിൽ നിന്നു് പ്രവഹിക്കുന്നതു കാണാം.

ഇങ്ങിനെ ത്രിപുരാരഹസ്യം മിക്കഭാഗവും ഞങ്ങളൊരുമിച്ചുള്ള വായന കഴിച്ചിരുന്നു. 1102-ൽ ഞങ്ങൾ അവസാനമായി തമ്മിൽക്കണ്ടു് പിരിയുന്ന അവസരത്തിൽ, ആയാണ്ടു മീനമാസത്തിൽ കോളേജു് പൂട്ടിയാൽ അദ്ദേഹവും പാലക്കാട്ടുവന്നു് എന്റെ ഒരുമിച്ചു താമസിക്കാമെന്നും അപ്പോൾ ബാക്കി പരിശോധിപ്പാനുള്ള ഭാഗങ്ങൾ മുഴുവനും പരിശോധിച്ചു് എന്റെ വകയായിടിപ്പണം എഴുതിച്ചേർക്കണമെന്നും പറഞ്ഞുവെച്ചിരുന്നു. 1102 മകരം

digitized by www.sreyas.in

1—ാംനു-യോടുകൂടി എനിക്കു് കലശലായ ഇൻഫ്ളുവൻസ പ്പനി പിടിപെട്ടു് മൂന്നുമാസത്തെ അവധിക്കപേക്ഷിച്ചു മറുപടി കാത്തുകൊണ്ടു കിടക്കുകയായിരുന്നു. ആ ഇടയ്ക്കു് തേങ്കുറിശ്ശിയിൽനിന്നു് എന്നെക്കാണ്മാൻ വന്നിരുന്ന ഒരു ആരം, ജ്യേഷ്ഠന്നു് കാലിന്മേൽ വളരെ ചെറിയൊരു കുരുവുണ്ടായി പൊട്ടിയിരിക്കുന്നുവെന്നും അല്പം പനിയുമുണ്ടെന്നും പറകയുണ്ടായി. എന്റെ അവധിക്കുള്ള അപേക്ഷ രണ്ടു ദിവസത്തിന്നുള്ളിൽ അനുവദിക്കുന്നതാകകൊണ്ടു് അതു കഴിഞ്ഞ ഉടൻ തേങ്കുറിശ്ശിക്കു ചെന്നു് ജ്യേഷ്ഠനെക്കാണണമെന്നു് ഞാൻ മനസാ നിശ്ചയിച്ചു. മകരം 11—ാംനു-കാലത്തു് 9 മണിക്കു് തേങ്കുറിശ്ശിയിലുള്ള ജ്യേഷ്ഠന്റെ പത്നീഗൃഹത്തിൽനിന്നു് എഴുത്തുംകൊണ്ടു് ഒരു ആരം എന്റെ അടുക്കൽ എത്തി. അന്നു പുലച്ചെ്, ഹതവിധിയുടെ അതിദാരുണമായ പ്രഹരം വരവൂർ കുടുംബത്തിന്നു മാത്രമല്ല, ഭാഷാസാഹിത്യകുടുംബത്തിന്നുകൂടിയും ഏററുകഴിഞ്ഞ വിവരം പ്രസ്താവിക്കുന്നതായിരുന്നു ആ കത്തു്. ഞാൻ അന്നേ്യാരം തന്നെ തേങ്കുറിശ്ശിക്കുചെന്നു. അവിടെ വിഗതചേതനമായ ആ ഭ്രാതൃവിഗ്രഹത്തെ രക്തധാരതന്നെ തൂകിക്കൊണ്ടിരിക്കുന്ന കണ്ണുകരാംകൊണ്ടു് അവലോകനം ചെയ്തു. പുകഞ്ഞു നീറുന്ന മസ്തിഷ്കത്തോടുകൂടി ജഡപ്രായമായ ശിരസ്സുകൊണ്ടു് എന്റെ അന്ത്യപ്രണാമവും ആചരിച്ചു. ബാല്യം മുതല്ക്കു തന്നെ ഒരു മാതാവിന്റേയും, പിതാവിന്റേയും, ആചാര്യന്റേയും നിലയിൽ വാത്സല്യപൂർവ്വം എന്നെ വളർത്തുവന്ന ആ അഗ്രജദേവനോടു് എല്ലാവിധത്തിലും എനിക്കുള്ള കടപ്പാടിന്നു്, ഇങ്ങിനെ എന്റെ ആത്മാവിന്റെ ഒരു ഭാഗം അടന്നുവീഴുന്ന വിധത്തിലുള്ള ഒരു പ്രണാമമല്ലാതെ മറെറാന്നും എനിക്കു ചെയ്യുവാൻ സാധിക്കുകയുണ്ടായില്ല. ഞങ്ങരാം തമ്മിലുള്ള ഐഹികബന്ധം ഈ വിധത്തിൽ അവസിതമായി.

അതിൽപ്പിന്നെ ഒരു കൊല്ലക്കാലത്തേയ്ക്കു് ആരോഗ്യരഹിതമായ എന്റെ ശരീരസ്ഥിതിനിമിത്തം, ത്രിപുരാരഹസ്യം നല്ലനിലയിൽ സ്വന്തമായിത്തന്നെ അച്ചടിപ്പിക്കേണമെന്നുണ്ടായിരുന്ന അദ്ദേഹത്തിന്റെ ആഗ്രഹം നിറ

digitized by www.sreyas.in

വേററുവാൻ പരിശ്രമിക്കുന്നതിന്നു് എനിക്കു് കഴിവുണ്ടായില്ല. ശരീരത്തിന്നു് ഒരുവിധം സുഖമുണ്ടായിത്തുടങ്ങിയ തോടുകൂടി അച്ചടിപ്പിക്കാൻ തക്കവിധം പകൎത്തെഴുതിത്തുടങ്ങുകയും അതൊന്നിച്ചുതന്നെ ടിപ്പണം എഴുതുന്നതിന്നു് എന്നെ ഏല്പിച്ചിരുന്ന ഭാരം ഒരുവിധം നിൎവ്വഹിക്കുകയും ചെയ്തു. മൂലഗ്രന്ഥത്തിൻെറ വ്യാഖ്യാനത്തെ അവലംബിച്ചു കൊണ്ടാണു് ടിപ്പണം മിക്കവാറും എഴുതിയിട്ടുള്ളതു് ആദ്ധ്യാത്മികഗ്രന്ഥങ്ങളിൽ സാമാന്യ പരിചയമെങ്കിലും ഇല്ലാത്തവൎക്കു് ടിപ്പണത്തിലെ പല ഭാഗങ്ങളും മനസ്സിലാക്കാൻ ഞെരുക്കമായിരിക്കാം. അങ്ങിനെയുള്ളവൎക്കു്ടിപ്പണത്തിൻെറ അപേക്ഷയുണ്ടാകത്തക്ക മററുപല ഭാഗങ്ങളും ടിപ്പണമെഴുതാതെ ഒഴിച്ചുവിട്ടിട്ടുമുണ്ടു്, ഗ്രന്ഥവിസ്തരത്തെ ഭയന്നു് തല്ക്കാലം ഇതിലധികം എഴുതിച്ചേൎക്കുവാൻ തുനിയാത്തതാണെന്നുള്ള ഒരു സമാധാനം മാത്രമേ ഇതിന്നിപ്പോൾ പറവാനുള്ളൂ. ആവശ്യമുണ്ടെന്നു തോന്നുന്ന പക്ഷം അടുത്ത പതിപ്പിൽ ആ വക ന്യൂനതകൾ പരിഹരിക്കേണമെന്നു് വിചാരമുണ്ടു്.

ശിഷ്യന്മാർ—ഇദ്ദേഹം സാഹിത്യപരിശ്രമം ആരംഭിച്ചു് അധികകാലം ചെല്ലുന്നതിന്നു മുമ്പായി പലരും ഇദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിച്ചു് പഠിക്കുവാൻ തുടങ്ങിയിരുന്നു. ശിഷ്യന്മാരിൽ എല്ലാംകൊണ്ടും പ്രഥമഗണനീയനായിട്ടുള്ളതു് ഒടുവിൽ ശങ്കരൻകുട്ടിമേനോനവൎകളാണു്. ജാത്യന്ധനായ ശങ്കരൻകുട്ടിമേനോനവൎകൾ, തൻെറ അഗ്രജനായ ഒടുവിൽ കുഞ്ഞിക്കൃഷ്ണമേനോനവൎകൾ ചിററൂർ താലൂക്കു കച്ചേരിയിൽ സമ്പ്രതി ഉദ്യോഗം ഭരിച്ചിരുന്ന കാലത്തു് ഒരുമിച്ചുവന്നു് ചിററൂരിൽ പാൎപ്പുതുടങ്ങുകയും കുഞ്ഞിക്കൃഷ്ണമേനോനവൎകളുടെ ആവശ്യപ്രകാരം നമ്മുടെ കഥാപുരുഷൻെറ ശിഷ്യനായിത്തീരുകയും ചെയ്തു. കുഞ്ഞിക്കൃഷ്ണമേനോനവൎകൾ ചിററൂരിൽനിന്നു് മാററമായിപ്പോയതിന്നുശേഷവും ശങ്കരൻകുട്ടിമേനോനവൎകൾ ചിററൂരിൽത്തന്നെ ഇടവിട്ടു് പലപ്പോഴുമായി താമസിച്ചു് പഠിക്കുകയുണ്ടായിട്ടുണ്ടു്. ശങ്കരൻകുട്ടിമേനോനവൎകൾക്കു്

digitized by www.sreyas.in

കിളിപ്പാട്ടെഴുതുന്നതിന്നുള്ള വാസന ഗുരുനാഥനിൽനിന്നു് സിദ്ധിച്ചിട്ടുള്ളതാണെന്നുള്ളതിന്നു് സംശയമില്ല. ഇദ്ദേഹത്തിന്റെ ആദ്യത്തെ കൃതിയായ കല്ക്കിപുരാണം കിളിപ്പാട്ടു് ചിററൂരിൽവെച്ചാണു് മുഴുമിക്കയുണ്ടായതു്. ഗുരുനാഥൻ ശങ്കരവിജയം എഴുതിത്തീർത്തതും അതേദിവസം തന്നെയായിരുന്നു, അതിന്റെ സ്മരണയ്ക്കായി രണ്ടുപേരും ആ ഗ്രന്ഥങ്ങളുടെ അവസാനത്തിൽ ''മോഹമിന്നെല്ലാം ദയാ'' എന്ന ഒരേ കലിദിനവാക്യമാണു ചേർത്തിട്ടുള്ളതു്.

അപ്രസിദ്ധന്മാരായ മററു ശിഷ്യന്മാരിൽ സാഹിത്യത്തോടു് ബന്ധമുണ്ടായിട്ടുള്ളവർ വളരെ ചുരുക്കമാണു്. അക്കൂട്ടത്തിൽപ്പെട്ട ഒരുത്തനാണു് ഈ ഞാൻ. മാതാവിന്റെ ദേഹവിയോഗത്തിന്നു് ശേഷം ഏഴെട്ടു വയസ്സുമുതൽ സർവ്വദാ ഒരുമിച്ചു നടത്തി യഥാവസരം ഉചിതമായ ഉപദേശങ്ങടം തന്നു് വിവേകവും അല്പം സാഹിത്യാഭിരുചിയും ഉണ്ടാക്കിത്തീർത്തതിന്നു പുറമെ എനിക്കുണ്ടായിട്ടുള്ള സർവ്വാഭ്യുദയങ്ങൾക്കും കാരണഭൂതനായിട്ടുള്ളതും മാന്യനായ ഈ അഗ്രജനാണെന്നു് മാത്രമേ തല്ക്കാലം പറയേണ്ടതുള്ളൂ.

കവിത:—രാമാനുജനെഴുത്തച്ഛന്നു് ശേഷം ഭാഷാഗാനരീതിയിൽ എണ്ണത്തക്ക ഗ്രന്ഥങ്ങൾ ആദരണീയമായ ഭാഷയിൽ എഴുതിയിട്ടുള്ള മാന്യന്മാരുടെ കൂട്ടത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനം ഇദ്ദേഹത്തിന്നുണ്ടെന്നുള്ളതിൽ ആൎക്കും അഭിപ്രായവ്യത്യാസമുണ്ടാകുമെന്നു് തോന്നുന്നില്ല. ഇദ്ദേഹത്തിന്റെ കിളിപ്പാട്ടിന്നുള്ള ഗുണത്തെപ്പററി ശങ്കരവിജയത്തിന്റെ അഭിപ്രായത്തിൽ മഹാമഹിമശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സു് കൊണ്ടു് ഇങ്ങിനെ പറഞ്ഞിരിക്കുന്നു. ''കിളികളുടെ കളനിനദത്തിന്നും ശാമുമേനോനവർകളുടെ കിളിപ്പാട്ടിന്നുമുള്ള ഗുണം ഒന്നു തന്നെയാണു് പറഞ്ഞറിയിക്കേണ്ട കാലം തെററിയിരിക്കുന്നു'' ഈ വിധം പലരും പലപ്പോഴും പ്രശംസിച്ചുകഴിഞ്ഞിട്ടുള്ളതും സുപ്രസിദ്ധവുമായ ഇദ്ദേഹത്തിന്റെ കവിതയുടെ ഗുണങ്ങളെ ഉദാഹരണങ്ങളെക്കൊണ്ടും മററും വെളിവാക്കാൻ

digitized by www.sreyas.in

ശ്രമിക്കുന്നതു് വലിയ സാഹസമായിത്തീരുന്നതാണല്ലോ ഗ്രന്ഥങ്ങളെ തർജ്ജമചെയ്യുന്ന വിഷയത്തിൽ ഇദ്ദേഹത്തിന്റെ അഭിപ്രായം ഇപ്രകാരമായിരുന്നു. 'തർജ്ജമ ചെയ്യേണ്ടുന്ന ഭാഗം വായിച്ചു് അതിലെ കവിഹൃദയം നല്ലവണ്ണം ഗ്രഹിച്ചു് സ്വീയമാക്കിയതിന്നു ശേഷം സ്വന്തം ഹൃദയത്തിൽ നിന്നു് സ്വന്തം ഭാഷയിൽ പുറപ്പെടുന്നതാണു് ശരിയായ തർജ്ജമ' ഈ അഭിപ്രായത്തിന്നനുഗുണമായുള്ള ഇദ്ദേഹത്തിന്റെ തർജ്ജമയിൽ എവിടെയും മൂലത്തിലെ എത്ര ശുഷ്കമായ ഭാഗവും തികഞ്ഞ പ്രസാദത്തോടുകൂടി ശരിയായ ആശയം വായനക്കാരുടെ ഹൃദയത്തിൽ പതിയത്തക്കവണ്ണം പരിലസിക്കുന്നതു് കാണാം. ഇദ്ദേഹത്തിന്റെ കവിതയെപ്പററി ഇതിലധികം ഞാൻ പറയുന്നതു് ഒട്ടും ഭംഗിയായിരിക്കുമെന്നു് തോന്നുന്നില്ല.

സ്വതന്ത്രമായും പരിഭാഷയായുമുള്ള ഇദ്ദേഹത്തിന്റെ മിക്ക കൃതികളേയും ഇതിന്നു മുമ്പിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ടു്. അവയെല്ലാം പുറമെ, കടത്തനാട്ടു് പോർള്ളാതിരി ഉദയവർമ്മതമ്പുരാൻ തിരുമനസ്സിലെ ആഭിമുഖ്യത്തിൽ ക്ഷേമേന്ദ്രകവിയുടെ ഭാരതമഞ്ജരി ഏതാനും ഭാഷാകവികളെക്കൊണ്ടു് വൃത്താനുവൃത്തമായി തർജ്ജമചെയ്യിച്ചു് ശാന്തിപർവ്വം വരെ മാസികാരൂപത്തിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടുള്ളതിൽ ശാന്തിപർവ്വം തർജ്ജമ ഇദ്ദേഹത്തിന്റേതായിരുന്നു. ഇതുകൂടാതെ വള്ളത്തോൾ നാരായണമേനോനവർകൾ, കുണ്ടൂർ നാരായണമേനോനവർകൾ, വി. സി. ബാലകൃഷ്ണപ്പണിക്കരവർകൾ തുടങ്ങിയ ആറു് പേർ ചേർന്നു് 'തപതീസംവരണം' എന്ന ഒരു ഖണ്ഡകൃതി എഴുതി പ്രസിദ്ധം ചെയ്തിട്ടുള്ളതിൽ ഒരു സർഗ്ഗം ഇദ്ദേഹത്തിന്റേതായിരുന്നു. ഇവയെല്ലാം പുറമെ പലപ്പോഴുമായി പത്രങ്ങളിലും മാസികകളിലും പ്രസിദ്ധം ചെയ്തിരുന്ന ഉപന്യാസങ്ങളല്ലാതെ വേറെ പറയത്തക്ക കൃതികളൊന്നും

digitized by www.sreyas.in

കാണുകയുണ്ടായിട്ടില്ല. അതുകൊണ്ടു്, ഇദ്ദേഹത്തിനു് ഒരവസരത്തിൽ ശ്രീമാൻ കെ. ജി. നാരായണപ്പണിക്കരവർകഠം സമർപ്പിച്ച ബഹിർല്ലാപികാബന്ധരൂപമായ ഒരു മംഗളപദ്യമുള്ളതു താഴെചേർത്തുംകൊണ്ടു് ഈ പ്രസംഗം അവസാനിപ്പിച്ചുകൊള്ളുന്നു.

മംഗളപദ്യം.

കഃകാന്താവദനദ്യുതിം വഹതി,കം വാരാംഗനാ കാംക്ഷതേ
കശ്ചാപഃ പുരദത്തനേ പശ്ചുപതേഃ, രാമഃപിതുശ്ശാസനാൽ
യാതഃ കുത്രസദാരകോ, വരകഥാം ശംസന്തികേ ഭൂതലേ
യഃ പ്രശ്നോത്തരമദ്ധ്യവര്‍ണ്ണഘടിതാഭിഖ്യഃ കവിഃ സേവ്യതേ

പ്രശ്നോത്തരങ്ങഠം:—

1) ശശാങ്കഃ
2) കാമുകം
3) സുമേരുഃ
4) കാനനേ
5) കവയഃ

പണ്ഡിതർ
പരവൂർ നാരായണമേനോൻ.

ഓം ശ്രീത്രിപുരാംബികായൈ നമഃ

# ശ്രീത്രിപുരാരഹസ്യം

## ജ്ഞാന ഖണ്ഡം



## ഒന്നാം അദ്ധ്യായം

ഓം നമഃ കാരണാനന്ദാത്മികേ! കാമേശ്വരി
ജ്ഞാനരൂപിണി ജഗന്മാതാവേ! ജയിക്ക നീ
മംഗളം വിഘ്നേശ്വരൻ നൽകേണം മനസ്സിന്നു
മങ്ങലുല്പവുമില്ലാതാക്കേണം ഗണേശ്വരൻ
ഹേരംബനെന്നിൽബ്ഭൂരികാരുണ്യമാന്നീടേണം
പ്രാരബ്ധവിഘ്നങ്ങളെത്തീക്കേണം ഗജാനനൻ
ദുരിതം ദൂരത്തൊക്കെ നീക്കേണം ലംബോദരൻ
ത്വരിതം മമാഭീഷ്ട മേകേണ മേകദന്തൻ
സാമ്പ്രതം സമ്പൽപ്രദനാകേണം ശൂപ്പ്കണ്ണൻ
മാംപ്രതി കനിയേണമെപ്പോഴും വിനായകൻ
സിദ്ധിപ്രദങ്ങളാ മിന്നാമങ്ങളെട്ടും ചിത്ത–
ശ്ശുദ്ധിയിങ്ങുണ്ടാവാൻഞാനെപ്പോഴും സ്മരിക്കുന്നേൻ
ഗുരുഭ്യോനമസ്സദാ ശ്രീസരസ്വത്യൈ നമോ
ഗുരുശ്രീത്രിപുരാംബാചരണം ശരണംമേ
പരമാത്മജ്ഞനായും ത്രിപുരാഭക്തനായും
മരുവും ദത്താത്രേയമുനിയെക്കൈക്കൂപ്പുന്നേൻ
വിശ്വകാരണബ്രഹ്മാനന്ദരൂപിണിയായും
വിശ്വമാം ചിത്രചിത്രത്തിന്നു കണ്ണാടിയായും
പരചിദ്രൂപയായു മോങ്കാരപ്പൊരുളായും
പരിശോഭിക്കും പരാശക്തിക്കു നമസ്കാരം

digitized by www.sreyas.in

ഹരിതായനൻ മാന്യൻ ഭഗവാൻ മുനീശ്വരൻ
നാരദമുനീന്ദ്രനോടീവണ്ണം മരുളംചെയ്താൻ
പരസാധനപ്രദം ത്രിപുരാമാഹാത്മ്യമുളം-
പ്പെരുകും ശ്രദ്ധയോടും ശ്രവണം ചെയ്തുഭവാൻ
ജ്ഞാനിനിജ്ഞാനഖണ്ഡം ചൊല്ലുന്നേൻ മഹാത്ഭുതം
മാനവനിതുകേട്ടാൽ നീങ്ങിടും ദുഃഖമെല്ലാം
വൈദികം തഥാ പാഞ്ചരാത്രോക്തം ശൈവം ശാക്തം
വീതസന്ദേഹം കാമികോക്തമീവിജ്ഞാനൌഘം
വഴിപോലാലോചിച്ചിട്ടിഗ്രന്ഥത്തിങ്കലേററ-
മഴകിൽതീർച്ചയാക്കീട്ടുണ്ടല്ലോ തത്വം മുനേ!
ശ്രീദത്താത്രേയനാകു മാചാര്യൻ ഭാർഗ്ഗവന്നുളം-
പ്രീതിയോടുപദേശിച്ചീടിനാനിതുമുന്നം
യുക്തിയുണ്ടനുഭവമുണ്ടിതിൽബ്രഹ്മകഥാ
ചിത്രിതമിതുനന്നായ് മനസ്സിൽ പതിഞ്ഞീടും
കുററമററുള്ളതാമിജ്ഞാനമെന്നതുപോലെ
മറെറാന്നുമെളുപ്പത്തിൽ ബോദ്ധ്യമാവില്ലനൂനം
ഇഗ്രന്ഥം പാരായണം ചെയ്തിട്ടും സാധുബോധ-
മുളക്കാമ്പിലുദിച്ചതില്ലെങ്കിലാമഹാമൂഢൻ
കേവലം ഭാഗ്യഹീനനാണെന്നു ചൊന്നാൽമതി-
യാവില്ലപ്പുമാൻ സ്ഥാണുതന്നെ സന്ദേഹമില്ല
നേരെവന്നുപദേശമീശ്വരൻ ചെയ്താലുമ-
പ്പുരുഷന്നുണ്ടാകയില്ലുളപ്പൂവിൽ ബോധമെന്നും
അത്രമാഹാത്മ്യമുള്ള ശാസ്ത്രമിജ്ഞാനഖണ്ഡം
ശ്രദ്ധകൈക്കൊണ്ടുകേൾക്ക സാമ്പ്രതംചൊല്ലുന്നേൻ ഞാൻ
ഉളത്താരിലാക്ക മേററമാശ്ചര്യം വളർത്തും ഹാ!
സത്തുക്കൾക്കുള്ള വൃത്തം സർവ്വസൽഗ്ഗുണശ്രേഷ്ഠം;
സുരർഷിശ്രേഷ്ഠനാകു മിമ്മാന്യനെന്നിൽനിന്നും
കുറഞ്ഞൊന്നറിയുവാനാഗ്രഹിക്കുന്നുവല്ലോ
സൌരഭ്യം കസ്തൂരിക്കു മറെറാന്നിൽനിന്നുവന്നു
ചേരുന്നതല്ലാ സ്വതേയുള്ളതാണതുപോലെ
നല്ലപോലനുഗ്രഹം ചെയ്പതിന്നുള്ളതായ

digitized by www.sreyas.in

നല്ലവരുടെ ശീലം നൂനം നൈസർഗ്ഗികം താൻ
ആ മഹാൻ ജമദഗ്നിനന്ദനൻ ശുഭാശയൻ
രാമൻ മാഹാത്മ്യഖണ്ഡം ദത്തോക്തംശ്രവിക്കയാൽ
വദ്ധിച്ചവന്നഭക്ത്യാ ലയിച്ച ശുദ്ധമായ
ചിത്തം, നിശ്ചിന്തനായിവർത്തിച്ചാനല്പനേരം
മാനസം പിന്നെ (a)ബ്ബഹിർവൃത്തിയെസ്സമ്പ്രാപിച്ചി-
ട്ടാനന്ദബാഷ്പം പാരം ചൊരിഞ്ഞു തുടങ്ങിനാൻ
മോദമുൾക്കാമ്പിലേററം വദ്ധിച്ച രോമകൂപം
ഭേദിച്ചു നിർഗ്ഗമിച്ചതാണെന്നു തോന്നുംവണ്ണം
രോമാഞ്ചപരിവരാംഗനായ്ഭവിച്ചിട്ടു രാമൻ
സീമകൈവിട്ട ഭക്തിയോടുമാനന്ദത്തോടും
ദത്താത്രേയനെ വീണ്ടു വന്ദനം ചെയ്തശേഷ-
മുത്ഥാനംചെയ്തു ഗൽഗദാക്ഷരമേവം ചൊന്നാൻ

''എന്നിൽശ്രീഗുരോ!ഭവൽക്കാരുണ്യമുണ്ടാകയാൽ
ധന്യനായ്ത്തീന്നേൻ കൃതകൃത്യനായ് ഭവിച്ചുഞാൻ
കരുണാസിന്ധു സാക്ഷാൽപരമേശ്വരൻതന്നെ
ഗുരുനായകനെന്നു വിദ്വാന്മാർ പറയുന്നു
തുഷ്ടനായ്വന്നു ഗുരുനായകനെങ്കിൽ ബ്രഹ്മ-
പട്ടംകൂടിയും ശുദ്ധപ്പുല്ലുപോലായിത്തീരും
ഉൾത്താരിൽ ഗുരുവിന്നു സന്തോഷമുണ്ടായ്വന്നാൽ
മൃത്യുവുമാത്മതയെസ്സമ്പ്രാപിച്ചീടുമല്ലോ
ഈശ്വരസ്വരൂപനാം ദേശികനെന്നിലിപ്പോൾ
വാത്സല്യം നിഷ്കാരണമുണ്ടായിവന്നീലയോ
ഗുരുവിൻകൃപകൊണ്ടു സർവ്വവും സിദ്ധിച്ചതായ്-
ക്കരളിൽക്കരുതുന്നേൻ കരുണാസിന്ധോ, ഗുരോ!
ത്രിപുരാമാഹാത്മ്യം ഞാനൊട്ടൊഴിയാതെ യുഷ്മൽ-
ക്കൃപകൊണ്ടിതുകാലം ശ്രവണംചെയ്തേനല്ലോ
പരമേശ്വരിയാമ ത്രിപുരാംബികയെ ഞാൻ
പരിചോടുപാസിപ്പാനധുനാ കൊതിക്കുന്നേൻ
ത്രിപുരോപാസ്തിക്രമം വഴിപോലടിയന്നു-
ക്കൃപയോടുപദേശിക്കേണമേ മമ ഗുരോ!''

(a) ബഹിർവൃത്തി–ബാഹ്യവിഷയവ്യാപാരം

digitized by www.sreyas.in

ഇത്തരം സമ്പ്രാർത്ഥിതനത്തമൻ ദത്താത്രേയൻ
ഭക്തിശ്രദ്ധകളോടും വദ്ധിച്ചയോഗ്യതയെ
ജാമദഗ്ന്യനിൽക്കണ്ടോൻ ത്രിപുരോപാസനസ്സാ—
രാമനെവഴിപോലെ ദീക്ഷിപ്പിക്കയും ചെയ്താൻ
ദീക്ഷകളെല്ലാററിലും വെച്ചേററമുൽക്കൃഷ്ടമി—
ദ്ദീക്ഷണം പൂർണ്ണതത്വബോധനം സുശോഭനം
അന്തരായങ്ങളൊന്നും കൂടാതെ ജാമദഗ്ന്യൻ
മന്ത്രയന്ത്രങ്ങരംക്കുള്ള ഭാവനാഭേദാന്വിതം
സരസം മധുകരം പൂന്തേനെന്നതുപോലെ
ഗുരുവക്ത്രാബ്ജത്തിൽനിന്നഴകിൽഗ്രഹിച്ചുടൻ
തൃപ്തനായകതാരിലാനന്ദം നിറഞ്ഞേററം
മത്തനുമായിച്ചമഞ്ഞീടിനാനനന്തരം
ത്രിപുരോപാസനയെസ്സാധിപ്പാൻ സമുദ്യതൻ
സപദിശ്രീനാഥാനുവാദം സാദരം വാങ്ങി
ഉരംഭക്ത്യാ വലംവെച്ചു വന്ദിച്ചു ഗുരുവിനെ
ചൊൽപ്പൊങ്ങും മഹേന്ദ്രമാം പർവ്വതം സമ്പ്രാപിച്ചു,
അത്യന്തം സുഖാവഹയായുള്ള വസതിയെ—
ത്തത്രതീർത്തുപാസനാപരനായ് വാണീടിനാൻ
നിത്യനൈമിത്തികങ്ങളാകിയകർമ്മങ്ങളിൽ
ശ്രദ്ധകൈക്കൊണ്ടും പൂജാജപതൽപരനായും
ആർത്തികളൊകൊനീക്കുംത്രിപുരേശാനിതൻെറ
മൂർത്തിയെബ്ഭക്തിയോടു മനുസന്ധാനംചെയ്തും
പന്ത്രണ്ടുസംവത്സരം ഭാർഗ്ഗവൻ കഴിച്ചിതു
പന്ത്രണ്ടു നിമേഷമെന്നതുപോലെന്നേവേണ്ടു
പിന്നീടേകദാ സുഖാസീനനാം ജമദഗ്നി—
നന്ദനൻ ശുഭാശയനീവണ്ണമാലോചിച്ചാൻ
പണ്ടുഞാൻ മദ്ധ്യേമാർഗ്ഗം മാന്യനാം സംവർത്തനെ—
ക്കണ്ടേററം താഴ്മയോടും ചോദ്യംചെയ്യുകമൂലം
അമ്മഹാശയനെന്നോടരുളിച്ചെയ്തതപ്പോരം
ഞാൻമനക്കരുന്നിങ്കൽ ധരിച്ചില്ലല്പംപോലും
ദേശികനോടു ചോദ്യമെന്തു ഞാൻ ചെയ്തിതെന്നും
ലേശമെങ്കിലുമിപ്പോളോക്കുന്നില്ലെന്തുചെയ്യാം

digitized by www.sreyas.in

ഗുരുവക്ത്രത്തിൽ നിന്നുത്രിപുരാശക്തി തന്റെ
ഗുരുമാഹാത്മ്യം മുന്നം ശ്രവണം ചെയ്തേനഹം
സൃഷ്ടിയെ സ്സംബന്ധിച്ചു ചോദിച്ചേൻ മുന്നം ഗുരു-
ശ്രേഷ്ഠനോടമ്മഹാത്മാവുത്തരമരുളംചെയ്തു
മന്ദൻ ഞാനല്പകാലം സംവർത്തനരുളംചെയ്ത-
തിന്നതാണെന്നുചെററും ധരിച്ചീലല്ലോകഷ്ടം!
ദേശികൻ കടകൃദാഖ്യാനമന്നരുളംചെയ്തു
മോശം ഞാൻ ധരിക്കുന്നില്ലെന്നുള്ളതറികയാൽ
മറെറാന്നും പറയാതെകണ്ടടനടങ്ങിനാൻ
ചെററുമിജ്ജഗൽഗതി ഞാനറിയുന്നീലല്ലോ
ഏതൊന്നിൽ നിന്നീലോകാഡംബരം മഹത്തഹോ
ജാതമായ്പാർത്താലിതു പോകുന്നതെങ്ങോട്ടേക്കോ
സംസ്ഥിതിചെയ്തീടുന്നതേതൊരേടത്തിലെങ്ങു-
മസ്ഥിരമായിട്ടാണു കാണുന്നതഖിലവും
എന്നേക്കും നിലനില്ക്കുമെന്നാക്കും തോന്നിപ്പോകും
മന്നിടം തന്നിൽക്കാണപ്പെടുമീ വ്യവഹാരം
അല്പവുമാലോചനയില്ലെങ്കി,ലെന്നും നില
നില്പതായിട്ടുതോന്നും ചിത്രമീവ്യവഹാരം
അന്ധന്റെ പിമ്പേ പോകുമന്ധന്റെചേഷ്ട പോലെ
ഹന്ത! കാണുന്നു ലോകവ്യവഹാരങ്ങളെല്ലാം
സർവ്വഥാവ്യവഹാരം മാമകമോർത്താലത്ര
നിർവ്വാദം നിദർശനമായിട്ടു ഭവിച്ചീടും
എന്തെല്ലാം നിനച്ചിതു ശൈശവകാലത്തിങ്ക-
ലന്തരംഗത്തിലിപ്പോളോർമ്മയില്ലായതൊന്നും
വേറൊരു വിധത്തിൽ ഞാൻ വർത്തിച്ചേൻ കൌമാര-
ത്തിൽ
താരുണ്യകാലം തന്നിൽ മട്ടൊന്നു മാറീ മമ
അന്യഥാ ഭവിച്ചിതെൻ വ്യാപാരമിപ്പോളം കഷ്ട-
മൊന്നിനും പ്രയോജനം ഞാനൊന്നും കാണുന്നീലാ
ഏതേതുകാലത്തിങ്ക ലേതെല്ലാം പ്രയോജനം
ചേതസ്സിലോർത്തു മർത്ത്യനെന്തെല്ലാം ചെയ്യുന്നുവോ
നന്ന,തെന്നപ്പോളോർത്തുകൊ ള്ളുന്നുഫലമെന്താ,—

digitized by www.sreyas.in

ണെന്നെന്തുകൊണ്ടു സൌഖ്യമാത്മാവിന്നുദിക്കുന്നു
അല്പവുമാലോചന കൂടാതെകണ്ടു ലോകം
കല്പിക്കുന്നിതു ഫലമെന്നേവമേതൊന്നിനെ
എന്നുമായതു ഫലമെന്നു ഞാൻ കരുതീടാ
പിന്നെയും ഫലത്തിന്നു യത്നംചെയ്‌വതു മൂലം
കൈവന്നു ഫലമെങ്കിൽ മാനുഷൻ വീണ്ടും ഫലം
കൈവന്നീടേണമെന്നു കാംക്ഷിപ്പാനെന്തുബന്ധം
ഫലകാംക്ഷകൊണ്ടല്ലോ മർത്ത്യന്മാരെല്ലാവരു-
മുലകിൽ പ്രയത്നിച്ചുകൊള്ളുന്നതെല്ലായ്‌പോഴും
ദുഃഖനാശമോ സുഖപ്രാപ്തിയോ ഫലമായി-
ച്ചൊൽക്കൊള്ളും സജ്ജനങ്ങളുരംക്കാമ്പിൽ കരുതുന്നു
കർത്തവ്യം കുറഞ്ഞൊന്നെന്നാകിലമുണ്ടെന്നാകിൽ
ദുഃഖനാശമോ സുഖപ്രാപ്തിയോ വരില്ലെന്നും
എല്ലാദുഃഖങ്ങളെക്കാരം വലുതായുള്ള ദുഃഖം
കില്ലില്ല കർത്തവ്യത തന്നെയാണെന്നോതുന്നു
കർത്തവ്യശേഷമുള്ള കാലത്തു ദുഃഖഭാവം
മർത്ത്യന്മാക്കുണ്ടായ്‌വരാ സൌഖ്യവുമവ്വണം താൻ
വഹ്നിയിൽദ്ദേഹമൊക്കെ വെന്തുനീറുന്നവന്നു
ചന്ദനം പാദത്തിങ്കൽ പൂശുന്നതെപ്രകാരം
കർത്തവ്യശേഷമുള്ള കാലിൽസ്സുഖലാഭം
മർത്ത്യന്മാക്കുണ്ടാകുന്നതവ്വണ്ണം തന്നെ നൂനം
അമ്പേററിട്ടുരസ്ഥലം പിളൎന്നു കിടക്കുമ്പോരം
രംഭ വന്നാലിംഗനം ചെയ്യുകിലെപ്രകാരം
കർത്തവ്യശേഷമുള്ള കാലത്തിൽസ്സുഖലാഭം
മർത്ത്യന്മാക്കുണ്ടാകുന്നതവ്വണ്ണം തന്നെ നൂനം
വല്ലാത്ത ക്ഷയരോഗം ബാധിച്ചു കുഴങ്ങുമ്പോരം
നല്ല സംഗീതം കേട്ടുകൊള്ളുന്നതെപ്രകാരം
കർത്തവ്യശേഷമുള്ള കാലിൽസ്സുഖലാഭം
മർത്ത്യന്മാക്കുണ്ടാകുന്നതവ്വണ്ണം തന്നെ നൂനം
കർത്തവ്യമായിട്ടുള്ളതൊന്നുമില്ലാതെയുള്ള
മർത്ത്യന്മാരുലകത്തിൽസ്സുഖമുള്ളവർ തന്നെ
നിർവ്വാദം പൂർണ്ണാശയന്മാരവർ മഹാത്മാക്കരം

digitized by www.sreyas.in

സർവ്വാംഗശീതളന്മാരാണവരെല്ലായ്പ്പോഴും
കർത്തവ്യശേഷമുണ്ടായിരിക്കുമ്പോഴും സുഖം
വസ്ത്രമാല്യാദിമൂലം ചിലപ്പോൾ ചേരുമെങ്കിൽ
ശൂലത്തിൽ കിടക്കുന്ന മാനുഷന്മാർക്കു പുഷ്പ-
മാലയും ചന്ദനവും ധരിക്കിൽസ്സുഖമുണ്ടാം
വളരെ കർത്തവ്യങ്ങളുള്ളപ്പോൾ സുഖലബ്ധി-
യ്ക്കുലകിൽസ്സദാ ജനം പ്രയത്നിക്കുന്നുവല്ലോ
അല്പമൊന്നാലോചിച്ചുനോക്കിയാൽവല്യതായു-
ള്ളത്ഭുതമിതുപോലെ മറെറാന്നുമില്ല നൂനം
ദേഹികൾക്കെല്ലാമിയന്നീടുമീയ്യവിചാര-
മാഹാത്മ്യമാലോചിച്ചാൽ ഹന്ത! ഞാനെന്തോ
ചൊല്ലേണ്ടു?
അന്തമററുള്ള കർത്തവ്യാചലാക്രാന്തൻ മർത്ത്യൻ
അന്തരംഗത്തിൽസ്സൌഖ്യം ഹന്ത! നേടുന്നു പോലും!
സൌഖ്യമിങ്ങുണ്ടാകേണമെന്നുള്ള കാംക്ഷയോടും
ചക്രവർത്തിയാം പുമാനെങ്ങിനെ യതിക്കുന്നു
എന്നതുപോലെത്തന്നെ ഭിക്ഷയേററുണ്ണുന്നോനു-
മനുഹം യതിക്കുന്നു സൌഖ്യത്തിൽ കൊതിയോടും.
രണ്ടുകൂട്ടരുമിച്ചു സാധിച്ചുവെന്ന നാട്യം
കൊണ്ടുടൻ കൃതകൃത്യന്മാരെന്നു ഭാവിക്കുന്നു
അല്പവും വിചാരമില്ലാതെകണ്ടെല്ലാവരു-
മിപ്പാരിൽ വഴിതെററി സ്സഞ്ചരിക്കുന്നിതേവം
എന്നതുപോലെ ഞാനും മുമ്പുപിമ്പോക്കാതെക-
ണ്ടിന്നോളമവരുടെ പിന്നാലെസ്സഞ്ചരിച്ചേൻ
ഇന്നദിക്കിങ്കലെത്തുമെന്നേതുമോക്കാതന്ധൻ
തന്നുടെ പിമ്പേചെല്ലുമന്ധനു തുല്യൻ ഹാ! ഞാൻ
ഹന്ത! ഞാൻ വേണ്ടുംവണ്ണം ചിന്തിക്കാതിപ്രകാരം
പിന്തുടരുന്നതൊട്ടും പന്തിയല്ലിനി നൂനം
ആകയാലീവിചാരം മാറിപ്പോവതിൻമുമ്പേ
ശ്രീഗുരുവിനെ വീണ്ടും ചെന്നു ദർശിച്ചു വേഗം
കാരുണ്യക്കടലായ സൽഗുരുവിൻെറചാരു-
ശീരാംനല്ലുറപ്പേഴും പ്ലവമാശ്രയിച്ചു ഞാൻ

digitized by www.sreyas.in

അറിയേണ്ടുന്നതെല്ലാമറിഞ്ഞു സന്ദേഹമാം
സരസ്വാൻ തന്റെ മറുകരയെ പ്രാപിക്കുന്നോൻ
ഇത്തരം ശുഭാശയൻ ഭാർഗ്ഗവൻ വിചാരിച്ചു
വദ്ധിച്ച ഗുരുവരദർശനവാഞ്ഛയോടും
അഗസ്ത്യഗിരിതന്നിൽനിന്നു വേഗത്തിൽപ്പുറപ്പെട്ടു
സൽഗുരുവാഴും ഗന്ധമാദനം സമ്പ്രാപിച്ചു
തത്ര പത്മാസനത്തിൽ വർത്തിക്കും ഗുരുവിനെ
പ്പൃഥ്വീഭാസ്വാനെയെന്നപോലാശു സന്ദർശിച്ചു
പാദപീഠത്തിൻ പുരോഭാഗത്തിൽദ്ദണ്ഡംപോലെ
മേദിനിതന്നിൽ വീണു നമസ്കാരവും ചെയ്തു
ഗുരുവിൻ ചരണാബ്ജം കൈകൊണ്ടു പിടിച്ചുടൻ
പെരുകും ഭക്തിയോടും ശിരസ്സിൽ ചേർത്തീടിനാൻ
ഈവണ്ണം പ്രണതനാം രാമനു "വത്സ! ചിരം
ജീവി"ക്കെന്നനുഗ്രഹം നൽകീട്ടു ദത്താത്രേയൻ
ചൊല്ലിനാ, "നെഴുന്നേല്ക്കുകേറെയായ്
നിന്നെക്കണ്ടി-
ട്ടില്ലയോ രാമ! സുഖമല്ലയോ നിനക്കിപ്പോഴും"
ഗുരുവിൻ തിരുമൊഴി കേട്ടെഴുന്നേററു രാമൻ
ഗുരുകാണിച്ച പീഠം തന്നിൽ സംസ്ഥിതിചെയ്തു
വഴിയും മോദത്തോടും വിനയാനചിതനായു-
മഴകിൽത്തൊഴുതുകൊണ്ടീവണ്ണമുണർത്തിനാൻ
കരുണാവാരിരാശേ! ശ്രീഗുരോ! സദാ ഭവൽ-
ക്കരുണാമൃതം തന്നിൽ മുഴുകി വാഴുന്നു ഞാൻ
വ്യാധികളും മഹാത്മാവേ! വിധിസൃഷ്ടങ്ങളെന്നെ-
ബ്ബാധിച്ചീടുമോ! സുഖക്കേടെനിക്കുണ്ടാകുമോ?
ഗുരുമാഹാത്മ്യമെന്നും ത്വൽകൃപാമയസുധാ-
കരമണ്ഡലത്തിന്റെ മദ്ധ്യത്തിൽ മേവുമെന്നെ
അതിഭീഷണമായ രോഗമാം ചണ്ഡാംശുതാൻ
മതിയായ്‌വന്നീടുമോ സൽഗുരോ! തപിപ്പിപ്പാൻ
നിന്തിരുവടിക്കെന്നിലുള്ള കാരുണ്യം കൊണ്ടെ-
ന്നന്തർഭാഗത്തും ബഹിർഭാഗത്തും സുഖംതന്നെ

digitized by www.sreyas.in

കല്യാണസിന്ധോ! ഭവൽപ്പാദാബ്ജവിയോഗമൊ-
ന്നല്ലാതില്ലഴലെനിക്കേകുവാൻ മറെറാന്നുമേ
ഞാനിപ്പോഠം ഭവൽപ്പാദപങ്കജം ദർശിക്കകൊ—
ണ്ടാനന്ദപൂർണ്ണനായിബ്ഭവിച്ചേൻ സർവ്വഥാ; മേ
അന്തരംഗത്തിൽ ചില സന്ദേഹമുള്ളതെല്ലാം
നിന്തിരുവടിയോട്ട ചോദിപ്പാനിച്ഛിക്കുന്നേൻ
കാലമൊട്ടേറെയായീ സംശയം ജനിച്ചിട്ടി-
ക്കാലമിങ്ങനുവാദം നൽകുകിൽ ചോദിക്കാം ഞാൻ
ഇത്തരം പരശുരാമോക്തിയെക്കേട്ട പാരം
മുത്താന്ന ഭൂരികാരുണ്യാലയൻ ദത്താത്രേയൻ
''ചോദിപ്പാനുള്ളതൊക്കെച്ചോദിച്ചുകൊഠംക രാമ!
മോദിച്ചേൻ തവ ഭക്തികൊണ്ടു ഞാനതിമാത്രം
സന്ദേഹം നിനക്കുള്ളതൊക്കയും തീക്കുന്നതു''
ണ്ടെന്നു വാത്സല്യപൂർവ്വമന്നേരമരുഠംചെയ്താൻ.

'ഭാർഗ്ഗവപ്രശ്ന' മെന്ന
ഒന്നാമദ്ധ്യായം സമാപ്തം.

---

## രണ്ടാം അദ്ധ്യായം

സമ്മതമിപ്രകാരം സൽഗ്ഗുരു നൽകിയപ്പോഠം
സമ്മദം ജമദഗ്നിനന്ദനൻ പൂണ്ടുപാരം
വിനയാന്വിതനായിട്ടത്രിനന്ദനനായ
മുനിയെത്താണു വന്ദിച്ചിങ്ങിനെ ചോദ്യംചെയ്താൻ
ആര്യ! കാരുണ്യസിന്ധോ! ഗുരുനായക, കാത്ത—
വീര്യമുഖ്യരായുള്ള ഭൂപാലന്മാരിൽ പുരാ
വദ്ധിച്ചിതുരുക്രോധം മേ സംഗതിവശാൽ, പിന്നെ
ക്ഷത്രിയവംശനാശം ചെയ്യുവാനൊരുങ്ങിനേൻ
അന്നു ഞാൻ സ്തന്യപാനം ചെയ്യുന്ന പൈതങ്ങളെ—
ത്തന്നെയും ഹന്ത! ഗർഭം കൂടിയും നശിപ്പിച്ചേൻ

digitized by www.sreyas.in

ഇരുപത്തൊന്നുവട്ടം ക്ഷത്രിയന്മാരെ ഞാൻ സം—
ഹരിച്ചു തച്ഛോണിതം നിറച്ചു കയംതന്നിൽ
പിതൃതർപ്പണം ചെയ്തേൻ മത്ഭക്തിഗൌരവത്താൽ
പിതൃക്കൾക്കെന്നിലേററം സന്തോഷമുണ്ടായ്‌വന്നു
നിതരാം വളർന്നുള്ള കോപമൊക്കയും പിറന്ന—
പ്പിതൃകല്പനമൂലം കൈവിട്ടു ശാന്തനായേൻ
ഇക്കാലമയോദ്ധ്യയിൽ ശ്രീരാമചന്ദ്രനായി—
സ്സാക്ഷാൽ ശ്രീനാരായണൻ വാണരുളുന്നുവല്ലോ
ഹന്ത! ഞാൻ വീണ്ടും ബലദർപ്പിതനായിത്തീർന്നു
തന്തിരുവടിയോടു വക്കാണത്തിന്നു ചെന്നേൻ
കോപാന്ധനായോരെന്നെസ്സർവ്വജ്ഞ! ഭഗവാനേ!
ശ്രീപത്മനാഭനായ രാഘവദേവനപ്പോൾ
ചിക്കെന്നു പരാജിതനാക്കിനാൻ മമ ദർപ്പ—
മൊക്കെയും കൈവെടിഞ്ഞു ദീനനായ്ച്ചമഞ്ഞു ഞാൻ
അവനീദേവനെന്നോർത്തനുകമ്പകൊണ്ടെന്നെ-
ബ്ഭുവനേശ്വരൻ രാമൻ കൊല്ലാതെകണ്ടയച്ചാൻ
മങ്ങലങ്ങിനെ പററിപ്പോകയാൽ വഴിക്കു ഞാൻ
തിങ്ങുമുൾഖേദത്തോടും പലതും പ്രലപിച്ചേൻ
പെട്ടെന്നു മാർഗ്ഗമദ്ധ്യത്തിങ്കൽ വെച്ചവധൂത—
ശ്രേഷ്ഠനാം സംവർത്തനെയന്നു ഞാൻ സന്ദർശിച്ചു
ചാരത്തിന്നകത്തെഴമഗ്നിയെപ്പോലെ ഗൂഢ—
തേജസ്സാമമ്മഹാനെപ്പണിപ്പെട്ടറിഞ്ഞു ഞാൻ
സർവ്വാംഗസുശീതളനാകുമമ്മഹാത്മാവിൻ
സംഗമം സിദ്ധിക്കയാലെന്നുള്ളം കുളുർത്തിതു
സന്തപ്തൻ നീഹാരത്തെ പ്രാപിച്ചിട്ടെന്നപോലെ
സ്സന്തോഷമമ്മാന്യനെക്കാൺകയാൽ കൈക്കൊണ്ടു ഞാൻ
ചിക്കെന്നമ്മഹാത്മാവിൻ സ്ഥിതിയെക്കുറിച്ചേററ-
മുൾക്കുതൂഹലത്തോടുമോരോന്നു ചോദിക്കയാൽ
ചുരുക്കിസ്സാരമായുള്ളുത്തരമെല്ലാററിന്നു-
മുരച്ചാൻ, തദ്വചസ്സു പീയൂഷമനോഹരം
ദാരിദ്ര്യം മുഴത്തോററമാത്തയായ്‌വലയുന്ന

digitized by www.sreyas.in

നാരികൾ മഹാരാജ്ഞി തന്നോടെന്നതുപോലെ
എനിക്കാമഹാനോട് പിന്നെയും ചോദിക്കവാൻ
മനസ്സിൽ ഭയംകൊണ്ടു ശേഷിയുണ്ടായീലേതും
പിന്നെയും സമ്പ്രാത്ഥിതനാകയാൽ ഗുരോ! ഭവാൻ-
തന്നെപ്പോഴ്സ്റ്റുണ്ടാലുമെന്നമ്മഹാനാജ്ഞാപിച്ചാൻ
കരുണാസിന്ധോ, ഭവച്ചരണാംബുജദ്വന്ദ്വം
ശരണം പ്രാപിച്ചേൻ ഞാനതുകൊണ്ടതിവേഗം
അന്ധന്നു ജനസമായോഗമെന്നതുപോലെ
നിന്തിരുവടിയുടെ ദർശനം സുഖദം മേ
ഹന്ത! സംവർത്തമഹാമുനിയന്നരുളംചെയ്ത-
തന്തരംഗത്തിൽ ധരിച്ചീല ഞാനല്പം പോലും
സ്വാന്തത്തിൽ ബദ്ഭക്തിചേർക്കും ത്രിപുരാമാഹാ
ത്മ്യം ഞാൻ
നിന്തിരുവടി കനിഞ്ഞരുളിച്ചെയ്തു കേട്ടേൻ
ഗുരുനായക! ഭവദ്രൂപിണീ ത്രിപുര വാ-
ണരുളുന്നുണ്ടെൻ മനക്കരുന്നിൽസ്സദാകാലം
ദേവതാകാരചിത്തവൃത്തിയെന്നുള്ള ഫലം
കൈവന്നോരെനിക്കിനിസ്സിദ്ധിപ്പാനെന്തൊന്നുള്ളൂ?
യാതൊന്നിൻ ബോധമില്ലാത്തതുകൊണ്ടാണു വീത-
ഖേദനായ് കൃതകൃത്യനായീടാത്തതു പുമാൻ
സർവ്വജ്ഞ! കൃപയോടും തൽബോധമുദിക്കവാൻ
സംവർത്തൻ മുമ്പു ചൊന്നതരുളിച്ചെയ്യേണമേ
ഇല്ല തൽബോധമെന്നാൽ ഞാൻ പ്രവർത്തിപ്പ
തൊക്കെ-
ക്കില്ലല്ല ബാലക്രീഡപോലെയാമെന്നോർക്കന്നേൻ
വൃത്രാരിമുഖ്യന്മാരാം നിർജ്ജരന്മാർക്ക പാര-
മുറ്റത്താരിൽ തൃപ്തി വദ്ധിച്ചീടുവാൻ തക്കവണ്ണം
ഭൂരിദക്ഷിണയോടുമന്നദാനങ്ങളോടു-
മേറിയ യാഗങ്ങളെക്കഴിച്ചേനഹം മുന്നം
നൂനം തൽഫലമല്പം മാത്രമാണെന്നു മാന്യ-
മാനിതൻ സംവത്തനന്നരുളിച്ചെയ്തുവല്ലോ
കമ്മത്തിന്നിയന്നീടുമല്പമായുള്ള ഫലം

digitized by www.sreyas.in

നിർമ്മലബുദ്ധേ! ദുഃഖംതന്നെയെന്നോക്കുന്നേൻ ഞാൻ
ദുഃഖമെന്നതു പാർത്താൽ സുഖമില്ലായ്കയല്ല
ദുഃഖമാകുന്നതല്പസുഖമാണെന്നു നൂനം
എന്തുകൊണ്ടെന്നാകിലസ്സുഖത്തിൻ നാശത്തിങ്ക-
ലന്തരംഗത്തിൽ ദുഃഖം വലുതായ്‌വരുമല്ലോ
അത്രമാത്രമോ കർമ്മംകൊണ്ടൊരുവിധത്തിലും
മൃത്യുഭീതിയെക്കളഞ്ഞീടുവാൻ സാധിക്കുമോ?
എന്തെല്ലാം പ്രവർത്തിച്ചേൻ ത്രിപുരാവിധിയിൽ ഞാ-
നന്തരമില്ല തെല്ലുമായതു മുഴുവനും
മാനസവ്യാപാരം താനാകുന്നിതെന്നാകയാൽ
മാനസേ ബാലക്രീഡ പോലിന്നു തോന്നുന്നു മേ
ഇന്നമാതിരി ചെയ്തീടേണമായുപാസന-
മെന്നു നിന്തിരുവടിയരുളിച്ചെയ്തീലയോ?
ആവിധത്തിലും ചെയ്യാം മറെറാരു വിധത്തിലു-
മാവാമായതു ശാസ്ത്രഭേദങ്ങളുണ്ടാകയാൽ
നിയമത്തോടു കൂടിച്ചെയ്‌തീടാം വേണമെങ്കിൽ
നിയമം കൂടാതെയും ചെയ്യുവാൻ സാധിച്ചീടും
മൂർത്തിഭേദങ്ങളുണ്ടെന്നാകയാൽ വേറിട്ടൊരു
മൂർത്തിയെയുപാസിക്കാം സാധകന്നെന്നുണ്ടല്ലോ
ആകയാലുപാസനമസത്യഫലപ്രദ
മാകും യാഗാദിയോടു തുല്യമാണെന്നു വന്നു
ചിത്തത്തിൻ വ്യാപാരം താനാകയാലുപാസനം
സത്യമല്ലാത്തതാണെന്നുള്ളതുകൊണ്ടു തെല്ലും
സത്യമായുള്ള ഫലം സാധകന്മാർക്കേകുവാൻ
ശക്തിയുള്ളതായ്‌ഭവിച്ചീടുമോ മാന്യാത്മാവേ!
നിത്യം കർത്തവ്യമാണിതങ്ങിനെയാണു ശാസ്ത്ര-
സിദ്ധാന്തമെന്നു കല്പിച്ചീടുവാൻ മാർഗ്ഗമില്ല
സർവ്വശീതളനായും ഭഗവാനായുമുള്ള-
സ്സംവർത്തമുനീന്ദ്രനെദ്ദർശനം ചെയ്തേനഹം
കർത്തവ്യഹാലാഹലജ്ജ്വാലയെന്നുള്ളതേതു-
മദ്ദേഹത്തിനെബ്ബാധിക്കുന്നതില്ലൊരിക്കലും
അമ്മഹാശയൻ ഭയലേശമില്ലാത്തതായ

digitized by www.sreyas.in

സന്മാർഗ്ഗത്തങ്കിൽത്തന്നെ സഞ്ചരിക്കുന്നു സദാ
പാരമമ്മഹാത്മാവു ഘോരമാം ലോകവ്യവ-
ഹാരത്തെ ഹസിക്കുന്ന മാതിരി വത്തിക്കുന്നു
കാട്ടുതീ ചൂഴം കാട്ടിൽപ്പനിനീരിന്റെ മദ്ധ്യേ
കാട്ടാനപോലെ വത്തിക്കുന്നിതമ്മഹാനഹോ
കർത്തവ്യലേശംപോലുമില്ലാതെ വിളങ്ങുന്നു
നിത്യാനന്ദാനുഭവശീലനാലോകമാന്യൻ
ഏതൊരുവിധത്തിലിദൃശയെസ്സമ്പ്രാപിച്ചാ-
നോതിനാനെന്തൊന്നെന്നോടമ്മാന്യശീലൻ മുന്നം
ഗുരുകാരുണ്യമോട്ടമീവകയെല്ലാമിപ്പോൾ
ഗുരുനായക! കല്പിച്ചരുളിച്ചെയ്യേണമേ
കത്തവ്യഘോരകൃഷ്ണസപ്പത്തിൻ വക്ത്രത്തിൽപ്പെ-
ട്ടാർത്തനായ്ത്തീന്നോരെന്നെ മുക്തനാക്കീടേണമേ
ഇത്തരം ചൊല്ലിഗ്ഗുരുപാദാരവിന്ദങ്ങളിൽ
മൂദ്ധാവു ചേത്തുകൊണ്ടു സാഷ്ടാംഗം വണങ്ങിനാൻ
ആർത്തനായ് മുമുക്ഷുവായുള്ളോരഭാർഗ്ഗവനെ-
പ്പാർത്തേവം ദത്തൻ കൃപാസാഗരനരുൾചെയ്താൻ
ഹേ വത്സ! ഭാർഗ്ഗവ! നീ ധന്യനാകുന്നു നൂന-
മീവണ്ണമുള്ള ബുദ്ധി നിനക്കുണ്ടായിതല്ലോ
പാരാവാരത്തിൽ മുങ്ങിപ്പാരമായ് വലയുന്ന
പൂരുഷന്നൊരു നൌക സിദ്ധിച്ചാലെപ്രകാരം
ഇങ്ങിനെയുള്ള ബുദ്ധി നിനക്കുണ്ടായിവന്ന-
തങ്ങിനെതന്നെയാണു കില്ലില്ല തെല്ലെന്നാലും
ഇത്രയും കാലം ഭവാൻ ചെയ്തുള്ള സൽക്കർമ്മങ്ങ-
ളെത്രയും പരിശുദ്ധമായുള്ള പദത്തിങ്കൽ
ചേത്തുകൊള്ളുകയാണു സ്വാതന്ത്ര്യം ഭവാനെയെ-
ന്നോർത്താലും ബാലക്രീഡ പോലെയല്ലുപാസനം
സർവ്വദാ സർവ്വചിത്താകാശരൂപിണിയായി
നിർവ്വാണപ്രദയായി വിളങ്ങും ത്രിപുര താൻ
അനന്യശരണനായ് വർത്തിക്കും ഭക്തൻ തന്റെ
മനക്കാമ്പിങ്കലേവം ബുദ്ധിരൂപിണിയായി
സതതം പരിണമിച്ചിട്ടു താൻ ഭക്താഢ്യനെ

digitized by www.sreyas.in

മൃത്യുജ്വാലത്തിൽനിന്നും മോചിപ്പിക്കുന്നു രാമ!
ഏതൊരു കാലത്തോളം കർത്തവ്യമായ ഘോര-
വേതാളം ഭയപ്പെടുത്തുന്നുവോ മനുഷ്യനെ
വേതാളാവിഷ്ടനെന്നപോലെയക്കാലത്തോളം
ചേതസ്സിൽ സുഖമവനുണ്ടാവില്ലല്പം പോലും
ഗരളം ഭയങ്കരമുടലിൽബ്ബാധിച്ചഹോ
പെരികെത്തപിക്കുന്ന മാനുഷർക്കെന്നപോലെ
കർത്തവ്യകാളസർപ്പസന്ദഷ്ടന്മാരായിട്ടു
വർത്തിക്കുന്നവർക്കുണ്ടോ സംഭവിക്കുന്നു ശുഭം
കർത്തവ്യകാളകൂടസംസർഗ്ഗമൂർച്ഛിതമായ്
വർത്തിക്കും ലോകത്തിനെബ്ഭാർഗ്ഗവ! കണ്ടാലും നീ
അന്ധത മുഴുത്തുകൊണ്ടിന്നതു ചെയ്താൽ നന്നെ-
ന്നന്തരംഗത്തിലൊട്ടു മറിയാതുഴലുന്നു
ഹിതസാധനം വെടിഞ്ഞന്യഥാ ചേഷ്ടിക്കുന്നു
നിതാരം മോഹമാർന്നുകൊള്ളുന്നു വീണ്ടും വീണ്ടും
കർത്തവ്യമായ കാളകൂടത്താൽ മൂർച്ഛിക്കപ്പെ-
ട്ടിത്ഥമീലോകം ഭീമമായുള്ള വിഷാബ്ധിയിൽ
ചിന്തിച്ചാലനാദിയാം കാലം മുതല്ക്കുതന്നെ
ഹന്ത സന്തപിച്ചു കൊള്ളുന്നിതെന്നറിക നീ
ദൃഷ്ടാന്തത്തേന നല്ലാഖ്യായികയൊന്നിങ്ങോതാം
ശിഷ്ടാഗ്രഗണ്യനായ ഭാർഗ്ഗവ! കേട്ടുകൊൾക
വിന്ധ്യപർവ്വംതന്നിൽപ്പാരിച്ച വിശപ്പോടു-
പാന്ഥന്മാർ ചിലർ വന്നു ചേർന്നു പണ്ടൊരുകാലം
വനത്തിൽത്തത്ര കണ്ടു വളരെപ്പഴങ്ങളെ
മനസ്സിൽത്തിന്ദുകത്തിൻ ഫലമാണെന്നുറച്ചു
അശിച്ചു വിഷമുഷ്ടിപ്പഴമായവരേററം
വിശപ്പേറുകമൂലം സ്വാദറിഞ്ഞതേയില്ല
വിഷമം വിഷമുഷ്ടിപ്പഴത്തിനുള്ളതായ
വിഷമേററിട്ടു ദേഹം മുഴുവൻ ചുട്ടുനീറി
ആത്മന്മാരന്ധീഭൂതന്മാരവർ തൽപ്രശാന്തി-
ക്കോർത്തിതു പലമാർഗ്ഗം വേണ്ടതു തോന്നീലാർക്കും
പനച്ചിപ്പഴം തിന്നിട്ടാണേവം വന്നതെന്നായ്

digitized by www.sreyas.in

നിനച്ചു വഴിപോക്കന്മാരവരെല്ലാവരും
ഇക്കഷ്ടം വിഷമുഷ്ടിപ്പഴത്താൽ വന്നതാണെ-
ന്നാരുംക്കാമ്പിലവൎക്കു മല്പവും തോന്നീലല്ലോ
വിവശന്മാരാമവരീവണ്ണം കഴഞ്ഞുമ്പോ-
ളവിടെക്കണ്ടു പാരമുമ്മത്തിൽ ഫലങ്ങളെ
ചെറുനാരങ്ങയാണെന്നകമേ നിരൂപിച്ചു
പെരുകും ഭ്രാന്ത്യാ ഭക്ഷിച്ചീടിനാരവരതും
ഉമ്മത്തിൽ ഫലങ്ങളെപ്പാരമായ് ഭക്ഷിക്കകൊ-
ണ്ടുന്മത്തന്മാരായ്ഭവിച്ചീടിനാരവരെല്ലാം
നടന്നു വഴിതെററിക്കണ്ണൊട്ടും കാണാതെ ചെ-
ന്നടവിക്കകത്തൊരു കുഴിയിൽച്ചെന്നുചാടി
ഉടലൊക്കയുംകീറി മുള്ളുകളേററിട്ടേററ-
മൊടിഞ്ഞു ചിലരുടെ കൈകളും പാദങ്ങളും
അന്യോന്യമോരോ കുററം പറഞ്ഞു തുടങ്ങിനാ-
രെന്നല്ല തമ്മിൽശ്ശണ്ഠ വൎദ്ധിച്ചുവന്നു പാരം
മുഷ്ടികരംകൊണ്ടും ശിലാസഞ്ചയങ്ങളെക്കൊണ്ടും
കാഷ്ഠങ്ങരംകൊണ്ടും തമ്മിൽത്തുടങ്ങീ താഡിക്കവാൻ
അത്യന്തം ശരീരത്തിൽ വേദനയോടും ദൈവ-
ഗത്യാ പിമ്പവരൊരു പട്ടണം സമ്പ്രാപിച്ചു
പുരദ്വാരത്തിൻപ്പാതിരാത്രിയിലെത്തി, യപ്പോരം
പുരദ്വാരാധിപന്മാരവരെത്തടുത്തിതു
ദേശകാലങ്ങളേതുമട്ടിലെന്നുള്ള ബോധം
ലേശവുമില്ലായ്കയാലായവരതുനേരം
ദ്വാരപാലകന്മാരെച്ചെററുമേ ഗണിക്കാതെ
നേരിട്ടായവരോടു പോരാടിത്തുടങ്ങിനാർ
ഏററമാദ്വാരപാലന്മാരുടെ തല്ലും കുത്തു-
മേററിട്ടായവർ നാലുദിക്കിലുമോടീ തദാ
കിടങ്ങിൽപ്പതിച്ചിട്ടും നക്രങ്ങരം ഭക്ഷിച്ചിട്ടും
മടിയിൽക്കുടുങ്ങിയും കിണററിൽച്ചെന്നു വീണും
മരിച്ചു വളരെപ്പേരന്യന്മാരായുള്ളോരെ-
പ്പുരദ്വാരാധിപന്മാർ നിഹനിക്കയും ചെയ്തു
തടവിൽക്കൊണ്ടുപോയിപ്പാർപ്പിച്ചു ചിലരെ, യാ-

digitized by www.sreyas.in

മടയന്മാക്കീവണ്ണം ഭവിച്ചു ഹന്ത! നാശം
മത്ത്യന്മാരിപ്രകാരം വദ്ധിച്ച ഹിതേച്ഛയാ
കത്തവ്യകാളക്കൂടമൂർച്ഛിതന്മാരായഹോ
പെരുതായുള്ള മോഹം കാരണമന്ധന്മാരായ്
നിരയം സമ്പ്രാപിച്ചു വെറുതേ നശിക്കുന്നു
അല്ലേ, ഭാർഗ്ഗവ! മോഹം കൈവിട്ട ധന്യൻ നീതാ-
നില്ല കില്ലഭ്യുദയം പ്രാപിച്ചു ശോഭിപ്പൂ നീ
ഔന്നത്യം പാരമേറും ശ്രേയസ്സാം മഹാസൌധം
തന്നിൽക്കേറുവാനുള്ള ചൊല്ലാർന്ന കോണിതന്നിൽ
ഒന്നാമതായിട്ടുള്ള പടിയീവിചാരമാ-
ണെന്നുള്ളതുള്ളത്തിൽ നീ നന്നായിക്കരുതേണം
ഉരംപ്പൂവിൽസ്സുവിചാരമുത്ഭവിച്ചില്ലയെന്നാ-
ലിപ്പാരിൽ ക്ഷേമപ്രാപ്തിയെവ്വണ്ണമാക്കുണ്ടാകും
ഓത്തുകൊ,ാംകവിചാരത്തിങ്കൽ നിന്നന്യമായ
മൃത്യുവില്ലെന്നു നല്ല വിദ്വാന്മാർ പറയുന്നു
എപ്പോഴും ജനങ്ങരാക്കു നാശം സംഭവിക്കുന്ന-
തല്പവുമാലോചനയില്ലായ്ക കൊണ്ടുതന്നെ
സർവ്വത്രാഭീഷ്ടലാഭമുണ്ടാകുന്നതുകൊണ്ടു
നിർവ്വാദമാലോചനയുള്ളവൻ ജയിക്കുന്നു
ദിതിനന്ദനന്മാരുമാശരന്മാരും തഥാ
ഹതന്മാരായതാലോചനയില്ലായ്കയാൽ താൻ
ഉരംപ്പൂവിലാലോചനയുള്ളവരമരന്മാ,-
രെപ്പോഴും സുഖികളായ്വാഴുന്നു തന്നിമിത്തം
ഹരിയെസ്സമാശ്രയിച്ചരിവർഗ്ഗത്തെവെന്നു
സുരന്മാരാലോചനയുള്ളവർ വിളങ്ങുന്നു
നല്ലാലോചനയത്രേ സുഖമാം വൃക്ഷത്തിന്നു
തെല്ലും കേടിയലാത്ത വിത്തെന്നു ധരിക്കേണം
പാരിടത്തിങ്കലെന്നും നല്ലാലോചനയുള്ള
പുരുഷനെല്ലാവരെക്കാളും സംശോഭിക്കുന്നു
വിരിഞ്ചൻ വിചാരത്താലുല്ക്കൃഷ്ടനായാൻ, സാക്ഷാൽ
ഹരി സമ്പൂജ്യനാവാൻ കാരണം വിചാരം താൻ
ശങ്കിപ്പാനില്ല ചെററും ശ്രീമഹാദേവൻ ശിവൻ

digitized by www.sreyas.in

ശങ്കരൻ വിചാരത്താൽ സർവ്വജ്ഞനായിത്തീൎന്നു
ബുദ്ധിമാന്മാരിൽവെച്ചു മുഖ്യനാരാമൻ മൃഗാ-
സക്തനായ്‌വിപത്താൎന്നാനേററവുമവിചാരാൽ
ശ്രീരാമനനന്തരം നല്ലാലോചനകൊണ്ടു
വാരിരാശിയെബ്ബന്ധിച്ചാശരന്മാരെക്കൊന്നു
ധാതാവുമവിചാരംകൊണ്ടല്ലോ മൂഢനായി-
ട്ടത്യഭിമാനാൽത്തലകൊയ്യുവാനിടയാക്കി
ഓക്കാതീശ്വരൻവരം ദൈത്യന്നു നല്കി, ഭസ്മ-
മാക്കമോ തന്നെയെന്നു പേടിച്ചോടേണ്ടിവന്നു
ഭുവനേശ്വരൻ വിഷ്ണു ഭൃഗുപത്നിയെ മുന്ന-
മവിചാരേണ കൊന്നു ഭൃഗുവിൻ ശാപമേററു
കഷ്ടം! താൻ പലവിധജന്മങ്ങളെടുത്തിട്ടു
പെട്ടപാട്ടുകളൊക്കെപ്പറഞ്ഞാലൊടുങ്ങുമോ?
ഈവണ്ണം തന്നെ പല ദൈത്യരാക്ഷസന്മാരും
ദേവമാനുഷമൃഗപക്ഷിസഞ്ചയങ്ങളും
പാരിച്ച വിപത്തിനെ പ്രാപിച്ചു വലയുന്നു
കാരണമവിചാരമൊന്നുതാനെന്നോർത്താലും
ധീരന്മാർ ജമദഗ്നിനന്ദന! മഹാഭാഗ-
ന്മാരവ,രെവക്കെന്നും കൂടുന്നു സുവിചാരം
സർവ്വോല്ക്കർഷേണ വർത്തിച്ചീടുമാമാന്യന്മാൎക്കായ്
സർവ്വദാ നമസ്കാരം ചെയ്തുകൊള്ളുന്നേനഹം
ദുഃഖദമകർത്തവ്യ,മവിചാരത്താലഹോ
കർത്തവ്യത്വേന കൈക്കൊണ്ടേവരും മോഹിക്കുന്നു
നല്ലാലോചനയോടുമൊക്കയും ചെയ്യുന്നവ-
ൎക്കല്ലലുണ്ടാവാനുള്ള ബന്ധമില്ലൊരിക്കലും
വളരെക്കാലംകൊണ്ടേ നല്ലൊരീവിചാരമുറം-
ക്കളത്തിൽജ്ജനങ്ങൾക്കു വന്നുചേരുകയുള്ളൂ
പൂരുഷന്നവിചാരമുണ്ടാകുമെത്രത്തോളം
ചെറുതും വിമർശനമുണ്ടാവില്ലത്രത്തോളം
ഭീഷ്മമാമാതപത്തിൻ ശക്തികൊണ്ടതിമാത്രം
ഗ്രീഷ്മത്തിൽ മരുസ്ഥലം വരണ്ടുകിടക്കുമ്പോൾ
അത്യന്തം തണുത്തുള്ള പാനീയമുണ്ടാമങ്ങെ-

digitized by www.sreyas.in

നൗംത്തടത്തിങ്കൽ ചിന്തിക്കുന്നവനാരാകുന്നു
ഈവിധം ബഹുകാലമായിട്ടുള്ള വിചാര–
പാവകജ്വാലാപരിവൃതനാം പുരുഷനിൽ
സാധനമില്ലാതഹോ പേശലവിചാരാഖ്യ–
ശീതളസ്പർശമുണ്ടാകുന്നതിന്നുണ്ടോ മാർഗ്ഗം
ആയതിന്നൊന്നേയുള്ളൂ സാധനം, മത്യൽക്കൃഷ്ട–
മായതാം, ഞാനുചൊല്ലാമിന്നതെന്നറിഞ്ഞാലും
സുരമാനുഷമുഖ്യസർവ്വഹൃൽപത്മസ്ഥയാം
പരദേവതയുടെ പരയാം കൃപ തന്നെ
അവിചാരാന്ധകാരമകററും വിചാരമാം
രവി വന്നുദിക്കയില്ലില്ലിതെന്നായിവന്നാൽ
പാരിലിച്ചൊല്ലേറുന്ന സാധനംകൂടാതെക–
ണ്ടാരുമേ ശ്രേയസ്സിനെസ്സമ്പ്രാപിച്ചവരില്ലാ
പരദേവതയ്ക്കേററം കൃപയുണ്ടാവാൻ മൂലം
പെരികെബ്ഭക്തിയോടുമാരാധിപ്പതു തന്നെ
പെരുകും ഭക്തിയോടുമാരാധിക്കുന്നതായാൽ
പരദേവത പൂർണ്ണകരുണാനചിതയായി
വിദ്യോതിച്ചീടും വിചാരാത്മികയായിബ്ഭക്ത–
ഹൃത്താരിൽ സൂര്യൻ വിഹായസ്സിലെന്നതുപോലെ
ചേതസ്സിലവിചാരരൂപയായ്വർത്തിച്ചതു–
മീദേവിതാനെന്നു ഞാനിന്നിനിച്ചൊല്ലേണമോ?'
ആകയാൽ ശ്രീമഹേശീ പരമേശ്വരീ സർവ്വ–
ലോകഹൃത്സരോരുഹവാസിനീ ചിദ്രൂപിണീ
ആത്മരൂപിണീ ശിവാ ത്രിപുരാ സർവ്വദാ, സ–
ർവ്വാത്മനാ സമാരാധനീയയാകുന്നു വത്സ!
സൽഗുരുമാർഗ്ഗമായിട്ടാരാധിക്കേണം ക്രമാൽ,
ഹൃൽക്കാമ്പിലൊരിക്കലും കാപട്യമരുതല്ലോ
ആരാധിപ്പതിന്നുള്ള കാരണം പരിശുദ്ധി–
ചേരും ശ്രദ്ധയും നല്ല ഭക്തിയുമാണെപ്പോഴും
ദേഹികൾക്കതു രണ്ടുമുണ്ടാവാനുള്ള മൂലം
മാഹാത്മ്യശ്രവണമാണെന്നല്ലോ ബുധമതം
ഞാനതുകൊണ്ടു രാമ! ത്രിപുരാമാഹാത്മ്യത്തെ–

digitized by www.sreyas.in

സ്സാനന്ദം നിനക്കപദേശിച്ചേൻ മുമ്പേതന്നെ
അതു വേണ്ടതുപോലെ ശ്രവണം ചെയ്ക മൂല-
മധുനാ മഹാമതേ! മംഗളം പ്രാപിച്ചു നീ
ശ്രേയസ്സുത്ഭവിക്കുവാൻ കാരണം വിചാരമാ-
ണായതുണ്ടായാൽ പിന്നെബ്ഭയമുണ്ടാകയില്ല.
പുരുഷൻ സുവിചാരസംയുക്തനായിത്തീരും-
വരയും മഹത്തായ ഭയമുണ്ടായിരിക്കും.
അവിചാരാത്മദോഷഗ്രസ്തനായിട്ട വർത്തി-
പ്പവനെപ്പേടി,വിട്ടുപോകയില്ലൊരിക്കലും
സന്നിപാതോഗ്രദോഷഗ്രസ്തനായുള്ളമർത്ത്യ-
നന്വഹമൌഷധങ്ങൾ സേവിച്ചുവരികിലും
സന്ദേഹമില്ല ധാതുശ്ശുദ്ധി വന്നീടുവോളം
നിന്നീടുമല്ലോ ഭയം ഭാർഗ്ഗവ! നിനക്കുനീ.
ശ്രേയസ്സാധനം, വാദമില്ലേതും,വിചാരമാ-
ണായതുണ്ടായാൽ നൃണാം സഫലം തന്നെ ജന്മം.
അത്യന്തമുൽക്കൃഷ്ടമായുള്ളോരു വിചാരമീ-
മർത്ത്യന്മാർക്കുണ്ടായതില്ലേതെല്ലാം ജന്മങ്ങളിൽ,
ഫലമില്ലാക്കു മൂലമാവക ജന്മവൃക്ഷാ-
വലിയെസ്സുജ്ജനങ്ങൾ വന്ധ്യയെന്നോതീടുന്നു
യാതൊരു മർത്ത്യന്നെപ്പോളുണ്ടായി വിമർശനം
പൂതനായവനപ്പോൾ ജന്മസാഫല്യമാന്നാൻ
നിർവ്വിമർശനന്മാരായ്വാഴുന്നതാരിപ്പാരിൽ
നിർവ്വാദം കിണററിലെത്തവളയ്ക്കുവരൊക്കും.
നല്ലതാണിതു, ചീത്തയാണിതെന്നുള്ള ബോധ-
മില്ലല്ലോ കിണററിലെത്തവളയ്ക്കുല്പംപോലും.
കിണററിന്നുള്ളിലായതുത്ഭവിച്ചിതു പിന്നെ-
ക്കിണററിൽത്തന്നെ കിടന്നാഹന്ത! നശിക്കുന്നു.
ബ്രഹ്മാണ്ഡകൂപത്തിങ്കലവ്വണ്ണം വൃഥാപിറ-
ന്നാത്മാവിന്നുള്ള നന്മതിന്മകളറിയാതെ
ജനങ്ങൾനശിക്കുന്നു, പിന്നെയും പിറക്കുന്നു,
തനിക്കെന്തിഹ ഹിതമറിയുന്നീ,ല്ലതൊട്ടും

digitized by www.sreyas.in

സുഖമാണെന്നു ഭാവിക്കുന്നിതു(a)ദുഃഖങ്ങളെ
(b) സുഖമായതു ദുഃഖമാണെന്നു ഭാവിക്കുന്നു.
ഈവണ്ണമവിചാരമാഹാത്മ്യംമൂലംഭവ-
പാവകജ്വാലയേററു സന്തപിക്കുന്നു സദാ.
മാനവൻ വലുതായ ദുഃഖത്താലഹോ ക്ലിശ്യ-
മാനനായിട്ടും ത്യജിക്കുന്നില്ല സംസാരത്തെ.
രണ്ടു പിൻകാലുകൊണ്ടും താഡിച്ചു താഡിച്ചേററ-
മിണ്ടലുണ്ടാകുംവണ്ണമാനനം തകർത്തിട്ടും
പെൺകഴുതയ്ക്കു പിമ്പേ ശബ്ദിച്ചുകൊണ്ടു ചെല്ലു-
മാൺകഴുതയ്ക്കു നേരാണാസക്തി കൂടുന്നവൻ.
ഹേ രാമ! വിചാരാത്മാവായി നീയിപ്പോരം ദുഃഖ-
വാരാശിതന്റെ പാരം സമ്പ്രാപിച്ചിതു ശുഭം.

## ഇതി വിചാരമാഹാത്മ്യമെന്ന
രണ്ടാമദ്ധ്യായം സമാപ്തം

---

# മൂന്നാം അദ്ധ്യായം

---

ശ്രീദത്താത്രേയൻ കനിഞ്ഞരുരംചെയ്തതു കേട്ടു
കൌതുകമതിമാത്രമുരംത്താരിൽ വദ്ധിച്ചുടൻ
അനഘൻ ജമദഗ്നിമുനിതൻസുതൻ രാമൻ
വിനയാന്വിതനേവം പിന്നെയും ചോദ്യംചെയ്താൻ
ഗുരുകാരുണ്യമേന്തും ഗുരുനായക! ഭവാ—
നരുളിച്ചെയ്തതേററം ശരിയാണില്ല വാദം.
വലുതായുള്ള നാശമവിചാരത്തിനാലീ-
യുലകിൽജ്ജനങ്ങരംക്ക സർവ്വഥാ ഭവിക്കുന്നു.
ശ്രേയസ്സു സംഭവിപ്പാൻ കാരണം വിചാരമാ-
ണായതുണ്ടാവാൻ മൂലം മാഹാത്മ്യശ്രവണം താൻ.
പങ്കമൊക്കയും പോകും ഭവൽഭാഷിതം കേട്ടി-
ട്ടങ്കുരിച്ചിരിക്കുന്നു ശങ്കയൊന്നെനിക്കുള്ളിൽ.

---

(a) ദുഃഖങ്ങരം—ദുഃഖസാധനങ്ങരം (പുത്രാദികരം)
(b) സുഖം—സുഖസാധനം (വൈരാഗ്യാദി)

digitized by www.sreyas.in

മംഗളം വളൎത്തുമാമാഹാത്മ്യം ശ്രവിക്കുന്ന-
തെങ്ങിനെ, യതിന്നുള്ള സാധനമെന്താകുന്നു
പ്രാണികൾക്കുണ്ടാം ദാഹം മുതലായതുപോലെ-
യാണിതും സ്വാഭാവികമെന്നുവെക്കുന്ന പക്ഷം
മാഹാത്മ്യശ്രവണമിപ്പാരിടത്തിങ്കലുള്ള
ദേഹികളെല്ലാവരും ചെയ്യായ്വാനെന്തുബന്ധം?
വേദജ്ഞമൌലേ! ശൌൎയ്യവീൎയ്യാദിയുക്തന്മാരാം
മാൎഗ്ഗശന്മാൎക്ക മാത്രം ചേരുന്നതാണിതെങ്കിൽ,
ഇത്രകാലവും ഞാനീമാഹാത്മ്യം ശ്രവിക്കാതെ
വൎത്തിച്ചേനല്ലൊബന്ധമായതിനെന്താകുന്നു?
ദുഃഖപ്രാപ്തിയാണത്രകാരണമെന്നീവണ്ണ-
മുൾക്കൊമ്പിൽ ചിന്തിപ്പാനും ന്യായമില്ലല്ലംപോലും.
എന്നെക്കാളേടിക്കടി ദുഃഖവും മാനക്കേടും
വന്നിട്ടുള്ളവരില്ലേ! ഭഗവൻ! വളരെപ്പേർ?
അവരൊക്കയും ഗുരോ! ത്രിപുരാമാഹാത്മ്യത്തെ-
ശ്രവണംചെയ്യാതെകണ്ടിരിപ്പാനെന്തു ബന്ധം?
ഉൾക്കൊമ്പിലെനിക്കുള്ളിസ്സന്ദേഹം മുഴുവനും
നീക്കുവാൻ തിരുമനസ്സുണ്ടായിവരേണമേ!
ഇത്തരം പരശുരാമോക്തിയെക്കേട്ടു മോദി-
ച്ചുത്തരം ദത്താത്രേയൻ പിന്നെയുമരുൾചെയ്താൻ
ചൊല്ലാം ഞാൻ ശ്രേയസ്സിന്നുള്ളാദികാരണം രാമ!
നല്ലതില്ലിതിന്മീതെ ശ്രദ്ധിച്ചു കേട്ടാലും നീ
ചേതസ്സിൽശ്ശങ്കവേണ്ടാ സാധുസംസൎഗ്ഗമാണാ-
യാദികാരണം, സൎവ്വദുഃഖവുമതു നീക്കും.
വത്സ! വാസ്തവമായ ഫലത്തിൻ സമ്പ്രാപ്തിക്ക
സത്സംഗം തന്നെയാണു ബീജമെന്നറിയേണം.
മംഗളപ്രദം മഹാത്മാവാമസ്സംവൎത്തന്റെ
സംഗമം സിദ്ധിച്ചതു നിനക്കെന്നതുമൂലം
കല്യാണം കൈവരുത്തുമീയവസ്ഥയെയിപ്പോ-
ളല്ലയോ മഹാമതേ! നീയാശു സമ്പ്രാപിച്ചു.
പരമാനന്ദമേകും കാണുവാനിടവന്നാൽ
പുരുമാഹാത്മ്യമുള്ള സത്തുക്കളെന്നു നൂനം.

ആരേതുകാലത്തിങ്കൽ പരമാം ശ്രേയസ്സിനെ-
പ്പാരിൽസ്സുജ്ജനസംഗംകൂടാതെ സമ്പ്രാപിച്ചു
ഉലകിൽസ്സകലരും സംസർഗ്ഗത്തിന്നു തക്ക
ഫലത്തെയനുഭവിക്കുന്നിതു നിസ്സംശയം
കഥനംചെയ്യാം നല്ല കഥയൊന്നിവിടെ ഞാ-
നധികം ശ്രദ്ധയോടും കേട്ടുകൊള്ളുക രാമ!

മുന്നം ശ്രീദശാർണ്ണമാം ദേശത്തിൽ മുക്താചൂഡ-
നെന്നു പേരായിട്ടൊരു മന്നവനുണ്ടായ്‌വന്നു
ആ മഹീന്ദ്രന്നു രണ്ടു നന്ദനന്മാരുണ്ടായി
ഹേമചൂഡാഖ്യനേകൻ മററവൻ മണിചൂഡൻ
കണ്ടാലുംയോഗ്യ, രേററം സൽഗുണോപേതന്മാരാ-
രണ്ടാളും സർവ്വവിദ്യാപാരഗന്മാരാകുന്നു
വേട്ടയാടുവാനേററമുത്സാഹത്തോടും വട്ടം
കൂട്ടിയപ്പരാക്രമശാലികളൊരു ദിനം
സിംഹവ്യാഘ്രാദിദുഷ്ടജന്തുക്കളേറെയുള്ള
സഹ്യപർവ്വതവനം പ്രാപിച്ചു ഭയങ്കരം
വൃകങ്ങൾ മഹിഷങ്ങൾ പന്നികൾ മൃഗേന്ദ്രന്മാർ
മൃഗങ്ങൾ മുതലായ പലജന്തുക്കളേയും
അങ്ങവർ വിശിഖങ്ങളെയ്യെയ്തു നശിപ്പിച്ചു
തിങ്ങുമാമോദത്തോടും സഞ്ചരിക്കുന്ന നേരം
ചരക്കല്ലുകളെങ്ങുമേറെ വർഷിപ്പതായി-
ത്തെരിക്കെന്നൊരു ചണ്ഡമാരുതൻ പുറപ്പെട്ടു
പാംസുക്കളാകാശത്തിലേററവും പൊങ്ങീട്ടമാ-
വാസിയിലുള്ള രാത്രിയെന്നപോലായിതപ്പോൾ
പാറകൾ പാദപങ്ങൾ മുതലായവയേയും
നേരേ ചാരത്തുതന്നെ നില്ക്കുമാളുകളേയും
പാരിച്ച തമസ്സിനാൽക്കാണരുതാതെയായി
പാരമങ്ങെല്ലാവരുമാത്തന്മാരായിത്തീർന്നു
താഴ്ചയിന്നേടത്തുണ്ടു പൊക്കമിന്നേടത്തെന്നു
കാഴ്ചയില്ലാതെയാക്കി കൂരിരുട്ടങ്ങെങ്ങുമേ
ശർക്കരാവർഷമേററു നില്ക്കരുതാതെയായി-
ച്ചിക്കെന്നു പലായനം ചെയ്തിതു സേനയെല്ലാം

digitized by www.sreyas.in

വൃക്ഷൌഘം പാറക്കൂട്ടം ഗുഹയെന്നിവകളെ
രക്ഷാത്ഥമാശ്രയിച്ചു തൽക്ഷണം ഭടവൃന്ദം
ആപത്തിലെന്തുചെയ്യു;മശ്വാരൂഢന്മാരായ
ഭൂപാലപുത്രന്മാരും പാഞ്ഞിതു ബഹുദൂരം
പ്രാപിച്ചു ഹേമചൂഡനങ്ങൊരുദിക്കിലുള്ള
താപസാശ്രമം ശുഭം താപസഞ്ചയഹീനം
കദളീഖജ്ജൂരാമ്രപനസാദികൾ നിറ-
ഞ്ഞതിസുന്ദരമായുള്ളപ്രദേശത്തിൽത്തദാ
വഹ്നിതന്നുടെ നാളമെന്നതുപോലെയേററം
മിന്നുന്ന ശുഭാംഗിയാം കന്യകതന്നെക്കണ്ടാൻ
ഇന്ദിരയെന്നപോലെസ്സുന്ദരിയായിസ്സ്വണ്ണ-
സന്നിഭശരീരയായ് നില്ക്കുമത്തന്വംഗിയെ
പാത്തുടനതിമാത്രമാശ്ചര്യംപൂണ്ടു രാജ-
പുത്രനാഹേമചൂഡൻ ചോദിച്ചാനിപ്രകാരം
കാന്താരവിന്ദവക്ത്രേ! ഭീതികൂടാതെകണ്ടി-
ക്കാന്താരത്തിങ്കൽത്താനേ വാഴും നീയാരാണെടോ?
ആക്രമുഗംഭയം തോന്നുമിക്കൊട്ടുംകാട്ടിലിപ്പോൾ
പാക്കുന്നോരായിട്ടെങ്ങുമാരെയും കണ്ടീല ഞാൻ
ആരുടെ കുമാരി നീ തനിയേ വസിക്കുവാൻ
കാരണമെന്തു ഹന്ത! താനേയെങ്ങിനെ വാഴും?
ഇത്തരം നരവരനന്ദനൻ ചോദിച്ചപ്പോ-
ളുത്തരമനിന്ദിതയക്കന്യ ചൊന്നാളേവം
സ്വാഗതം രാജപുത്ര! പീഠത്തിൽ വന്നിരിക്കാം
സ്വീകരിച്ചാലും ഭവാനാതിഥ്യം ഗുണാംബുധേ!
സൽക്കാരം തപസ്വികൾ ചെയ്യേണമതിഥിക്കു
നീക്കമില്ലവരുടെ ധമ്മമാണായതെന്നും
ചണ്ഡമാരുതബാധകൊണ്ടേററം ശ്രാന്തനായി-
ട്ടുണ്ടിപ്പോളംബ്ഭവാനെന്നു തോന്നുന്നു കാണുന്നേരം
അശ്വത്തെബ്ബന്ധിക്കുകിക്ഖജ്ജൂരവൃക്ഷത്തിങ്ക-
ലാശ്വസിച്ചാലുമല്പമിങ്ങിരു;ന്നനന്തരം
പറയാമെൻെറ വത്തമാനമെന്നതുകേട്ടു
നിറയും മോദാൽ തഥാ ചെയ്തിതു ഹേമചൂഡൻ

digitized by www.sreyas.in

ഫലങ്ങളും പാനീയങ്ങളെന്നിവ വേണ്ടുവോളം
നലമേററവുമേറും കന്യകാമണി നല്കി
ക്ഷോണീന്ദ്രപുത്രനംഗീകരിച്ചാനവയെല്ലാം
ക്ഷീണമൊക്കയും മാറി വാണിതു യഥാസുഖം
മന്ദമന്നേരം മുദാ മഞ്ജുഭാഷിണിയാമ—
ക്കന്യക രാജപുത്രൻതന്നെപ്പാർത്തേവം ചൊന്നാൾ

കേട്ടാലും രാജപുത്ര! ശ്രീവ്യാഘ്രപാദൻ, മുനി—
ശ്രേഷ്ഠനീശ്വരചരണാശ്രയൻ വിളങ്ങുന്നു
നന്മയേററവുമേറും തപസ്സിൻമഹിമയാ—
ലമ്മഹാൻ ജയിച്ചിതു പുണ്യലോകങ്ങളെല്ലാം
എപ്പോഴും പരാവരജ്ഞാനിയാമദ്ദേഹത്തെ-
ച്ചൊൽപ്പൊങ്ങും മുനീന്ദ്രന്മാരൊക്കെയും പൂജിക്കുന്നു
ഇത്രയും മാഹാത്മ്യമുള്ളമ്മുനീന്ദ്രന്റെ ധർമ്മ—
പുത്രി ഞാൻ ഹേമലേഖയെന്നു വിഖ്യാതയല്ലോ
വിദ്യുത്തിൻകാന്തിക്കൂട്ടം സർവ്വാംഗസുന്ദരിയായ്
വിദ്യുൽപ്രഭാഖ്യയായിട്ടുണ്ടൊരു വിദ്യാധരി
വേണാഖ്യയാകും ഗ്രണം കൂട്ടമിന്നദിതന്നിൽ
സ്നാനം ചെയ്‌വതിന്നവളേകദാ വന്നീടിനാൾ
ശൃംഗാരയോനിപോലെസ്സുന്ദരൻ സുഷേണാഖ്യൻ
വംഗഭൂപാലനങ്ങു വന്നിതസ്സമയത്തിൽ
സരസ്സിൽക്കളിക്കുമത്ത്രൈലോക്യസുന്ദരിയെ-
ദ്ധരിത്രീനായകനു കാണുവാനിടവന്നു
നനഞ്ഞ വസ്ത്രത്തിന്റെ മദ്ധ്യത്തിൽക്കൂടിപ്പീന-
സ്തനങ്ങൾ മഹീശ്വരൻ സുവ്യക്തം സമീക്ഷിച്ചു
കാമബാണാർത്തനായിബ്ഭവിച്ചു സുഷേണന-
ക്കാമിനീമണിയോടു മെല്ലെച്ചെന്നപേക്ഷിച്ചു
അവളും തത്സൌന്ദര്യം കണ്ടു മോഹിതയായി
നൃവരന്നനുകൂലയായ്ത്തീർന്നിതെന്നേവേണ്ടു
മന്നവൻ വിദ്യാധരീസാരസ്യസാക്ഷിത്വം സാ-
നന്ദമാർന്നനന്തരം സ്വപുരം സമ്പ്രാപിച്ചു
ഉണ്ടായിവന്നു ഗർഭം രാജർഷിതന്റെ വീര്യം
കൊണ്ടുടൻ വിദ്യാധരനാരിക്കായവളപ്പോൾ

digitized by www.sreyas.in

ഭർത്താവുതന്നെക്കുറിച്ചുള്ളോരു ഭയംമൂല-
മത്രൈവ ഗർഭം പരിത്യജിച്ചു ഗമിച്ചതു
നിഷ്ഫലമാകാത്തുള്ള രാജർഷിവീര്യം മൂല-
മിപ്രദേശത്തിൽപ്പിന്നെക്കന്യയായ്ജ്ജനിച്ചു ഞാൻ
അന്നെന്നെ വ്യാഘ്രപാദൻ മുനിനായകൻ സന്ധ്യാ-
വന്ദനം ചെയ്‌വാനെഴുന്നള്ളുമ്പോൾ സന്ദർശിച്ചു
പെരുകും കൃപയോടുമെടുത്തുകൊണ്ടുപോന്നു
പരിപാലനംചെയ്തു മാതാവെന്നതുപോലെ
സന്മതേ! സംരക്ഷണം ചെയ്യുതാരപ്പൂരുഷൻ
ധമ്മേണ പിതാവെന്നു ചൊല്ലപ്പെട്ടുന്നവല്ലോ
നിമ്മായം പിതൃസേവാതൽപരയായുള്ള ഞാ-
നമ്മഹാത്മാവിൽ ധമ്മപുത്രിയെന്നറിഞ്ഞാലും
അച്ഛന്റെ മാഹാത്മ്യം കൊണ്ടിങ്ങെനിക്കൊരു ഭയം
നിശ്ചയമൊരിക്കലുമുണ്ടാവില്ലൊന്നുകൊണ്ടും
ദുസ്സ്വഭാവികളായ ദേവദൈതേയക്കമീ-
യാശ്രമം പ്രാപിക്കുവാൻ സാധിക്കില്ലൊരിക്കലും
ദുഃഷ്ടബുദ്ധികളാരെന്നാകിലുമിങ്ങു വന്നാൽ
നഷ്ടന്മാരായിത്തീരും സത്വരം നിസ്സംശയം
വൃത്താന്തം മാമകീനമൊക്കെയും പറഞ്ഞു ഞാൻ
പാത്താലുമല്പനേരംകൂടിയും നൃപാത്മജ!
വന്നീടുമെന്റെതാതൻ ഭഗവാനിപ്പോൾ,കണ്ടു
വന്ദനംചെയ്യാം, പിന്നെക്കേൾപ്പിക്കാംവേണ്ടതെല്ലാം
ഇഷ്ടമുള്ളതുനേടാമിന്നിങ്ങു താമസിച്ചൊ-
ത്തുഷ്ടികയ്ക്കൊണ്ടു നാളെപ്പുലർച്ചേ പോകാമല്ലോ
സന്നതഗാത്രിയേവം ചൊന്നതുകേട്ടിട്ടുത-
ത്സൌന്ദര്യമോഹിതനായ്ത്തീന്നൊരുരാഹേമചൂഡൻ
പേടികൊണ്ടങ്ങോട്ടൊന്നും ചൊല്ലുവാനാളാകാതെ
വാടിയമുഖത്തോടും മിണ്ടാതെകണ്ടിരുന്നാൻ
കാമബാണാത്തനായ രാജപുത്രനെക്കണ്ടി-
ട്ടാമഹാവിദുഷി ചൊല്ലീടിനാൾ വീണ്ടുമേവം
കൈക്കൊൾക ധൈര്യം രാജനന്ദന!മമ താതൻ
ചിക്കെന്നിങ്ങെത്തും തവകാംക്ഷിതം കൈവന്നിടും.

digitized by www.sreyas.in

കല്ല്യാണീമണിയാകുമായവളിപ്രകാരം
ചൊല്ലിത്തീരുന്നതിൻമുമ്പാവ്യാഘ്രപാദൻ മഹാൻ
ഇലയും പുഷ്പങ്ങളും ഫലമൂലാദിയായ
പലതും സംഭരിച്ചു കാട്ടിൽനിന്നെത്തീടിനാൻ
ഉത്ഥാനംചെയ്തു വേഗമുത്തമൻ ഹേമചൂഡൻ
ഭക്ത്യാ തൻപേരു ചൊല്ലി വീണുവന്ദിച്ചു പിന്നെ
മുനിനായകനേററം കനിഞ്ഞാജ്ഞാപിക്കയാൽ
വിനയാനതിതനായിത്തത്രൈവ വാണീടിനാൻ
സരസീരുഹശരവികൃതാകൃതിയായി
മരുവും നരവരനന്ദനൻ തന്നെക്കണ്ടു
ഇന്നതാണഭിപ്രായമാരണ്ടുപേർക്കുമുള്ള-
തെന്നാശു യോഗദൃഷ്ടികൊണ്ടു താൻ കണ്ടറിഞ്ഞു-
കൊള്ളാമീയഭിപ്രായമനുരൂപത പാര-
മുള്ളവരിവരെന്നു തിരുവുള്ളത്തിലോർത്തു
ഹേമലേഖയെ വ്യാഘ്രപാദനാംമുനി തദാ
ഹേമചൂഡനു ദാനം ചെയ്തിതു വിധിപോലെ
രാജനന്ദനൻ പാരമാമോദമാന്നുകൊണ്ടാ-
രാജീവനേത്രയോടും പ്രാപിച്ചാൻ നിജപുരം
ശ്രീമാനാം മുക്താചൂഡനുടംക്കൊണ്ടു മോദത്തോടും
കേമമായ്ക്കഴിച്ചു തൽക്കല്യാണമഹോത്സവം
സോമനേർമുഖിയായ ഹേമലേഖയാലേററം
കാമനു വശനായുള്ളാമഹീപാലപുത്രൻ
ആരാമശൈലരമ്യഹർമ്മ്യാദിസ്ഥലങ്ങളി-
ലാരാമാമണിയോടും രമിച്ചുരസിച്ചിതു
താൽപര്യം ഭോഗങ്ങളിൽ ധാരാളമില്ലാതെയു-
മെപ്പോഴുമുദാസീനയായിട്ടും കാൺകമൂലം
കാന്തയോടൊരുദിനമേകാന്തത്തിങ്കൽഭൂധരാ-
കാന്തനന്ദനനേവം പതുക്കെച്ചോദ്യംചെയ്താൻ
അല്ലയോ പ്രിയേ! നിന്നിലേററമാസക്തനായ
വല്ലഭനാകുമെന്നിൽ നീയുമനാസക്തയാണോ?
എന്തെടോ ശുചിസ്മിതേ! ഭോഗസാധനങ്ങളിൽ-
സ്സന്തതമനാസക്തയായി നീ വത്തിക്കുവാൻ

digitized by www.sreyas.in

നിന്മനസ്സിന്നു രമ്യമായുള്ള ഭോഗങ്ങളി-
ങ്ങംബുജവിലോചനേ! യാതൊന്നുമില്ലെന്നുണ്ടോ?
നിനക്കീയൌദാസീന്യം ജനിപ്പാൻ ബന്ധമെന്താ-
ണെനിക്കായതിൻബോധമുദിക്കുന്നില്ല ചെററും
അത്യന്തമുത്തമങ്ങളാകിയ ഭോഗങ്ങളി-
ലുത്തമേ! നിനക്കെന്തു സക്തിയില്ലാതെയാവാൻ
നിനക്കില്ലകതാരിലാസക്തിയെന്നുവന്നാ-
ലെനിക്കെങ്ങിനെ കാന്തേ!നല്കീടും രതി,സുഖം
ആസക്തൽ ഞാനടുക്കലുള്ളപ്പോഴം മനസ്സു നീ
ഹേ സാധ്വീമണേ! വേറെയൊന്നിൽ വെച്ചിരിക്കുന്നു
പിന്നെയും പിന്നെയും ഞാൻ നിന്നോടു ഭാഷിക്കുന്ന-
തൊന്നുംനീ മനോരമേ!കേൾക്കുന്നില്ലല്പംപോലും
എത്രയോമുമ്പേ വന്നു കണ്ഠാലിംഗനംചെയ്തു
വർത്തിക്കുന്നവനാണു ഞാനെന്നുവന്നീടിലും
ഒന്നും നീയറിയാത്ത മാതിരി''യെപ്പോൾ നാഥ!
വന്നി''തെന്നിപ്രകാരമെന്നോടു ചോദിക്കുന്നു
ദുർല്ലഭം മനോഹരം ഭോഗ്യമെന്നിരിക്കിലും
തെല്ലും നിന്മനസ്സതിൽച്ചെല്ലുന്നില്ലൊരിക്കലും
എന്തുകൊണ്ടെന്നാലെത്രനല്ല സാധനത്തെയും
കാന്തേ! നീ മോദിക്കുന്നതില്ലല്ലോ കാണുന്നേരം
നിന്നെ ഞാൻ വേർപിരിഞ്ഞു വല്ലദിക്കിലും ചെന്നി-
ട്ടിന്നുനേർവരുക്ത്രേ! പിന്നെ വന്നീടും നേരത്തെല്ലാം
നയനം രണ്ടും മൂടിദ്ധ്യാനിച്ചുവാഴുംവണ്ണം
പ്രിയവല്ലഭേ! നിന്നെക്കാണുന്നേനഹമഹോ!
ഉത്തമഭോഗങ്ങളിൽ വൈമുഖ്യമാർന്നുകൊണ്ടു
വർത്തിപ്പാൻതന്നെയാണു ഭാവം നീയെന്നുവന്നാൽ
മരപ്പാവയെപ്പുൽകും പുരുഷനെന്നപോലെ-
സ്സുരതാദിയിൽസ്സുഖം മമ സംഭവിക്കുമോ?
നിനക്കുള്ളിഷ്ടമൊക്കെക്കൈവരുത്തുന്നവൻ ഞാ-
നനിഷ്ടം ചെയ്തിട്ടില്ല ഞാൻ നിനക്കൊരിക്കലും
കുമുദം ജ്യോത്സ്നയെപ്പോലെപ്പോഴുമഹമനു-
ഗമനം ചെയ്യുന്നിതു സർവ്വഥാ നിന്നെക്കാന്തേ!

digitized by www.sreyas.in

ഹന്ത! നിന്മനസ്സേവമാവതിന്നുള്ള ബന്ധ-
മെന്താണെന്നറഞ്ഞീല മൽപ്രാണാധികപ്രിയേ!
എന്നുള്ളം തെളിയുമാറിന്നതാണിതിൻമൂല-
മെന്നുള്ള തോതേണം നീ നിന്നാണെ മനോഹരേ!

**ഇതി സത്സംഗമാഹാത്മ്യമെന്ന**
മൂന്നാമദ്ധ്യായം സമാപ്തം

---

# നാലാം അദ്ധ്യായം

---

ഇത്തരം കണ്വസക്തൻ കാന്തൻ ചൊന്നതു കേട്ടാ-
മത്തകാശിനിയല്പമൊന്നു പുഞ്ചിരിയിട്ട
യുക്ത്യാ സാമ്പ്രതം ബോധമുണ്ടാക്കുന്നുണ്ട രാജ
പുത്രന്നെന്നുള്ളിലോർത്തു ചൊല്ലുവാൻ തുടങ്ങിനാൾ
അല്ലയോ രാജപുത്ര! കേട്ടാലും വിരാഗിണി—
യല്ല ഞാൻ ഭവാനി, ലിമ്മട്ടാവാൻ ഹേതു ചൊല്ലാം
പാത്തലത്തിങ്കലെന്തൊന്നാണഹോ പ്രിയതമം,
പാർത്തുകാണുകിലെന്തൊന്നപ്രിയമായിട്ടുള്ളൂ?
എന്നുള്ള വിചാരമുണ്ടെന്നുള്ളിലെല്ലായ്പ്പോഴു—
മിന്നതാണതിൻസൂക്ഷ്മമെന്നറിയുന്നീലേതും
ഞാനഹോ സ്ത്രീസ്വഭാവം കൊണ്ടേറെദ്ദിവസമായ്
മാനസേ നിരൂപിച്ചു വാഴുന്നേനിതുതന്നെ
കരളിൽശ്ശരിയായുള്ളറിവുണ്ടാവാനിതിൻ—
പരമാത്ഥത്തെക്കനിഞ്ഞരുൾചെയ്യേണംഭവാൻ
ഇത്തരം ഹേമലേഖ ചൊന്നതുകേട്ടു മോദി—
ച്ചുത്തരം ഹേമചൂഡൻ ചിരിച്ചിങ്ങിനെ ചൊന്നാൻ
ഇല്ല സന്ദേഹം മൌഢ്യം നാരിമാക്കേറ്റമെന്നു
ചൊല്ലേറും പരമാത്ഥം തന്നെയാണെന്നുവന്നു
പ്രിയമായുള്ള തിന്ന,തപ്രിയമിന്നതെന്നെൻ-
ദയിതേ! ബോധമുണ്ടിത്തിര്യക്കുകൾക്കപോലും
പ്രിയത്തിൽ പ്രവൃത്തിയുണ്ടവറ്റിന്നവ്വണ്ണം,മ-
പ്രിയത്തിൽ നിവൃത്തിയുണ്ടതു നാം കാണുന്നില്ലേ?

digitized by www.sreyas.in

മതിയിൽസ്സദാകാലമതിനെക്കുറിച്ചേവ-
മതിയായ് ചിന്തിക്കയോ? മതിനേർമുഖിയാളേ!
ഏതൊന്നിൽനിന്നു സൌഖ്യമുണ്ടാകും പ്രിയമതാ-
ണേതൊന്നിൽനിന്നു ദുഃഖമുണ്ടാമതപ്രിയം താൻ
അധികം വെളിവായിട്ടുള്ളൊരീവിഷയത്തിൽ
കഥയില്ലാതെ നിത്യം ചിന്തിപ്പതെന്തു കാന്തേ!
കണവൻ കനിഞ്ഞേവം ചൊന്നതു കേട്ടു നാരീ-
മണിയാം ഹേമലേഖ പിന്നെയുമേവം ചൊന്നാൾ
'തൊണ്ടയിൽ മുഴയില്ലാ' മൂഢകളത്രേ സ്ത്രീകൾ
വേണ്ടതുപോലെയോർത്തു ചോലക്കയില്ലൊരിക്കലും
എന്നാലും ബോധം കനിഞ്ഞിന്നിനിയ്ക്കുണ്ടാക്കേണം
നന്നായിട്ടാലോചിപ്പാൻ ശേഷിയുള്ളവൻ ഭവാൻ
ജ്ഞാനമിന്നകക്കാമ്പിലുണ്ടാക്കിയെങ്കിൽപ്പിന്നെ
ഞാനീവിചാരമെല്ലാം ദൂരത്തു കളഞ്ഞുടൻ
സതതം ഭവാനോട്ടമൊന്നിച്ചു ഭോഗങ്ങളിൽ-
സ്സുതരാമാസക്തയായ്രമിക്കും നിസ്സംശയം
നരനായക! സൂക്ഷ്മചിന്തയുള്ളവൻ ഭവാൻ
പറഞ്ഞീലയോ പ്രിയാപ്രിയങ്ങൾ പര്യായേണ-
യുണ്ടാകും സുഖം ദുഃഖമെന്നിവതന്നിൽ നിന്നെ-
ന്നുണ്ടിനിയ്ക്കൊരു കാര്യത്തിലിന്നൊന്നു ചോദിക്കുവാൻ
കാലദേശങ്ങൾക്കുള്ള ഭേദത്താലൊരേവസ്തു,
മൂലമാം സുഖത്തിന്നുമവ്വണ്ണം ദുഃഖത്തിനും
അതിനാൽ സുഖപ്രദമിന്നസാധനം ദുഃഖ-
പ്രദമിന്നതെന്നുള്ളതെങ്ങിനെ നിശ്ചയിക്കും?
ഓരോരോ കാലത്തിങ്കലോരോരോ ഫലം മാറി-
മാറിപ്പാവകൻ കൊടുക്കുന്നതു കാണുന്നീലേ?
ദേശഭേദവും രൂപഭേദവും മൂലമാശ്രാ-
യാശന്റെ ഫലത്തിന്നു ഭേദമുണ്ടാവിക്കുന്നു
പ്രിയമായ്ഭവിക്കുന്നു കുളിർകാലത്തിൽത്തീ,യ്യ-
പ്രിയമായ്ത്തീരുന്നതുണ്ടുഷ്ണകാലത്തിൽത്തഥാ
പ്രിയമാകുന്നു തണുപ്പുള്ള ദേശത്തിൽത്തീ,യ്യ-
പ്രിയമായ്ത്തീരുന്നതുണ്ടുഷ്ണദേശത്തിൽത്തഥാ

digitized by www.sreyas.in

പാവകൻ പ്രിയൻ ശീതപ്രകൃതിയായിട്ടുള്ള
ജീവികൾക്കന്യരായോക്പ്രിയനാണു താനും
ചെറുതായിരിക്കുമ്പോൾ പ്രിയനാം വീതിഹോത്രൻ
പെരുതായ്ഭവിക്കുകിലപ്രിയനായിത്തീന്ത
ശൈത്യ,മധനം പത്നി നന്ദനൻ രാജ്യമെന്നി-
ത്യാദികളഖിലവുമിങ്ങിനെതന്നെ നൂനം
കേവലം സുഖപ്രദമല്ലിവയൊന്നുമെന്ന-
ല്ലിവക ദുഃഖദങ്ങളാണെന്നുചിന്തിക്കേണം
ചൊല്ലെഴുാള്ളും തവ താതൻ ധനദാരാത്മജാദി-
യുക്തനാം മഹാരാജാ ദുഃഖിപ്പാനെന്തു നിത്യം?
ഈവിധം പദാത്ഥങ്ങളൊന്നുമില്ലെന്നാകിലും
മേവുന്നു ദുഃഖമൊട്ടുമില്ലാതെ വേറെ ചിലർ
ഭോഗസാധനം, സുഖമാഗ്രഹിക്കുന്നോവക്കു
ലോകത്തിലൊന്നുരണ്ടു,ല്ലന്തമില്ലതിനേതും
എല്ലാ സാധനങ്ങളുമാജ്ജിച്ചു സുഖിക്കുവോ-
രില്ലാരുമൊരിക്കലും സാധിക്കില്ലതാക്കുമേ
ചല്ലതും കുറഞ്ഞൊന്നു കിട്ടിയാൽ സുഖമുണ്ടാ-
വില്ലയോയെന്നു ശങ്കയുണ്ടെങ്കിൽച്ചൊല്ലാമല്ലോ
ദുഃഖസംയുക്തമായിട്ടുള്ളതാണെന്നാകയാൽ
സൌഖ്യമായ്ഭവിക്കുകയില്ലായതെന്നും നാഥ!
പുറത്തുള്ള താങ്ങളിലുള്ളതാണെന്നേവം വേർ-
തിരിച്ചു രണ്ടുവിധം ദുഃഖമുണ്ടെന്നോത്തണം
ധാതുദോഷാദിഹേതുവായിട്ടു ശരീരസം-
ഭൂതമാകുന്നദുഃഖം ബാഹ്യമെന്നുരസ്സുന്നു
സ്വാന്തത്തിലാശമൂലമുളവാകുന്ന ദുഃഖ-
മന്തരമെന്നീവണ്ണം വിദ്വാന്മാർ പറയുന്നു
ചിന്തിച്ചാൽ മഹത്തരം മാനസമായ ദുഃഖം
സന്തതമിപ്രപഞ്ചമതിനാൽ ഗ്രസ്തമല്ലോ
ദുഃഖമാം വൃക്ഷത്തിന്നു, വാഞ്ഛ,യേററവും ദൃഢ-
ശക്തികൂട്ടുന്ന ബീജമാണെന്നു ധരിക്കേണം
വാസവപ്രമുഖന്മാരായ ദേവന്മാർ നാക-

digitized by www.sreyas.in

വാസികരം (a) സദോദിതന്മാരായുള്ളവർപോലും
ആശസ്സു കിങ്കരന്മാരായിട്ടു ദിവാനിശം
ക്ലേശിച്ചു ചെയ്തീടുന്ന പല കാര്യങ്ങളേയും
മതിയിൽക്കൊതി നില്ക്കും കാലത്തിലുണ്ടാം സുഖം
ക്ഷിതിനായകസൂനോ! സുഖമാവുകയില്ല
അതിനെദ്ദുഃഖമെന്നേ ചൊല്ലാവൂ; പുഴക്കൾക്കും
മതിമൻ! സംഭവിക്കും ദുഃഖമിശ്രമാം സൌഖ്യം
മർത്ത്യന്മാർക്കുണ്ടാകുന്ന സുഖത്തെക്കാളുമോർത്താ-
ലെത്രയോ ശ്രേഷ്ഠമത്രേ കൃമികീടാദിസൌഖ്യം
എന്തുകൊണ്ടെന്നാൽച്ചൊല്ലാം കൃമികീടാദിയായ
ജന്തുക്കൾക്കല്പവാഞ്ഛരാമിശ്രിതമത്രേസുഖം
മർത്ത്യന്മാർക്കന്തമില്ലാത്താശയു,ണ്ടായതിൻെറ
മദ്ധ്യത്തിൽബ്ഭവിക്കുന്നുണ്ടല്പമായുള്ള സൌഖ്യം
സുഖമാണെങ്കിൽ സ്സുഖിയല്ലാതെകണ്ടില്ലാരും
സുഖമെന്നായതിനെച്ചൊല്ലുവാൻപാടി,ല്ലതും
കത്തിക്കാളുന്ന തീയിൽദ്ദേഹം വെന്തെരിയുമ്പോ-
ളിത്തിരിയൊരുദിക്കിൽച്ചന്ദനച്ചാറു തേച്ചാൽ
ഉണ്ടാകും താണുപ്പല്പമതുകൊണ്ടപ്പുമാനും
രണ്ടില്ല പക്ഷമത്ര സുഖിയാണെന്നോതേണം
പ്രിയയെപ്പുണരുമ്പോൾ സുഖമല്ലാതെയില്ലെ-
ന്നായി,സൽഗ്ഗുണസിന്ധോ! വെറുതേ ചിന്തിക്കേണ്ടാ
മുറുകെപ്പരംകെട്ടിപ്പുണർന്നീടുകിലെല്ല
മുറിയും ദുഃഖമപ്പോളുണ്ടാകയില്ലെന്നുണ്ടോ?
പാരമായ്ത്തളരുന്നുണ്ടേവരും രത്യാവേശാൽ-
ബ്ഭാരത്തെ വഹിച്ചോരു കാളയെന്നതുപോലെ
ഇങ്ങിനെ ദുഃഖയുക്തമാകയാലിതു ഭവാ-
നെങ്ങിനെ സൌഖ്യമെന്നു കാണുന്നു ചൊല്ലു നാഥ!
എങ്ങിനെയുള്ള സൌഖ്യം നാഡീസംഘട്ടനത്താ-
ലങ്ങയ്ക്കു ഭവിക്കുന്നു കാന്തയെപ്പുണരുമ്പോൾ
അങ്ങിനെയുള്ള സൗഖ്യം നായിനുംകൂടിയുണ്ടേ-

(a) സദോദിതന്മാർ–നിരന്തരമായ ഉൽക്കൃഷ്ടഭോഗാനുഭവത്തോടു കൂടിയവർ

digitized by www.sreyas.in

ന്നങ്ങുന്നു മഹീനാഥനന്ദന! കാണുന്നില്ലേ?
കാന്തസ്സുക്കൂട്ടം രൂപലാവണ്യം കണ്ടിട്ടുള്ള
സന്തൃപ്തിയൊന്നു വേറേയുണ്ടെന്നു ചൊല്ലുന്നുവോ?
അതു കേവലം കാന്താലിംഗനം സ്വപ്നത്തിലെ-
ന്നതുപോലുണ്ടാകുന്നതാണല്ലോ ഭാവനയാൽ
പണ്ടൊരു രാജപുത്രനുണ്ടായിരുന്നു, കണ്ടാൽ-
ത്തണ്ടാർസായകനെക്കാളേററം സുന്ദര,നവൻ
അഴകംഗങ്ങൾതോറുമൊഴുകും ചാരുപൂന്തേൻ-
മൊഴിയാമൊരുത്തിയെക്കല്യാണം ചെയ്തീടിനാൻ
മത്തകാശിനീമണിയാകുമാരമണിയി-
ലത്യന്തം നൃപാത്മജനാസക്തനായിരിക്കെ,
ഭൂവരപുത്രൻതൻെറ ഭൃത്യനാമൊരുത്തനി-
ലാവരഗാത്രി പരാമാസക്തയായിത്തീർന്നു
ഭൃത്യ,നായവൻ നല്ല യുക്തിയുള്ളവനത്രേ
നിത്യവും വഞ്ചിച്ചിതബ്ഭൂപാലകുമാരനെ
ധാരാളം മദിരയെപ്പാരാതെ നിത്യം കൊടു-
ത്താരാജപുത്രൻെറയുൾത്താരവൻ മയക്കീടും
കുത്സിതാകാരയാകുമൊരു ചേടിയെപ്പിന്നെ
ത്തത്സമീപത്തിങ്കലേയ്ക്കയക്കും മോദത്തോടും
രാജനന്ദനൻ പുല്കും ദാസിയെ മദാ,ന്ധനാ-
രാജീവാക്ഷിയെ സ്വൈരം പുണരും ഭൃത്യനെന്നും
ഈവണ്ണം കഴിഞ്ഞിതു വളരെദ്ദിവസമ-
ബ്ഭൂവരപുത്രൻ കാര്യമറിഞ്ഞില്ലൊന്നും വങ്കൻ
ചേടിയോടൊരുമിച്ചു നിത്യവും സുമശര-
ക്രീഡചെയ്യുകതാരിലാനന്ദമാർന്നു പാരം
എന്നെപ്പോലുള്ള ധന്യൻ മന്നിതിലില്ല ലോക-
സുന്ദരിയല്ലോ മമ പ്രാണപ്രേയസിയോർത്താൽ
വളരെപ്പുണ്യം പണ്ടു ചെയ്തു ഞാ,നല്ലെങ്കിലീ-
നളിനേക്ഷണയെൻെറ പത്നിയായ്ഭവിക്കുമോ?
ഇത്തരം തന്നെക്കുറിച്ചോരോന്നു ചിന്തിച്ചുകൊ-
ണ്ടുൾത്താരിൽ കൃതാർത്ഥൻ ഞാനെന്നു ഭാവിച്ചു
വാണാൻ

digitized by www.sreyas.in

ഒരിക്കൽദ്ദൈവയോഗം കൊണ്ടെന്നേ പറയാവൂ
കുറച്ചേകഴിച്ചുള്ള ഭൂപാലപുത്രൻ മദ്യം
അരികിൽപ്പാനപാത്രം വെച്ചിട്ടു തിടുക്കമു-
ള്ളൊരു കാര്യത്തിനായിട്ടാഭൃത്യൻ വേഗം പോയാൻ
മത്തനാകാതെയുള്ളപ്പൃഥ്വീന്ദ്രപുത്രനന്നു
ചിത്തജക്രീഡയ്ക്കേറ്റം വർദ്ധിച്ചു വാഞ്ഛയോടും
നന്ദനവനം തന്നിൽ മിന്നീടും ശചീഗൃഹ-
മിന്ദ്രനെന്നതുപോലെപ്രാപിച്ചു ശയനീയം
സർവ്വഭോഗർദ്ധിയുക്തമാകുമാമുറിയ്ക്കുള്ളിൽ-
സ്സർവ്വഥാ രമണീയമായുള്ള പര്യങ്കത്തിൽ
ശയിക്കും ദാസിതന്നെക്കാമവേഗേന പോയത്തൻ-
പ്രിയതാനെന്നുറച്ചു പുണർന്നു ഗാഢം ഗാഢം
ആനന്ദപരവശൻ മേദിനീശ്വരപുത്രൻ
മീനകേതനലീല കഴിഞ്ഞോരനന്തരം
വികൃതാകൃതിയാമച്ചേടിയെപ്പാർത്തിട്ടുടൻ
പ്രകൃതം മാറിയൊന്നു ശങ്കിച്ചു കോപമാർന്നു
എന്തിതെന്നാലോചിച്ചു ‘‘സുന്ദരീരത്നമാമെൻ-
കാന്തയെ’’ങ്ങെന്നു ചോദ്യമായവളോടു ചെയ്യാൻ
പൃഥ്വീന്ദ്രപുത്രനേവം ചോദിച്ചു ചോദ്യം കേട്ടും
മത്തനല്ലാതെകണ്ടു വർത്തിക്കുന്നതു കണ്ടും
പേടിച്ചു കിടുകിടെക്കമ്പിച്ചുത്തരമൊന്നും
ചേടിയാമവൾ കഥിച്ചീടാതെയങ്ങു നിന്നാൾ
അതുകണ്ടുർവ്വീനാഥനന്ദനൻ വല്ലാതെന്നെ-
ച്ചതിചെയ്തില്ലേയിവളസത്തെന്നുള്ളിലോർത്തു
തുടുത്തു കണ്ണു രണ്ടും ക്രോധത്താൽ, ചേടീകച-
മിടത്തേക്കരംകൊണ്ടു പിടിച്ചൊന്നിഴച്ചുടൻ
ധരിച്ചു വലങ്കൈയിൽ വാ,ളാശു സത്യമൊക്കെ
പ്പറഞ്ഞില്ലെങ്കിലിപ്പോൾക്കൊല്ലുമെന്നുരുൾചെയ്തു
കഴിഞ്ഞ കാര്യമൊന്നും മറച്ചില്ലവൾ ഭീതി
മുഴുത്തു മുഴുവനും പറഞ്ഞു തെരുതെരെ
ഭൃത്യന്റെ കൂടെപ്പതി ശയിക്കുന്നതു രാജ-
പുത്രനു പിന്നെയവൾ കാണിച്ചുകൊടുത്തിതു

digitized by www.sreyas.in

കരിയും മണ്ണും മെയ്യിലേററവുമണിഞ്ഞവൻ
കരിക്കട്ടയെക്കാളുമധികം കറുത്തവൻ
പിംഗളനേത്രൻ കണ്ടാലേറസ്സുംരൂക്ഷവക്ത്രൻ
ത്തുംഗത പാരമേറുന്നവനാവേലക്കാരൻ
പൊട്ടപ്പായയിൽക്കിടക്കുന്നിതാമടയനെ-
ക്കട്ടിമാൻമിഴിയവളും പുണർന്നിട്ടുണ്ടു ഗാഢം
സുരതശ്രാന്തയായുള്ളവളുംതൻ ചാരുവക്ത്രം
സരസം തന്മുഖത്തോടണച്ചു കിടക്കുന്നു
വേലക്കാരനായുള്ളോരവൻതന്നുരുയുഗ്മം
കാലുകൊണ്ടാലിംഗനം ചെയ്തിട്ടുണ്ടവൾ ഗാഢം
സൈ്വരമായവൻകൈയപ്പീവരസ്തനിയുടെ
മാറത്തു ചേർത്തുകൊണ്ടു നിദ്ര ചെയ്യുന്നിതപ്പോൾ
നിതരാം പൂമൊട്ടോത്തു ശോഭിക്കും വാസന്തികാ-
ലതയെന്നാശ്ശു തോന്നുമവളെക്കണ്ടാൽത്തദാ
രാഹുവോടുപേതയാം രോഹിണിപോലെ വരാ-
രോഹയങ്ങിനെ കിടന്നുറങ്ങുന്നതു കണ്ടു
അത്യന്തം മോഹമാർന്നിതന്നേരം ധരാവര-
പുത്ര,നെങ്കിലും പിന്നെക്കൈക്കൊണ്ടാൻ ധൈര്യം
ദ്രുതം

അപ്പോളാരാജപുത്രനെന്തൊന്നു ചൊന്നാനായ-
തിപ്പോൾ ഞാനരചെയ്യാം കേട്ടാലുംമഹാമതേ!
നിത്യവും മദാന്ധനായ്‌വർത്തിച്ചേനനായ്ഞാൻ ഞാ-
നത്യന്തം മൂഢൻ ഹന്ത! നിന്ദ്യനാരെന്നെപ്പോലെ?
കാമിനിമാരിലേറെപ്രീതിയും വിശ്വാസവും
ഭൂമിയിലാക്കുണ്ടവൻ പുരുഷാധമൻ നിന്ദ്യൻ
പാരിതിലാക്കും സ്വന്തമല്ലല്ലോ കാമിനിമാർ
ശാരികാസമുദായം വൃക്ഷത്തിന്നെന്നപോലെ.
ജീവനെക്കാളും പ്രിയപ്പെട്ടവളിവളെന്നു
ഞാൻ വിചാരിച്ചുവല്ലോ വളരെക്കാലം കഷ്ടം!
പോത്തിൻെറ കിടാവെന്നപോലേററം മുഗ്ദ്ധനായി-
വർത്തിക്കുമെന്നെക്കുറിച്ചെന്തു ഞാൻ പറയട്ടെ!
ഏതുവനും സ്വന്തമല്ല നാരിമാരാലോചിച്ചാൽ

digitized by www.sreyas.in

തേവിടിച്ചികൾ വിടൻ തനിക്കെന്നതുപോലെ
ഏവനംഗനമാരെ വിശ്വസിക്കുന്നു പാര-
മവനാമൌഢ്യമേറും വനഗർദ്ഭം തന്നെ
ശരൽക്കാലത്തിൽധാരാധരത്തിന്നിയന്നീടും
സ്ഥിരക്കേടകതാരിൽധരിക്കാത്തവരുണ്ടോ?
അതിനെക്കാളുമേററം മോശമാണഹോ നാരീ-
സ്ഥിതി, തൽച്ചപലത ചെറുതോ ശിവശിവ!
സക്തൻ ഞാൻ സർവ്വാത്മനാ, കഷ്ടമീയെന്നെവിട്ടി-
ബ്ഭൃത്യനെയിവളംഗീകരിച്ചാളന്യായംതാൻ
ഹന്ത! ഞാൻ സ്ത്രീസ്വഭാവമീവണ്ണമാണെന്നുള്ള-
തന്തരംഗത്തിലൊട്ടും ധരിച്ചില്ലിന്നോളവും
അന്യാസക്തയും ഗൂഢഭാവയുമായിരുന്നി-
ട്ടെന്നിൽച്ഛത്മാനുരാഗം കാണിച്ചാളിവളഹോ!
വിടമണ്ഡലത്തിങ്കൽബ്ഭക്തിയുണ്ടെന്നു പാരം
നടിക്കുന്നവളായ നടിയെന്നതുപോലെ
അല്പവും ഞാനിതൊന്നുമുൾപ്പൂവിൽധരിച്ചതി-
ല്ലെപ്പോഴും മദ്യപാനമത്തനായ്മരുവിനേൻ
നിഴലെന്നപോലെന്നെത്തുടരുന്നുണ്ടു പൂന്തേൻ-
മൊഴിയാമിവളെന്നു ഞാനേററം വിശ്വസിച്ചേൻ
ഒരുകാലത്തുമോർത്തിട്ടില്ലാത്ത ദാസീസംഗം
ചിരം ഹാ! ചെയ്തുപോയേ,നിവളാൽ വഞ്ചിതൻഞാൻ
സന്ദേഹമില്ല തെല്ലും മടയപ്രമാണി ഞാ-
നെന്നെപ്പോലൊരുത്തനെക്കാണില്ലീയുലകത്തിൽ
ഒരു ശങ്കയുമില്ലാതേറെ ഞാൻ വിശ്വസിച്ചേൻ
ചിരവഞ്ചിതനായേനിവളാലതുമൂലം
വൈരൂപ്യമംഗങ്ങളിലെല്ലാമുള്ളവൻ വേല-
ക്കാരനിദ്ദുരാശയനതിനിന്ദിതനല്ലോ
കണ്ണടയ്ക്കാതെകണ്ടു സർവ്വരും നോക്കത്തക്ക-
വണ്ണമത്യന്തം രൂപലാവണ്യമുള്ളവൻ ഞാൻ
അത്രയല്ലനുരക്തനെത്രയുമിവളിൽ ഞാ-
നിത്തരമുള്ളോരെന്നെക്കൈവെടിഞ്ഞിവളേവം
ഇവനെപ്പ്രാപിച്ചില്ലേ, സർവ്വതോധികമായി-

digitized by www.sreyas.in

ട്ടിവളീഹതകനിലെന്തു സൌന്ദര്യം കണ്ടു
ആരാജപുത്രനേവം പലതും പ്രലപിച്ചു
വൈരാഗ്യമുള്ളിൽത്തദാ നിതരാം വന്നുദിച്ചു
സാനന്ദം സർവ്വസംഗസന്ത്യാഗം ചെയ്തു പിന്നെ-
ക്കാനനം സമ്പ്രാപിച്ചു നിർവൃതനായ്ഭവിച്ചു
ഭൂപാലപുത്രൻ പാരം മോഹിതനായിട്ടതി-
ബീഭത്സരൂപയായ ചേടിയെപ്പുണരുമ്പോൾ
എത്രയോ മനോഹരിയിവളെന്നഭിമാന-
മാത്രേണ തത്സുഖം സമ്പ്രാപിച്ചുവല്ലോ ചിരം
അറിയാമതുകൊണ്ടിസ്സൌന്ദര്യം മനസ്സിനാൽ-
പ്പരികല്പിതം തന്നെയാണെന്നു നൃപാത്മജ!
സുന്ദരീമണിയെൻെറ കാന്തയെന്നോർത്തു ഭവാ-
നെന്നിലെങ്ങിനെയേററം രതിയെപ്രാപിക്കുന്നു
അങ്ങിനെ തന്നെയെന്നല്ലതിലും ക്ഷേമമായി-
ട്ടംഗജന്നധീനന്മാരായിട്ടു നിരന്തരം
വികൃതാകൃതികളാം നാരിമാരോടും ചേന്നു
സുഖമായ്മരുവുന്നതുണ്ടല്ലോ പുരുഷന്മാർ
പറയാമതിന്നുള്ള കാരണമെന്തെന്നു ഞാൻ
പെരികെശ്രദ്ധയോടും വല്ലഭ! കേട്ടുകൊൾക
പുരുഷൻ തരുണിയെപ്പുറമേ കാണുന്നിതു
മരുവീടുന്നിതാസ്ത്രീയവിടത്തിങ്കൽത്തന്നെ
അവളെസ്സന്ദർശിച്ച സമയത്തിങ്കൽത്തന്നെ-
യവൾതൻ പ്രതിബിംബം ചിത്തത്തിലുദിക്കുന്നു
ആ രൂപം സങ്കല്പം കൊണ്ടുണ്ടായതാണഹോ ത-
ച്ചാരുതാമടിയ്ക്കടി ധ്യാനിക്കുന്നിതു പുമാൻ
അതിനാൽ നിതരാം തദ്വിഷയസ്പൃഹയുണ്ടാം
മതിമൻ! മതിയിലെന്നതു ബോധിച്ചീടേണം
അതുകാരണം ക്ഷുബ്ധേന്ദ്രിയനായ്ഭവിച്ചിട്ടു
രതിയെപ്രാപിക്കുന്നിതവളിൽപ്പുമാൻ നാഥ!
ഇന്ദ്രിയം ക്ഷോഭിക്കാതെകണ്ടിരിക്കുകിൽസ്സാക്ഷാൽ
സുന്ദരീമണിയിലും രതിയുണ്ടാകയില്ല
മാനസത്തിങ്കൽ വീണ്ടും വീണ്ടും സ്ത്രീസൌന്ദര്യത്തെ-

digitized by www.sreyas.in

ധ്യാനിയ്ക്കുന്നതുമൂലമിന്ദ്രിയം ക്ഷോഭിക്കുന്നു
ഇന്ദ്രിയക്ഷോഭം ബാലന്മാൎക്കുമായോഗികൾക്കു-
മെന്നുമില്ലവൎക്കു തദ്ധ്യാനമില്ലായ്ക മൂലം
ഏതൊരു നാരിതന്നിലേതൊരു പുരുഷന്നു
ചേതസ്സിലുദിക്കുന്നു രതിയിപ്പാരി,ലാസ്ത്രീ
സുന്ദരിയാണെന്നാലുമല്ലെന്നാകിലും കൊള്ളാം
സൌന്ദൎയ്യമവളിലപ്പൂരുഷൻ കല്പിക്കുന്നു
ഇന്ദ്രിയക്ഷോഭത്തിന്നു സൌന്ദൎയ്യമല്ല മൂല-
മെന്നതി,ന്നിതു നല്ല ദൃഷ്ടാന്തംതന്നെയല്ലോ
വൈരൂപ്യമുണ്ടെന്നായും സൌന്ദൎയ്യമില്ലെന്നായും
നാരിയെക്കുറിച്ചുള്ളിൽപ്പൂരുഷൻ നിശ്ചയിച്ചാൽ
എങ്ങിനെയവളുമായുള്ളംഗനതന്നോടു ചേ-
ൎന്നംഗജലീല ചെയ്‌വാൻ താൽപ്പൎയ്യം ജനിച്ചീടും
സൌന്ദൎയ്യോല്ലേഖനം ബീഭത്സയിൽ ഭവിക്കുമോ-
യെന്നുള്ള ശങ്കയുള്ളിലല്പവുമുണ്ടാകേണ്ട;
മാനസം വിക്ഷിപ്തമായുള്ള കാമികളായ
മാനുഷന്മാരെക്കുറിച്ചെന്തഹോ പറയേണ്ടൂ!
നിൎവ്വാദം നികൃഷ്ടമായീടുമംഗത്തിൽപ്പോലും
സൎവ്വതോധികമായ സൌന്ദൎയ്യം കാണ്മോരവർ
മൂത്രാദിക്കുന്നിന്നു ഭഗം സൌഭഗമെന്നു കാണും
മത്തന്മാർ സൌന്ദൎയ്യത്തെയെങ്ങു കാണുകയില്ല?
മനുജേശപരസ്യനോ! സശ്രദ്ധം കേട്ടുകൊൾക
മനഃകല്പിതമാണിസ്സൌന്ദൎയ്യമെന്നാകയാൽ,
അല്പമെന്നാലും സുഖഹേതുവായ്‌ഭവിക്കയി-
ല്ലെപ്പോഴുമഭിമാനം കൂടാതെയിതു നൂനം
ഓരോരോ വസ്തുക്കളിൽ മാധുൎയ്യം,കയ്‌പു തൊട്ടു-
ള്ളോരോരോ ഗുണങ്ങളെക്കാണുന്നു സഹജമായ്
എന്നതുപോലെത്തന്നെ ദേഹത്തിൽ സ്വാഭാവികം
സൌന്ദൎയ്യമെന്നാണിനിച്ചൊല്ലുവാൻ ഭാവമെങ്കിൽ
എന്തുകൊണ്ടതു ബാലന്മാൎക്കു തോന്നുന്നതില്ല
ചിന്തിക്കിൽസ്സുന്ദരത്വം മനഃകല്പിതം തന്നെ
ഏറിയ ദേശങ്ങളുണ്ടോരോരോ ദേശത്തിലു-

digitized by www.sreyas.in

മോരമോരോ മട്ടിലുള്ള കൂട്ടരെക്കാണാമല്ലോ
ഒരു കാലുടയവരൊരു കണ്ണുടയവർ
പെരികെക്കാതുതൂങ്ങിക്കിടക്കുന്നവർ ചിലർ
തുരഗത്തിന്റെ വക്ത്രം പോലുള്ള വക്ത്രമുള്ളോ-
രറികേററവും നീളം കൂടുന്ന പല്ലുള്ളവർ
മൂക്കില്ലാത്തവർ ദീർഘനാസരായവർ ദേഹ-
മൊക്കയും രോമംകൊണ്ടു പാരമായ് മൂടീട്ടുള്ളോർ
രോമമെന്നുള്ളതൊന്നൊന്നാകിലുമില്ലാത്തവർ
ഹേമത്തിന്നുള്ള വർണ്ണം കേശത്തിന്നിയന്നവർ
പാലിന്റെ വർണ്ണം മുടിക്കുള്ളവർ വികേശന്മാർ
സ്ഥൂലകേശന്മാർ (a) ശബിത്രവർണ്ണന്മാരായുള്ളവർ
കാക്കയെപ്പോലെ കറുത്തുള്ളവർ പിംഗലന്മാ-
രോർക്കേണം രക്തംപോലെത്തുടുത്തുള്ളവർ ചിലർ
ഈവർണ്ണം ബഹുവിധാകാരന്മാരായിട്ടുള്ളോ-
രേവരും തങ്ങടംതങ്ങടംക്കുള്ള നാരികളോടും
സ്വരലീലയുമാടി മരുവുന്നില്ലേ? ധരാ-
വരനന്ദന! ഭവാനെന്നതുപോലെത്തന്നെ
സൌഖ്യമേകുന്നതായ സാധനങ്ങളിൽ വെച്ചു
മുഖ്യം സ്ത്രീശരീരമെന്നാക്കമുണ്ടല്ലോ ബോധം
പാമരന്മാരെന്നല്ല പണ്ഡിതന്മാരും തത്ര
കാമമോഹിതന്മാരായ് സന്തതമുഴലുന്നു
മാനിനിമാരും തഥാ പൂരുഷദേഹത്തിൽ നി-
ന്നാനന്ദം ലഭിക്കുമെന്നോർത്തേററം മോഹിക്കുന്നു
ചൊല്ലെഴുന്നൊരു ധരാചക്രശക്രനന്ദന! പാര-
മിക്കാര്യം മനസ്സുവെച്ചാലോചിക്കേണം ഭവാൻ
ശോണിതം നിറഞ്ഞതാണീഗാത്രം മാംസലിപ്ത-
മാണഹോ സിരാബദ്ധമാതതം ചർമ്മത്തിനാൽ
അസ്ഥികൊണ്ടുള്ള കൂടാണുണ്ടിതിലെങ്ങും ലോമം
പിത്തമുണ്ടിതിലേററം കഫമുണ്ടതുപോലെ
മൂത്രവും പുരീഷവും സൂക്ഷിച്ചു വെച്ചിട്ടുള്ള
പാത്രമാണിതു ശുക്ലരക്തങ്ങടം കൊണ്ടുണ്ടായി

(a) ശബിത്രം—പാണ്ഡു

മൂത്രദ്വാരത്തിൽക്കൂടി വന്നതാണിതിലതി-
മാത്രമുറപ്രിയം ഹന്ത! സംഭവിക്കുന്നുവല്ലോ
നിതാരം കളേബരം ബീഭത്സ,മീവണ്ണ മു-
ള്ളിതിലാക്കുണ്ടാകുന്ന രതി,യാമർത്ത്യന്മാർക്കും
എപ്പോഴുമമേദ്ധ്യത്തിൽക്കളിക്കും കൃമികറക്ക-
മല്ലമെന്നാലും ഭേദമുണ്ടെന്നായ്പറയാമോ?
യുവരാജാവേ! നോക്കു,കെൻെറയിക്കളേബര-
മവിടയ്ക്കതിമാത്രം പ്രിയപ്പെട്ടതാണല്ലോ
അസ്ഥിയുമിറച്ചിയും രക്തവും കഫവുമ-
പ്പിത്തവും ലോമങ്ങളും മൂത്രവുമമേദ്ധ്യവും
പ്രത്യേകം പ്രത്യേകമായ്പാർത്താലും വിവേകേന,
ഗാത്രസൌന്ദര്യം നിലനില്ക്കുന്നതെങ്ങാകുന്നു?
ഭക്ഷ്യങ്ങളായിട്ടുള്ള സർവ്വവസ്തുക്കളേയും
സൂക്ഷ്മമായ് വിചാരിച്ചു നോക്കണം ഭവാനേവം
തിന്നുന്ന പദാർത്ഥങ്ങളൊക്കയും മലമായി-
ത്തീർന്നീടുമനന്തരമെന്നതു നിസ്സംശയം
ഈവണ്ണമിരിക്കുന്ന ലോക,മായതുകൊണ്ടു
ഭൂവലാരാതിസൂനോ! വല്ലഭ! ചൊല്ലീടുക
പാർത്തലത്തിങ്കലെന്തൊന്നാണഹോ പ്രിയതമം
പാർത്തുകാണുകിലെന്തൊന്നപ്രിയമായിട്ടുള്ളൂ?

മുമ്പൊരിക്കലും കേട്ടിട്ടില്ലാത്തതായ വാക്യം
തേൻപെയ്യും മൊഴിയവളീവണ്ണം ചൊന്നതെല്ലാം
കേട്ടിട്ടാഹേമചൂഡൻ പെട്ടെന്നു വിസ്മയിച്ചുറ-
ത്തട്ടിൽ വൈരസ്യമാന്നു വിഷയങ്ങളിൽപ്പിന്നെ
ചേതസ്സിൽ വീണ്ടും വീണ്ടും തദ്വാക്യമാലോചിച്ചു
ജാതനിർവ്വേദനായിത്തീവ്രവൈരാഗ്യമാന്നാൻ
പിന്നെയാഹേമചൂഡൻ തൽപ്പദം ക്രമത്തില-
സ്സുന്ദരിയോടു ചോദിച്ചറിഞ്ഞു വഴിപോലെ
ആത്മസ്ഥയായും സാക്ഷാൽ ചിത്സ്വരൂപി
ണിയായു-
മാത്മരൂപിണിയായും കേവലാത്മികയായും

digitized by www.sreyas.in

വിളങ്ങും ത്രിപുരയെക്കുറിച്ചുറംബ്ബോധമാന്നു
വളന്നു ചിദാനന്ദം വിമുക്താത്മാവായ്ത്തീന്നു
ദ്രഷ്ടാവും ദർശനവും ദൃശ്യവും ഞാനെന്നുള്ള
ദൃഷ്ടിയുണ്ടായി ജീവന്മുക്തനായ്‌വിളങ്ങിനാൻ
എന്നതിൻ ശേഷം മണിചൂഡൻ തൻജ്യേഷ്ഠനോടും
മന്നവൻ മുക്താചൂഡൻ നിജനന്ദനനോടും
മുക്താചൂഡൻെറ പത്നി പുത്രവല്ലഭയോടു-
മുത്തമമുപദേശം വാങ്ങിസ്സൽബോധമാന്നു
സചിവന്മാരും തത്ര പൌരന്മാരെല്ലാവരു-
മചിരാൽ ജ്ഞാനികളായ്ഭവിച്ചു സംശോഭിച്ചു
ബോധഹീനന്മാരില്ലങ്ങെന്നു വന്നിതു, കാമ-
ക്രോധാദിദോഷലേശമാക്കമങ്ങില്ലാതായി
ലോകത്തിൽ പ്രധാനമ (a)ന്നഗരം തദാ സത്യ-
ലോകത്തിനോടു തുല്യം തന്നെയാണെന്നു വന്നു
പഞ്ജരങ്ങളിൽത്തത്ര ശാരികാവൃന്ദമേവം
മഞ്ജുളമായ ഗാനം പാടിക്കൊണ്ടിരുന്നിതു
ഇക്കിളിപ്പാട്ടു കേട്ടുകൊള്ളുകിലെല്ലാവക്കു-
മുറംക്കാമ്പിലാനന്ദവും ബോധവും വേഗമുണ്ടാം.

## ശാരികാഗാനം

"അല്ലയോ ജനങ്ങളേ! വിഷയങ്ങളെബ്ഭജി-
ച്ചല്ലലുറംക്കൊണ്ടു കാലം വെറുതേ കളയേണ്ടാ
ചിൽപ്രകാശ്യങ്ങളായ ദേഹാദിപദാത്ഥങ്ങ-
ളെപ്പോഴുമില്ല മുയൽക്കൊമ്പുപോലെന്നോക്കേണം
നിണ്ണയം(1)ചിതിയിൽനിന്നന്യമായ്
(2)ചേത്യമില്ല
കണ്ണാടി തന്നിൽ പ്രതിബിംബമെന്നതുപോലെ
ചേത്യവജ്ജിതമായും പ്രജ്ഞാനരൂപമായും
വത്തിക്കും സ്വമാത്മാനമെപ്പോഴും ഭജിക്കുവിൻ!

(a) വിശാലനഗരം
(1) ചിതി-പ്രജ്ഞാനം   2 ചേത്യം- ദേഹാദിദൃശ്യജാതം

digitized by www.sreyas.in

ചിതിയാകുന്ന ചേത്യം ഞാനുമിച്ചിതിതന്നെ
ചിതിയാകുന്ന ചരാചരമായുള്ളതെല്ലാം
ചിത്തേവം പ്രകാശിപ്പാൻ മററൊന്നുമാവശ്യമി-
ല്ലോത്താലും സ്വതന്ത്രയാകുന്നിതാച്ചിതിയെന്നും
സർവ്വഥാ മാലോകരേ! സർവ്വഭാസിനിയായി-
സ്സർവ്വസംശ്രയയായി വിളങ്ങും ചിതിതന്നെ
ഭ്രാന്തിയൊക്കെയും വിട്ടു ചിന്മാത്രദൃഷ്ടിയോടും
സന്തതം ഭജിക്കവിനാകയാൽ നിങ്ങളെല്ലാം''

കൈവല്യം കൈവരുത്തും കിളിപ്പാട്ടേവം വാമ-
ദേവാദ്യന്മാരായുള്ള കാശ്യപീനിർജ്ജരന്മാർ
ഒരിക്കൽക്കേട്ടു പാരം വദ്ധിച്ച മോദത്തോട-
പ്പുരത്തിന്നൊരു പേരു നല്കിനാർ മഹാത്മാക്കൾ
''മാനസത്തിന്നു പാരമാനന്ദം നൽകും വിദ്യാ-
ഗാനമിങ്ങുള്ള പക്ഷിവൃന്ദവും ചെയ്യുകയാൽ
ശ്രീവിദ്യാനഗരമെന്നിപ്പുരത്തിന്നു മേലാ-
ലീവിശ്വത്തിങ്കലെങ്ങും വിഖ്യാതി പരക്കട്ടെ''
അന്നവരപ്രകാരമരുളിച്ചെയ്ക മൂല-
മിന്നുമന്നഗരമപ്പേരോടും വിളങ്ങുന്നു
മംഗളം വളരുവാൻ സംഗതി രാമ! സാധു-
സംഗമം തന്നെയാണെന്നാകയാൽ ധരിക്ക നീ
ഹേമലേഖയോടുള്ള സംസർഗ്ഗം കൊണ്ടല്ലയോ
ഹേമചൂഡാദ്യന്മാരാമായവരെല്ലാവരും
ജ്ഞാനികളായിഗ്ഘോരസംസാരദുഃഖം വെടി-
ഞ്ഞാനന്ദമനാരതമാന്നു ശോഭിച്ചതേററം
വത്സ! സംശയം വേണ്ട സർവ്വശ്രേയസ്സുകൾക്കും
സത്സംഗമൊന്നു തന്നെയാകുന്നു പരം മൂലം.

**ഹേമചൂഡോപാഖ്യാനേ**
**സത്സംഗഫലം എന്ന**
നാലാമദ്ധ്യായം സമ്പൂർണ്ണം

---

# അഞ്ചാം അദ്ധ്യായം

അത്രിനന്ദനൻ ചൊന്ന സത്സംഗമാഹാത്മ്യം കേ-
ട്ടുൾത്തുന്ന മോദത്തോടും ചോദിച്ചു ജാമദഗ്ന്യൻ
നന്മയുണ്ടാവാൻ മൂലം സത്സംഗംതന്നെയെന്നു
സന്മാന്യമൌലേ! ഭവാൻ ചൊന്നതു സത്യംതന്നെ
ചൊല്ലൊണ്ട സംവർത്തന്റെ സംസർഗ്ഗം ഹേതുവായി-
ട്ടക്കാര്യമനുഭവം വന്നിട്ടുണ്ടെനിക്കേറ്റം
എവ്വണ്ണമുള്ള സംഗമാക്കൾ സംഭവിക്കുന്നി-
തവ്വണ്ണമുള്ള ഫലമായവന്നുണ്ടാകുന്നു
മഹത്വം കൂടും ഹേമലേഖതൻ സംസർഗ്ഗത്താൽ
മഹത്തായുള്ള ഫലം സിദ്ധിച്ചിതവർക്കെല്ലാം
ഹേമചൂഡനെ ജ്ഞാനിയാക്കിയതെവ്വണ്ണമാ-
ഹേമലേഖയെന്നുള്ളതൊക്കെയും സവിസ്തരം
കരുണാസിന്ധോ! ഭവാനരുളിച്ചെയ്തു കേൾപ്പാൻ
പെരുകുന്നിതു വാഞ്ഛ പിന്നെയും മനസി മേ
രാമനിങ്ങിനെ ചോദ്യം ചെയ്തപ്പോൾ ദത്താത്രേയ-
നാമോദമാർന്നു ചൊന്നാൻ; ഭാർഗ്ഗവ! മഹാമതേ!
പരിശുദ്ധത പാരം കൂടുമക്കഥയെ ഞാൻ
പറയാം മനസ്സുവെച്ചധുനാ കേട്ടാലും നീ

വരഭാഷിണിയവളുരചെയ്തതു കേട്ടു
വിരസങ്ങളാണെന്നു വിഷയങ്ങളെയോർത്തു
നരനായകപുത്രൻ സഞ്ജാതനിർവ്വേദനായ്
മരുവീടിനാൻ പിന്നെക്ഖിന്നനെന്നതുപോലെ
ആശയോടേറെക്കാലം സേവിച്ച വിഷയൌഘ-
വാസനാധീനനായി വാഴുമഹേമചൂഡൻ
പിന്നെ ഭോഗങ്ങളെസ്സന്ത്യജിക്കുന്നതിന്നും
കൈക്കൊള്ളുവാനുമേതും ശക്തനായ് വന്നീലല്ലോ
യാതൊന്നും കാന്തയോടു ചൊന്നതേയില്ല; പാരം
ചേതസ്സിൽ വളർന്നുള്ള ലജ്ജയാൽ നൃപാത്മജൻ,
മുഴക്കം ചിന്തമൂലമാകുലനായിത്തീർന്നു

digitized by www.sreyas.in

കഴിച്ചു ദിവസങ്ങളേതാനുമിപ്രകാരം;
ധരിത്രീശ്വരപുത്രൻ വല്ലഭ ചൊന്നതെല്ലാം
സ്മരിച്ചനഹം പ്രസക്തങ്ങളാം ഭോഗങ്ങളെ,
''നിന്ദ്യൻ ഞാനിവയെല്ലാം സ്വീകരിക്കുന്നമൂല-''
മെന്നോർത്തു സേവിച്ചീടും വാസനാബലത്തിനാൽ:
മടിക്കും, വാസനയാൽ വിഷയാന്തികമെത്തും,
മട്ടനേർമൊഴി ചൊന്ന ദോഷങ്ങളാലോചിക്കും
ചിത്തചാഞ്ചല്യമാന്റ ഖേദിക്കും വീണ്ടും വീണ്ടു-
മിത്ഥം തച്ചിത്തം ദോളാസ്ഥിതമെന്നപോലായി
മോഹനഗാത്രിയായ പത്നിയും മിത്രങ്ങളും
വാഹനം, വസ്ത്രം, ഭോജ്യം, ഭൂഷണമിത്യാദിയും
സുഖിപ്പിച്ചില്ല ചെറുമവനെ; സ്സദാകാലം
നിഖിലം നഷ്ടമായ പോലവൻ വ്യസനിച്ചു
വേഗത്തിലെല്ലാം വിടാൻ വാസനാവിവശനെ-
ന്നാകയാൽ സമർത്ഥനായ്ത്തീർന്നില്ല ഹേമചൂഡൻ
നിതരാം ദോഷദൃഷ്ടിയുണ്ടാകകൊണ്ടു സേവി-
പ്പതിനും തഥാ ശേഷിയുള്ളവനായീലഹോ!
കാന്തി കൈവിട്ട കണ്ണും മുഖവും സമീക്ഷിച്ചു
കാന്തനില്ലാന്തരമാം സുഖമെന്നറികയാൽ
ഒരുനാളേകാകിയായ്മരുവും ഭർത്താവുത-
ന്നരികേ ചെന്നു മന്ദം ചോദിച്ചാളവളേവം

അല്ലയോ നാഥ! ഭവാൻ പണ്ടത്തെപ്പോലെയിപ്പോ-
ളുല്ലാസമാന്റ വാഴുന്നില്ലിതിന്നെന്തു ബന്ധം?
എന്തോ സങ്കടമുള്ളിലുണ്ടെന്നു തോന്നും കണ്ടാൽ,
ഹന്ത! സംഗതിയിതിന്നൊന്നും ഞാൻ കണ്ടീലല്ലോ
രോഗാർത്തനായിട്ടില്ല മുമ്പൊരിക്കലും ഭവാൻ
ഭോഗത്താൽ രോഗിയാമെന്നോതുന്നു മനീഷികരം
വാതപിത്താദിദോഷയുക്തമാം ശരീരത്തിൽ
ജാതമായീടും ദോഷവൈഷമ്യം; തന്നിമിത്തം
വ്യാധികളോരോന്നത്ര സർവ്വദേഹങ്ങളേയും
ബാധിക്കമെന്നുള്ളതിന്നില്ല സംശയമേതും
ഭേഷജം വ്യാധി നീങ്ങാൻ നൽകുന്നുണ്ടെല്ലാവരും

digitized by www.sreyas.in

ദോഷവൈഷമ്യം തീർപ്പാനദ്യമിപ്പതില്ലാരും
വസ്ത്രഭേദങ്ങൾ കൊണ്ടുമാഹാരഭേദം കൊണ്ടു—
മത്യത്ഥം സംഭാഷണം ചെയ്യിലായതുകൊണ്ടും
ദശ്നനം കൊണ്ടും തഥാ സ്പശ്നനം കൊണ്ടും കാലം
ദേശമെന്നിവകൾക്ക ചേരുന്ന ഭേദംകൊണ്ടും
ശേഷിയുണ്ടെന്നോത്തേറെ പ്രവത്തിപ്പതുകൊണ്ടും
വൈഷമ്യം പ്രാപിക്കുന്ന ദോഷങ്ങളെന്നോക്കേണം
പല ഹേതുക്കളാലും ദോഷവൈഷമ്യമേവ—
മുലകിൽസ്സംഭവിപ്പതുണ്ടെന്നു കാണുകയാൽ
അല്പവുമൊരുത്തരുമിതിനെക്കാര്യമായി—
ട്ടുൾപ്പൂവിലൊരിക്കലും കരുതീടുമാറില്ല
ബോധിച്ചുകൊൾക, ശാസ്ത്ര,മെന്നതു മൂലമായി
വ്യാധിക്കുമാത്രമുള്ള ചികിത്സ വിധിച്ചിതു
കല്പിച്ചിട്ടില്ല ശാസ്ത്രം ദോഷവൈഷമ്യമേതു—
മുൽപന്നമാവാതിരുന്നീടുവാൻ ചികിത്സയെ
ആകയാലേതൊന്നിൽ നിന്നാകുന്നു കാന്ത! തവ
ശോകത്തിൻ സമുത്ഭവമെന്നരുൾ ചെയ്യേണമേ!
ചാതുര്യമേററമേറും ഹേമലേഖയെന്നേവം
ചോദിച്ച നേരം ഹേമചൂഡനിങ്ങിനെ ചൊന്നാൻ
അല്ലയോ പ്രിയതമേ! കല്യാണീജനമണേ!
ചൊല്ലാം ഞാൻ മമ ശോകകാരണം കേട്ടാലും നീ
ഉൾക്കാമ്പിൽ സുഖം മമ മുമ്പു നൽകിയതെല്ലാ-
മിക്കാലം, തവഭക്തിയാൽ മറെറാരു മട്ടിലായി.
ചെറുതും മമ സുഖം തരുവാൻ തക്കതായി—
ട്ടൊരു സാധനം പോലും കാണുന്നില്ലഹമിപ്പോൾ
വദ്ധ്യനായുള്ളവന്നു രാജാവു കൊടുക്കുന്ന
വസ്തുക്കളെല്ലാമേററം നല്ലതാണെന്നാകിലും
ആയവന്നവ സുഖം നൽകുമോ ചെറെറന്നാലു—
മായതുപോലെസ്സുഖം നൽകുന്നില്ലെനിക്കൊന്നും
ഭടന്മാർ ബലാൽച്ചെന്നു പിടിച്ച രാജകാര്യം
നടത്തുന്നതിന്നേററം നിർബ്ബന്ധിക്കുക മൂലം

digitized by www.sreyas.in

ഇല്ലല്ലോ ഗത്യന്തരമെന്നോർത്തുകൊണ്ടു കാര്യ-
മല്ലലാന്നഹോ ജനം ചെയ്തുകൊള്ളുന്ന പോലെ
മാനസേ ദുഃഖത്തോടും വാസനാഗൃഹീതനാം
ഞാനഹർന്നിശം ഭുജിക്കുന്നിതു ഭോഗങ്ങളെ;
കാന്തേ! ഞാനതുകൊണ്ടു നിന്നോടു ചോദിക്കുന്നേ-
നെന്തൊന്നു ചെയ്താൽ സുഖം പ്രാപിക്കും കഥിയ്ക്കു നീ
ഇത്തരം ഹേമചൂഡൻ ചോദിച്ച ചോദ്യം കേട്ടി-
ട്ടുത്തമ ഹേമലേഖയുറംത്താരിൽ വിചാരിച്ചു
''മദ്വചസ്സാകർണ്ണനം ചെയ്കയാൽ സ്വനിർവ്വേദ-
മിദ്ദേഹം സമ്പ്രാപിച്ചു സംശയമില്ലേതുമേ
രണ്ടില്ല പക്ഷ,മേവം വിധനായ്ഭവിക്കയാ-
ലുണ്ടിദ്ദേഹത്തിൽ ശ്രേയസ്സുണ്ടാവാനുള്ള ബീജം
ഇല്ലതെന്നാകിലോ ഞാൻ ചൊന്നതുപോലെയുള്ള
ചൊല്ലുകൊണ്ടുപേക്ഷിക്കയില്ല മുൻനിലയൊട്ടും
സ്വാത്മദേവത സദാ സ്വാന്തത്തിൽ വാഴുമാന-
ന്ദാത്മിക, പാരി,ലാരാൽ പൂജിക്കപ്പെട്ടു ചിരം
ആരിലേറെയും പ്രസാദിച്ചിതാത്രിപുരയ-
പ്പൂരുഷന്നല്ലാതെയീനില കാണുകയില്ല''
അത്യന്തം വിദുഷിയാമമ്മയവളേവമെല്ലാ-
മുറംത്താരിലോർത്തു ബോധം വല്ലഭന്നുണ്ടാകുവാൻ
വദ്ധിച്ച വാഞ്ഛയോടും നിജവൈദുഷ്യം മറ-
ച്ചിത്തരമുപായത്തിൽ ചൊല്ലുവാൻ തുടങ്ങിനാറം.

ഞാനിപ്പോറം പുരാതനമാകുമെൻവർത്തമാനം
മാനവേശപുത്ര! പറയാം കേട്ടുകൊറംക
1) പണ്ടൊരു കാലത്തെന്റെ 2) മാതാവു കളിപ്പാനാ.

1) പണ്ടൊരുകാലം – ഒരുസൃഷ്ടിയുടെ ആദികാലം. (ബന്ധം അനാദിയാകയാൽ സർവാദികാലം സംഭവിക്കുന്നതല്ല.)

2) മാതാവ് – സ്വപ്രകാശശുദ്ധചിതി (സ്വപ്രകാശമായ ശുദ്ധ ബോധം

digitized by www.sreyas.in

ള്ളൊരുണ്ടൊരു 1) സഖിയെയി 2) ണ്ടേകിനാളവ
3) ളേതോ

ഓർത്താലും 4) സ്വാതന്ത്ര്യതിയാമവരം 5) ക്ക സതിയായ്
വർത്തിക്കമൊരുത്തിയെക്കൂട്ടുകെട്ടിന്നു കിട്ടി
അത്ഭുതകരമായിട്ടോരേന്നു ചമഞ്ഞുവാം
നെപ്പോഴും സാമർത്ഥ്യമുള്ള സതിയവളഹോ
എന്നുടെ തോഴിയോടു ചേർന്നു കൂടിയ കാര്യ-
മെന്നുടെ ജനനിയൊട്ടറിഞ്ഞതില്ലൊരിക്കലും.
അസച്ചാരിത്ര്യയാകുമവളേടേതിമാത്രം
മത്സഖിക്കണ്ടായ്വന്നു കൂട്ടുകെട്ടേണ്ണോവേണ്ടു
പ്രാണനെക്കാളും പ്രിയതമയസ്സഖി മമ;
ഞാനവരംക്കളുകൊണ്ടു സർവ്വദാ വശഗയായ്
ഞാനരക്ഷണം പോലും തോഴിയെ വേർപിരിഞ്ഞു-
വാണുകൊള്ളുന്നതിന്നു ശേഷിയുള്ളവളല്ല.
എന്നെയേററവും നിജനിർമ്മലസ്വഭാവത്താ-
ലെന്നമേ വശീകരിച്ചീടിനാരം സഖിയവരം.
എന്നതുകൊണ്ടു ചെറെറന്നാകിലും പിരിയാതെ-
യെന്നുടെ സഖിയോടു ചേർന്നുകൊണ്ടിരുന്നു ഞാൻ
ചിത്രസ്വഭാവയായി നടിയായ്ദുഷ്ടയായി
വർത്തിക്കമസതിയോടനപിതാ മമ സഖി
പിന്നെ a) പ്പരോക്ഷവൃത്തി കൈക്കൊള്ളിച്ചസതി,
തൻ-

നന്ദനനോടു ചേർത്തിവിട്ടു മത്സഖിതന്നെ
നിതാരം ദുഷ്ടയാകുമസതിയ്ക്കുള്ള b) പുത്രൻ

---

1) സഖി—ബുദ്ധി
2) സുഖദുഃഖാദ്യനുഭവക്രീഡാർത്ഥമേകിനാരം എന്നു
താൽപ്പര്യം.
3) ഏതോ—ലിംഗശരീരത്തിൻെറ അവയവമായ ബുദ്ധി
അനാദിയാണെന്ന് കാണിക്കുന്നു.
4) സ്വതഃസതി—സത്വഗുണപ്രധാന—സ്സാധ്വി എന്നും
5) അസതി—അവിദ്യാ
(a) പരോക്ഷവൃത്തി—സ്വർഗ്ഗാദിപരോക്ഷകാമൈക്യ
രൂപതാ (രഹസ്യമായി എന്നും)
(b) അസതിയ്ക്കുള്ളപുത്രൻ—മഹാമോഹം

digitized by www.sreyas.in

മദിരാഘൂർണ്ണിതാക്ഷനത്യന്തം മൂഢനല്ലോ
അക്രമം ചെറുതോ മത്തോഴിയെയെൻെറമുമ്പി-
ലാക്രമിച്ചനുഭവിച്ചീടുവോനവനെന്നും
അവനാലതിമാത്രമാക്രാന്തസർവ്വാംഗിയായ്-
ദിവസംതോറും ഭുജ്യമാനയാണെന്നാകിലും
എന്നെയെന്തോഴിയൊട്ടും കൈവെടിഞ്ഞതില്ലവ-
നെന്നെക്കൂടിയും സ്പർശിച്ചീടിനാനതുമൂലം
ചിരസംഗാനന്തരം മൂഢനാമായവന്ന
ശരിയായൊരു (a) മകനെൻസഖിക്കുളവായി
അത്യന്തം ചപലത കൂടുമസ്സഖീസുതൻ
സത്വരം വ്യവഹാരക്ഷമനായ്ഭവിച്ചിതു
താതൻെറ മൂഢത്വമപ്പുത്രനിൽക്കാണാം,താത-
മാതാവിൻഗുണത്താലുമായവൻ സമാവൃതൻ
ഉക്ത,(b) മപ്പിതാമഹിതൻഗുണം ബഹുവിധ-
ചിത്രനിർമ്മാണത്തിങ്കൽ നൈപുണ്യമെന്നു മുന്നേ
(c) ശൂന്യാഖ്യയായിട്ടുള്ള തൻെറ മുത്തശ്ശിയാലു-
മെന്നതുപോലെ മൂഢാഭിധനാം താതനാലും
അസ്ഥിരാഖ്യനാമവൻ ശിക്ഷിതനായാൻ; സ്വയ-
മത്യന്തം ചതുരത കൂടുന്നോനവനഹോ!
അതിവേഗത്തിലേതും തടവില്ലാതെയുള്ള
ഗതിയെസ്സമ്പ്രാപിച്ചു വീരുതൻ സഖീസുതൻ
ജന്മതഃസതിയാകുമെന്നുടെ സഖിയേററം
നിർമ്മലസ്വഭാവയാണെങ്കിലുമിപ്രകാരം
അത്യന്തം മാലിന്യത്തെ പ്രാപിച്ചാളസതിയാ-
മദ്ദുഷ്ടതന്നോടുള്ള സംസർഗ്ഗദോഷം മൂലം
അത്യന്തമസതിയും ദുശ്ശീലമേററമേറും
ഭർത്താവും പുത്രനുമായ്വർത്തിക്ക കാരണത്താൽ
മത്സഖിക്കനുരാഗമവരിൽക്കൂടിവന്നി-

---

(a) മഹാമോഹത്തിൻെറമകൻ–മനസ്സ്
(b) മനസ്സിൻെറപിതാമഹി–അവിദ്യാ
(c) ശൂന്യാഖ്യാ–വിചാരംചെയ്യുന്നതായാൽ അവിദ്യയുടെ സ്വരൂപംവിലയിക്കുന്നതുകൊണ്ടു് ശൂന്യയെന്നുപേർ.

digitized by www.sreyas.in

തുറംസ്നേഹമെന്നെക്കുറിച്ചില്ലാതെയായി ക്രമാൽ
ഹന്ത! ഞാൻ സ്വഭാവതഃസരളാ തത്സംഗത്തെ-
സ്സന്ത്യജിക്കുവാൻ ശക്തിയുള്ളവളായീലേതും
അവളിൽപ്പെരുത്തുള്ള താൽപ്പര്യത്തോടു കൂടി-
സ്സർവ്വഥാ തത്സമാനശീലയായ്മരുവിനേൻ
ആടോപത്തോടുംസദാ മത്സഖിയോടുക്കൂടി-
ക്രീഡിച്ചു വത്തിക്കുന്ന തൽപ്രിയൻ മൂഢനവൻ
കാരണം കൂടാതെ ഞാൻ സഖിയെസ്നേഹിക്കയാൽ,
ചേരുമെന്നോടു കൂടിയിവളെന്നാലോചിച്ചു
എന്നോടു കൂടിബ്ബലാൽ ക്രീഡിപ്പാനൊരുങ്ങിനാ-
നൊന്നിനും മടയന്മാർ മടിക്കില്ലൊരിക്കലും
എന്നാലും സ്വഭാവസംശുദ്ധയായുള്ളോരു ഞാ-
നെന്നും തദ്വശഗയായ്ത്തീർന്നില്ല വാസ്തവത്തിൽ
എന്നിട്ടും മൂഢനാൽ ഞാൻ ഭുക്തയാണെന്നീവണ്ണം
മന്നിലുണ്ടായി മഹാദുഷ്കീർത്തിയെനിയ്ക്കെങ്ങും
അസ്ഥിരനെന്ന പേരായുള്ള തൻതനയനെ
നിത്യവും രക്ഷിക്കുവാനെന്നെയേല്പിച്ചു, പിന്നെ
തൽഭത്താവിനാൽ പരിഷ്വക്തയായ്ഭവിച്ചിട്ടു
(a) തൽപ്പരയായി വത്തിച്ചീടിനാറം മമ സഖി
നന്നായി ലാളിച്ചു ഞാനവനെ വളത്തിനേ-
നെന്നതിൻശേഷം പ്രൌഢയായുള്ള കാമിനിയെ
ആയവൻ പിതാമഹി തന്റെ സമ്മതത്തോടും
ജായയാക്കിനാനവറം (1) ചപലാഭിധയല്ലോ
മിടുക്കേറെവുമേറുമായവളടിയ്ക്കടി-
യ്ക്കുടക്കം പലവേഷം പതിയ്ക്കിഷ്ടമാംവണ്ണം
അത്ഭുതം നൽകും ചാരുരൂപമീവണ്ണം കൈക്കൊ-
ണ്ടത്ഭുതാംഗിയാമവറം പതിയെപ്പാട്ടിലാക്കി
കണക്കില്ലാത്ത ദൂരം പോകയും വരികയും
ക്ഷണത്തിൽ ചെയ്യുന്നവനസ്ഥിരനെല്ലായ്പോഴും
ശേഷിക്കു കുറവവന്നുണ്ടാവില്ലൊന്നുകൊണ്ടും

(a) മൽപ്പര–ഭർത്താവിൽ താൽപ്പര്യത്തോടുക്കൂടിയവറം
(1) ചപലാ–മനസ്സിന്റെ ഭാര്യയായ കല്പന

digitized by www.sreyas.in

ശോഷിച്ചിട്ടുള്ളതായിക്കണ്ടിട്ടില്ലൊരിക്കലും
അസ്ഥിരനെപ്പോളെപ്പോളേതേതുദിക്കിലെല്ലാ-
മെത്തീടുമപ്പോളപ്പോളാവക സ്ഥലങ്ങളിൽ
ചെന്നീടും ചപലയും ഭർത്താവിൻ ഹിതം നോക്കി—
സ്സുന്ദരാകാരമാന്റ കാന്തനെസ്സുഖിപ്പിക്കും
പതിയോടൊന്നിച്ചേവമാനന്ദിച്ചിരിക്കുമ്പോറം
സുതന്മാ (a) രഞ്ചുപേരച്ചപലയ്ക്കുളവായി
അഞ്ചുമാതിരിക്കാരാണെവരും സമർത്ഥന്മാ-
രഞ്ചാളും പിതാക്കന്മാക്കനുകൂലന്മാരത്രെ
തോഴിയപ്പുത്രന്മാരെപ്പിന്നെയേല്പിച്ചിതെങ്കൽ
തോഴിയെക്കുറിച്ചെനിയ്ക്കേറുമൂഢസ്നേഹം മൂലം
അത്യന്തം ബലവാന്മാരാക്കിനേനവരെ ഞാ-
നോർത്തുകൊണ്ടാലും പിന്നെച്ചപലാതനയന്മാർ
അതിവിസ്തൃതമായിശ്രേഷ്ഠമായ്‌വിചിത്രമാം
സദനം വേറെ വേറെ നിർമ്മിച്ചിതഞ്ചുപേരും
താതനെസ്സ്വാധീനത്തിലാക്കിനാർ വഴിപോലെ
മാതാവു തന്നാലവർ പോഷിതന്മാരായ്‌വന്നു
അവരച്ഛനെക്കൂട്ടിക്കൊണ്ടുപോയ്‌നിജനിജ-
ഭവനങ്ങളിൽപ്പാർപ്പിച്ചീടിനാരടിയ്ക്കടി
ജ്യേഷ്ഠപുത്രന്റെ വീട്ടിലസ്ഥിരൻ വർത്തിക്കുമ്പോറം
കേട്ടിതു വിവിധങ്ങളായുള്ള ശബ്ദങ്ങളെ
സുസ്വരങ്ങളെക്കേട്ടു വിസ്വരങ്ങളെക്കേട്ടു
ഹൃത്സുഖം വളർത്തുന്ന ചാരുസംഗീതം കേട്ടു
വേദോച്ചാരണഘോഷം നല്ലകല്യാണവാദ്യ-
നാദ,മാഗമം ശാസ്ത്രമിത്യാദിയെല്ലാം കേട്ടു
തുംഗാമോദേന ഭൂഷാശിഞ്ജിതം ശ്രവിച്ചിതു
ഭൃംഗങ്ങറം ഭംഗിയായിപ്പാടുന്ന പാട്ടു കേട്ടു
നെഞ്ചകം തെളിയുമാറഞ്ചിതമതിമാത്രം
തേഞ്ചോരും വിധം പികപഞ്ചമസ്വരം കേട്ടു
ആനന്ദമേറ്റമേകമീവക സ്വനങ്ങളെ-
സ്സൂനുവിൻ നിദേശത്താൽക്കേട്ടു സമ്പ്രീതനായി,
നന്ദനനധീനനായ്‌ത്തത്ര വാണിതു പിന്നെ

(a) ചപലയുടെഅഞ്ചുപുത്രന്മാർ— പഞ്ചജ്ഞാനേന്ദ്രിയങ്ങറം

digitized by www.sreyas.in

നന്ദനൻ വേറെ മട്ടിൽ കേരംപ്പിച്ചു ശബ്ദങ്ങളെ
സിംഹാദിഗർജ്ജിതങ്ങൾ, ഗർഭസ്രാവിയായാകെ-
ബ്രഹ്മാണ്ഡം നടുങ്ങീടും മട്ടിടിവെട്ടും ശബ്ദം
ഇത്യാദികടുസ്വനം ശ്രവിച്ചു ചിലനേര-
ത്തസ്ഥിരനതിമാത്രം പേടിച്ചു വിറച്ചിതു
രോദനം ചെയ്യുന്നതുമാൎത്തിപൂണ്ടോടുന്നതു-
മാതങ്കമേന്തും വണ്ണം കേട്ടിതു മറെറാരിക്കൽ
വിളിച്ചു രണ്ടാമത്തെ നന്ദന, നായവൻെറ
നിലയത്തിലും ചെന്നു പാൎത്താനസ്ഥിരനവൻ
മൃദുസ്പർശങ്ങളായ നല്ല പീഠങ്ങളേയു-
മതുപോലുള്ള ശയ്യാവസനാദികളേയും
കാഠിന്യമേററമുള്ള നാനാവസ്തുക്കളേയും
ചൂടേറുന്നവയേയും തണുപ്പുള്ളവയേയും
തത്ര സമ്പ്രാപിച്ചേററം മോദിച്ചു ഹിതങ്ങളി,-
ലത്യൎത്ഥം വിഷാദിച്ചാനഹിതങ്ങളിൽത്തഥാ
മൂന്നാമനായിട്ടുള്ള നന്ദനനണ്ടാക്കിയ
മന്ദിരം സമ്പ്രാപിച്ചാനസ്ഥിരനനന്തരം
അങ്ങവൻ കണ്ടാൻ പലനിറവും തരവുമായ്
ഭംഗിയേററവുമേറും നല്ല സാധനങ്ങളെ
ശ്വേതവൎണ്ണങ്ങളായും രക്തവൎണ്ണങ്ങളായും
പീതവൎണ്ണങ്ങളായും നീലവൎണ്ണങ്ങളായും
ധൂമ്രവൎണ്ണങ്ങളായും ശ്വേതരക്തങ്ങളായും
കർബ്ബുരശ്യാമളാദിവൎണ്ണങ്ങളായുമേററം
വിലസും പലപദാൎത്ഥങ്ങളും കണ്ടാൻ തഥാ
വലുതായവ കണ്ടാൻ ചെറുതായവ കണ്ടാൻ
വീതിയുള്ളവ കണ്ടാൻ നീളമുള്ളവ കണ്ടാൻ
ഭീതിദങ്ങളെക്കണ്ടാൻ ബീഭത്സങ്ങളെക്കണ്ടാൻ
പലരൂപങ്ങളേയുമീവണ്ണം സമീക്ഷിച്ചു
ചിലതൊക്കയുമവൻ ഹിതമായ്ക്കരുതിനാൻ
അസ്ഥിരനഹിതമായ്ക്കരുതി ചിലതെല്ലാ-
മിത്തരമോരോന്നെല്ലാം പാൎത്തുകൊണ്ടിരിക്കുമ്പോൾ
ചെന്നാശു നാലാമത്തെ നന്ദനൻ ക്ഷണിച്ചു, ത-

digitized by www.sreyas.in

ന്ദിരത്തിലും പോയിപ്പാർത്താനസ്ഥിരൻ തദാ
അവിടെപ്പുത്രനോടുമൊന്നിച്ചു പഴങ്ങളും
വിവിധങ്ങളായുള്ള പലഹാരാദികളും
ആനന്ദം വളർത്തുന്ന പാനകം മുതലായ
പാനീയവസ്തുക്കളുമാസ്വദിച്ചിട്ടു പാരം
മധുരാമ്ളാദിനാനാരസങ്ങളുടങ്ങിയു-
ള്ളധികം പദാർത്ഥങ്ങൾ ഭക്ഷിച്ചങ്ങിരിക്കുമ്പോൾ
നന്ദനനിളയവൻ താതനെക്കൊണ്ടുപോയി-
ത്തന്നുടെ മന്ദിരത്തിലിരുത്തിസ്സൽക്കരിച്ചു
ഫലങ്ങൾ കുസുമങ്ങളൌഷധം മുതലായ
പല വസ്തുക്കളേയുമവിടെ സ്വീകരിച്ചു
സുഗന്ധദ്രവ്യങ്ങളും ദുർഗ്ഗന്ധവസ്തുക്കളും
മൃദുവായുള്ള മണം വീശും സാധനങ്ങളും
ഉഗ്രമായുള്ള ഗന്ധം മോഹത്തെ നല്കും ഗന്ധം
ജ്ഞാനദമായ ഗന്ധം മൂർച്ഛ നല്കീടും ഗന്ധം
പലഗന്ധങ്ങളേവം ലഭിച്ചു ഹിതങ്ങളിൽ
സുഖിച്ചു,വിഷാദിച്ചാനഹിതങ്ങളിൽത്തഥാ
പുത്രന്മാരുടെ വീട്ടിൽപ്പോകയും വരികയു-
മസ്ഥിരൻ നിരന്തരം ചെയ്തുകൊണ്ടേവം വാണാൻ
താതനെക്കുറിച്ചവർക്കേറ്റമുൾസ്നേഹമേററം
താതനെപ്പിരികയില്ലായവരൊരിക്കലും
എന്നു തന്നെയുമല്ല താതനെക്കൂടാതെക-
ണ്ടെന്നുമേ സ്പർശിക്കയുമില്ലവരൊന്നിനേയും
അസ്ഥിരനിപ്രകാരം പുത്രന്മാരുടെ വീട്ടിൽ
ചിത്രങ്ങളായ വിഷയങ്ങളെ ബുഭുജിപ്പവൻ
(a)ചോരണം ചെയ്തു ചില വിഷയങ്ങളെച്ചെററു-
മാരും കാണാതെ തൻെറ ഗേഹത്തിൽ കൊണ്ടുപോയി
പുത്രരെക്കൂടാതെ തൻപത്നിയാം ചപലയോ—

(a) വിഷയങ്ങളുടെചോരണം—മനസ്സിന്നു് വിഷയസമ്പർക്കത്താലുണ്ടാകുന്ന സംസ്ക്കാരം

digitized by www.sreyas.in

ടൊത്തേററം (a) ഭുജിച്ചീടും നിത്യവുമേകാന്തത്തിൽ
അക്കാലം പുറപ്പെട്ടു ചപലസ്സന്ദജത്തി–
യാകിയ b) മഹാശനയെന്നു പേരായ നാരി
അസ്ഥിരൻതന്നെയവരം ഭത്താവായ്വരിച്ചിതാ-
യസ്ഥിരനവളിലത്യാസക്തനായിത്തീന്നു
വരണം പ്രീതിയേററമവളക്കെന്നോത്തു ഭോഗാ-
ഹരണനിരതനായ്മരുവീടിനാനവൻ
അത്യത്ഥമവൻ നേടിക്കൊണ്ടുവന്നാലും ക്ഷണ–
മാത്രത്തിലായതൊക്കെബ്ഭക്ഷിക്കും മഹാശന
പിന്നെയും (c) ബുഭുക്ഷയാലാക്രാന്തയായിട്ടവരം
ചെന്നേററമാജ്ജിക്കവാനലട്ടും ഭത്താവിനെ
മെനക്കേടൊട്ടും കൂടാതവനും നിരന്തര.
മനല്പംസമ്പാദിപ്പാൻ സർവ്വഥായത്നിച്ചീടും
പുത്രന്മാരഞ്ചുപേരും ഭത്താവുമാജ്ജിക്കന്ന–
തത്രയും ക്ഷണമവരം ഭക്ഷിച്ചുതീത്തു വീണ്ടും
ധാരാളം ഭോഗങ്ങളെക്കൊണ്ടുവന്നീടുവാനായ്–
പ്രേരണംചെയ്യും പുത്രന്മാരെയും പതിയേയും
താമസമേറെയൊന്നും വേണ്ടിവന്നില്ല;പിന്നെ-
യാമഹാശന രണ്ടു മക്കളെ പ്രസവിച്ചു
മൂത്തവൻ 1) ജ്വാലാമുഖൻ മറേറവൻ 2) നിന്ദ്യവൃത്തൻ
ചേത്തിതുരം പ്രിയമേററമമ്മയ്ക്കു രണ്ടുപേരും
എപ്പോളസ്ഥിരൻ മഹാശനയെ പ്രാപിക്കന്നി-
തപ്പോരം ജ്വാലാമുഖൻതൻ ജ്വാലകളേല്ക്കമൂലം
ഗാത്രമൊക്കെയുമേററം വെന്തുരുകീട്ടു പാര-
മാത്തനായ്ഭവിച്ചീടുമസ്ഥിരൻ മൂർച്ഛിച്ചീടും
നിന്ദ്യവൃത്താഖ്യനായ മറേറ നന്ദനനോടു-
മൊന്നിച്ചസ്ഥിരനവൻ വത്തിക്കും സമയത്തിൽ
നിന്ദ്യനായ്ഭവിച്ചീടുമെല്ലാവരാലുമേററ–
മെന്നുതന്നെയുമല്ല, മൃതതുല്യനുമാകും

(a) ഏകാന്തത്തിലുള്ളഭോജനം-സ്വപ്നഭോഗം.
b) മഹാശന–ആശ c) ഭോഗങ്ങളെസമ്പാദിക്കവാൻ
1) ജ്വാലാമുഖൻ-ക്രോധം 2) നിന്ദ്യവൃത്തൻ-ലോഭം

digitized by www.sreyas.in

ഇത്ഥമസ്ഥിരൻ ദുഃഖഭോഗൈകതൽപരനായ്
വർത്തിക്കും കാലം സ്വതസ്സതിയാം മമ സഖി
പുത്രനിലേററമുള്ള വാത്സല്യം നിമിത്തമാ-
യസ്ഥിരനോടു കൂടിപ്പാർക്കുവാൻ തുടങ്ങിനാൾ
പുത്രദുഃഖം കണ്ടാർത്തയാവുകകൊണ്ടും നിന്ദ്യ-
വൃത്തനാം പൌത്രനോടു സംഗതയാകയാലും
ജ്വാലാമുഖാഖ്യപൌത്രാശ്ലേഷിതയാകകൊണ്ടും
മാലാർന്നു സുദശ്ശയായ് ലോകനിന്ദിതയായി
മൃതപ്രായയായ് ഭവിച്ചീടിനാൾ സഖി മമ;
നിതരാമവളെ ഞാനനുവർത്തിക്ക മൂലം
ലുപ്തപ്രായയായ് ബഹുവർഷം ഞാനിപ്രകാര-
മാർത്തയായ്മരുവിനേൻ തോഴിതൻദുഃഖം മൂലം;
അസ്ഥിരൻ മഹാശനാകാമുകനാകമൂല-
മസ്വതന്ത്രനായ്വർത്തിച്ചീടിനാനെല്ലായ്പോഴും
ഒരു കാലത്തിലെന്തോ കർമ്മംകൊണ്ടവനൊരു
a) പുരത്തെസ്സമ്പാദിച്ചാനുണ്ടതിൽ b) ദശദ്വാരം
അതിലാമഹാശന തന്നോടും മാതാവോടും
സുതന്മാരോടും കൂടിത്താമസം തുടങ്ങിനാൻ
അസ്ഥിരൻ സുഖം കിട്ടുമെന്നേററമാഗ്രഹിക്കും
നിത്യമങ്ങനുഭവിക്കുന്നതു ദുഃഖംതന്നെ
ഒരുനന്ദനൻ ദേഹമൊക്കെയും ദഹിപ്പിക്കു-
മൊരുനന്ദനൻമൂലം നിന്ദിതനായിത്തീർന്നാൻ
അങ്ങോട്ടെട്ടിഴക്കുമച്ചപല നിരന്തര-
മിങ്ങോട്ടു പോരികെന്നു വലിക്കും മഹാശന
നന്ദനാലയങ്ങളിലഞ്ചിലും കൂടെക്കൂടെ-
ച്ചെന്നുപോരേണം,മേററമസ്ഥിരൻ വശം കെട്ടു
സുഖമില്ലെങ്ങുമേവം പുത്രൻെറ ദുഃഖംകൊണ്ടെൻ-
സഖിക്കുണ്ടുന്ന ദുഃഖം പറഞ്ഞാൽത്തീരില്ലഹോ
ഹന്ത! മൂർച്ഛിതകല്പയായോരസ്സഖിയേവം

(a) ഒരുപുരം—ശരീരം     b) ദശദ്വാരം-പ്രസിദ്ധമായ നവദ്വാരത്തോടുകൂടി ബ്രഹ്മരന്ധ്രവും ചേർന്നുള്ളതാണു് ദശദ്വാരം

digitized by www.sreyas.in

സന്തതം താമസിച്ചിതപ്പുരത്തിങ്കൽത്തന്നെ
ഭർത്താവിൻപിതാമഹിയാകിയ ശൂന്യയാലും
ഭർത്താവുതന്റെ താതനാകിയ മൂഢനാലും
സതതം സപത്നിയാം ചപലാഭിധയാലും
സുതരാം പോഷിതയായ്‌സുതസംയുതയായി
വർത്തിക്കും മഹാശയനപ്പുരംതന്നിൽപ്പാർത്തി-
ട്ടസ്ഥിരനാകും നിജകാന്തനെപ്പാട്ടിലാക്കി
തോഴിയെക്കുറിച്ചുള്ളോരുറപ്രീതികൊണ്ടു ഞാനും
വാഴുവാൻ തുടങ്ങിനേൻ തത്ര തൽപരയായി
ഹതപ്രായയായ്ത്തീർന്നേനെല്ലാവരേയും രക്ഷി-
പ്പതിനായ്‌ത്തുനിഞ്ഞ ഞാൻ മത്സഖീദുഃഖം മൂലം
അങ്ങു ഞാൻ ക്ഷണനേരം പോലുമില്ലെന്നു വന്നാ-
ലങ്ങൊരുമില്ലെന്നാകും സർവ്വം രക്ഷിതമെന്നാൽ;
ശൂന്യാഭിധാനയായ ദുഷ്ടയാമസതിയോ-
ടന്വിതയായിട്ടു ഞാൻ പ്രാപിച്ചേൻ ശൂന്യതയെ
മൂഢനാമവനോടു ചേർന്നിട്ടു മൌഢ്യം പ്രാപി-
ച്ചീടിനേനസ്ഥിരത്വം പ്രാപിച്ചേനസ്ഥിരനാൽ
ചാപല്യം ചപലയാൽ പ്രാപിച്ചേൻ, ജ്വാലതയെ-
പ്രാപിച്ചേൻ ജ്വാലാമുഖൻ കാരണമായിട്ടു ഞാൻ
നിന്ദ്യവൃത്തനുമായിട്ടുള്ളോരു ചേർച്ച മൂലം
നിന്ദ്യവൃത്തയുമായിബ്‌ഭവിച്ചേനഹമഹോ!
ഇത്തരം മമ സഖീസംയോഗം ഹേതുവായി-
ത്തത്തദാകൃതിയായി വർത്തിപ്പാനിടവന്നു
കൈവെടിഞ്ഞിതു ഞാനെൻതോഴിയെയെന്നുവന്നാൽ
ജീവിക്കില്ലവളൊട്ടും തൽക്ഷണം നശിച്ചുപോം
ഈവിധമുള്ള ദുഷ്ടസംസർഗ്ഗംകൊണ്ടു, മൂഢ-
രേവരുമെന്നെ വ്യഭിചാരിണിയെന്നു ചൊന്നാർ
സന്ദേഹമൊട്ടുമില്ല സൂക്ഷ്മബുദ്ധികളായോ-
ർക്കെന്നെ നിർമ്മലയാണെന്നറിവുണ്ടകതാരിൽ
നിർമ്മലാകൃതിയെന്റെ മാതാവു മഹാസതീ
കന്മഷമെന്നുള്ളതു ലേശവുമില്ലാത്തവൾ
പരമാണുവിനെക്കാൾ സൂക്ഷ്മയായ്‌വർത്തിപ്പവൾ

സുരവർത്മാവിനെക്കാരം വിസ്തീർണ്ണയാണു താനും
സർവ്വജ്ഞയാണെന്നാലുമറിവില്ലല്പം പോലും
സർവ്വവും ചെയ്യുന്നതുണ്ടെന്നാലും നിഷ്ക്രിയതാൻ
നിർവ്വാദം സർവ്വാശ്രയയാകിലുമനാധാരാ
സർവ്വദാ സർവ്വാധാരയെങ്കിലുമനാശ്രിതാ
സർവ്വരൂപയാണെന്നായീടിലുമരൂപതാൻ
സർവ്വയുക്തയാണമ്മയെങ്കിലുമസംയുതാ
പരിശോഭിക്കുന്നതുണ്ടെങ്ങുമെന്നാലുമൊട്ടു—
മറിയുന്നവരായിട്ടില്ലാരുമൊരിക്കലും
മാതാവു മഹാനന്ദയെങ്കിലുമനാനന്ദാ
മാതാവും പിതാവുമെൻമാതാവിന്നില്ല; പക്ഷേ,
എന്നുടെ മാതാവിന്നു സംഖ്യയില്ലാതെകണ്ടു-
ണ്ടെന്നെപ്പോലുള്ള a) മക്കളെന്നുള്ളിൽദ്ധരിക്കേണം
കണക്കാക്കിയാൽത്തീരാതുള്ള b) സോദരിമാരു-
ണ്ടെനിയ്ക്കുംഭോധിതന്നിൽത്തിരമാലകാംപോലെ
ഞാനെന്നപോലെസ്സുഖീകുടുംബം രക്ഷിക്കുന്നു
മാനവേശ്വരസൂനോ! മത്സഹോദരിമാരും
സംഗതാതൽപര ഞാനിവരോടെന്നാകിലു-
മിങ്ങുണ്ടു c) മഹാമന്ത്രശക്തിയെന്നതു മൂലം
എന്നുമേ ബാധിക്കയില്ലായവക്കുള്ള ദോഷ-
മെന്നെ, ഞാൻ സ്വരൂപത്താൽ ജനനീതുല്യ തന്നെ
അപ്പുരത്തിങ്കലെന്റെ തോഴിതൻമകനേററ-
മെപ്പോളുമഹാശന കാരണം ക്ഷീണിക്കുന്നു
d) സുഖമായ്ക്കിടന്നവനുറങ്ങും തദാ മമ
സഖിയാ,മായവന്റെ മാതാവിൻമടിതന്നിൽ
അസ്ഥിരനുറങ്ങുമ്പോരം തൽപുത്രാദികളെല്ലാം
നിദ്രചെയ്യീടുമാരും ജാഗരിക്കയില്ലപ്പോരം

a) മക്കരം-പരിശുദ്ധചിതിയുടെസന്താനങ്ങരം (ജീവാത്മാക്കരം) b) സോദരിമാർ-മററുള്ള ജീവാത്മാക്കരം.
c) മഹാമന്ത്രം-സ്വരൂപസംസ്ഫുരണം. d) സുഷുപ്തികാലത്തിൽമനസ്സുബുദ്ധിയിൽലയിക്കുന്നുവെന്നർത്ഥം

digitized by www.sreyas.in

അസ്ഥിരന്നെഴുമുററസ്നേഹിതൻ a) പ്രചാരാഖ്യ-
നസ്ഥിരാദികളെല്ലാം നിദ്രചെയ്യുന്ന നേരം
അഞ്ചാതെ b) പൂർവ്വദ്വാരം രണ്ടിലുമടിസ്ഥടി
സഞ്ചരിപ്പവനായിട്ടപ്പുരം ചാലിച്ചീടും
അസ്ഥിരനാകും തന്റെ പുത്രനോടൊരുമിച്ചു
സുപ്തയാകുന്നിതെപ്പോഴാ മത്സഖി,യപ്പോളെല്ലാം
അസ്ഥിരമാതാവിന്റെ തോഴിയും ശ്വശ്രുവുമായ്-
വർത്തിക്കും ശൂന്യാഭിധയാകുമായസതിതാൻ,
പുത്രനാം മൂഢനോടും ചേർന്നുകൊണ്ടെല്ലാരെയു-
മത്യർത്ഥമാചഛരാദനം ചെയ്തു സംരക്ഷിക്കുന്നു
ഇങ്ങിനെയവരെല്ലാമുറങ്ങിക്കിടക്കുമ്പോഴാ
മംഗളസ്വരൂപിണിയാകുമെൻമാതാവിനെ-
പ്പരിചിൽപ്രാപിച്ചിട്ടെന്നമ്മയാലാശ്ലിഷ്ടയായ്
പരമാന്ദനരൂപയായിട്ടു ഭവിക്കും ഞാൻ
പിന്നെയുമവരുണർന്നെഴുന്നേററീടുംനേരം
ചെന്നീടും യഥാപൂർവ്വമനാഹമേവം തന്നെ
അസ്ഥിരൻ തനിക്കുന്നുമുററചങ്ങാതിയായി
വർത്തിക്കും മഹാബലനാകുമാപ്രചാരാഖ്യൻ
അസ്ഥിരൻ മുതലായിട്ടുള്ളോരെയെല്ലാരെയും
നിത്യവും പോഷിപ്പിച്ചുകൊള്ളുന്നു വഴിപോലെ
ഒരുവൻ പ്രചാരാഖ്യൻ ബഹുധാ ഭവിച്ചിട്ടു
പുരവാസികളേയും പുരമായതിനേയും
എല്ലാനേരവും വ്യാപിച്ചിട്ടഹോ രക്ഷിക്കുന്നി-
തെല്ലാവരേയുമാശ്ലേഷിക്കയും ചെയ്തീടുന്നു
അവനില്ലെങ്കിൽ ഭിന്നിച്ചസ്ഥിരാദികളെല്ലാ-
മവിളംബിതം നഷ്ടപ്രായന്മാരാകുമല്ലോ
സൂത്രമൊന്നില്ലെന്നായി വന്നുവെന്നാകിൽ മാലാ-
ബദ്ധങ്ങളായിട്ടുള്ള രത്നങ്ങളെന്നപോലെ
എന്നെയാപ്രചാരാഖ്യൻ പ്രാപിച്ചതിന്റെ ശേഷ-
മെന്നെയെല്ലാവരോടും സംയോജിപ്പിക്കുന്നിതു

a) പ്രചാരാഖ്യൻ-പ്രാണവായു.
b) പൂർവ്വദ്വാരാരണ്ടു്-രണ്ടുനാസാദ്വാരങ്ങളാ

digitized by www.sreyas.in

എന്നാൽത്താൻ സഞ്ജീവിതനായിട്ടായവനേററ-
മന്നഗരത്തിൽ സ്സൂത്രധാരനായ്‌വിളങ്ങുന്നു
അപ്പുരം 1) ജീർണ്ണിക്കിലങ്ങുള്ളോരെയെല്ലാം ക്ഷിപ്ര-
മ,പ്രചാരാഖ്യൻ വേറെ പുരത്തെ പ്രാപിപ്പിക്കും
ഇത്തരമേററമിഷ്ടൻ ചെയ്യുന്ന സഹായത്താ-
ലസ്ഥിരൻ വിചിത്രങ്ങളാം പലേ പുരങ്ങൾക്കും
ഒന്നു പൊയ്പ്പോയാൽ വേറെ യൊന്നിന്നീവിധം

നാഥ-

നെന്നായിബ്ഭവിക്കുന്നുണ്ടെന്നുള്ളിൽ ധരിച്ചാലും
അസ്ഥിരൻ സതിയുടെ പുത്രനായിരുന്നിട്ടു
മത്യർത്ഥം മഹാബലൻ ചണ്ഡാതി തുണച്ചിട്ടും
സർവ്വദാ വഴിപോലെ ഞാൻ കാത്തുരക്ഷിച്ചിട്ടും
സർവ്വഥാ വ്യസനസംയുക്തനായ്‌വർത്തിക്കുന്നു
പത്നിമാരായിട്ടുള്ള ചപല, മഹാശന-
യെന്നിവരോടുമൊന്നിച്ചെപ്പോഴും പാക്കകൊണ്ടും
എന്നല്ല, ജ്വാലാമുഖനിന്ദ്യവൃത്താഖ്യന്മാരാം
നന്ദനന്മാരോടുള്ള സംഗമം ഹേതുവായും
മററുള്ള മക്കളെഞ്ചുപേരും ചെന്നടിയ്ക്കടി
പെററമ്മേ സൈ്വരമേകാതങ്ങേങ്ങുമിഴത്തിട്ടും
ക്ലേശമത്യന്തമാന്നു വാഴുന്നു സദാ സുഖ-
ലേശമില്ലൊരിക്കലുമസ്ഥിരന്നാലോചിച്ചാൽ
അങ്ങോട്ടുവലിച്ചിട്ടമിങ്ങോട്ടെട്ടിഴത്തിട്ട-
മിങ്ങിനെവലയ്ക്കുന്നു പുത്രന്മാരഞ്ചും സദാ
ചിലപ്പോൾ ചപലയാലത്യന്തം ചാലിതനായ്
വലഞ്ഞു നിലവിട്ടു വല്ലാതെ ഖേദിക്കുന്നു
ചിലപ്പോൾ മഹാശനാപ്രേരിതനായിട്ടെങ്ങു-
മലഞ്ഞു നടക്കുന്നു ഭക്ഷണം തേടിത്തേടി
മുടിതൊട്ടടിയോളം നിർദ്ദഗ്ദ്ധനായിക്കഷ്ട-
പ്പെടുന്നു ജ്വാലാമുഖൻ കാരണം ചിലനേരം
മറുകൈയെന്താണിതിന്നെന്നുള്ളതല്പം പോലു-
മറിയാതഹോ മഹാമൂർച്ഛയെ പ്രാപിക്കുന്നു

---

1) ജീർണ്ണിക്കിൽ-കെട്ടുപോകുമ്പോൾ, (ആ ദേഹം ഉപേക്ഷിച്ച് മറെറാരുദേഹം സ്വീകരിക്കുന്നുവെന്ന് സാരം)

digitized by www.sreyas.in

നിന്ദ്യവൃത്തനോടൊന്നിച്ചിരുന്ന ജനങ്ങളാൽ
നിന്ദിതനായീടുന്ന ഭത്സിതനാകുന്നിത്തു
ഹന്ത! ഞാൻ മൃതതുല്യനാണെന്നു ചിന്തിക്കുന്നു
സന്തതം വ്യസനിച്ചുകൊണ്ടേവം വത്തിക്കുന്നു
ദുഷ്ടതീപുത്രയുക്തൻ ദുഷ്ക്കലോത്ഭവനവ-
നെപ്പോഴും പതിപുത്രസംഘത്താൽ സമാക്രാന്തൻ
പാക്കുമക്കൂട്ടരോടും നികൃഷ്ടപുരങ്ങളി-
ലുൽക്കൃഷ്ടപുരങ്ങളിൽ ചിലപ്പോഴം ചെന്നു പാക്കും
ഇത്തരം വിചിത്രങ്ങളാകിയ പുരങ്ങളി-
ലസ്ഥിരൻ ഭാര്യാപുത്രസംയുതൻ നിവസിച്ചു;
കാക്കയും കഴുകളും ഭീഷണമൃഗങ്ങളും
പാക്കുന്ന a) കാന്താരത്താൽ വ്യാപ്തമാം പുരങ്ങളിൽ
ഒരുകാലത്തു പാത്താ, നത്യുഷ്ണപ്രദേശത്തി-
ലൊരുകാലത്തു ചെന്നായസ്ഥിരൻ മരുവിനാൻ
ശൈത്യത്താൽജ്ജഡമാകും ദിക്കിലേകദാ വാണാൻ
പൂതിഗന്ധവുമേററു വസിച്ചാനൊരുകാലം
അത്യന്തമന്ധകാരമിയലും പുരങ്ങളി-
ലസ്ഥിരനവനൊരുകാലത്തു നിവസിച്ചാൻ
ഇത്ഥം തൻപുത്രനാകുമസ്ഥിരനടിസ്ഥൂടി
വദ്ധിക്കും ദുഃഖത്തോടു വർത്തിക്കുന്നതു കണ്ടു
ദുസ്സംഗം മൂലമേററം മുഴുത്തുള്ളാധിയോടും
മത്സഖിയവളഹോ മൂഢയായ്മരുവിനാൾ
പരമാത്മത്തിൽ സ്വച്ഛശീലയായിരുന്നിട്ടും
വെറുതേ തൽക്കുടുംബകാര്യങ്ങൾ നോക്കി നോക്കി
അവളെപ്പോലെ ഞാനും പാരിച്ച ദുഃഖത്തോടും
നിവസിക്കേണ്ടിവന്നു മൂഢയെന്നതുപോലെ
ഉലകിൽദ്ദുസ്സംസർഗ്ഗമുള്ളവക്കൊരിക്കലു-
മുളവാകുമോ ലേശമെന്നാലുമുള്ളിൽസ്സുഖം?
കൊടുതായുള്ള വേനല്ക്കാലത്തു മരുസ്ഥല-
ത്തടനം ചെയ്താൽ മർത്ത്യക്കടങ്ങീടുമോ ദാഹം?

a) കാന്താരം—നരകം [ഇവിടംമുതൽ നരകാനുഭവങ്ങളെയാണ് സൂചിപ്പിക്കുന്നതു്.]

digitized by www.sreyas.in

വളരും ദുഃഖത്തോടുമെന്നുടെ സഖിയവരം
വളരെക്കാലമേവം കഴിഞ്ഞീടിന ശേഷം

പാരിച്ച ഖേദം മൂലം ഹന്ത! മോഹിതയായി-
ട്ടാരുമില്ലാത്തനേരത്തെന്നോടു a) കൂടിച്ചേൎന്നു

യുക്തിയെസ്സമ്പ്രാപിച്ചാളായവരം മദേകസം-
ഗത്തിനാൽ യോഗ്യനായ പതിയെസ്സമ്പാദിച്ചു

പുത്രനെജ്ജയിച്ചിതാജ്വാലാവക്ത്രാദിരണ്ടു
പുത്രനന്ദനന്മാരെച്ചിക്കെന്നു നശിപ്പിച്ചു

പൌത്രന്മാരായി മററുള്ളഞ്ചുപേരേയുമവരം
സത്വരം ബന്ധിച്ചെന്നോടേററവും നന്നായ്ച്ചേൎന്നു

എന്നുടെ മാതാവിരുന്നരുളും b) പുരം പുക്ക
പിന്നെയും പിന്നെയുമെന്നമ്മയെപ്പുല്കിപ്പുല്കി,

കന്മഷമകന്നാനന്ദാൎണ്ണവനിമഗ്നയായ്
ജന്മസാഫല്യം പ്രാപിച്ചീടിനാരം സന്മംഗളം

അല്ലയോ കാന്ത! സഖീപുത്രനാം ദുർവൃത്തനെ-
ക്കില്ലെന്ന്യേ ഭവാനുമിമ്മാതിരി ജയിച്ചുടൻ

അമ്മയെച്ചെന്നു കണ്ടു നിത്യമാം സുഖമാൎന്നു
ജന്മസാഫല്യം പ്രാപിച്ചീടുവാൻ യത്നിക്കേണം

ആനന്ദാസ്പദമായിട്ടുള്ളോരെന്നനുഭവം
ഞാനരചെയ്തേൻ ഭവാനോടിദം സുമംഗളം.

## ഹേമചൂഡോപാഖ്യാനെബന്ധാഖ്യായിക—

യെന്നഅഞ്ചാമദ്ധ്യായം

സമാപ്തം.

---

a) ബുദ്ധിയുടെ ജീവാത്മാവോടുള്ളചേൎച്ച സമാധിയാകുന്നു

b) മോക്ഷംപ്രാപിച്ചുവെന്നുസാരം.

digitized by www.sreyas.in

# ആറാം അദ്ധ്യായം

ഈവണ്ണമെല്ലാം ഹേമലേഖ ചൊന്നതു കേട്ടതും-
പ്പൂവിലാശ്ചര്യമേററം വർദ്ധിച്ചു ഹേമചൂഡൻ
ചിരിച്ചുംകൊണ്ടാപ്രാണപ്രിയതൻ വൈദഗ്ദ്ധ്യത്തെ-
ക്കുറച്ചും ധരിക്കാതെ ചോദ്യംചെയ്തിതു തദാ
വല്ലഭേ! നിരാലംബം നീയിപ്പോളുരചെയ്ത-
തെല്ലാമാകാശചിത്രമെന്നതുപോലെത്തന്നെ
നിർമ്മാതാവപ്സരസ്ത്രീയാകുന്നു നിസ്സംശയ-
മമ്മഹാമുനി നിന്നെ വളർത്തി വനംതന്നിൽ
യൌവനം നിന്നെ മെല്ലെത്തൊട്ടിട്ടേയുള്ളു പൂർണ്ണ-
യൌവനയുക്തനായിബ്ഭവിച്ചില്ലിപ്പോഴും നീ
ആയിരം വയസ്സായിട്ടുള്ളവളെന്നപോലെ
നീയിപ്പോരം പഴങ്കഥ പലതും പറയുന്നു
ദേവത ബാധിച്ചവരുരചെയ്യുന്നപോലെ
നീ വരവാണീമണേ! വളരെച്ചൊല്ലുന്നല്ലോ
അത്യന്തമസംബന്ധമായുള്ള നിന്റെ വാക്യം
സത്യമെന്നെപ്രകാരം ഞാൻ ധരിക്കേണ്ടു കാന്തേ!
എങ്ങു പാർക്കുന്നു നിന്റെ തോഴിയായവളിപ്പോ-
ളെങ്ങഹോ! സഖിയുടെ നന്ദനൻ ബദ്ധനവൻ?
ചൊല്ലു,കപ്പുരങ്ങളെങ്ങാകുന്നു? പോട്ടെയവ-
യെല്ലാമേ, മമ സഖിയായവളെങ്ങാകുന്നു?
എന്നമ്മയെനിക്കൊരു സഖിയെത്തന്നിട്ടേയി-
ല്ലെന്നുടെ മാതാവോടു ചെന്നു നീ ചോദിച്ചാലും
അമ്മയുണ്ടിപ്പോളന്തഃപുരത്തിൽ പ്രിയേ! മററൊ-
രമ്മയുണ്ടെനിക്കെന്നു ചൊല്ലുവാൻ പാടില്ലല്ലോ
എങ്ങു പാർക്കുന്നു മമ തോഴിയായവളിപ്പോ-
ളെങ്ങു താമസിക്കുന്നു തത്സുതൻ ചൊല്കവേഗം
നാടകമഭിനയിച്ചീടുമ്പോരം വാക്ചാതുര്യം
കൂടുന്ന വിദൂഷകവേഷധാരിയാം നടൻ

digitized by www.sreyas.in

ചൊല്ലിനാനൊരു വന്ധ്യാപുത്രൻതൻകഥ മുന്ന–
മല്ലയോ ദയിതേ! ഞാൻ ചൊല്ലുന്നേനതുകേടംനീ
വന്ധ്യാനന്ദനൻ ശുക്ത്യാരോപിതരൂപ്യം കൊണ്ടു
ചന്തത്തിൽച്ചമച്ചുള്ള ഭൂഷണങ്ങളും ചാർത്തി
പരിചിൽ പ്രതിബിംബസ്യന്ദനാരൂഢനായി
നരശൃംഗങ്ങൾകൊണ്ടുള്ളായുധങ്ങളുമേന്തി
ആകാശക്കാട്ടിൽ വെച്ചു പോരാടി, ട്ടുത്ഭവിപ്പാൻ
പോകുന്ന സർവ്വംസഹാനാഥനെസ്സംഹരിച്ചു
ഗന്ധർവ്വപത്തനത്തെത്തന്നുടെ കീഴിലാക്കി-
സ്സന്തോഷപൂർവ്വം സ്വപ്നസംജാത സ്ത്രീകളോടും
നിതരാം തരംഗൌഘം വിലസും മരീചികാ-
നദിയിൽച്ചെന്നിറങ്ങിസ്സ്വച്ഛന്ദം ക്രീഡിക്കുന്നു
ഇക്കഥ ലോകത്തിങ്കലൊക്കയും പ്രസിദ്ധമാ-
ണൊക്കും നീയുരചെയ്തതിക്കഥയ്ക്കെന്നുനൂനം
വല്ലഭനിപ്രകാരമുരചെയ്തതു കേട്ടു
കല്യാണീമണിയവൾ പിന്നെയുമേവം ചൊന്നാൾ
അർത്ഥമില്ലാത്ത വാക്കു വല്ലതും ഭവാനോടു
ഭർത്താവേ! ഭവൽപ്രാണപ്രിയ ഞാൻ പറയുമോ?
എന്നെപ്പോലുള്ളവരാലുക്തമായുള്ള വാക്യ-
മെന്നുമേ നിരാലംബമായ്ഭവിക്കുകയില്ല
കളവാം വചസ്സാശു തപസ്സിൻ നാശം ചെയ്യും
കളവുണ്ടാമോ സത്യശീലരായ്വർത്തിപ്പോരിൽ
അറിവാനാഗ്രഹിച്ചു ചോദിക്കുന്നവരോടു
ശരിയല്ലാത്തതോരോന്നാരുരചെയ്യുന്നുവോ
മായമല്ലെൊരിക്കലും സുഖമേകുന്ന ലോക-
മായവർക്കുണ്ടാവില്ല കീഴിലും മുകളിലും
തിമിരം ബാധിച്ചവനഞ്ജനമെന്ന ചൊല്ലാൽ
സമദൃഷ്ടിയെശ്ശീഘ്രം a) സമ്പ്രാപിക്കുകയില്ല

a) തിമിരം ബാധിച്ചിട്ടുള്ളവന്ന് അഞ്ജനമെന്നുപറയുന്നതുകൊണ്ടുമാത്രം കണ്ണിന്നു സുഖംകിട്ടാത്തതുപോലെ എൻെറ വാക്യം ശ്രവിച്ചതുകൊണ്ടുമാത്രം ഗുണമില്ലെന്നും ആലോചിച്ചുനു ഭവപ്പെടുത്തേണമെന്നും സാരം.

digitized by www.sreyas.in

ഹിതഭാഷിതം പോലും ശരിയല്ലെന്നേ മൂഢ-
മതിയാം മനുഷ്യന്നു തോന്നുകയുള്ളു നൂനം
മദ്വാക്യം തെററിദ്ധരിച്ചില്ലയോ ഭവാനിപ്പോ-
ളോർത്താലുമനുചിതം തന്നെയാണതു പാരം
ഞാനൊരു തപസ്വിനിയെന്നല്ല സത്യശീല,
മാനവേശ്വരസൂനോ! തവ വല്ലഭയല്ലോ
അറിവാനിച്ഛയോടും ചോദിച്ചു ഭവാനോടു
വെറുതേ കളവായി വല്ലതും പറയുമോ?
മദ്വാക്യമസത്യമാണെന്നു തോന്നുന്ന പക്ഷ-
മദ്യസൽബുദ്ധ്യാ നിരൂപിക്കുക വഴിപോലെ
പാരിതിൽക്കുശലനാം പൂരുഷനോരോ വ്യവ-
ഹാരത്തിങ്കലുമേതെന്നാകിലുമൊരു ഭാഗം
നന്നായിപ്പരീക്ഷിച്ചു നോക്കമായതുകൊണ്ടു
തന്നെ മററംശങ്ങളെയൊക്കയും നിർണ്ണയിക്കും
സത്യമായുള്ളതാണു മദ്വാക്യമെന്നുള്ളോരു
ബോദ്ധ്യമുണ്ടാവാൻ തെളിവേകാം ഞാൻ നോക്കി
കൊൾക

സൌഖ്യമേകുന്ന നല്ല സാധനമെന്നുറച്ചു
കൈക്കൊണ്ടു വിഷയങ്ങളൊക്കയും ഭവാൻ മുന്നം
അന്നു ഞാൻ പറഞ്ഞതിൻ ശേഷമാവിഷയങ്ങ-
ളൊന്നുമേകില്ല സൌഖ്യ,മെന്നായി വന്നുവല്ലോ
കാലത്തിൻ വ്യത്യാസമാണങ്ങിനെയാവാനുള്ള
മൂലമെന്നാലോചിപ്പാൻ മാർഗ്ഗമില്ലല്പംപോലും
ഇപ്പോളുമാവിഷയങ്ങളൊക്കയും മററുള്ളവ-
ക്കൊപ്പൂവിൽസ്സുഖം വളർത്തുന്നതിന്നെന്തുബന്ധം?
ഞാനുരച്ചതു നേരോ കളവോയെന്നുള്ളതി,-
ന്നീ നിദർശനംകൊണ്ടു തീർച്ചയാക്കേണം ഭവാൻ
കുതർക്കം കൈവെടിഞ്ഞും നിർമ്മലബുദ്ധിയോടും
ക്ഷിതിസ്സ്വീശ്വര! ഭവാൻ മദ്വാക്യം ശ്രവിക്കേണം
ആപ്തന്മാർ ചൊല്ലുന്നതിലശ്രദ്ധയെന്നെന്നേയ്ക്കും
ശത്രുവായ്ഭവിച്ചീടും ലോകത്തിലെല്ലാവർക്കും

digitized by www.sreyas.in

പുത്രനെക്കനിവേറും മാതാവെന്നതുപോലെ
ശ്ശ്രദ്ധാലുവായിവാഴും മർത്ത്യനെ a) ശ്ശ്രദ്ധയെന്നും
ഭീതികളൊക്കെ നീക്കിസ്സർവ്വഥാ സംരക്ഷിക്കും
യാതൊന്നും സംശയിപ്പാനില്ലിതിലെന്നോർക്കേണം
ആപ്തരിൽ ശ്രദ്ധയററ മൂഢനെസ്സന്ത്യജിക്കും
കീർത്തിയും ശ്രീയും തഥാ സുഖവും ഗ്ഗുണാംബുധേ!
പാർത്തട്ടിൽ ശ്രദ്ധാഹീനനായിട്ടു വർത്തിക്കുന്ന
മർത്ത്യൻ സർവ്വതോഹീനനെന്നായിബ്ഭവിച്ചീടും
ശ്രദ്ധയാകുന്നു ജഗദ്ധാത്രിയെന്നറിയേണം
ശ്രദ്ധയാകുന്നു നൂനം ജീവനമെല്ലാവർക്കും
അമ്മയെക്കുറിച്ചുള്ളിലശ്രദ്ധയുള്ള ബാല-
നിമ്മഹീതലത്തിങ്കലെങ്ങിനെ ജീവിച്ചീടും?
കാന്തയെക്കുറിച്ചുള്ളിലശ്രദ്ധയുണ്ടായ്വന്നാൽ
സ്വാന്തത്തിൽ സുഖലേശം തരുണന്നുണ്ടാകുമോ?
കിഴവന്നശ്രദ്ധ തന്മക്കളിലുണ്ടായ്വന്നാൽ
വഴിയെന്തുള്ളൂ സുഖസമ്പ്രാപ്തിക്കവന്നഹോ!
കർഷകൻ ശ്രദ്ധയില്ലാത്തവനാണെന്നാകിലോ
കൃഷിചെയ്യുവാൻ തുടങ്ങീടുമോ യഥോചിതം?
ശ്രദ്ധയില്ലാത്തവന്നു യാതൊരു കാര്യങ്ങളും
പൃത്ഥ്വിയിൽ നടത്തുവാൻ സാധിക്കില്ലൊരിക്കലും
ശ്രദ്ധയില്ലാത്ത,പ്പുമാൻ ത്യാഗംചെയ്യുകയില്ല
ശ്രദ്ധയില്ലാത്ത മർത്ത്യൻ സംഗ്രഹിക്കയുമില്ല
ഈ വിശ്വത്തിങ്കൽ ശ്രദ്ധയില്ലെങ്കിൽ പ്രവൃത്തിയി-
ല്ലാവിധമായിപ്പോയാൽ നശിക്കും ജഗത്സ്ഥിതി
പ്രത്യക്ഷസിദ്ധമായ ലോകത്തിൻ സംസ്ഥിതിയെ-
ക്കയ്ക്കൊള്ളാതിരിക്കുവാൻ സാധിക്കില്ലെന്നാകയാൽ,
ഓർത്താലുമായതിന്നു കാരണമായി ശ്രദ്ധ-
വർത്തിക്കുന്നുണ്ടെന്നു ഞാൻ പ്രത്യേകിച്ചോതേണമോ?
''എന്തിനീശ്രദ്ധ, കാര്യകാരണസ്വഭാവത്താൽ
സന്തതം ലോകവ്യവഹാരങ്ങൾ നടക്കുന്നു''

---

a) ശ്രദ്ധ-വിശ്വാസം

digitized by www.sreyas.in

എന്നങ്ങയ്ക്കൊരു വാദം ചെയ്യുവാൻതോന്നുന്നതു-
ണ്ടെന്നാൽച്ചൊല്ലുകിക്കാര്യകാരണസ്വഭാവത്തിൽ
അങ്ങയ്ക്കുൾക്കരുന്നിങ്കൽ വിശ്വാസമുത്ഭവിച്ചു-
തെങ്ങിനെയാണെന്നു ഞാനറിവാനിച്ഛരിക്കുന്നേൻ
കാര്യകാരണരൂപമായിട്ടീലോകവ്യവ-
ഹാരങ്ങൾ നടക്കയാണെന്നംഗീകരിച്ചാലും
ചെറുതും സന്ദേഹിപ്പാനില്ലല്ലോ ഭവാൻ ശ്രദ്ധാ-
ശരണൻ തന്നെയെന്നായ്‌വരുമെന്നറിയേണം
ശ്രദ്ധയാകുന്ന, "തിദമീവിധം തന്നെയാകു-
മിത്ഥമുൾത്താരിലുള്ള നിശ്ചയമാ"ണാകയാൽ,
ശ്രദ്ധയില്ലെങ്കിൽ കാര്യം നടക്കില്ലൊന്നെങ്കിലും
ശ്രദ്ധയില്ലെങ്കിൽ ശ്വാസം കഴിപ്പാൻ കഴിയുമോ?
ആകയാൽ ദൃഢശ്രദ്ധ കൈക്കൊൾക മട്ടക്കതിയിൽ
സ്വീകരിച്ചാലുമെന്നും നിലനില്ക്കുന്ന സൌഖ്യം
കൊള്ളാം പണ്ഡിതന്മാരിൽശ്രദ്ധ, യീനികൃഷ്ടരിൽ
കൊള്ളില്ലെന്നഭിപ്രായമുണ്ടെങ്കിൽ കേട്ടുകൊൾക;
കൊള്ളില്ല നികൃഷ്ടരിൽ ശ്രദ്ധയെന്നഭിപ്രായ-
മുള്ളതും ശ്രദ്ധയുള്ളിലുള്ളതുകൊണ്ടല്ലയോ?
പൃത്ഥ്വീന്ദ്രസൂനോ! ഭവാനുൾത്താരിലോർത്തീടേണം
ശ്രദ്ധയില്ലെങ്കിൽ ഭവാൻ വല്ലതും ചെയ്തീടുമോ?

കണ്ണുപീയൂഷമേവം ദയിതാവചനമാ-
കർണ്ണനം ചെയ്തു ചൊന്നാൻ പിന്നെയും ഹേമചൂഡൻ
സർവ്വഥാ കാന്തേ! ശ്രദ്ധ വേണ്ടതാണെന്നു വന്നാൽ,
നിർവ്വാദം, ശ്രേയസ്സിലുണ്ടാഗ്രഹമെന്നാകിലോ,
സജ്ജനങ്ങളിൽ ശ്രദ്ധ വെക്കേണമെന്നല്ലാതെ
ദുർജ്ജനങ്ങളിൽശ്രദ്ധ വെക്കരുതൊരിക്കലും
രണ്ടില്ല പക്ഷം ദുഷ്ടശ്രദ്ധയാ നശിച്ചു പോം
ചൂണ്ടലിൽ ശ്രദ്ധകൊണ്ടു മത്സ്യങ്ങളെന്നപോലെ
ദുർജ്ജനശ്രദ്ധകൊണ്ടു നഷ്ടന്മാരായുള്ളോരും
സജ്ജനശ്രദ്ധകൊണ്ടു നന്മയെ പ്രാപിച്ചോരും
പാർത്തലത്തിങ്കൽപ്പല കൂട്ടരുണ്ടെന്നാകയാ-
ലോർത്താലും ഞാൻ ചൊന്നതിന്നായവർ ദൃഷ്ടാന്തമാം

digitized by www.sreyas.in

നല്ലവരെന്നറിഞ്ഞേ വിശ്വസിക്കാവൂ നൂന-
മല്ലെങ്കിലകപ്പെട്ടമാപത്തിലെന്നാകയാൽ,
"ശ്രദ്ധയില്ലെങ്കിൽ ഭവാൻ വല്ലതും ചെയ്യുമോ"യെ-
ന്നിത്ഥം നീയാക്ഷേപിപ്പാൻ ബന്ധമില്ലല്ലോകാന്തേ!
പ്രാണനായകനേവം ചൊന്നതു കേട്ട താന്തേൻ-
വാണിയാംഹേമലേഖ പിന്നെയുമുരചെയ്തു
ധരിത്രീശ്വരസൂനോ! കേട്ടാലും, മമാക്ഷേപം
ശരിയാണെന്നു ബോദ്ധ്യം വരുത്തിത്തന്നീടാം ഞാൻ
ശ്രദ്ധവെക്കകവേണം സജ്ജനങ്ങളിലെന്നു
നിസ്തുലബുദ്ധേ!ഭവാൻ സാമ്പ്രതം ചൊല്ലീലയോ?
ഏതൊരാളുടെ വാക്കിലുള്ള വിശ്വാസംകൊണ്ടു
വീതസന്ദേഹമേവം സാമ്പ്രതം ചൊല്ലീ ഭവാൻ
അപ്പുമാനസാധുവോ സാധുവോയെന്ന തീർച്ച-
യുമപ്പുവിലാലോചിച്ചാലാസ്പദമെന്തൊന്നുള്ളൂ?
മറ്റൊരാളുടെ വാക്കണ്ടാസ്പദമെന്നു ചൊന്നാൽ
പററുകി,ല്ലനവസ്ഥാദോഷമാസ്ഥലാശിക്കും
സാധുലക്ഷണം വേറെയൊരുവൻ കഥിച്ചതിൻ-
ബോധത്താൽ സാധുക്കളെക്കണ്ടറിഞ്ഞീടാമല്ലോ
എന്നു ചൊല്ലുന്നതായാലായതും സ്വീകാര്യമ-
ല്ലെന്നാകു,മനവസ്ഥാദോഷമുണ്ടായതിന്നും
സാധുലക്ഷണം പ്രമാണങ്ങൾകൊണ്ടറിയാമെ-
ന്നോതുന്നതായാലതും ന്യായ്യമല്ലെന്നേ വരൂ
അശ്രദ്ധയുള്ളവന്നു കില്ലില്ലി പ്രമാണങ്ങൾ
വിശ്വാസയോഗ്യങ്ങളായ്ഭവിക്കില്ലൊരിക്കലും
ഉത്തമാഗമങ്ങളെക്കൂടിയും ദോഷം ചൊല്ലി
നിത്യവും 1) വിസംവാദം ചെയ്തുകൊള്ളുന്ന മർത്ത്യൻ
വിശ്വസിക്കുന്നതായിട്ടിന്നതുണ്ടെന്നോതുവാൻ
വിശ്വത്തിലുണ്ടാകുമോ വല്ലതുമാലോചിച്ചാൽ?

---

1) വിസംവാദം—ഇന്നതു ചെയ്താൽ ഇന്നഫലംസിദ്ധിക്കു മെന്നു് പ്രമാണമുണ്ടായിരിക്കെ അതുചെയ്താൽ ആ ഫലമു ണ്ടാകയില്ലെന്നുള്ള വിപരീതനിശ്ചയം.

digitized by www.sreyas.in

ആകയാലിപ്രപഞ്ചം ശ്രദ്ധയെയാശ്രയിച്ചി-
ട്ടാകുന്നു പ്രവർത്തിപ്പതില്ല സംശയമേതും
അല്പവും മനസ്സിന്നു ചാഞ്ചല്യം ഭവിക്കരു-
തിപ്പോഴോ ഞാൻ ചൊല്ലുന്നതു കേട്ടുകൊണ്ടാലും ഭവാൻ
ശുഷ്കതർക്കവൊനായി വർത്തിക്കുന്നവൻ താനും
തക്കമേ ചെയ്യാതെകണ്ടിരിക്കും മടയനും
നിർണ്ണയമിഹലോകത്തിങ്കലും പരത്തിലു-
മെന്നുമേ ശ്രേയസ്സിനെസ്സമ്പ്രാപിക്കുകയില്ല
തർക്കമേ ചെയ്യാത്തവൻ യോഗ്യൻ മററവനേക്കാ-
ളോർക്കുകായവൻ ശ്രേയസ്സാർന്നീടാം വല്ലപ്പോഴും
കുരുടൻ കല്ലെറിഞ്ഞാൽ വീഴുകയില്ലാ പഴം
മരത്തിൽ നിന്നെന്നാർക്കും തീർച്ചയായ് പറയാമോ?
അനവസ്ഥിതമായ തർക്കത്തിന്നൊരുങ്ങുന്ന
മനുജന്നൊരിക്കലും ശ്രേയസ്സില്ലെന്നു നൂനം

ഉണ്ടായിരുന്നു ഗോദാവരിതന്നടുത്തു ചൊ-
ല്ലേറ്റുണ്ട സഹ്യാദ്രിതന്നിൽ പണ്ടൊരു തപോധനൻ
ശ്രദ്ധാഭക്തികളേററമേറുന്ന ധീമാൻ ലോക-
തത്വജ്ഞൻ കൌശികാഖ്യനദ്ദേഹം മഹാശാന്തൻ
ശിഷ്യന്മാരനേകം പേരമ്മഹാത്മാവു തന്നെ-
ശ്ശുശ്രൂഷിച്ചോരോരോ പാഠം പഠിച്ചങ്ങിരുന്നിതു
ഒരിക്കൽഗ്ഗുരുവില്ലാതിരിക്കെത്തത്വചിന്താ-
പരന്മാരവരോരോന്നുരച്ചുംകൊണ്ടിരുന്നു
ശുഷ്കതർക്കത്തിലേററം സാമർത്ഥ്യമേറും വിപ്രൻ
ശൃംഗാഖ്യനേകനപ്പോളസ്സമാജത്തിൽച്ചെന്നു
കൌശികശിഷ്യപ്രോക്തമാകിയ മതം ബുദ്ധി-
കൌശലംകൊണ്ടായവൻ ദൂഷണം ചെയ്തു പാരം
നിർദ്ദുഷ്ടപ്രമാണത്താൽ പ്രമിതം സത്യമെന്നാ-
വിദ്യാർത്ഥിസംഘം ചൊല്ലുമുക്തിയെക്കേട്ട നേരം
ദുസ്തർക്കം ചെയ്യുന്നതിന്നേററവും നിപുണന-
ശ്രദ്ധയാ ഹതപ്രജ്ഞനനവസ്ഥിതതർക്കൻ
പൊങ്ങീടുമഹങ്കാരത്തോടുമായവരോട-
ശ്ശൃംഗാഖ്യൻ വിപ്രനേവം ചൊല്ലുവാൻ തുടങ്ങിനാൻ

digitized by www.sreyas.in

മദ്വാക്യം വിപ്രന്മാരേ! കേൾക്കുവിനൊരിക്കലും
സത്യം സിദ്ധിക്കയില്ല സംശയിക്കേണ്ട നിങ്ങൾ
"പ്രമിതം പ്രമാണത്താൽ യാതൊ,ന്നായതു സത്യ-"
മിതി ഹേ മാന്യന്മാരേ! നിങ്ങളിങ്ങോതീലയോ?
വിമലാശയന്മാരേ! സത്യമാകയില്ലേതും
പ്രമിതം പ്രമാണത്തിൽ ദോഷങ്ങളുണ്ടെന്നാകിൽ
ആകയാൽ പ്രമാണങ്ങൾക്കിയലും നിർദ്ദുഷ്ടത-
യാകുന്നു നിശ്ചയിച്ചീടേണ്ടതിങ്ങൊന്നാമതായ്
നന്നായിട്ടാലോചിപ്പിൻ നിർദ്ദുഷ്ടമിപ്രമാണ-
മെന്നു നിശ്ചയിക്കുവാനെങ്ങിനെ സാധിച്ചീടും?
അന്യപ്രമാണംകൊണ്ടു നിശ്ചയിച്ചീടാമായ-
തെന്നാകിലായതിന്നും വേറെ പ്രമാണം വേണം
ഇങ്ങിനെയാലോചിച്ചാലനവസ്ഥതയുണ്ടാ-
മിങ്ങു സത്യത്വം സിദ്ധിക്കുന്നതല്ലൊരിക്കലും
സിദ്ധിക്കില്ലതുകൊണ്ടു നിർണ്ണയം പ്രമാതാവു-
മോർത്താലും പ്രമാണവുമവ്വണ്ണം പ്രമിതവും
ഇതിനെക്കണ്ണുകൊണ്ടു കാണുന്നേനഹമെന്നു
മുതലായ്ഭവിക്കുന്ന വികല്പം മുഴുവനും
ശൂന്യാലംബനം തന്നെ നിർവ്വാദം പ്രമാണങ്ങൾ-
ക്കൊന്നുമേ വിഷയമല്ലാത്തതാണെന്നാകയാൽ,
ആ വികല്പവും a) ശൂന്യരൂപത്തെ പ്രാപിക്കുന്നി,—
തേവമാകയാൽ ശൂന്യമല്ലാതില്ലൊന്നും ദൃഢം
കൗശികശിഷ്യന്മാരിലധമന്മാരാം ചില
ഭൂസുരാധമന്മാരിശ്ശൃംഗന്റെ വചസ്സിനെ
ശ്രവിച്ചു സമ്മതിച്ചു ശൂന്യവാദികളായി-
ബ്ഭവിച്ചു 1) ശൂന്യഭാവം പ്രാപിച്ചു നശിച്ചുപോയ്;
നല്ലാലോചനയുള്ള മററു ശിഷ്യന്മാർ ശൃംഗൻ
ചൊല്ലിയതെല്ലാമാശു കേൾപ്പിച്ചു ഗുരുവിനെ

a) ശൂന്യംസിദ്ധിക്കുവാൻ പ്രമാണമാവശ്യമില്ലായ്കയാൽ ശൂന്യരൂപത്തെ പ്രാപിക്കും എന്നു പറഞ്ഞതാകുന്നു.

1] ശൂന്യഭാവം–സ്ഥാവരത്വം

ദേശികാനുഗ്രഹത്താൽസ്സന്ദേഹമൊക്കെനീങ്ങി—
പ്പേശലമതികളായേററവും സംശോഭിച്ച
അനവസ്ഥിതം തൎക്കമാകയാൽസ്സർവ്വാത്മനാ,
മനുജാധിപസൂനോ! ദൂരെക്കൈവെടിയേണം
നിത്യവും 1) സദാഗമായത്തമാം തൎക്കത്തോടു
യുക്തനായുള്ളവനോ ശ്രേയസ്സു കൈവന്നീടും.
അത്യന്തം വാക്ചാതുര്യം കൂട്ടമാഹേമലേഖ—
യിത്തരമെല്ലാം ചൊല്ലി,ക്കേട്ടപ്പോഠം ഹേമചൂഡൻ
പാരമുഠക്കുന്നിങ്കലാശ്ചര്യമാൎന്നുകൊണ്ടു
ധീരയാമവളോടു ചോദിച്ചു വീണ്ടുമേവം
ഹന്ത! മൽക്കാന്തേ, നിനക്കിത്ര വൈദുഷ്യമുണ്ടെ—
ന്നന്തരംഗത്തിൽദ്ധരിച്ചില്ല ഞാനിന്നോളവും.
മന്നിൽ നീയൊരു ധന്യ തന്നെയാകുന്നു നൂനം
നിന്നോടു ചേൎന്ന മൂലം ധന്യനാകുന്നു ഞാനും.
ശ്രേയസ്സൊക്കയും ശ്രദ്ധകൊണ്ടു കൈവരുമെന്നു
നീയോതുന്നതുണ്ടായതെങ്ങിനെ മനോഹരേ!
ഏറെയുണ്ടാഗമങ്ങളോരോന്നുമൎത്ഥം വേറെ-
വേറെയായ്ക്കണ്ടീടുന്നിതങ്ങിനെയായിരിക്കെ,
ശ്രദ്ധവെക്കേണ്ടതേതിലാകുന്നു നിരൂപിച്ചാൽ
ശ്രദ്ധവെയ്ക്കരുതാത്തതേതിലെൻപ്രിയതമേ!
വ്യത്യാസം കാണുന്നുണ്ടാചാര്യമതങ്ങഠക്കും
വ്യത്യാസമുള്ളതത്രേ വ്യാഖ്യാതൃമതങ്ങളും.
ബുദ്ധിക്കില്ലുറപ്പേതുമാകയാലേതെടുക്കാ-
മുത്തമേ, കഥിക്ക നീയ്യേതിനെ ത്യജിച്ചീടാം.
എല്ലാരും തങ്ങഠക്കഭിമതമായുള്ളതിനെ
നല്ലതെന്നിപ്രകാരം ചൊല്ലുന്നു വരാനനേ!
അന്യമായുള്ളതേററം നിന്ദ്യമെന്നരയ്ക്കുന്നു
സന്ദേഹമെന്നേപ്പോലെയുള്ളവൎക്കെലുമോ?
ശൂന്യവാദിയാം ശൃംഗൻ ശൂന്യമാകുന്നു തത്വ
മെന്നര,ച്ചശൂന്യത്തെ നിതരാം നിന്ദിക്കുന്നു

1) സദാഗമായത്തം—വാസുവതത്വത്തെ വെളിവാക്കുന്ന ശാസ്ത്രങ്ങഠക്ക് അനുകൂലം.

digitized by www.sreyas.in

ഭൃംഗന്റെ മതം പോലുമാഗമംകൊണ്ടു പാർത്താൽ
സംഗതമെന്നുതന്നെ ചൊല്ലേണമെന്നിരിക്കെ,-
ത്തന്മതമശ്രദ്ധേയമാണെന്നുള്ളഭിപ്രായം
സമ്മതിക്കാമോ? ന്യായം സർവ്വഥാ നോക്കേണ്ടയോ?
ഇല്ല നീ ചിന്തിക്കാത്തതൊന്നുമേ വഴിപോലെ
വല്ലഭേ! പറയേണമിതിനെക്കുറിച്ചെല്ലാം.

ശ്രീഹേമചൂഡോപാഖ്യാനെ
"ശ്രദ്ധാപ്രശംസനം" എന്ന
ആറാമദ്ധ്യായം സമാപ്തം.

---

## ഏഴാം അദ്ധ്യായം

---

സ്വാന്തത്തിൽത്തങ്ങീടും ധ്വാന്തം ശാന്തമാകുവാനേവ-
മാന്തരസ്നേഹമേറും കാന്തൻ ചോദിച്ച നേരം
ലോകത്തിൻ സ്വരൂപത്തെ നന്നായിട്ടറിയുമ-
ക്കോകിലാലാപ ചൊല്ലിത്തുടങ്ങീ ഹേമലേഖ
യാതൊരു വിചാരവും വേറെയില്ലാതെകണ്ടു-
മാദരത്തോടും ഭവാൻ കേൾക്കേണം മമ വാക്യം
മർക്കടംപോലെയാണു മാനസം സ്ഥിരമായി
നില്ക്കയില്ലെങ്ങും സദാ പല ദിക്കിലും ചാടും
പ്രാകൃതന്മാരായുള്ള മർത്ത്യന്മാർക്കെല്ലാം മൂല-
മാകുന്നു മഹാനർത്ഥം വന്നു ചേരുന്നതെന്നും
ഖേദങ്ങൾക്കെല്ലാററിന്നും ചലിക്കും ചേതസ്സു താ-
നാദികാരണമെന്നു കണ്ടറിവുള്ളതല്ലോ
ഇല്ലല്ലോ സുഷുപ്തിയിൽ ചലനം ചേതസ്സിന്നു
നല്ലൊരാനന്ദമാക്കമതുകൊണ്ടുണ്ടാകുന്നു
ഞാനിപ്പോൾ പറയുന്നതൊക്കെയുമതുകൊണ്ടു
മാനസമുറപ്പിച്ചു കേട്ടുകൊണ്ടാലും ഭവാൻ

digitized by www.sreyas.in

ആദരത്തോടു കൂടിയല്ലാതെ കേൾപ്പതെല്ലാ-
മേതും സംശയമില്ല കേൾക്കാത്ത മട്ടിൽത്തന്നെ
ആദരഹീനമായാൽ ശ്രവണം ചിത്രത്തിലെ-
പ്പാദപമെന്നപോലെ ഫലിക്കില്ലൊരിക്കലും
അനവസ്ഥിതതർക്കമകലെക്കളയേണം
ജന, മായതുകൊണ്ടു വെറുതെ നശിക്കുന്നു
സത്തർക്കമാശ്രയിച്ചുകൊള്ളേണമതുകൊണ്ടു
സത്വരം മനുഷ്യന്മാർ സുഫലം പ്രാപിക്കുന്നു
പുരുഷൻ സത്തർക്കത്തെക്കൈക്കൊണ്ടാൽ,
സാധനൈക-
പരനായ്ഭവിച്ചീടുമില്ല സംശയമേതും
സത്തർക്കസംജാതയാം ശ്രദ്ധയെ പ്രാപിച്ചിട്ടു
മർത്ത്യനിപ്പാർത്തലത്തിൽ ഫലഭാക്കായിടുന്നു
അനവസ്ഥിതതർക്കമകറ്റി ശ്രദ്ധയോടു-
മനിശം മനുജന്മാർ ചെയ്തീടും പ്രവൃത്തികൾ
ഫലമുള്ളവയായിപ്പരിശോഭിപ്പൂർവ്വീ-
വലശാസനസൂനോ! കണ്ടാലും പ്രത്യക്ഷത്തിൽ
ആഗമപ്രതികൂലമല്ലാതെയുള്ള തർക്ക-
മാകുന്നു സുതർക്കമെന്നോതുന്നു വിദ്വജ്ജനം
കർഷകൻ സുതർക്കിതമായുള്ള കാലത്തിങ്കൽ
കൃഷിചെയ്യുവാൻ തുടങ്ങുന്നിതു നിലങ്ങളിൽ
വെള്ളിയും സുവർണ്ണവും മണിയും മരുന്നും മ-
റ്റുള്ള സാധനങ്ങളും ശ്രദ്ധ കൈക്കൊണ്ടും തഥാ
അനവസ്ഥിതതർക്കം വെടിഞ്ഞും സുതർക്കത്തെ
യനിശം സ്വീകരിച്ചും പെരുമാറുന്നു ലോകം
അതുകൊണ്ടാത്മശ്രേയസ്സിന്നതെന്നുറച്ചുടൻ
സുതർക്കശ്രദ്ധകളെ കൈക്കൊണ്ടു ദിവാനിശം
യത്നം തത്സാധനത്തിന്നായ്ക്കൊണ്ടു മാന്യചൂഡാ
രത്നമേ! ചെയ്യേണ്ടതാണെന്നുള്ളിൽധരിച്ചാലും
അങ്ങിനെയല്ലാ,തസത്തർക്കേണ മൌഢ്യമേറും
ശൃംഗാനുഗതന്മാരാം മർത്ത്യന്മാരെന്നപോലെ

digitized by www.sreyas.in

സാരമില്ലൊന്നുമൊക്കെശ്ശൂന്യമണെന്നുറച്ച്
പൌരുഷവിമുഖനായ്ത്തീരരുതൊരിക്കലും
പുരുഷപ്രയത്നത്തെ ശ്രദ്ധകൈക്കൊണ്ടു ചെയ്യും
നരന്മാരധഃപതിക്കുന്നവരല്ലെന്നുമേ
പൌരുഷം ദൃഢമായിക്കൈക്കൊണ്ടു വത്തിക്കുന്ന
പൂരുഷൻ ഫലം പ്രാപിക്കാതെകണ്ടിരിക്കുമോ?
ധാന്യങ്ങറം വിളയിച്ചു കർഷകന്മാരേററവും
മാന്യന്മാരായിത്തീരാൻ പൌരുഷമല്ലോ മൂലം
വിത്തമാജ്ജിച്ചു പാരം വൈശ്യന്മാർ മോദിപ്പാനും
പൃത്ഥ്വീനായകൻ രാജ്യലക്ഷ്മിയെ പ്രാപിപ്പാനും
ഞാനെന്ന ഭാവം വെടിഞ്ഞാനന്ദമാന്ന നിത്യം
ജ്ഞാനികളായി വിപ്രന്മാരേറെശ്ശോഭിപ്പാനും
പാരിതിൽക്കൂലിക്കാരായുള്ളവർ കൂലി വാങ്ങി-
സ്സൈ്വരമായ് ക്കാലക്ഷേപം ചെയ്തുകൊള്ളുന്നതിന്നും
മുത്താന്ന നിജ്ജരന്മാർപീയൂഷം കൈക്കൊറംവാനു-
മുത്തമലോകം തപോധനന്മാർ നേടുവാനും
പൌരുഷം തന്നെയാണു കാരണമെന്നുള്ളതി-
പ്പാരിടത്തിങ്കലോത്താലാരറിയാതെയുള്ളു?
അന്യന്മാരായുള്ളോരും പുരുഷപ്രയത്നത്താൽ
മന്നിതിലഭിമതം സമ്പ്രാപിപ്പവരല്ലോ
അനവസ്ഥിതതക്കംകൊണ്ടുമശ്രദ്ധകൊണ്ടും
മനുജൻ വല്ലപ്പോഴും വല്ലതും നേടീട്ടുണ്ടോ?
അതിനെക്കുറിച്ചുള്ളിൽസ്സൂതരാം നിരൂപിച്ചു
മതിമാനാകും ഭവാനധുനാ കഥിക്കേണം
വേണ്ട പോലൊരുകാര്യം ഫലിച്ചീലെന്നുവെച്ചു
ശ്രദ്ധവിട്ടൊന്നും പിന്നെച്ചെയ്യാതെവാഴും മൂഢൻ
പാത്തട്ടിൽ ഭാഗ്യമററു താൻതന്നെ തനിക്കൊരു
ശത്രുവായ്‌വത്തിപ്പവനാണെന്നു ധരിക്കേണം
ശ്രദ്ധയുണ്ടാകുന്നതു സത്തക്കം കൊണ്ടാകുന്നു
ശ്രദ്ധകൊണ്ടതിമാത്രം പൌരുഷം വദ്ധിക്കുന്നു
ഇത്തരമുള്ള നല്ല പൌരുഷമാശ്രയിച്ചു,
ബുദ്ധിമാനായുള്ളവൻ ശ്രേയസ്സു ലഭിക്കുവാൻ

digitized by www.sreyas.in

അത്യന്തം മുഖ്യമായ സാധനമേതാണായ-
ത്തുത്തമഗുണനാംബുധേ! കൈക്കൊള്ളുക വേണം
ഫലസമ്പ്രാപ്തിക്കേറ്റമുതകും സാധനങ്ങൾ,
പലമാതിരിയായിപ്പലതുണ്ടെന്നു കാണാം
സർവ്വഥാ സാദ്ധ്യം യാതൊന്നവയിൽ ചിന്തിക്കുമ്പോൾ
നിർവ്വാദം മുഖ്യമായുള്ളതിനെക്കൈക്കൊള്ളേണം
ഇന്നതാണായതെന്നു സത്തുക്കമെന്നവേ-
മെന്നിവ രണ്ടുകൊണ്ടും നിശ്ചയിച്ചിട്ടു വേഗം
ആരംഭിക്കേണം നേടാൻ; ചൊല്ലുന്നേ a) നായതെല്ലാം
നേരെ ഞാൻ; സാവധാനം കേട്ടുകൊണ്ടാലും ഭവാൻ
ഏതിനെസ്സമ്പ്രാപിച്ചു കൊണ്ടീടിൽ പുമാൻ പിന്നീ-
ടേതൊരു കാലത്തിലും ശോകവാനാകില്ലയോ
ആയതു തന്നെയാണു നിർവ്വാദം മുഖ്യമാകും
b) ശ്രേയസ്സെന്നകതാരിൽ വല്ലഭ! ധരിച്ചാലും
ഇക്കാണും പദാത്ഥങ്ങളൊക്കയും കാന്ത! ശോക-
യുക്തങ്ങളെന്നു സൂക്ഷ്മദൃഷ്ട്യാ നോക്കുകിൽ കാണാം
യാതൊന്നു ശോകയുക്തമാണെന്നു കാണുന്നുവോ
വാദമില്ലായതെന്നും ശ്രേയസ്സാവുകയില്ല
വിത്തവും പുത്രന്മാരും രാജ്യവും കളത്രവും
കീത്തിയും ഭണ്ഡാരവും പാലിച്ച സൈന്യങ്ങളും
വിദ്യയുമിന്ദ്രിയവും ബുദ്ധിയും ശരീരവും
ഹൃദ്യമാം സൌന്ദര്യവുമിക്കാണും മറ്റൊക്കയും
സ്ഥിരമായ്നില്ക്കയില്ല നിശ്ചയം c) കാലകാകോ-
ദരദാരുണവക്ത്രസ്ഥിതമാണഖിലവും
കില്ലില്ല ശോകാങ്കുരോൽപ്പത്തിക്കു മഹാശക്തി-
യുള്ള വിത്തായിട്ടവയൊക്കവേ വത്തിക്കുന്നു
ആയതുകൊണ്ടീച്ചൊന്നതൊക്കയുമാത്യന്തിക-
ശ്രേയസ്സാധനത്വത്തെയെവ്വണ്ണമർഹിക്കുന്നു
അതിനാൽപ്പരമമാം ശ്രേയസ്സു വേറെയൊന്നു-
ണ്ടതു ഞാനിനിച്ചൊല്ലാമില്ലതിൽക്കവിഞ്ഞൊന്നും;

---

a) ആയതു്-മുഖ്യമായശ്രേസ്സാധനം b) ശ്രേയസ്സ്-ശ്രേയ
സ്സാധനം c) കാലകാകോദരം-കാലമാകുന്നസർപ്പം

digitized by www.sreyas.in

''ശ്രേയസ്സാധനം ധനം മുതലായതാണേററ-
മായതിങ്ങുണ്ടാകേണ''മെന്ന വിഭ്രമമുള്ളിൽ
മോഹം കാരണമായിട്ടേവക്കുമുണ്ടാകുന്നു
മോഹകൻ മഹേശ്വരനാണല്ലോ മഹാമതേ!
സർവ്വജ്ഞൻ സർവ്വലോകകർത്താ.വാമഹേശനാൽ
സർവ്വരുമിപ്രകാരം മോഹിതരായിത്തീന്നു
എത്ര നിസ്സാരനെന്നാലൈന്ദ്രജാലിക, നവൻ
പൃത്ഥ്വിയിൽ ചിലക്കെല്ലാമുളവാക്കുന്നു മോഹം
എല്ലാവരേയും മോഹിപ്പിക്കുവാൻ തക്കവണ്ണ-
മില്ലെവന്നൊരു വിദ്യയവ്വണ്ണമുള്ളോനവൻ
അല്പവിദ്യനായ് മായായുക്തനാമവനേയു-
മിപ്പാരിൽ ജയിക്കുവാൻ ശേഷിയുള്ളവരില്ല
ശ്രീമഹാദേവൻ മഹാമായാവി മഹേശ്വര-
നീമർത്ത്യന്മാരാലഹോ ജിതനായ്ഭവിക്കുമോ?
അല്പമായയെ പ്രതിവിദ്യയാൽ തടുക്കുവാ-
നിപ്പാരിലേതൊരുത്തന്നറിവുണ്ടാകുന്നുവോ,
സ്വസ്ഥനായ് മോഹത്തിങ്കൽ നിന്നു നിർഗ്ഗതനായി-
ട്ടത്യന്തം സുഖിയായിട്ടായവൻ ഭവിക്കുന്നു
അല്പമായയെ നീക്കാനുതകും വിദ്യപോലു-
മല്പനാമവനെച്ചെന്നാശ്രയിച്ചീടാതെയും
സർവ്വദാ പ്രസാദിപ്പിക്കാതെയും ലഭിക്കയി-
ല്ലുർവ്വിയിൽ സുപ്രസിദ്ധമിക്കാര്യമെന്നാകയാൽ,
ഈ മഹാമോഹം നീങ്ങി സ്വസ്ഥനായ്ഭവിക്കുവാ-
നാമഹാമായിയാകും ശ്രീമഹാദേവൻതന്നെ
സർവ്വഥാ പ്രസാദിപ്പിച്ചില്ലെങ്കിൽ സാധിക്കുമോ?
സർവ്വദാ സേവിക്കേണമാകയാൽ മഹേശനെ
ആശയത്തിങ്കൽ കാപട്യാദികളൊന്നും കൂടാ-
തീശനെ പ്രസാദിപ്പിക്കുന്നവനാരിപ്പാരിൽ
തൽപ്രസാദത്താൽ മഹാവിദ്യയെ പ്രാപി,ച്ചവൻ
ക്ഷിപ്രമീമഹാമോഹം കൈവെടിഞ്ഞാനന്ദിക്കും
മതിമൻ! പരമമാം ശ്രേയസ്സു ലഭിക്കുവാ-
നിതു കൂടാതെ വേറെ യുക്തികളില്ലെന്നില്ല

digitized by www.sreyas.in

ഈശ്വരപ്രസാദമില്ലെങ്കിലായവയൊന്നും
ശാശ്വതമാകും ഫലം നൽകുകയില്ല നൂനം

ആകയാലൊന്നാമതായ് വിശ്വകാരണഭൂത-
നാകിയ മഹേശനെബ്ഭക്ത്യാ സംപൂജിക്കേണം

ചിക്കെന്നീശ്വരൻ മോഹം നശിപ്പിക്കുന്നതായ
യുക്തികളേകീടുന്നു പൂജിക്കുന്നവർക്കെല്ലാം

പാർത്തുകൊണ്ടാലും നാഥ! ലോകമാകുന്ന കാര്യം
പ്രത്യക്ഷമായിട്ടിതാ കാണപ്പെടുന്നവല്ലോ

പൃഥിവ്യാദ്യുൽപ്പത്തിയെക്കണ്ടിട്ടില്ലെന്നാകിലു-
മധുനാ മാന്യബുദ്ധേ! a) സാംശമായ് കാണുന്നു നാം

ഇല്ല കില്ലവയവസംയുക്തമായിട്ടുള്ള-
തെല്ലാമേ കാര്യം തന്നെയെന്നുള്ള യുക്തികൊണ്ടും

ആഗമോക്തികളേററമുറപ്പിപ്പതുകൊണ്ടും
ലോകമാകവേ കാര്യഭൂതമാണെന്നുള്ളതും

മററു കർത്താക്കന്മാരെപ്പോലെയല്ലഹോ ജഗൽ-
ക്കർത്താവു b) വിലക്ഷണനെന്നതും തീർച്ചയാക്കാം

ലോകത്തിനില്ല കർത്താവെന്നു ചൊല്ലുന്ന ചാർവ്വാ-
കാഗമം ത്യാജ്യമെന്നു നിർണ്ണയിച്ചിരിക്കുന്നു

ബോധിക്ക യുക്തികൂടും വിവിധാഗമങ്ങളാൽ
ബാധിതമായിട്ടുണ്ടു ചാർവ്വാകാഗമമേററം

ഓർത്തുകൊണ്ടാലും ചാർവ്വാകാഗമം പ്രത്യക്ഷത്തെ
മാത്രം സ്വീകരിച്ചിരിക്കുന്നതാണെന്നാകയാൽ,

---

a) സാംശയമായ്—പൃഥിവ്യാദിപഞ്ചഭൂതങ്ങളും പഞ്ചീകൃതങ്ങളായ്) ദൃഷ്ടിഗോചരങ്ങളായ പഞ്ചഭൂതങ്ങളും, അതാതിന്റെ അംശം നേർപകുതിയും മററു നാലിന്റെയും അംശം അരയ്ക്കാൽ വീതവും ചേർന്ന പഞ്ചീകൃതങ്ങളായിട്ടുള്ളവയാണ്.)

b) വിലക്ഷണൻ- ''നാസദാസീന്നോസദാസീത്തദാനീം'' സൃഷ്ടി മുമ്പു ഈ ദൃശ്യം അണുമാത്രംപോലുമുണ്ടായിരുന്നില്ല എന്നും മററുമുള്ള ആഗമാന്തരോധേന ഉപാദാനാദ്യഭാവം ഹേതുവായിട്ട്തദനപേക്ഷണം നിമിത്തം സർവ്വകർത്തൃവിലക്ഷണൻ തന്നേ ജഗൽക്കർത്താവെന്ന് സാധിക്കപ്പെട്ടു എന്ന് താൽപര്യം.

digitized by www.sreyas.in

ചൊല്ലാനു പുരുഷാത്ഥമാത്മനാശമാണെന്നു
ചൊല്ലുന്നു കില്ലില്ലായതാഗമാഭാസം തന്നെ
ആകയാലെല്ലാംകൊണ്ടും സന്ത്യജിക്കേണം ചാർവ്വാ-
കാഗമമൊരിക്കലും മഹദാശ്രയമല്ല
ചൊല്ലുന്നെന്തിനു ശൂന്യതക്കെസംക്ഷിപ്തമാ-
യുള്ളോരശ്ശാസ്ത്രത്തിനെക്കുറിച്ചു വെറുതേ ഞാൻ
സദ്രൂപമാണിക്കാണും ജഗത്തെന്നിപ്രകാരം
വിദ്വാന്മാർ വേറേ ചിലരുണ്ടിഹ വാദിക്കുന്നു
ബുദ്ധി കൂടാതെകണ്ടു വത്തിക്കും പ്രകൃതിക്കു
കത്തൃത്വമുണ്ടെന്നവർ ചൊൽവതു തെററാണേററം
ബുദ്ധിപൂർവ്വമായ് ക്രിയയൊക്കയും നടക്കുന്നു
ബുദ്ധിയില്ലെങ്കിൽ ക്രിയയുണ്ടാകുന്നില്ലേതുമേ
ബുദ്ധിയുള്ളവൻ തന്നെയിക്കാണും ജഗത്തിൻെറ
കാത്താവെന്നുറപ്പിച്ചിട്ടുണ്ടനേകാഗമങ്ങൾ
ബുദ്ധിയുള്ളവൻ തന്നെയാകുന്നു നൂനം കാര്യ-
കത്താവായ്ഭവിപ്പതുഌബ്ഭുവനത്തിങ്കലെങ്ങും
സത്തക്കാഗമങ്ങളെക്കൊണ്ടേവം ജഗത്തിന്നു
കത്താവൊന്നുണ്ടെന്നുള്ളതെത്രയും വ്യക്തമായി
ലൌകികന്മാരായുള്ള കർത്താക്കന്മാരിൽ നിന്നീ-
ലോകത്തിൻ കർത്താവിന്നുണ്ടന്തരമെന്നോർത്താലും
വെള്ളത്തിലെപ്രകാരം നില്ക്കുന്നു വസുന്ധരാ
വെള്ളമെവ്വണ്ണമാണു നില്ക്കുന്നതാകാശത്തിൽ.
ഇത്തരമകതാരിലോരോന്നു വിചാരിച്ചാൽ
ബോദ്ധ്യമാ,മചിന്ത്യമിക്കാര്യമെന്നെല്ലാവക്കും
നൂനം തൽക്കർത്താവചിന്ത്യാനന്തശക്തിയുക്ത-
നാണെന്നായതുകൊണ്ടു നിർണ്ണയിച്ചീടാമല്ലോ
ലോകത്തിലെല്ലായ്പോഴും കാര്യാന്തജ്ഞനൻ തന്നെ
യാകുന്നു കർത്താവെന്നു ചൊല്ലുന്നു ബുദ്ധിമാന്മാർ
അപരിച്ഛിന്നമായ ലോകത്തെച്ചമച്ചവ-
നപരിച്ഛിന്നശക്തിയുക്തൻതാൻ നിസ്സംശയം
നിർവ്വാദമമ്മഹേശനാശ്രിതന്മാരെയെല്ലാം
സർവ്വഥാ സമുദ്ധരിച്ചീടുവാൻ ശക്തൻതന്നെ

digitized by www.sreyas.in

എന്നതുകൊണ്ടു കാന്ത! a) സർവ്വഭാവേന മേലാം-
ലെന്നമമ്മഹേശനെശ്ശരണം പ്രാപിച്ചാലും
ഈവണ്ണം മഹേശനെശ്ശരണം പ്രാപിക്കുകിൽ
കൈവരും ഫലമെന്നു വിശ്വാസം വരുവാനായ്
ചൊല്ലുന്നേനൊരു നല്ല ദൃഷ്ടാന്തമിവിടെ ഞാൻ
കല്യാണഗുണാംബുധേ! കേട്ടുകൊണ്ടാലും ഭവാൻ
നൃപന്മാരെയോ തഥാ തത്തുല്യരായോരേയോ
കപടം വെടിഞ്ഞെന്നുമാശ്രയിപ്പവൎക്കെല്ലാം
അവരും കഴിവുള്ള നന്മകൾ ചെയ്യുന്നതു-
ണ്ടവനീതലത്തിലെന്നറിയാമെല്ലാവൎക്കും
സർവ്വലോകൈകനാഥൻ ശ്രീമഹാദേവനാരാൽ,
സർവ്വഥാ പ്രസാദിതനാകുന്ന വഴിപോലെ
ഭക്തവാത്സല്യമേറും ഭഗവാനഭീഷ്ടമ-
ബ്ഭക്തന്നു നല്കാതിരുന്നീടുമോ നൃപാത്മജ!
ഉലകിൽധനികളും ധരണീനാഥന്മാരും
നിലയററവരുള്ളിൽദ്ദയയില്ലവൎക്കേതും
അത്രയല്ലവൎക്കില്ല നന്ദിയുമൊരിക്കലു-
മസ്ഥിരം തന്നെയാണു തൽഫലമതു മൂലം
കരുണാനിലയനൻ നിതരാം വ്യവസ്ഥിതൻ
പരമേശ്വരനെന്നും കൃതജ്ഞൻ തന്നെ നാഥ!
രണ്ടില്ല പക്ഷമേവമാകയാൽ ഫലപ്രാപ്തി-
യുണ്ടാകും മഹേശനെശ്ശരണം പ്രാപിക്കുകിൽ;
ഏവമല്ലെങ്കിലാദിയില്ലാത്തസ്സംസാരത്തിൻ
ദേവേശനനിന്ദ്യത്വമെങ്ങിനെ പ്രാപിച്ചിടും?
സുവ്യവസ്ഥിതനല്ല ഭഗവാനെന്നു വന്നാം-
ലെവ്വണ്ണം ലോകയാത്ര നിലനിന്നിടുമേവം
നിലയില്ലാത്തവന്റെ മുതലൊക്കെയും നശി-
ച്ചുലയുന്നതു നാമിയ്യുലകിൽക്കാണുന്നില്ലേ?

---

a) സ്വർവഭാവേന—നിഷ്കാമത്വേന എന്നർത്ഥം. ([illegible]
ളുടെ പകുതി മനസ്സ് കാമ്യത്തിലായതുകൊണ്ട് [illegible]
സ്സേ ഈശ്വരങ്കൽ നിൽക്കയുള്ളു എന്നു താൽപ്പര്യം.)

ആകയാലിക്ക്യപാലു സുവ്യവസ്ഥിതൻ തന്നെ-
യാകുന്നുവെന്നു പാരിൽപ്പുരികീർത്തിതനല്ലോ
ഒന്നിലുമാശവെയ്ക്കോല്ലാശ്ശു സൽകേത്യാ ഭവാ-
നെന്നുമക്കൃപാബന്ധിയെശ്ശരണം പ്രാപിച്ചാലും
ശ്രേയസ്സിൽ ഭാവാനെശ്രീശങ്കരൻ ചേക്കും വേറെ
ശ്രേയസ്സാധനം ഭവാൻ തേടുവാൻ ശ്രമിക്കേണ്ടാ
പലമാതിരിയുണ്ടു പാക്കിലീയ്യുപാസനം
ചിലരാമയം ശാന്തമാകുവാനുപാസിക്കും;
അത്ഥമത്യത്ഥം വദ്ധിക്കേണമേയെന്നു നിത്യം
പ്രാത്ഥിച്ചും കൊണ്ടേ ചിലമർത്ത്യന്മാരുപാസിക്കം
ഒന്നിലും കാംക്ഷയൊട്ടും കൂടാതുള്ളുപാസനം
നന്നെദ്ദുർല്ലഭം; സത്യോപാസനമതു തന്നെ
ആർത്തി തീർത്തെന്നെ രക്ഷിക്കേണമേയെന്നീവണ്ണം
പ്രാത്ഥിച്ചുംകൊണ്ടൊരുത്തൻ പ്രഭുസംസേവചെയ്താൽ
ചിലപ്പോൾദ്ദയചെയ്തു പാലനം ചെയ്യും പ്രഭു,
ചിലപ്പോൾ കൂട്ടാക്കുകയില്ല കൈവെടിഞ്ഞീടും
സേവതൻ താരതമ്മ്യം പോലെയാണതുരണ്ടു-
മീവക നടപ്പു ഭൂലോകത്തിലെങ്ങും കാണാം
അത്ഥലാഭാത്ഥം പ്രഭുസേവ ചെയ്‌വവനായ
മർത്ത്യൻതൻഗതിയുമീമാതിരി തന്നെയല്ലോ
കൊതികൊണ്ടുപാസനം ചെയ്യുവോക്കേഴും ഫലം
മിതമാണതും കൂടിത്തീർച്ചയില്ലാത്തതത്രെ
ഹേതു കൂടാതെകണ്ടാണാശ്രയിക്കുന്നതെങ്കിൽ
ചേതസ്സിൽദ്ധരിച്ചീടുമക്കാര്യം പ്രഭു ചിരാൽ
നിതരാമുപാസകാധീനനായ്‌വർത്തിച്ചീടും
സതതം a) മിതേശ്വരനസ്ഥിരൻ പോലും നൂനം
ഹേതു കൂടാതെകണ്ടാണാശ്രയിക്കുന്നതെന്നു
ബോധിപ്പാൻ കാലം വൈകും കിഞ്ചിജ്ഞനാക മൂലം
സർവ്വഹൃത്സ്ഥിതൻ ദേവൻ സർവ്വജ്ഞൻ സർവ്വേശ്വരൻ
സർവ്വവുമറിഞ്ഞീടും വേഗത്തിൽ ഫലം നൽകും

a) മിതേശ്വരൻ-നിസ്സാരനായ ലൌകികപ്രഭു

digitized by www.sreyas.in

ആത്തന്നമത്ഥാത്ഥികം പരമേശ്വരൻ കാമി-
താത്ഥമേററവും ബദ്ധപ്പെട്ടു നൽകുകയില്ല
അല്ലവും നിയതിക്ക തെററു പററാതെ കണ്ടു-
മെപ്പോഴും കമ്മപാകം നോക്കിയും നൽകും ഫലം
മററാരും ശരണമില്ലാതെയുമൊരിക്കലും
ചെററുമാഗ്രഹമുള്ളിലൊന്നിലും കൂടാതെയും
നിത്യവും ഭജിക്കുന്ന ഭക്തൻെറ യോഗക്ഷേമം
ഭക്തവത്സലനീശൻ വഹിക്കും സർവ്വാത്മനാ
നീക്കീടും നിയതിയെ,ക്കമ്മപാകത്തെയൊട്ടും
നോക്കുകയില്ല നാഥൻ തദ്വിഷയത്തിലെന്നും
വിഘ്നങ്ങളൊക്കെ നീക്കിസ്സാധനമായവന്നു
ചിക്കെന്നു നല്കിപ്പഫലസിദ്ധിയുണ്ടാക്കും നാഥൻ;
ശ്രീമഹേശ്വരത്വവും മഹത്താം സ്വാതന്ത്ര്യവു-
മാമഹാദേവനുള്ളതോത്തുകൊൾകിതു തന്നെ
മാഹാത്മ്യം നിയതിക്കും പ്രാരബ്ധത്തിനും കൂടും
ദേഹികൾ മഹേശ്വരവൈമുഖ്യമാന്നു വാണാൽ
അത്യന്തം മഹാദേവതൽപരൻ മൃകണ്ഡുവിൻ-
പുത്രനെന്നാക മൂലമമ്മഹാത്മാവു തന്നിൽ
പ്രാരബ്ധം ഫലിച്ചില്ല നീങ്ങിപ്പോയ്നിയതിയും,
പാരമിക്കഥ പാരിലാരറിയാതെയുള്ളൂ?
വിശ്വരക്ഷകൻ വിശ്വകാരണഭൂതൻ സാക്ഷാ-
ലീശ്വരനവിടെയ്ക്കു സാദ്ധ്യമല്ലാത്തതുണ്ടോ?
വ്യക്തമായ്ഭവാനുള്ളിലിക്കാര്യം ബോദ്ധ്യമാവാൻ
യുക്തിയെ പ്രാണപ്രിയ! പറയാം കേട്ടുകൊൾക!
പ്രാരബ്ധം നിയതിയെന്നിവക ലംഘിക്കുവാൻ
പൌരുഷമററവക്കു സാധിക്കില്ലെന്നേയുള്ളൂ!
സാരമാം പ്രാണായാമം മുതലായവകളാൽ
പ്രാരബ്ധത്തിനെജ്ജയിക്കുന്നിതു യോഗീന്ദ്രന്മാർ
ചൊല്ലെഴുമഹാന്മാരാമവരെദൃഷ്ടമായ
ദുഃഖത്തിലൊരിക്കലും പ്രാരബ്ധം ചേക്കുന്നില്ല
പൌരുഷപരാങ്മുഖന്മാരായ മാനവന്മാർ
പ്രാരബ്ധപ്പാമ്പിന്നു ന,ല്ലിരയായ്ഭവിക്കുന്നു

digitized by www.sreyas.in

പ്രാരബ്ധം പൌരുഷത്താലടങ്ങിപ്പോകുന്നതും
നേരോർത്താൽ നിയതിസംക്ലിപ്തമായുള്ളതത്രെ
ഇങ്ങിനെ തന്നെയാണു ലോകത്തിലനുഭവ—
a) മെന്നാകകൊണ്ടു നമുക്കറിയാമിതു കാന്ത!
സംശയമൊട്ടും വേണ്ടാ സങ്കല്പരൂപിണിയാ—
മീശ്വരശക്തിയെത്താൻ നിയതിയെന്നോതുന്നു
സത്യസങ്കല്പൻ സാക്ഷാലീശ്വരനെന്നാകയാൽ,
സാധിക്കില്ലൊരിക്കലും തടുപ്പാൻ നിയതിയെ
രണ്ടില്ല പക്ഷമീശതൽപരന്മാരായോരിൽ
കുണ്ഠിതയായിബ്ഭവിക്കുന്നിതാനിയതി താൻ
ശങ്കയില്ലിപ്രകാരം കുണ്ഠിതസ്വഭാവതാ—
നെങ്കിലുമകുണ്ഠിതാ നിയതിയെല്ലായ്പോഴും
അല്പം കൂടിയും വ്യക്തമാക്കീടാമിവിടം ഞാൻ
മൽപ്രിയൻ മനസ്സുവെച്ചധുനാ കേട്ടീടേണം
പ്രാരബ്ധം ഫലോന്മുഖകർമ്മമാണല്ലോ മഹാ-
ന്മാരാകും യോഗീന്ദ്രന്മാരതിനെജ്ജയിക്കുന്നു
അങ്ങിനെ തന്നെയതു സംഭവിക്കുക മൂലം
നിത്യയാം 1) നിയതിതാനായതെന്നറിഞ്ഞീടാം
നിർമ്മായം നിഷ്കാമമായ് നിത്യവുമുപാസിപ്പോൻ
കർമ്മയോഗിത്വം മൂലം യോഗിയായ്ഭവിച്ചീടും
ആകയാൽ പ്രാരബ്ധത്തെയീവണ്ണം വർത്തിക്കുന്ന
യോഗീന്ദ്രൻ തോല്പിച്ചീടുമെന്നതിനില്ല വാദം
പ്രാരബ്ധമനുഭവിക്കാതെകണ്ടൊരിക്കലും
തീരില്ലെന്നുള്ളതേററം യോജിക്കുമയോഗിയിൽ
നിയതി മഹേശ്വരസങ്കല്പസ്വരൂപിണീ
ജയിക്കപ്പെടുകയില്ലൊരു കാലത്തും പക്ഷേ,
ഈശ്വരതൽപ്പരങ്കൽ കുണ്ഠിതയായിത്തീരും
തത്സ്വഭാവമാണതുമെന്നുള്ളിൽധരിക്കേണം
എന്നതു നിമിത്തമന്നിയതിയകുണ്ഠിത,
തന്നെയാകുന്നു പാർത്താൽ സർവ്വത്ര മാന്യബുദ്ധേ!

---

a) നിയതിയെപരികൽപിക്കുന്നതു് അനുഭവാനുരോധേന യാകുന്നു.

1) ആയതു—യോഗികളുടെപ്രാരബ്ധവിജയം.

ആകയാൽ കുതക്കം വിട്ടെപ്പോഴും നിഷ്കാമനായ്
ലോകനാഥനെബ്ഭവാൻ ശരണം പ്രാപിക്കേണം
അങ്ങിനെ ചെയ്യവെങ്കിൽ നിർണ്ണയം ഭവാനെയ-
മ്മംഗളപ്രദായകൻ ശ്രേയസ്സിലാശു ചേക്കും
മുക്തിസൌധത്തെസ്സുമ്പ്രാപിക്കുവാനതിമാത്ര-
മുത്തമമൊന്നാമത്തെസ്സോപാനമിതു തന്നെ
സന്ദേഹമില്ല തെല്ലുമിതിനെക്കൈവെടിഞ്ഞാ-
ലന്യത്ര ഭവിക്കയില്ലല്ലമെന്നാലും ഫലം
അല്ലയോ ജാമദഗ്ന്യ! ചൊല്ലാൻ ഹേമചൂഡൻ,
കല്യാണീമണിയവളീവണ്ണം ചൊന്ന നേരം
അത്യന്തമുരംത്തടത്തിൽ വദ്ധിച്ച മോദത്തോട-
മിത്തരം കാന്തയോടു പിന്നെയും ചോദ്യം ചെയ്താൻ
യാതൊരുത്തൻെറ ശക്ത്യാ നിലനില്ക്കുന്ന ലോകം
സ്വാതന്ത്ര്യം യഥാത്ഥത്തിലുള്ളവനാരാകുന്നു?
സർവ്വകത്താവായ്വിളങ്ങുന്നവനാരാണെടോ?
സർവ്വഥാ ശരണ്യനിങ്ങാരായിബ്ഭവിക്കുന്നു
ഇങ്ങിനെയുള്ള സാക്ഷാൽ ശ്രീമഹേശ്വരനെ നീ-
യിങ്ങേററം വിശദമായ്സാമ്പ്രതം പറയേണം
സർവ്വേശൻ വിഷ്ണുവാണെന്നോതുന്നു ചിലരെല്ലാം
ശർവ്വനാണഖിലേശനെന്നു ചൊല്ലുന്നു ചിലർ
ഗണനാഥനെത്തഥാ ചൊല്ലുന്നു ചിലർ; ദിന-
മണിയെ മഹേശ്വരനെന്നുരയ്ക്കുന്നു ചിലർ
ചിലരോതുന്നു നൃസിംഹാദികളായുള്ളോരെ--
ച്ചിലരെൻപ്രിയതമേ! ബുദ്ധനെപ്പറയുന്നു
ജനെനെജ്ജഗൽക്കത്താവാണെന്നു കഥിക്കുന്നു
മീനലോചനേ! വാസുദേവനെ വദിക്കുന്നു
പ്രാണനാ.ണെണുക്കളൊ,ണിന്ദ്രവാകുന്നു കമ്മ-
മാണഹോ, പ്രകൃതിതാൻ വായുവാ,ണെന്നിങ്ങിനെ
ഉലകിന്നുള്ള മൂലകാരണം പലവിധം
പലരും പറയുന്നു മതഭേദങ്ങൾ മൂലം
സാക്ഷാലീശ്വരബുദ്ധിവെക്കേണ്ടതെങ്ങൊന്നു
സൂക്ഷ്മമായ് ഗ്രഹിപ്പതിന്നുണ്ടെനിയ്ക്കത്യാഗ്രഹം

digitized by www.sreyas.in

ഇല്ലിഹ നിനക്കറിവില്ലാത്തതൊന്നുമെന്നെൻ-
കല്യാണശീലേ! നല്ല ബോദ്ധ്യമുണ്ടെനിയ്ക്കെടോ!
ഭഗവാൻ പരാവരജ്ഞാനിയാവ്യാഘ്രപാദൻ
മകളായ്‌വളർത്തിയ മഹിളാരത്നമേ! നീ
മതിശാലിനിയായും വിദുഷീരത്നമായു-
മധികം ശോഭിപ്പതിലാശ്ചര്യമെന്തൊന്നുള്ളൂ?
ശ്രോത്രങ്ങൾക്കമൃതം നിൻഭാഷിതം മനോഹരേ!
ശ്രദ്ധയുണ്ടെനിയ്ക്കേറ്റം മടിയ്ക്കാതുരയ്ക്ക നീ
ഭർത്താവിൻ ചോദ്യമേവം കേട്ടിട്ടാഹേമലേഖ
വർദ്ധിച്ച ഹർഷത്തോടുമിത്തരമുരചെയ്താൾ

ഈശ്വരവിനിർണ്ണയം ഞാനിനിച്ചൊല്ലാമല്ലോ
കാശ്യപീസംക്രന്ദനനന്ദന! കേട്ടുകൊൾക
ശാശ്വതൻ ജഗജ്ജാലപ്രളയോൽപാദകൃത്താ-
ണീശ്വരൻ മഹാവിഷ്ണുവാണവൻ ശിവനവൻ
പരമേഷ്ഠിയുമവൻ സൂര്യനുമവൻ ശീത-
കിരണാദികളെല്ലാം വാദമില്ലവൻ തന്നെ
ശിവനല്ലവൻ വിഷ്ണുവല്ലവൻ സരോജസം-
ഭവനല്ലവൻ പിന്നെ മറ്റൊരുത്തനുമല്ല
ഭർത്താവേ! ഭവാനോടു വാസ്തവം പറയാം ഞാ-
നത്യന്തം സമാഹിതനായ്‌ശ്രവിക്കേണം ഭവാൻ
മുക്കണ്ണൻ ശിവൻ ജഗൽക്കർത്താവാണവനഞ്ചു
വക്ത്രമുണ്ടെന്നീവണ്ണം ശൈവന്മാർ പറയുന്നു
ഉടലുള്ളവനായ ചേതനൻ ജഗൽക്കർത്താ,
ഘടകർത്താവു പോലെയാണെന്നായ്‌വരുമെന്നാൽ
ലോകത്തിൻ ശരീരവാനാകും ചേതനൻ തന്നെ-
യാകുന്നു കർത്താവെന്നു കാണപ്പെടുന്നുവല്ലോ
ഗാത്രമില്ലാതെകണ്ടു വർത്തിപ്പോനചേതനൻ
കർത്താവാണെന്നു കാണപ്പെട്ടിട്ടില്ലൊരേടത്തും
ചേതനം കളേബരമിങ്ങിനെ രണ്ടുള്ളതിൽ
ചേതനത്തിന്നു മാത്രം കർത്തൃത്വം സംഭവിക്കും
എന്തുകൊണ്ടെന്നാൽ സ്വപ്നാവസ്ഥയിൽ സ്ഥൂല
ദേഹം
സന്ത്യജിച്ചിട്ടു ജീവൻ സർവ്വാഭിമതങ്ങളെ

digitized by www.sreyas.in

നിത്യവും സൃഷ്ടിക്കുന്ന ചൈതന്യാത്മകമായ
ഗാത്രം കൊണ്ടെന്നുള്ളതിങ്ങറിയാമെല്ലാവർക്കും
ആയതുകൊണ്ടു കർത്താവാകിയ ചിദ്രൂപനു
കായം, കർമ്മങ്ങളൊക്കെച്ചെയ്യുവാൻ കരണമാം
ജീവന്മാരപൂർണ്ണസ്വാതന്ത്ര്യസംയുക്തന്മാരാ-
ണാവശ്യമുണ്ടവർക്കു കരണം തന്നിമിത്തം;
ലോകകർത്താവാമീശൻ പൂർണ്ണസ്വാതന്ത്ര്യമുള്ളോ-
നാകയാലൊന്നും കൂടാതുളവാക്കുന്നു സർവ്വം
ആകയാലവിടയ്ക്കു ദേഹമില്ലെന്നുതന്നെ-
യാകുന്നു മുഖ്യമായിട്ടുള്ള നിശ്ചയം നാഥ!
ഈശ്വരൻ സദേഹനാണെന്നാകിലുപാദാന-
മാശ്രയിപ്പവനാകും കുംഭകാരാദ്യർ പോലെ
ദേശകാലാദിസാമാനങ്ങളെസ്സമ്പാദിച്ചി-
ട്ടീശ്വരൻ സൃഷ്ടിക്കുന്നു ലോകത്തെയെന്നു വന്നാൽ
ഈശ്വരനെന്നു പിന്നെച്ചൊല്ലുവാൻ തരമില്ല
നിശ്ചയം ജീവൻതന്നെയെന്നാകും മഹേശാനൻ
ലോകസൃഷ്ടിക്കു മുമ്പേ സാമാനം ചിലതുണ്ടെ-
ന്നാകിലോ,പൂർണ്ണൈശ്വര്യമീശ്വരന്നില്ലെന്നാകും
അത്രയുമല്ല സർവ്വശക്തനീശ്വരൻ സർവ്വ-
കർത്താവാണെന്നു പിന്നെപ്പറവാൻ പാടില്ലല്ലോ
എന്നതുകൊണ്ടു ദൃശ്യദേഹാദിപദാർത്ഥങ്ങ-
ളൊന്നും കൂടാതെതന്നെ ലോകത്തെസ്സൃഷ്ടിക്കുന്നു
പരമാത്മത്തിൽ സ്ഥൂലദേഹമീശ്വരനില്ലെ-
ന്നറിഞ്ഞീടേണം ഭവാ,നാകയാൽ പ്രാണനാഥ!
ദേഹമില്ലാത്തപ്പരരൂപനാം ഭഗവാനിൽ
മോഹത്തെ പ്രാപിക്കുന്നു സ്ഥൂലബുദ്ധികളഹോ!
ഏതേതു സ്ഥലങ്ങളിലേതേതു രൂപമായി-
ധ്യാതനായ്ഭവിക്കുന്നു ചേതസ്സിൽ ഭക്തിയോടും
ആവക സ്ഥലങ്ങളിലാവിധം രൂപം പൂണ്ടു
മേവുന്നു ഭക്തചിന്താമണിയാമീശൻ സ്വയം
നൃപനന്ദന! നൂനം ചേതനൻ തന്നെ ദേവ-
നപരിച്ഛിന്നയായ ചിതി തദ്ദേഹമത്രേ!

digitized by www.sreyas.in

നിസ്തരംഗാബ്ധിപോലെ സ്വസ്വരൂപത്തിന്നേതും
വ്യത്യാസമില്ലാതുള്ള a) തുര്യയാകുന്ന ചിതി
ഏതൊരു കാലം ക്രിയാകർത്തൃത്വരൂപമായ
ചേതനത്വത്തെ പ്രാപിക്കുന്നുവോ സ്വസ്വാതന്ത്ര്യാൽ
പരമേശ്വരനെന്നു ചിതിയക്കാലത്തിങ്കൽ
പറയപ്പെട്ടുന്നുവെന്നറിക മഹാമതേ!
എന്നല്ലീവണ്ണമുള്ള ചിതിയെ ''ക്കാര്യബ്രഹ്മ''–
മെന്നു ചൊല്ലുന്നു പാരം ചൊല്ലെഴാണ്ട വേദാന്തികൾ
ഓർത്താലും സാക്ഷാൽ ചിതി തന്നെയാകുന്നു മഹാ–
സത്ത,യച്ചിതിതന്നെയാകുന്നു സാമ്രാജ്ഞിയും
ചിതിതാനാകുന്നിതു പരമേശ്വരീ ശിവാ
ചിതിയാകുന്നു സാക്ഷാൽ ത്രിപുരാ പരാശക്തി
ഏതൊരു കാലത്തിലുമേതൊരു വിധത്തിലും
ഭേദം കൂടാതെയെങ്ങും താനായി വിളങ്ങുന്നു
കണ്ണാടിതന്നിൽക്കാണും നഗരപ്രതിബിംബം
കണ്ണാടിതന്നിൽ നിന്നു ഭിന്നമല്ലെന്നാകിലും
ഭിന്നമെന്നതു പോലെത്തോന്നുന്നതെപ്രകാര–
മെന്നതുപോലെത്തന്നെയിക്കാണും ജഗത്തെല്ലാം
ചിതിയിൽ നിന്നു വേറിട്ടുള്ളതല്ലെന്നാകിലും
ചിതിയിൽക്കാണുന്നിതു വേറെയെന്നതുപോലെ
കണ്ണാടിതന്നിൽച്ചേരും പ്രതിബിംബത്തെക്കാണു–
മുണ്ണികൾ ദർപ്പണത്തെയറിയില്ലതുപോലെ
സതതം ജഗത്തിനെക്കാണുന്നു മൂഢാത്മാക്കൾ
ചിതിയെയൊരിക്കലുമറിയുന്നതേയില്ല
ശ്രീകണ്ഠവൈകുണ്ഠാദിമൂർത്തികളെല്ലാമേവ–
മേകയാം ചിതിതന്നെ സൂക്ഷ്മത്തിലെന്നാകയാൽ,
ഉത്തമാധമനെന്നുള്ള ഭാവനയെന്നും
തത്ര കർത്തവ്യയല്ലെന്നുൾത്താരിൽദ്ധരിക്കേണം
എപ്പോഴുമവാസ്തവീ ഭേദഭാവനയഹോ!
കല്പിക്കപ്പെട്ടതത്രെ സ്ഥൂലമാം സ്വരൂപത്തിൽ

a) തുര്യ–ത്രിപുര

digitized by www.sreyas.in

മുഖ്യതയതിന്നില്ല ബുദ്ധിമാനല്ലോ ഭവാൻ
നിഷ്കളം പരം രൂപം സേവിച്ചീടുക സദാ
നിഷ്കളമുപാസിപ്പാൻ സാമർത്ഥ്യം കുറഞ്ഞവ-
നാംക്കാമ്പിൽ ദൃഢമായി വർത്തിക്കും സ്വരൂപത്തെ
ഭക്തിയോടുപാസിച്ചുകൊള്ളേണമെല്ലായ്പ്പോഴും
സിദ്ധിക്കുമന്നുത്തമമായീടും ശ്രേയസ്സെന്നാൽ;
സംശയം വേണ്ടാ കോടിജന്മങ്ങളെടുത്താലു-
മീശനെബ്ഭജിക്കാഞ്ഞാൽ ഗതിയുണ്ടാകയില്ല.

ശ്രീഹേമചൂഡോപാഖ്യാനേ "ഈശ്വര-
സ്വരൂപനിരൂപണം" എന്ന
ഏഴാമദ്ധ്യായം സമാപ്തം.

---

# എട്ടാം അദ്ധ്യായം

ചൊല്ലേറും കല്യാണിമാരെല്ലാരും ചൂടും വൈര-
ക്കല്ലാകും ദയിതതൻചൊല്ലേവം ശ്രവിക്കയാൽ
ചിന്മയം തുര്യം സാക്ഷാലീശ്വരതത്വമെന്നു
നിർമ്മലൻ നൃപാത്മജനറിഞ്ഞു പരോക്ഷമായ്
ആശ്വസ്തചിത്തനായിഗ്ഗുരുക്കന്മാരിൽ നിന്നു-
മീശ്വരാനുഗ്രഹത്താൽ ഗ്രഹിച്ചു മന്ത്രാദികം
പെരുകും ഭക്തിയോടും ഗുണരൂപയായ്മഹേ-
ശ്വരിയാം ത്രിപുരയെബ്ഭജിച്ചു ഹേമചൂഡൻ
ഈവണ്ണം ചിലമാസം കഴിഞ്ഞു പ്രസന്നയായ്-
മേവിനാളകതാരിൽ ത്രിപുരാ മഹേശ്വരീ
ചിത്തം വൈമുഖ്യമാന്നു വിഷയങ്ങളിലെല്ലാം
നിത്യം സ്വരൂപചിന്താതൽപരമായിത്തീന്നു
മുക്തിക്കു മുഖ്യമായ കാരണം തന്നെയാണു
ചിത്തമീവണ്ണമായിത്തീരുന്നതെന്നാകയാൽ,
പരദേവതയുടെ കാരുണ്യമില്ലാത്തവ-
ക്കൊരു കാലത്തും സാധിക്കുന്നതല്ലിതു നൂനം

digitized by www.sreyas.in

ഏതൊരു കാലത്തോളം ചേതസ്സിൽ വിചാരമു-
ത്ഭൂതമാകുന്നതില്ല, രാമ! നീ ധരിച്ചാലും
ആയിരമുപായങ്ങൾകൊണ്ടുമക്കാലത്തോളം
ശ്രേയസ്സു സമുത്ഭവിക്കുന്നതല്ലോരിക്കലും
ചിത്തം സ്വരൂപചിന്താതൽപരമായ ശേഷ-
മുത്തമൻ ഹേമചൂഡനൊരുനാളേകാന്തത്തിൽ
സ്വാന്തത്തിൽ ചിന്ത പാരം വർദ്ധിച്ചുകൊണ്ടാമഹാ-
ശാന്തയാം കാന്തയോടു സംഗതനായീടിനാൻ
ദൂരത്തുവെച്ചു തന്നെ തന്റെ ഗേഹത്തിലേക്കു
പോരുന്ന ഭർത്താവിനെദ്ദർശിച്ചു ഹേമലേഖ
എഴുന്നേറ്റെതിരേറ്റു കൂട്ടിക്കൊണ്ടാശു വന്നു
വഴിപോലാസനത്തിലിരുത്തിസ്സുലോചന,
അഴകിൽക്കഴലിണ കഴുകിത്തൊഴുതമൃ-
തൊഴുകും മൊഴി മുഴുമതിനേർമുഖി ചൊന്നാൾ
പ്രാണനെക്കാളും പ്രിയം പാരമേറുന്ന കാന്ത!
കാണാറില്ലീയ്യിടയ്ക്കിങ്ങെന്തിത്ര താമസിപ്പാൻ?
രോഗങ്ങൾക്കിശ്ശരീരമാസ്പദമല്ലോ വല്ല
രോഗവും വപുസ്സിനെബ്ബാധിച്ചില്ലല്ലോ നാഥ!
വല്ലതും സുഖക്കേടു ദേഹത്തിന്നുണ്ടെന്നാകിൽ
ചൊല്ലേണ, മെന്നെബ്ഭവാൻ മറക്കാനെന്തു ബന്ധം?
വന്നെന്നെക്കാണാതെയും സല്ലാപം ചെയ്യാതെയും
മുന്നമങ്ങൊരുനാളുമിരുന്നിട്ടില്ലയല്ലോ
അങ്ങിനെയുള്ള കാന്തനിക്കാലമെന്നെപ്പിരി-
ഞ്ഞിങ്ങിനെയേറെക്കാലം കഴിപ്പാനെന്തു മൂലം?
ഇന്നോളമങ്ങയ്ക്കിഷ്ടമില്ലാത്ത വർത്മാവിൽ ഞാൻ
സ്വപ്നാവസ്ഥയിൽപ്പോലും വർത്തിച്ചിട്ടില്ല നൂനം
ഓരോരോ നിശീഥിനിയോരോരോ യുഗമായി-
ത്തീരാതെയിരിക്കുമോ ഞാൻ കൂടെയില്ലെന്നാകിൽ?
എങ്ങിനെ നയിച്ചിതു രാത്രികളെന്നെപ്പിരി-
ഞ്ഞങ്ങൊരുക്ഷണംപോലും കഴിപ്പാനാളല്ലല്ലോ
എന്നെല്ലാം പറഞ്ഞവൾ ഗാഢമായാശ്ലേഷിച്ചു
ഖിന്നയെന്നതുപോലെ ബ്ഭാവിച്ചുകൊണ്ടു നിന്നു

digitized by www.sreyas.in

കാന്ത വന്നാലിംഗനം ചെയ്തിട്ടും ഹേമചൂഡ-
സ്വാന്തത്തിൽ വികാരമുണ്ടായതില്ലല്പംപോലും
ചൊല്ലിനാനവളോടു നീയ്യെന്നെയിപ്രകാരം
വല്ലഭേ! മോഹിപ്പിപ്പാൻ വെറുതേ തുനിയേണ്ടാ
നിന്നെ ഞാൻ നല്ലവണ്ണമറിയില്ലയോ കാന്തേ!
ഖിന്നത നിനക്കുള്ളിലുണ്ടാവാൻ ബന്ധമില്ലാ
ധീരാ നീ പരാവരജ്ഞാനമുള്ളവളല്ലോ
സാരജ്ഞേ!നിന്നെ മോഹമെവ്വണ്ണം സ്പൃശിച്ചീടും?
നിന്നെക്കണ്ടൊന്നു ചോദിക്കുന്നതിന്നുണ്ടാകയാ-
ലിന്നേരമിങ്ങുവന്നേൻ ഞാനതു ചോദിച്ചേക്കാം
മുന്നം നീ നിൻെറ വൃത്തമെന്തുവെച്ചെന്നോ ചില-
തെന്നോടു ചൊന്നതെല്ലാം വ്യക്തമാക്കേണമിപ്പോഴാം
ആരാണാമാതാവു തേ തോഴിയെന്നുരചെയ്ത-
താരെയാണവളുടെ വല്ലഭനാരാകുന്നു?
ആരാണു തത്സുതാദ്യന്മാരഹോ മമ മാതാ-
വാരു മത്സഖിയെങ്ങു വാഴുന്നു കഥിക്ക നീ
നന്നായിട്ടകതാരിൽ ധരിച്ചില്ലന്നുചൊന്ന-
തൊന്നും ഞാൻ കളവെന്നു ചിന്തിക്കുന്നതുമില്ല
ഇല്ലകില്ലന്യവ്യപദേശേന നീയ്യതെല്ലാം
ചൊല്ലിയതാണെന്നു ഞാൻ സാമ്പ്രതം കരുതുന്നേൻ
സ്പഷ്ടമായ് മുഴുവൻ ഞാനറിയത്തക്കവണ്ണം
മട്ടോലുംമൊഴിയാളേ! വിവരിച്ചോതേണം നീ
ശരണം പ്രാപിച്ചേൻ ഞാൻ നിന്നെസ്സുജ്ജനമാന്യേ!
കരളിൽസ്സന്ദേഹമിങ്ങുള്ളതു നീക്കേണം നീ
പതിയിങ്ങിനെ ചോദിച്ചതുകേട്ടതിമാത്രം
മതിയിൽ പ്രീതിപൂണ്ടു സതിയാമവളുടൻ
''കരളിൽക്കളങ്കമില്ലാത്തവനായിത്തീർന്നു
പരതന്നനുഗ്രഹം പ്രാപിച്ചു മമ പ്രിയൻ
നിതരാം ധൈര്യശാലി വിഷയങ്ങളിൽ നിന്നു-
മധുനാ വിമുഖനായ്ഭവിച്ചു നിസ്സംശയം
വിദ്ധനായ്ത്തീൻ സാക്ഷാൽത്രിപുരാശക്തിതന്നാ-
ലിദ്ദേഹത്തിൻെറ പുണ്യസഞ്ചയം ഫലിച്ചിതു

digitized by www.sreyas.in

അറിവുണ്ടാക്കാൻ കാലം വന്നിതു, സൂക്ഷ്മമിപ്പോഠം-
പ്പറയാമിദ്ദേഹത്തോ''ടെന്നുള്ളിലാലോചിച്ചു,
മിഴിയും വദനവും തെളിഞ്ഞു സുധ പാരം
പൊഴിയും വിധം പിന്നെ മൊഴിഞ്ഞു തുടങ്ങിനാഠം

ഈശന്റെ കാരുണ്യത്താൽസ്സാമ്പ്രതം ജീവനാഥ!
സംശയമില്ല മഹാഭാഗ്യവാനായീ ഭവാൻ
പാരിതിൽ ഭാഗ്യം കെട്ട വർത്തിക്കും മനുഷ്യർക്ക
വൈരസ്യമുണ്ടായ്വരാ വിഷയങ്ങളിലെന്നും
വൈരസ്യം ഭോഗങ്ങളിൽപ്പാരമുത്ഭവിപ്പതും
സാരമാം വിചാരമുഠംത്താരിൽ വന്നുദിപ്പതും
ഈശ്വരൻ പ്രസാദിച്ചിട്ടുണ്ടെന്നു ബോധിക്കുവാൻ
വിശ്വാസയോഗ്യമായ നല്ല ലക്ഷണമത്രേ
ആത്മവൃത്താന്തമന്നു ഞാൻ ചൊന്നതൊക്കയും മാ-
ന്യാത്മാവേ! വിവരിക്കാം സാമ്പ്രതം ശ്രവിച്ചാലും
എന്നമ്മയെന്നു ചൊന്നേൻ പരയാം ചിതിയെ ഞാ-
നെന്നുടെ തോഴി ബുദ്ധിയാണെന്നു ബോധിക്കേണം
അന്നു ഞാനസതിയെന്നോതിനേനവിദ്യയെ
ചേർന്നുവാഴുന്നു ബുദ്ധിയോടതു നിരന്തരം
എത്രയുണ്ടവിദ്യയ്ക്കു സാമർത്ഥ്യമെന്നുള്ളതോ
വ്യക്തമായറിഞ്ഞീടാമിത്രിലോകത്തിലാർക്കും
കയററിൽപ്പന്നഗത്തെത്തോന്നിച്ചിട്ടെല്ലാവർക്കും
ഭയമേററവും ജനിപ്പിപ്പതീയവിദ്യതാൻ
അവിദ്യയ്ക്കുള്ള പുത്രനാകുന്നു മഹാമോഹ-
മവൻതൻ മകൻ മനസ്സുസ്ഥിരാഭിധനത്രെ
തൽപ്പത്നിയാകുന്നതു കല്പനതന്നെയല്ലോ
തൽപുത്രന്മാരാകുന്നു ജ്ഞാനേന്ദ്രിയങ്ങളഞ്ചും
ഇന്ദ്രിയഗോളകത്തെച്ചൊല്ലിനേനവരുടെ
മന്ദിരമെന്നീവണ്ണം ഞാൻ മമ പ്രാണേശ്വര!
ചോരണം ചെയ്യും സദാവിഷയങ്ങളെയെന്ന-
ന്നീരണം ചെയ്തീടിനേൻ മനസ്സിൻ സംസ്കാരത്തെ;
തൽഭോഗം സ്വപ്നഭോഗ,മാ മഹാശനയഹോ
ചൊല്ലൊണ്ടുമാശയാണെന്നുഠംപ്പൂവിൽ ധരിച്ചാലും

digitized by www.sreyas.in

ക്രോധംതാൻ ജ്വാലാമുഖൻ ലോഭമാനിന്ദ്യവൃത്തൻ
ബോധിക്ക മഹാശനാപുത്രന്മാരവരല്ലോ
പുരമായതു ദേഹമാകുന്ന സ്വരൂപസം-
സ്ഫുരണംതന്നെ മഹാമന്ത്രമെന്നറിഞ്ഞാലും
പ്രാണനെ പ്രചാരനാണെന്നു ഞാനുരചെയ്തേൻ
മാനസത്തിന്റെയുററ ചങ്ങാതിതന്നെയവൻ
നരകങ്ങളെക്കാന്താരാദികളെന്നു ചൊന്നേൻ
പരികീർത്തിതമായി സർവ്വവുമിപ്രകാരം
ബുദ്ധിയെന്നോടു കൂടിച്ചേർന്നു സമാധിയാം
മുക്തിതാൻ മമ മാതൃലോകസമ്പ്രാപ്തി കാന്ത!
ഇങ്ങിനെയെല്ലാമെന്റെ വൃത്താന്തം പറഞ്ഞു ഞാ—
നങ്ങയുമിപ്രകാരമുള്ളവൻ തന്നെയല്ലോ
ഞാനിപ്പറഞ്ഞതെല്ലാം ധരിക്കിൽ കില്ലില്ലനി—
ത്യാനന്ദസ്വരൂപമാം കൈവല്യം കൈവന്നീടും

**ശ്രീഹേമചൂഡോപാഖ്യാനേ സംജ്ഞാരാ—**
**ഖ്യായികാവിവരണം** എന്ന എട്ടാ
മദ്ധ്യായം സമാപ്തം.

---

# ഒൻപതാം അദ്ധ്യായം

---

കർണ്ണപീയൂഷം കാന്താഭാഷിതമീവണ്ണമാ-
കർണ്ണനം ചെയ്തു പാരം വിസ്മിതനായിത്തീർന്നു
മോദിച്ചു ഹേമചൂഡൻ പ്രാണനായികയോടു
ചോദിച്ചു സഗൽഗദം പിന്നെയുമിപ്രകാരം
വല്ലഭേ! നിപുണയാകുന്ന നീ മഹാധന്യാ
ചൊല്ലേറും തവ ജ്ഞാനമാഹാത്മ്യമാശ്ചര്യംതാൻ
കഥയായ്ക്കഥിച്ചില്ലേ നീ സ്വാത്മവൃത്തമെല്ലാം
മധുഭാഷിണി! നിന്റെ സാമർത്ഥ്യമെന്തോതേണ്ടു?
ഉൾക്കാമ്പിലാലോചിച്ചാൽ ക്രോധലോഭാദികൊണ്ടു
ദുഃഖാനുഭൂതിരൂപമെപ്പോഴും സ്വാത്മവൃത്തം

digitized by www.sreyas.in

ഞാനറിഞ്ഞില്ലിതേതും സ്പഷ്ടമായ് നീ ചൊല്ലുയാൽ
കാണുന്നേനിപ്പോളുള്ളംകയ്യിൽ നെല്ലിക്കപോലെ

അത്ഭുതംതന്നെയേററമീലോകവ്യവഹാര-
മപ്പരാചിതി മാതാവാരാണെന്നറിഞ്ഞില്ല

ജനനം ജനനിക്കില്ലെന്നു നീ ചൊല്ലീലയോ,
വനജേക്ഷണേ! ബന്ധമായതിന്നെന്താകുന്നു?

ആരാണു നാമെല്ലാരുമസ്മാകം സ്വരൂപമി—
ന്നേരമെങ്ങിനെയുള്ളതാണെന്നു ചൊല്ലേണം നീ
വല്ലഭൻ ഹേമചൂഡനീവണ്ണം ചോദിച്ചപ്പോ-
ളല്ലയോ രാമ! ഹേമലേഖയിങ്ങിനെ ചൊന്നാൾ

പറവാൻ പ്രയാസമുണ്ടെങ്കിലുമൊരുവിധം
പറയാം പ്രാണനാഥ! സാദരം കേട്ടുകൊൾക

അത്യന്തം വിശുദ്ധയാം ബുദ്ധികൊണ്ടാത്മരൂപം
ഭർത്താവേ! ഭവാൻ വിചാരിക്കണം സ്വയംതന്നെ

ഇന്ദ്രിയദ്വാരാ ബഹിർമ്മുഖത്വമശുദ്ധിയാ-
ണെന്നോർക്ക ബുദ്ധിക്കന്തർമ്മുഖത്വംതന്നെ ശുദ്ധി;
നിർണ്ണയം വിശുദ്ധയായ്ഭവിച്ചു ബുദ്ധിയെങ്കിൽ
തന്നെത്താനറിഞ്ഞീടുമാത്മാവിൻസ്വരൂപത്തെ;

വല്ലഭ! ദൃശ്യമല്ല വാച്യമല്ലാത്മതത്വം
ചൊല്ലീടുമെപ്രകാരമാകയാലതിനെ ഞാൻ
ശരിയായ്‌വിചാരിച്ചാലറിയാമാത്മതത്വ-
മറിഞ്ഞാൽ മാതാവിനെയറിയും ഭവാൻ ദൃഢം

ആത്മോപദേശമെന്നതില്ലല്ലോ സാക്ഷാലെങ്ങു-
മാത്മാനമുപദേശിപ്പാനുമില്ലൊരുത്തരും
ആത്മാവിൻ സ്വരൂപത്തെശ്ശുദ്ധയാം ബുദ്ധിതന്നി-
ലാത്മനാ സൂക്ഷ്മബുദ്ധേ! സന്ദർശിക്കേണം ഭവാൻ

ഹിരണ്യഗർഭൻ മുതൽ സ്തംബാഖ്യമാകും കൃമി
വരെയുള്ളെല്ലാററിലുമാത്മസ്വരൂപമായി-
പ്പരിശോഭിപ്പോന്നതു സംശോഭിക്കുന്നതില്ല,
പരിച്ഛിന്നങ്ങളായ ദൃശ്യജ്ഞാനങ്ങൾ മൂലം;

ദൃശ്യരൂപത്തെപ്പൂണ്ട ബുദ്ധിയാൽ മൂടപ്പെട്ടി-
ട്ടത്യന്തമാത്മതത്വം ഭാസിക്കാതിരിക്കുന്നു

digitized by www.sreyas.in

തിങ്ങുന്ന കാറു മൂടീട്ടർക്കമണ്ഡലം പോലെ
മങ്ങിക്കൊണ്ടാണു വിളങ്ങീടുന്നത,തെങ്കിലും;
ബുദ്ധിതൻ ദൃശ്യാകാരം കൈവിട്ടാലുടൻ മേഘ-
മുക്തനാമർക്കൻപോലെപ്പരിശോഭിക്കുമേററം
തൽപ്രകാശത്താൽത്തന്നെയാകുന്നു ഘടാദിക-
ളെപ്പോഴുമെങ്ങും പരിശോഭിക്കുന്നതു നൂനം
പാർത്താലുമെങ്ങുമുള്ള മാർത്താണ്ഡപ്രഭയ്ക്കുഭി-
വ്യക്തിയുണ്ടതിമാത്രം ഭിത്തിയിലതുപോലെ
ശുദ്ധയായ്‌വിളങ്ങുന്ന ബുദ്ധിയിലേററമാത്മ-
തത്വത്തിന്നഭിവ്യക്തി സംഭവിക്കുന്നു കാന്ത!
ധിഷണാപ്രമാണവ്യാപാരത്തിന്നൊരിക്കലും
വിഷയീഭവിക്കയില്ലാത്മാവെന്നറിയേണം
ലേശമെന്നാലുമേതു കാലത്തെങ്കിലുമേതു
ദേശത്തെങ്കിലുമേതെന്നാകിലും പ്രമാണത്താൽ
ഏതെന്നാകിലുമൊരു രൂപത്തിലാത്മാവിനെ-
ച്ചേതസ്സിൽ നിരൂപണം ചെയ്യുവാൻ സാധിക്കുമോ?
കാട്ടിത്തന്നീടുകെൻറ കണ്ണെന്നുമാത്മാവിനെ-
ക്കാട്ടേണമെന്നും കഥിക്കുന്നതു തുല്യംതന്നെ
ആത്മസന്ദർശനത്തിന്നാചാര്യനാവശ്യമി-
ല്ലാത്മാലോചനം ദർശിക്കുന്നതിന്നെന്നപോലെ;
എത്രയോ കേമൻ മഹാചാര്യനെന്നിരിക്കിലും
നേത്രമമ്മഹാൻ നമുക്കെങ്ങിനെ കാട്ടിത്തരും?
ആത്മദർശനമാർഗ്ഗം ശിഷ്യന്നു കാട്ടിക്കൊടു-
ത്താത്മാവിൻ സമീപത്തിൽക്കൊണ്ടുചെന്നാക്കും ഗുരു
അതുകൊണ്ടാത്മാവിനെക്കാണുവാനുള്ള മാർഗ്ഗ-
മധുനാ പറയാം ഞാൻ കേൾക്കേണം ശ്രദ്ധയോടും
ഓർത്തുകൊണ്ടാലുമാത്മവിഷയത്തിങ്കൽ, ഭവാൻ
പാർത്തീടുമേതേതെല്ലാമെൻേറതാണെന്നീവണ്ണം
തൽപ്പദാർത്ഥങ്ങളെല്ലാമകലെ ത്യജിക്കേണ-
മല്ലവുമഹംബുദ്ധി വെക്കരുതതിലെന്നും
തൽഭിന്നമേതൊന്നെൻേറതാണെന്നു കാണാനുള്ള -
തപ്പദാർത്ഥംതാൻ നൂനം നിജമായുള്ള രൂപം

digitized by www.sreyas.in

ഏകാന്തപ്രദേശത്തെ പ്രാപിച്ചു വിവേചനം
ചെയ്ക; മാമകമെന്നു കാണുന്നതഖിലവും

സന്ദേഹം വിട്ടു ദൂരെസ്സന്ത്യജിക്കേണമാത്മാ-
വെന്നു കണ്ടറിയേണം പരമായുള്ളതിനെ;

ഞാനിപ്പോരം ഭവാന്റെയാണെന്നല്ലാതൊരിക്കലും
ഞാനഹോ ഭവാൻതന്നെയാണെന്നു വരില്ലല്ലോ

ആത്മീയതന്നെയാണു സംബന്ധമാത്രത്താൽ ഞാ-
നാത്മാവല്ലല്ലോ സ്വരൂപാന്തർഭൂതയുമല്ല

ഇത്തരം മാമകീനമാണെന്നു ഭാസമാന-
മത്ഥമൊക്കെയും ഞാനല്ലെന്നു സന്ത്യജിക്കേണം

സാധിയ്ക്കില്ലേതോന്നിനെ ത്യജിപ്പാൻ ത്യാഗാവധി-
ഭൂതമായ് ചിൽപ്രകാശരൂപമാമതുതന്നെ,

മായം വിട്ടാത്മാവെന്നു കണ്ടറിഞ്ഞാലും പര-
മായിടും ശ്രേയസ്സിനെസ്സമ്പ്രാപിച്ചാലും ശുഭം

ഇത്തരം പ്രിയതമ ചൊന്ന ഭാഷിതം ശ്രവി-
ച്ചുത്ഥാനം ചെയ്തീടിനാൻ സത്വരം ഹേമചൂഡൻ

തുരഗാരൂഢനായി നഗരംകടന്നുപോയ്-
പ്പെരികെബഹുഭംഗിക്കുട്ടമുദ്യാനം പ്രവേശിച്ചു

നന്ദനമെന്നപോലെശ്ശോഭയുള്ളതിൻ നടു-
ക്കുന്നതമായ സൌധം സ്ഫാടികം വിലസുന്നു

ആരുമില്ലനുചരന്മാരങ്ങു താനേ ചെന്നാൻ
ദ്വാരപാലകന്മാരോടടനേ കല്പിച്ചിതു

ഏകാന്തവിചാരണാതൽപരനാകുന്നു ഞാ-
നാകയാലാരുമത്ര വന്നു പോകരുതിപ്പോരം

ഞാനിനി നിങ്ങളോടു കല്പിക്കുന്നതു വരെ
മാനവേന്ദ്രന്റെ മുഖ്യന്മാരായ മന്ത്രിമാരോ,

ഗുരുക്കന്മാരോ മഹാരാജാവുതന്നെയോയെ-
ന്നരികേ വന്നീടൊലാ നല്ല ജാഗ്രത വേണം

എന്നോതിസ്സൌധത്തിന്റെയൊൻപതാം നില
തന്നിൽ

ചെന്നിതു, വാതായനമുണ്ടതിൻ നാലുപാടും

digitized by www.sreyas.in

തത്ര വാഴുന്നവർക്കു ദിക്കൊക്കെക്കാണാം ഭൂപ-
പുത്രനങ്ങൊരു നല്ല പീഠത്തിൽ സ്ഥിതിചെയ്തു
താനേകനായിട്ടേവം വർത്തിച്ചു മനസ്സമാ-
ധാനമാർന്നനന്തരം തുടങ്ങി വിചാരിപ്പാൻ;
സർവ്വരുമിപ്രകാരം മോഹിപ്പാനെന്തു ബന്ധ-
മുർവ്വിയിലാത്മജ്ഞാനമാർക്കുമില്ലല്ലംപോലും
സർവ്വരുമന്തർമ്മാവിന്നു സൌഖ്യമുണ്ടാവാൻ വേണ്ടി-
സ്സർവ്വദാ വിവിധകർമ്മങ്ങളെച്ചെയ്തീടുന്നു
വേദം വേദാംഗം മുതലായവ പഠിക്കുന്നു
ഭൂതലത്തിങ്കൽ ചിലമർത്ത്യന്മാരനുദിനം
ചെയ്യുന്നു ധനാർജ്ജനം ജാഗ്രതയായിച്ചില-
രീയൂഴിക്കധിപരായ്‌വർത്തിക്കുന്നിതു ചിലർ
ശത്രുക്കളോടു യുദ്ധം ചെയ്യുന്നു ചിലരെല്ലാ-
മത്യർത്ഥം ചിലർ ഭോഗലമ്പടന്മാരാകുന്നു
തന്നിസ്സുണ്ടാവശ്യമെന്നോർത്തുകൊണ്ടിതൊക്കയു-
മനിശം മനുജന്മാർ ചെയ്യുന്നു നിസ്സംശയം
താനാരെന്നുള്ള ബോധം കാണുന്നില്ലൊരുത്തർക്കും
മാനസേ പാർത്താലിതു വല്ലാത്തബ്‌ഭ്രാന്തി തന്നെ
ഹന്ത! ഞാനാരെന്നുള്ള ബോധമില്ലാതെകണ്ടി-
ങ്ങെന്തൊക്കെച്ചെയ്യുന്നിതച്ചെയ്തതു മുഴുവനും
വ്യർത്ഥം താൻ സ്വപ്നത്തിങ്കൽച്ചെയ്തതുപോലെ നൂന-
മദ്യ ഞാനതുകൊണ്ടു ചെയ്യുന്നേൻ തദ്വിചാരം
മന്ദിരം രാജ്യം ധനം ധാന്യമംഗന പശു-
വൃന്ദമിത്യാദിയായിട്ടിക്കാണുന്നവയൊന്നും
നൂനമെൻ സ്വരൂപമായ്‌ഭവിക്കില്ലൊരിക്കലും
ഞാനാണെന്നുള്ള ബുദ്ധിക്കാശ്രയമല്ലായ്‌കയാൽ;
അഹമെന്നുള്ള ബുദ്ധിക്കാശ്രയമാകമൂല-
മഹമിദ്ദേഹംതന്നെ ഗൌരാംഗൻ ക്ഷത്രിയൻ ഞാൻ
ഇക്കാണും മാനവന്മാർക്കൊക്കെയുമാത്മബുദ്ധി-
യിക്കളേബരത്തിലാണില്ല സംശയമേതും
ഇത്ഥമോർത്തുറപ്പിച്ചു ദേഹമാണാത്മാവെന്ന-
പ്പൃത്ഥ്വീന്ദ്രകുമാരകൻ ധ്യാനിച്ചുകൊണ്ടിരുന്നു

digitized by www.sreyas.in

തദനന്തരം കാന്താഗിരോത്ത്ഥ ദേഹാത്മത്വം
പ്രതിഷേധിപ്പാനുടൻ തുനിഞ്ഞു ഹേമചൂഡൻ
ചിന്തിച്ചാൽക്കളേബരം മമതാസമാശ്രയം
ഹന്ത! ഞാനിശ്ശരീരമാകുന്നതെപ്രകാരം?
ചോരയുമെല്ലും മററും ചേർന്നതിക്കായം, ക്ഷണം-
തോറുമിയ്യുടലിന്നു മാററം സംഭവിക്കുന്നു
കരമോ ചരണമോ ഛേദിക്കപ്പെട്ടുപോയാൽ
വിറകിൻമുട്ടിപോലെക്കിടക്കുന്നതു കാണാം
അന്യഥാ വർത്തിക്കുന്നു സ്വപ്നാദിയിങ്കൽദ്ദേഹം
സന്ദേഹമില്ല ഞാനീദ്ദേഹമാവുകയില്ല
ഞാനല്ല,യെനിക്കുള്ളതാണെന്നു വരികയാൽ
നൂനമിപ്രാണൻ; മനസ്സുല്ല ഞാൻ ബുദ്ധിയല്ലാ
ഗാത്രം മുതല്ക്കു ബുദ്ധിവരെയും ഞാനാകയി-
ല്ലോർത്താലായവയെൻേറതാണു ഞാൻ വേറെ തന്നെ
ഞാനില്ലെന്നൊരിക്കലും ഭാസിക്കാത്തതുകൊണ്ടു
ഞാനെന്നും ശൂന്യനല്ല നിർണ്ണയം സദ്രൂപൻതാൻ
ഇങ്ങിനെ സാമാന്യമയ്വിളങ്ങിക്കൊള്ളുന്ന ഞാ-
നെങ്ങിനെ ''യിതുതന്നെഞാ''നെന്നു സുസ്പഷ്ടമായ്
നേരേ ശോഭിക്കാതെന്നു,മവ്വണ്ണം ശോഭിക്കായ്വാൻ
കാരണമെന്താണെന്നു മറിയുന്നില്ലേതുമേ
പാരിതിൻ ഘടം മുതലായവ ശോഭിക്കുവാൻ
കാരണം കണ്ണും മററും തന്നെ മറെറാന്നുമല്ലാ
പ്രാണൻ സംശോഭിക്കുന്നു ത്വക്കിനാൽ,
ജ്ഞാനത്തിനാൽ
മാനസമനുമിതം ബുദ്ധിയു a) മേവം തന്നെ
എന്തിനാൽ സംഭവിക്കും മമ ഭാസനമായ-
തന്തരംഗത്തിലൊട്ടുമറിയാതിരിക്കുന്നേൻ
ഭാസിക്കമിദൃശ്യങ്ങൾ പ്രതിബന്ധിക്ക മൂലം
ഭാസിക്കാതിരിക്കയാണാത്മാവെന്നായിടുകിൽ,
അല്ലവുമവയെ ഞാൻ ചിന്തിക്കാതിരിക്കുന്നേ-
നപ്പോൾ ഞാൻ പ്രകാശിക്കും നന്നായിട്ടെന്നു നൂനം

a) ഏവം–ജ്ഞാനത്താൽ (കാര്യത്താൽ) അനുമിതം

digitized by www.sreyas.in

മനതാരിങ്കലേവമാലോചിച്ചുറച്ചുടൻ
മനനം ലവലേശമില്ലാതെകണ്ടു വാണാൻ

തദനന്തരം കണ്ടാൻ ഗാഢമാമന്ധകാര-
മിതുതാനാത്മരൂപമെന്നാശു നിശ്ചയിച്ചു

നിസ്തുലാമോദമാർന്നു പിന്നെയും നോക്കുന്നുണ്ടേ-
ന്നന്തസ്താരിൽ നിരൂപിച്ചു, ചഞ്ചലമായ ചിത്തം

ദൃഢസങ്കല്പംകൊണ്ടു നിതരാം നിരോധിച്ചാ-
നുടനേ തേജഃപുഞ്ജമാദ്യന്തഹീനം കണ്ടാൻ

സാന്ദ്രമാം തേജസ്സേവം കണ്ടിട്ടു നിരോധത്തിൽ
നിന്നുണർന്നിതെന്നു വിസ്മയിച്ചാലോചിച്ചാൻ
ഹന്ത! ഞാനാത്മാവിനെദ്ധ്വാന്തമായിട്ടു കണ്ടേ-
നെന്തൊരത്ഭുതം തേജഃപുഞ്ജമായിട്ടും കണ്ടേൻ

ഒന്നുകൂടിയും നോക്കുന്നുണ്ടെന്നു വിചാരിച്ചു
പിന്നെയും ഹേമചൂഡൻ രോധിച്ചു മനസ്സിനെ
അന്നേരം നിദ്ര മൂലം മാനസം വിലീനമായ്-
ത്തീർന്നിതു ബഹുനേരമവ്വണ്ണം മരുവിനാൻ

ചിത്രങ്ങളായിട്ടുള്ള പല കാഴ്ചകളുമ-
ന്നിദ്രയിൽ സ്വപ്നം കണ്ടു ഭൂപാലകുമാരകൻ
എന്നതിൻശേഷം നൃപനന്ദനൻ പ്രബുദ്ധനായ്-
ത്തീർന്നിതു ബലമായിപ്പിന്നെയുമാലോചിച്ചാൻ

ഹന്ത! ഞാൻ നിദ്രാച്ഛന്നൻ സ്വപ്നങ്ങളേറെക്കണ്ടേൻ
ചിന്തിച്ചാലിരുട്ടുമത്തേജസ്സും സ്വപ്നംതന്നെ
മനസോല്ലാസം തന്നെയാകുന്നു നൂനം സ്വപ്നം
ഞാനിതില്ലാതെയാക്കാൻ ചെയ്യേണ്ടതെന്താകുന്നു?

മാനസനിഗ്രഹത്തിന്നുദ്യമിച്ചീടുമെന്റെ
മാനസം പ്രസരിച്ചുകൊള്ളുന്നു കഷ്ടം തന്നെ
ഇനിയും നിഗ്രഹിച്ചു നോക്കുന്നുണ്ടെന്നുറച്ചു
മനസ്സിൽ നിരോധത്തെദ്ദൃഢമായ്ച്ചെയ്തു ബലാൽ

മാനസമല്പനേരം സ്ഥിരമായ് നിന്നിതപ്പോ-
ളാനന്ദസമുദ്രാന്തർമ്മഗ്നനെന്നപോലായാൻ

മാനസം ചലിക്കയാൽ പിന്നെയുമുണർന്നാത്മാ-
വാനന്ദസ്വരൂപനെന്നറിയാതാലോചിച്ചാൻ

digitized by www.sreyas.in

സ്വപ്നം ഞാൻ കണ്ടതാണോ സാമ്പ്രതമിതു ചിത്ത-
വിഭ്രമമാണോ സത്യംതന്നെയായിരിക്കുമോ?
എന്തൊരത്ഭുതമിന്നമാതിരിയാണെന്നേവം
ചിന്തിപ്പാൻ സാധിക്കാത്തുള്ളാനന്ദമുദിച്ചമേ
ഞാനനുഭവിച്ചീല വിഷയങ്ങളെ a) യിപ്പോ-
ളാനന്ദപ്രാപ്തിക്കുള്ള കാരണമെന്താകുന്നു?
ഇല്ല സംശയമേതുമിസ്സുഖലേശത്തിന്നു
തുല്യമെന്നുരചെയ്‌വാനില്ല ലോകത്തിലൊന്നും
വർത്തിച്ചേൻ മൂഢനായിസ്സുഷുപ്തൻകണക്കു ഞാ-
നദ്യ സംജാതമായതെങ്ങിനെയാണിസ്സുഖം?
ഹേതുവില്ലാതിരിക്കെയീവണ്ണമാനന്ദാനു-
ഭൂതിയുണ്ടായതോർത്തുകാണുമ്പോളത്യാശ്ചര്യം!
ഉദ്യമം ചെയ്യേനേററമാത്മസന്ദർശനത്തി-
ന്നദ്യ ഞാനെനിക്കുതു സാധിച്ചില്ലെന്നേ വേണ്ടു!
ഒന്നുകണ്ടതിൻശേഷം മറെറാന്നു സന്ദർശിച്ചേ-
നിന്നതാണാത്മാവെന്നു ഞാനറിയുന്നീലേതും
ധ്വാന്തമോ പ്രകാശമോ നിസ്തുലാനന്ദം താനോ
ധ്വാന്തം മുമ്പായതിൽ നിന്നാത്മാവു വേറിട്ടൊന്നോ,
അത്ര ഞാൻ മുറയ്ക്കന്ധകാരാദിയായിക്കണ്ടേ-
തത്രയും തത്സ്വരൂപമാണെന്നു വന്നീടുമോ?
ഒരു തീർച്ചയുമുണ്ടാകുന്നതില്ലഖിലവു-
മറിയും ദയിതയോടിനിയും ചോദിച്ചേക്കാം
എന്നുറച്ചുടൻ "മമ കാന്തയെ വരുത്തുകി-"
ങ്ങെന്നുരച്ചിതു കാവൽക്കാരനെ വിളിച്ചവൻ,
ദ്വാരികൻ ചെന്നു വേഗം കല്പനയറിയിച്ചു,
നീരജനേത്രയൊട്ടും വൈകാതെ പുറപ്പെട്ടു
പീയൂഷാംശുവിൻ കാന്തി മേരുവിലെന്നപോലെ-
പ്പീയൂഷവാണി മഹാസൌധത്തിൽച്ചെന്നു ചേർന്നു;
മാനസദേഹങ്ങൾക്കു ചേഷ്ടയില്ലല്പം പോലും
പ്രാണൻെറ സഞ്ചാരമി,ല്ലില്ലൊരു വികാരവും

a) ഇപ്പോൾ—വിരോധകാലത്തിങ്കൽ

digitized by www.sreyas.in

ഇന്ദ്രിയങ്ങളെയെല്ലാമടക്കിയിരിക്കുന്നു;
തന്നുടെ ഭർത്താവിനെയീവണ്ണം സന്ദർശിച്ചു
ഒട്ടും താമസിച്ചില്ല ഭർത്താവു വസിക്കുന്ന
വിഷ്ടരത്തിങ്കലൊന്നിച്ചിരുന്നു ഹേമലേഖ
സത്വരം രണ്ടു കണ്ണും മിഴിച്ചു, പാർശ്വത്തിങ്കൽ
വർത്തിക്കും ദയിതയെ നോക്കിനാൻ ഹേമചൂഡൻ
കണ്ടവൻ തന്നെപ്പാരം പ്രണയത്തോടുമപ്പോൾ
പുണർന്നു സുധതോഴുംമൊഴിയോതിനാളേവം
വല്ലഭ! വിശേഷിച്ചു വല്ലതുമുണ്ടോ സൌഖ്യ-
മല്ലയോ ഭവാനെന്നെ വിളിപ്പാനെന്തു ബന്ധം?
ആവശ്യമിങ്ങെന്തിപ്പോൾ ഞാൻ വന്നി,ട്ടെന്നു കേട്ടി-
ട്ടാവരവാണിയോടു ചൊല്ലിനാൻ നൃപാത്മജൻ
കാന്തേ! നിൻമൊഴി മൂലമാത്മബോധത്തിനി, ശോ-
കാന്തേ ഞാൻ വിചാരത്തിൽ തൽപരനായിവാഴുന്നേൻ
മാനസം മറെറാന്നിലും വെയ്ക്കാതെ വർത്തിച്ചിട്ടും
ഞാൻ നാനാവിധം കണ്ടേനത്യന്തം ഭിന്നമായി;
''സർവ്വദാ പ്രാപ്തൻ ഭാസിക്കുന്നതുണ്ടാത്മാവെന്നാൽ,
നിർവ്വാദം വഴിപോലെബ്ഭാസിക്കാതിരിക്കുന്നു
അന്യഭാസനം തന്നെയാണിതിന്നുള്ളമൂല''
മെന്നോർത്തു നിരോധിച്ചേനന്യഭാസനം പ്രിയേ!
ധരിച്ചീടേണമേവമിരിക്കും നേരത്തു ഞാ-
നൊരിക്കൽക്കണ്ടേൻ പാരം പെരുത്തുള്ളന്ധകാരം
മറെറാരു സമയം സന്ദർശിച്ചേൻ പ്രകാശം ഞാ-
നററമില്ലാത്തസ്സുഖമുദിച്ചു മറെറാരിക്കൽ
ഏതൊന്നാണാത്മാവിന്റെ രൂപമത്തമിസ്രമോ,
ജ്യോതിസ്സോ മഹത്താമസ്സുഖമോ വേറിട്ടൊന്നോ?
ശരിയായ് ഞാനറിയുന്നതിൽദ്ധരിക്കത്തക്കവണ്ണ-
മുരചെയ്യേണം നന്നായ് വിവരിച്ചധുനാ നീ
വരനീവണ്ണം ചോദിച്ചതു കേട്ടപ്പോൾ പരാ-
വരവിദുരയവളുരചെയ്തിതു മുദാ
പറയാം പ്രിയതമ! പരിചിൽസ്സകലവും
പെരികെ ശ്രദ്ധയോടും ശ്രവണം ചെയ്തീടേണം

digitized by www.sreyas.in

ഭർത്താവേ! ഭവൽബാഹ്യസംരോധ a) വ്യവസായ–
മൈത്ര്യം ശ്ലാഘനീയം കല്യാണപ്രദം തന്നെ
സന്മാന്യന്മാരാമാത്മവേദികൾക്കെല്ലാം നല്ല
സമ്മതമിതു പാരം മുഖ്യമെന്നറിഞ്ഞാലും
ഒരു കാലത്തുമദ്വൈതാത്മവിജ്ഞാനമാത്ര–
മൊരുദിക്കിലും സമ്പ്രാപിക്കയി, b) ല്ലിതെന്നിയേ;
പ്രാപ്തമാവതാം c) ലാത്മവിജ്ഞാനപ്രാപ്തിതന്നി–
ല്ലോർത്താലും നിരോധനം കാരണമാകയില്ലാ
പ്രാപ്തമല്ലെന്നു വന്നാലാത്മതയില്ലെന്നാകും
പ്രാപിക്കലാത്മത്വേന സംഭവിക്കുമോ നാഥ!
അപ്രാപ്യനാത്മാവഹോ ചിന്തിക്കിലെല്ലാംകൊണ്ടും
തൽപ്രാപ്തിയൊരിക്കലും സംഭവിക്കുന്നതല്ല
പ്രാപ്തമല്ലാത്തതിന്റെ സമ്പ്രാപ്തി സംഭവിക്കു-
മാത്മത്വാനാപ്തിതന്നെ,യാകയാൽ ഭവിക്കുന്നു
a) തന്നിരോധനമാത്മപ്രാപ്തിക്കു വേണ്ടിയല്ലാ
സന്ദേഹം വേണ്ട ചൊല്ലാം ദൃഷ്ടാന്തമതിന്നു ഞാൻ
തമസ്സാൽ സമാച്ഛന്നം സാധനം,ദീപാദിയാൽ
തമസ്സിൻ നിരോധനം ചെയ്തുകൊള്ളുന്നതായാൽ
പ്രാപിക്കപ്പെടുന്നിതു, മുമ്പതങ്ങുണ്ടെങ്കിലും,
പ്രാപ്തമെന്നതുപോലെയവ്വണ്ണം ഭവിക്കുന്നു
വാസനോത്ഭൂതവികല്പാച്ഛന്നമെന്നപോലെ
വർത്തിക്കും സ്വപ്രകാശചിദ്രൂപമാത്മതത്വം
ഓർത്താലും പാരിച്ചുള്ള വികല്പനിരോധത്താൽ
പ്രാപ്തമായതുപോലെബ്ഭവിക്കുന്നിതു തഥാ
പരമാർത്ഥത്തിലാത്മരൂപസമ്പ്രാപകത്വം
ചെറുതും നിരോധത്തിന്നില്ല സമ്മാന്യമൌലേ!

---

a) വ്യവസായം–യത്നം. b) ഇതെന്നിയേ–നിരോധംകൂടാതെ

c) ആത്മവിജ്ഞാനം–ഇവിടെ ആത്മാവിന്റെ വിജ്ഞാനമെന്നല്ല ആത്മരൂപമായ വിജ്ഞാനം എന്നാണ് വിവക്ഷിതം.

a) തന്നിരോധനം–ചിത്തനിരോധം

digitized by www.sreyas.in

ഒരുത്തൻ ഭ്രാന്തചിത്തൻ താൻ വെച്ച സുവർണ്ണം വി-
സ്മരിച്ചു പലേടത്തും തിരഞ്ഞു വശം കെട്ടു
അന്യചിന്തകളുള്ളതൊക്കെയും നിരോധിച്ചു
പിന്നെത്താൻ സമാഹിതനായ്ഭവിക്കുക മൂലം

സ്വർണ്ണമായതു ലഭിച്ചീടുന്നു ഹന്ത! നഷ്ടം
വന്നതു കിട്ടിയെന്നോർത്തേററവും മോദിക്കുന്നു

സ്വർണ്ണമെപ്പോഴും നഷ്ടമായിട്ടില്ലഹോ നഷ്ടം
വന്നതു കിട്ടിയെന്നു ചൊല്ലുന്നുണ്ടത്രേ ലോകം
നന്നായിദ്ധരിച്ചാലുമപ്രാപ്തനായുള്ളാത്മാ-
വെന്നതുപോലെത്തന്നെ പ്രാപ്തനായ്ഭവിക്കുന്നു

അന്യചിന്തകളുള്ളതൊക്കെയും നിരോധിക്ക-
ലെന്നുമേ സ്വർണ്ണം കിട്ടാൻ കാരണമാകില്ലല്ലോ
എന്നതുപോലെബ്ബാഹ്യവസ്തുവിൻ നിരോധന-
മാത്മലാഭത്തിന്നെന്നും കാരണമാകയില്ലാ

എന്താണു വെളിച്ചമെന്നുള്ളതു ലേശംപോലു-
മന്തരംഗത്തിൽദ്ധരിക്കാത്തവനൊരു പുമാൻ
ഭൂപാലസദസ്സിങ്കൽ യാമിനിതന്നിൽച്ചെന്നു
ദീപങ്ങളേയും സഭ്യന്മാരെയും സന്ദർശിച്ചു

എന്നിട്ടും പ്രകാശമെന്നേവരും പറയുന്ന-
തിന്നതാണെന്നു ചെററും ധരിച്ചില്ലതുപോലെ

അങ്ങൊട്ടും a) വ്യുൽപത്തിയില്ലാത്തവനാകമൂല-
മങ്ങയാലാത്മാവഹോ ലക്ഷിതനായീലേതും

കാന്ത? സൽഗ്ഗുണമൂർത്തേ! കേട്ടുകൊണ്ടാലും 1) നിരോ-
ധാന്തത്തിലന്ധകാരമങ്ങുന്നു കണ്ടില്ലയോ?

ധ്വാന്തമാവിധം ഭവാൻ കാൺമതിൻമുമ്പായ്ത്തവ
സ്വാന്തത്തിലോത്തുകൊൾക സംസ്ഥിതം ശ്രേയസ്കരം.

കേവലം ബോധം ദൃശ്യഹീനദൃക്കാമശ്ശേഷ-
ഭാവമെപ്പോഴുമഹമസ്മീതി ഭാവിച്ചാലും
പരമാനന്ദരൂപമാമിതിൽശ്ശാസ്ത്രമെല്ലാ-
മറിയുന്നവരുമായോഗികളായുള്ളോരും

---

a) വ്യുൽപത്തി-വസ്തുപരിചയം (മുൻപരിചയം)
1) നിരോധം-അവികൽപദശ

digitized by www.sreyas.in

അത്യർത്ഥം പരാങ്ങ്മുഖരായ്മഹാമോഹഗ്രഹ-
ഗ്രസ്തന്മാരായി നിത്യം വെറുതേ വലയുന്നു
സന്തതം തേടിത്തേടി ശ്രാന്തരായ്മരുവുന്നു
ഹന്ത, സമ്പ്രാപിപ്പതില്ലേതുമിബ്ഭാവനയെ;
അനിശം ശ്രവണത്തിൽത്തൽപരന്മാരായോരും
മനനം ചെയ്തു വാഴും സമർത്ഥന്മാരും കൂടി
വേദിക്കുന്നില്ലിദ്ദ്ദശേഷഭാവത്തെദ്ദിവാനിശം
ഖേദിച്ചുകൊണ്ടുതന്നെ കഴിക്കുന്നിതു കാലം
ശ്രവണം ചെയ്യും സദാ മനനം ചെയ്യും തഥാ
ദിവസം കളയുന്നു തൽപദം നേടുന്നില്ല
ഏതൊരു കാലത്തോളം ശ്രവണം ചെയ്യുന്നതു-
ണ്ടേതൊരു കാലത്തോളം മനനം ചെയ്തീടുന്നു
വാദമി,ല്ലലൌകികമാകയാ 1) ലിതു വിദ്വാ-
നേതുമക്കാലത്തോളം സമ്പ്രാപിക്കുകയില്ല
ആരാലും ഗ്രാഹ്യമല്ല, പ്രാപിക്കത്തക്കതല്ല
ദൂരത്തു ചെന്നുവെങ്കിൽ; സ്ഥിരമായ്നിന്നാൽ കിട്ടും
ചെറുതും വിചാരവിജ്ഞേയമല്ലിതു കാന്ത!
പെരികെ പ്രകാശിക്കുമവിചാരത്താൽത്തന്നേ;
നേടുവാൻ സാധിക്കയില്ലതിനെ ക്രിയകളാ-
ലോടീട്ടു ലഭിക്കുമോ ശിരസ്സിൻ നിഴലിനെ;
കേടററ കണ്ണാടിയിൽ പ്രതിബിംബങ്ങളേറെ-
ക്കൂട്ടമായതു ബാലൻ കാണുന്നുണ്ടെന്നാകിലും
ആദർശമൊരിക്കലും ദർശിക്കുന്നില്ലിങ്ങതേ-
മാതിരിതന്നെ ജനമീ 2) ജഗൽപ്രതിബിംബം
കാണുന്നു സ്വാത്മമഹാദർശത്തിൽ സ്വാത്മാവിനെ-
ക്കാണുന്നില്ലേതുമേ തദ്വ്യൽപ്പത്തിരാഹിത്യത്താൽ
ആകാശമെന്നാലെന്തെന്നറിവില്ലാത്തപ്പുമാ-
നാകാശാശ്രിതമായിട്ടുള്ളോരിജ്ജഗത്തെല്ലാം
കാണുന്നുണ്ടെന്നാകിലുമല്പവുമാകാശത്തെ-
ക്കാണാതെയിരിക്കുന്നതെവ്വണ്ണമപ്രകാരം

1) ഇതു-ശേഷഭാവം. 2) ജഗൽപ്രതിബിംബം -ജഗദ്രൂപമായ പ്രതിബിംബം (ജഗത്തിൻെറ പ്രതിബിംബമല്ല)

digitized by www.sreyas.in

ആത്മതത്വത്തെക്കുറിച്ചറിവില്ലാത്തപ്പമാ-
നാത്മാവിൻപ്രതിബിംബലോകത്തെദ്ദശിച്ചാലും
അറിയില്ലാത്മാവിനെച്ചെറുതുമൊരിക്കലും
ധരണീ പുരുഹൂതനന്ദന! ധരിച്ചാലും
ജ്ഞാനജ്ഞേയാത്മകമായ്വത്തിക്കുന്നിതു ലോകം
ഹേ നാഥ! സൂക്ഷ്മദൃഷ്ട്യാ പാത്തുകണ്ടാലും ഭവാൻ
ഉലകം പലവിധമെങ്കിലും ചുരുക്കത്തിൽ
പ്പറയാം ജ്ഞാനം ജ്ഞേയമിങ്ങിനെ രണ്ടുമട്ടിൽ;
പ്രത്യക്ഷമുഖ്യപ്രമാണങ്ങളാൽ നാഥ! ജ്ഞേയം
സിദ്ധമാകുന്നിതാത്മാവല്ലായതെന്നാകയാൽ,
തന്നിരൂപണം നിഷ്പ്രയോജനം പോട്ടെ, ജ്ഞാന-
മിന്നമാതിരിയാണെന്നുള്ളതു ചിന്തിക്കേണം
കില്ലില്ലിജ്ഞാനം സ്വതസ്സിദ്ധമാണെല്ലായ്പ്പോഴ,-
മില്ലിതെന്നായിവന്നാലില്ലല്ലോ യാതൊന്നുമേ
ദപ്പണമില്ലെന്നാകിലുണ്ടാമോ പ്രതിബിംബ-
മപ്പോലെത്തന്നെയാണിതുരംപ്പവിൽധരിച്ചാലും
ഇതു താൻ പ്രമാണങ്ങൾക്കൊക്കയും പ്രമാണമാ-
മിതിനോ, പ്രമാണമെന്നോതുവാനില്ലേതുമേ!
മറെറാന്നിനേയുമല്ലമെന്നാലുമപേക്ഷിക്കാ-
തേറെവുമിതു സദാകാലവും വിളങ്ങുന്നു
ലോകബാന്ധവജ്യോതിസ്സൊരു കാലത്തും ദീപാ—
ലോകത്തെയപേക്ഷിക്കയെന്നതില്ലതുപോലെ
ചിദ്രൂപം പ്രകാശിപ്പു,തെപ്പൊഴും ശേഷഭാവ-
മോത്താലും പ്രമാണംകൊണ്ടങ്ങുപയോഗമില്ലാ
അതുകൊ,ണ്ടായതാദിസിദ്ധമാണെന്നീവണ്ണം
മതിമാനാകും ഭവാനധുനാ ധരിക്കേണം
ഉൽപ്പത്തി മുതലായ, തന്യസാധനത്തിനാ-
ലെപ്പോഴും ചിത്സ്വരൂപത്തിന്നു ചേരുന്നതല്ല
ഇല്ലാത്തതത്രെ ജ്ഞാനമെന്നാക്ഷേപിക്കുന്നവ-
ന്നില്ലല്ലോ ചോദ്യം സമാധാനവുമവ്വണ്ണം താൻ
ജ്ഞാനമില്ലെങ്കിലില്ല ചോദ്യവും തഥാ സമാ—
ധാനവും; ജ്ഞാനാധീനമാണല്ലോ സകലവും

digitized by www.sreyas.in

മറയ്ക്കാൻ സാധിയ്ക്കാത്ത നിലക്കണ്ണാടിയാണെ-
ന്നറിഞ്ഞീടുക ഭവാനരംപ്പൂവില്ലാത്മാവിനെ
കണ്ണാടി തന്നിൽ പ്രതിബിംബമെവ്വണ്ണമാണ-
വ്വണ്ണമാത്മാവുതന്നിൽ ഭാസിക്കുന്നിതു സർവ്വം
ആത്മാവിന്നുള്ളിൽ ഭാസിക്കുന്ന ദിക്കാലങ്ങളാ-
ലാത്മാവു പരിച്ഛേദ്യനാണെന്നു വരില്ലല്ലോ
ആകാശത്തിങ്കൽ ഘടാദ്യങ്ങളാലെന്നപോലെ-
a) യാഭാസം ചിദ്രൂപനിൽ പരിർച്ഛേദത്തിൻഭാനം
രാജനന്ദന! വിഷയാകാരഹീനയായി
രാജിക്കുമന്തർമ്മുഖദൃഷ്ടികൊണ്ടേനാരതം
സാമാന്യചൈതന്യമായ് ശോഭിക്കും നിജരൂപം
ഹേമാന്യമൌലേ! ഭവാൻ വീക്ഷണം ചെയ്തുകൊൾക
വികല്പദശയിലസ്സാമാന്യചിദ്രൂപംതാൻ
ജഗദാശ്രയമായിപ്പരിശോഭിക്കുന്നിതു
a) തത്സമാവേശത്തിൻെറ b) സിദ്ധി സംഭവിക്കുകിൽ
c) സർവ്വകർത്തൃത്വം സമ്പ്രാപിക്കുമെന്നതു നൂനം
തൽപദംപ്രാപിക്കുവാൻ സാമാന്യചൈതന്യോപ-
ലബ്ധിസ്ഥാനത്തെച്ചൊല്ലാം സാമ്പ്രതം ശ്രവിച്ചാലും
വിഷയാകാരഹീനം നിർവ്വികല്പമാം ജ്ഞാനം
വിദ്വാന്മാർ സാമാന്യചൈതന്യമെന്നോതുന്നിതു
നിദ്രാജാഗരങ്ങൾക്കു മദ്ധ്യഭാഗത്തിലായി
വർത്തിപ്പോന്നതു സൂക്ഷിച്ചഭിലക്ഷിച്ചുകൊൾക
ഒരു രൂപത്തെബ്ബുദ്ധി കൈവെടിഞ്ഞിട്ടു രൂപാ-
ന്തരത്തെ സ്വീകരിച്ചുകൊണ്ടീടുമായതിൻെറ
മദ്ധ്യഭാഗത്തിൽ നിർവ്വികല്പമായുള്ള ബോധം
വർത്തിപ്പോന്നതു സൂക്ഷിച്ചഭിലക്ഷിച്ചുകൊൾക

a) ആഭാസം—വെറുംതോന്നൽ

a) തത്സമാവേശം—സാമാന്യ ചൈതന്യത്തിൻെറ സമാവേശം സമാവേശം—'സോഹമസ്മി'' എന്നുള്ള അനുസന്ധാനം, [നിദിദ്ധ്യാസനമെന്നു താൽപര്യം.]

b) സിദ്ധി—പരിപാകം c) സർവ്വകർത്തൃത്വം—പരമേശ്വരതന്മയത്വം

digitized by www.sreyas.in

ദ്രഷ്ടാവു ദൃശ്യമെന്നീരണ്ടിനും മദ്ധ്യത്തിങ്കൽ
വർത്തിപ്പോന്നതു സൂക്ഷിച്ചഭിലക്ഷിച്ചുകൊൾക
ഇപ്പദം തന്നെയാണു നിജമായുള്ള രൂപ-
മിപ്പദമറിയാതെ മർത്ത്യന്മാർ മോഹിക്കുന്നു
ഉൾപ്പൂവിലെതൽബോധമില്ലായ്കകൊണ്ടുതന്നെ
നില്പതു മഹാദുഃഖരൂപമാം ജഗത്തേവം
ഇല്ലിങ്ങു രൂപം രസം ഗന്ധമെന്നിവയൊന്നു-
മില്ലിഹ ശബ്ദം തഥാ സ്പർശമെന്നതുമില്ല
ഇപ്പദംതന്നിൽ സുഖം ദുഃഖമെന്നിവയുമി-
ല്ലില്ലമെന്നാലും ഗ്രാഹ്യഗ്രാഹകങ്ങളുമില്ല
ഇതു താനെല്ലാററിനുമാശ്രയ,മഖിലവു-
മിതുതാനെന്നാകിലും യാതൊന്നുമില്ലിതിങ്കൽ
സർവ്വേശൻതാനും വിധാതാവുമാമുകുന്ദനും
ശർവ്വനും തഥാ സദാശിവനുമിതുതന്നെ
ദൃശ്യാഭിമുഖതയെസ്സന്ത്യജിക്കുക വേണ-
മുദ്യമിക്കേണമന്തഃപ്രസരത്തിങ്ക,ലേവം
ചിത്തത്തെ നിരോധിച്ചു നിത്തിനോക്കുക ഭവാൻ
തദ്രൂപമല്ലേ നേരം സദ്രൂപാത്മനാ ധീമൻ
എത്രകണ്ടഹം കാണുന്നുണ്ടെന്നുള്ളഭിമാന-
മുൾത്തടത്തിങ്കൽ വദ്ധിക്കുന്നതുണ്ടത്രത്തോളം
അത്യന്തം പരിശ്രമം ചെയ്യുവെന്നിരിക്കിലു-
മാത്മവൈഭവം സന്ദർശിക്കയില്ലതു നൂനം
ആകയാൽ കാണുന്നു ഞാനെന്നെഴുമഭിമാന-
മാകവേ,യന്ധതുല്യം സന്ത്യജിക്കുക വേണം
a) ദർശന b) മദർശനമെന്നിവ രണ്ടുംവിട്ടു
വർത്തിച്ചുകൊള്ളും ഭവാൻ യദ്രൂപനാകുന്നുവോ
തദ്രൂപനായിത്തന്നെ ഭവിക്കുന്നിതു നിത്യ-
മുൾത്താരിൽ ഭവാനിതു നന്നായിബ്ബോധിക്കേണം
അവസ്ഥാത്രയസാക്ഷിയാകുമത്തുര്യരൂപ-
മവിളംബിതം ഞാനെന്നറിഞ്ഞു ഭജിച്ചാലും

---

a) ദർശ്ശനം—ജാഗ്രത്സ്വപ്നരൂപമായ വികൽപജ്ഞാനം
b) അദർശനം—സുഷുപ്തിരൂപം. മൂഢതാ.

digitized by www.sreyas.in

ഉൾപ്രിയം പെരുകുമസ്സുഭ്രൂവിങ്ങിനെ ചൊന്ന-
തെപ്പേരുമപ്പോൾക്കേട്ടു തൽപദമാലക്ഷിച്ചു
ഭൂപനന്ദനൻ നിർവ്വികല്പമാം സമാധിയെ
പ്രാപിച്ചു ബാഹ്യമൊക്കെവിസ്മരിച്ചിതു ശുഭം

**ശ്രീ ഹേമചൂഡോപാഖ്യാനേ**
**ഹേമചൂഡവിശ്രാന്തി** എന്ന
ഒമ്പതാമദ്ധ്യായം സമാപ്തം.

## പത്താം അദ്ധ്യായം

സാമാന്യചിദ്രൂപത്തിൽ സ്ഥിതിയെസ്സമ്പ്രാപിച്ചു
ഹേമചൂഡനെപ്പിന്നെവീക്ഷിച്ചു ഹേമലേഖ
പരമം പദമാർന്നു പതിയെന്നറികയാൽ
ചെറുതും തുനിഞ്ഞതില്ലതിൽനിന്നിളക്കുവാൻ;
രണ്ടു നാഴിക കഴിഞ്ഞുണർന്നു കണ്മിഴിച്ചു
കണ്ടിതു കാന്തയേയും ഭുവനത്തേയുമവൻ
പിന്നെയും സമാധിയെക്കാംക്ഷിച്ചിട്ടതിവേഗം
കണ്ണടച്ചപ്പോൾ കയ്യിൽ പിടിച്ചു ഹേമലേഖ
ചൊല്ലിനാളമൃതംപോലുള്ളതാം മൊഴിയേവ-
മല്ലയോ നാഥ! ചൊല്ലുകെന്താണുഭാവമിപ്പോൾ?
ദൃഷ്ടികളടയ്ക്കിലും തുറന്നീടിലും ലാഭ-
നഷ്ടങ്ങളെന്തെങ്കിലും സംഭവിക്കുമോ കാന്താ!
ലോചനം തുറക്കുകിലെന്തുകിട്ടുകയി, a) ല്ലാ-
ലോചന ചെയ്യുകെന്തുകിട്ടും കണ്ണടയ്ക്കുകിൽ
എന്തഹോ! ഭവത്സ്ഥിതിയെന്നുള്ളതറിയുവാ-
നന്തരംഗത്തിലിപ്പോളുണ്ടെനിക്കത്യാഗ്രഹം
ഇത്തരം പ്രിയതമ ചോദിച്ചു നേരം മദ-
മത്തനെന്നപോലേററമലസൻ ഹേമചൂഡൻ

a) കിട്ടുകയില്ല—ആലോചന എന്നു പദച്ഛേദം.

digitized by www.sreyas.in

ഉത്തരം പറയുവാനിഷ്ടമില്ലെന്നാകിലും
വദ്ധിക്കമോലസ്യത്തോടിങ്ങിനെ മെല്ലെച്ചൊന്നാൻ
കാന്തേ! കേളിതേവരെക്കൈവന്നിട്ടില്ലാത്തവി–
b) ശ്രാന്തിയെസ്സമ്പ്രാപിച്ചേൻ സാമ്പ്രതമതിമാത്രം
ദുഃഖഭ്രയിഷ്ഠം നൂനമീബാഹ്യവ്യവഹാരം
കൈക്കൊള്ളുന്നില്ലിതിങ്കലെങ്ങും ഞാൻ
വിശ്രാന്തിയെ;
ചാറെടുത്തുപേക്ഷിച്ച കരിമ്പിൻചെറുതായ
കിറേറെക്കൊതികൊണ്ടുകയ്ക്കൊണ്ടു വീണ്ടും വീണ്ടും
ചവയ്ക്കുന്നതിനോടു തുല്യമായുള്ള ലോക–
വ്യവഹാരങ്ങളെക്കൊണ്ടിനിയില്ലാവശ്യം മേ
ഹന്ത! ഞാനാത്മജ്ഞാനഹീനനായ്
ദൌർഭാഗ്യത്താ–
ലന്ധനെന്നതുപോലെ വത്തിച്ചേനിത്ര കാലം
സ്വന്തമായ്ദ്രവ്യം കെട്ടിക്കിടപ്പുണ്ടേററമെന്നാ–
തന്തരംഗത്തിലൊട്ടുമറിയാതൊരു പുമാൻ
കണ്ടേടമൊക്കെത്തെണ്ടിത്തിരിഞ്ഞു ഭിക്ഷയാചി–
ച്ചുണ്ടുകൊണ്ടഹോ കാലം കഴിക്കുന്നതുപോലെ
ഹന്ത! ഞാനേവം സ്വാത്മസംബന്ധിയാകും സുഖ–
സിന്ധുവുണ്ടെന്ന ബോധമില്ലാഞ്ഞിട്ടടിക്കടി
വിദ്യുത്തെന്നതുപോലെ ക്ഷണഭംഗുരമായു–
മത്യത്ഥം a) ദുഃഖസന്ദോഹാഭിസംപ്ലുതമായും
വത്തിക്കും വിഷയസംബന്ധിയായുള്ളിസ്സുഖം
നിത്യമാണത്യുത്തമമാണെന്നു വിചാരിച്ചു
തൽപ്പരനായിട്ടേററം ദുഃഖാഭിഹതനായി–
ട്ടിപ്പാരിൽ വിശ്രാന്തിയെസ്സമ്പ്രാപിക്കാതെവാണേൻ
ഇന്നതാകുന്നു ദുഃഖ മിന്നതാകുന്നു സുഖ–
മെന്നുള്ളബോധം മർത്ത്യക്കില്ലെന്നു തോന്നുന്നു മേ
സൌഖ്യമുണ്ടാവാൻ കൊതിച്ചെല്ലാരുമെല്ലായ്പോഴും
ദുഃഖസാധനങ്ങളെസ്സതരാമാജ്ജിക്കുന്നു

---

b) വിശ്രാന്തി–ദുഃഖമിശ്രമല്ലാത്തസ്സുഖം

a) ദുഃഖസന്ദോഹാഭിസംപ്ലുതം ബഹുദുഃഖസമ്മിശ്രിതം

digitized by www.sreyas.in

വെറുതേ പണിപ്പെട്ടു ദുഃഖസാധനങ്ങളെ-
പ്പെരികെസ്സമ്പാദിപ്പ,തിനിമേൻ മതിയാകാം
ദയിതേ! ദയചെയ്ക കൈക്കുപ്പിപ്രാത്ഥിക്കുന്നേ-
നയി,ഞാനാത്മാവിൽ വിശ്രാന്തിയെ
വാഞ്ഛിക്കുന്നേൻ

നീയിപ്പോഠം ഭാഗ്യമില്ലാത്തവളായ്വത്തിക്കുന്നി-
തയ്യോ! നീ പദമിദം നന്നായിട്ടറിഞ്ഞിട്ടും
ദൂരവേ സമാധിയെക്കൈവിട്ടു പാഴം വ്യവ-
ഹാരത്തിൽ തൽപ്പരയായ് ദുഃഖം നേടുന്നവല്ലോ
കളഭാഷിണിയാമക്കല്യാണി, കാന്തനെപ്പാ-
ത്തിളം പുഞ്ചിരിയോടുമിങ്ങിനെ ചൊന്നാളപ്പോഠം
അത്യന്തം പരിശുദ്ധമാകുമപ്പദമെൻെറ
ഭത്താവേ! ശരിയായിദ്ധരിച്ചിട്ടില്ല ഭവാൻ
യാതൊരു പദത്തിങ്കൽ വത്തിക്കും പണ്ഡിതന്മാർ
ദ്വൈതവാസന വിട്ടോരെന്നും മോഹിക്കയില്ലാ
തൽപ്പദമങ്ങേയ്ക്കേററം ദൂരത്താണെന്നോക്കേണ-
മിപ്പാരിൽ നില്പവന്നു വിണ്ണുലകെന്നപോലെ
കുറഞ്ഞൊന്നതു ഭവാനറിഞ്ഞിട്ടുണ്ടെന്നാലു-
മറിഞ്ഞിട്ടില്ലാതെകണ്ടിരിക്കുന്നതിനൊക്കും
ലോചനം തുറന്നാലും മൂടിക്കൊണ്ടിരിക്കിലും
ഗോചരമല്ലാ പദമായതെന്നായീടുമോ?
പ്രവത്തിക്കുകകൊണ്ടു കിട്ടില്ലപ്പദമേതും
പ്രവത്തിക്കായ്കകൊണ്ടും കിട്ടുകില്ലതു തഥാ
ഗമനം ചെയ്യാഞ്ഞാലുമപ്പദം കിട്ടില്ലെന്നും
ഗമനം ചെയ്കിലും കൈവരില്ലതു നൂനം
നടക്കുന്നതുകൊണ്ടോ ചെയ്വതുകൊണ്ടോ നേത്ര-
മടയ്ക്കുന്നതുകൊണ്ടോ ലഭിയ്ക്കുന്നതല്ലതായാൽ
എങ്ങിനെ പൂണ്ണമായിബ്ഭവിക്കും പദമായ-
തങ്ങുന്നു നല്ലവണ്ണമാലോചിക്കുക വേണം
ചെറുതാണേററം പക്ഷം തദുന്മീലനംകൊണ്ടു
മറയുന്നതാണെങ്കിൽ തൽപ്പദം പൂണ്ണമാമോ?

digitized by www.sreyas.in

ഹന്ത! ഞാൻ ഭവന്മോഹമാഹാത്മ്യമെന്തോതേണ്ടൂ?
ചിന്തിച്ചുകാണുന്നേരമന്തമില്ലതിന്നേതും
സന്തതം തൽക്കോണത്തിൽ സംസ്ഥിതിചെയ്യുന്നതു-
ണ്ടന്തമില്ലാത്ത ബ്രഹ്മാണ്ഡങ്ങൾതൻസമൂഹങ്ങൾ
തുറക്കുന്നതുകൊണ്ടു ചെറുകണ്ണിമതന്നാൽ
മറയ്ക്കപ്പെട്ടമെന്നോ പരമപ്പദം ചിത്രം!!
ധീരന്മാരെന്നും മൂർദ്ധ്നി ചൂടും രത്നമേ! തത്വ-
സാരം ഞാനുരചെയ്യാം സാമ്പ്രതം കേട്ടുകൊൾക
ഏതൊരുകാലത്തോളം a) ഗ്രന്ഥിവിച്ഛേദം ഭവി-
ക്കാതിരിക്കുന്നു സൌഖ്യമക്കാലത്തോളമില്ല
കൂടുന്നു ദേഹികൾക്കു മോഹമാം കയർകൊണ്ടു
കോടിക്കണക്കിലുള്ള കെട്ടുകളെന്നോർക്കേണം
ഭർത്താവേ! സ്വരൂപത്തിൻജ്ഞാനമില്ലാതെകണ്ടു
വർത്തിപ്പതത്രേ മോഹരജ്ജുവെന്നോതുന്നിതു
ഒട്ടല്ല b) വിപരീതഗ്രഹരൂപങ്ങളായ
കെട്ടുകൾ മോഹരജ്ജുതന്നിലുള്ളതു പാർത്താൽ
ദേഹാദിവസ്തുക്കളിലാത്മാവെന്നുള്ള ബോധം
മോഹരജ്ജുവിൽച്ചേരുമാദ്യത്തെക്കെട്ടാകുന്നു
നീക്കിയാൽ നീങ്ങാതെയിസ്സംസാരം നില നില്പാ-
നിക്കെട്ടുതന്നെയാണു കാരണം നൃപാത്മജ!
തോന്നൽ മാത്രമായുള്ള ദർപ്പണപ്രതിബിംബ-
മെന്നതുപോലെയുള്ളിപ്രപഞ്ചം മുഴുവനും
''നിർണ്ണയമനാത്മാവു തന്നെയാണിതു ഞാന''-
ല്ലെന്നുള്ള ബുദ്ധി രണ്ടാം ഗ്രന്ഥിയെന്നറിഞ്ഞാലും
ജീവനുമീശ്വരനും ഭേദമുണ്ടെന്നും തഥാ
ജീവന്മാർ പരസ്പരം ഭിന്നന്മാരെന്നും മററും
അന്തരംഗത്തിലുള്ള നിശ്ചയങ്ങളെയെല്ലാം
ഗ്രന്ഥികളെന്നീവണ്ണം ചൊല്ലുന്നു മനീഷികൾ
ഇന്നപ്പോളാണു മോഹരജ്ജുവിൻ സമുത്ഭവ-
മെന്നുചൊല്ലുവാൻ തരമില്ലായതനാദിതാൻ
ബലമേറീടും ഗ്രന്ഥിരൂപമായ് ഭവിച്ചിട്ടു
നിലനില്ക്കുന്നിതേവമായതു മഹാമതേ!

a) ഗ്രന്ഥി-കെട്ടു. b) വിപരീതഗ്രഹം-വിപരീതജ്ഞാനം

digitized by www.sreyas.in

ബദ്ധനായ്ത്തീൻ പുമാനതിനാലതിമാത്രം;
മുക്തനായ്ഭവിക്കുന്നു ഗ്രന്ഥിവിസ്രംസനത്താൽ

കണ്ണടയ്ക്കുമ്പോഴും ശുദ്ധജ്ഞാനമേ സ്വരൂപമായ്
പൂർണ്ണമാം പദമേതൊന്നാൻകൊള്ളുന്നു ഭവാൻ,

തൽപ്പദം നിജരൂപമാണു, തേ ഞാനല്ലതെ-
ന്നെപ്പോഴും നിഷേധിപ്പാനാവാതെയുള്ളൊന്നല്ലോ

വിലസുന്നിതു സർവ്വസംസാരചിത്രാദർശ—
തലമായ് പരമായതപരിച്ഛിന്നംതന്നെ

ഏതൊരു കാലത്തിങ്കലേതൊരു രൂപമായി—
ട്ടേതൊരു ദിക്കിലായതില്ല ചൊല്ലുക നാഥ!

ഏതൊരു കാലത്തിങ്കലേതൊരു രൂപമായി-
ട്ടേതൊന്നിൽ സ്വസംവിത്തില്ലെന്നങ്ങുന്നോതുന്നുവോ,

തൽക്കാലദേശാദികളൊക്കെയും വന്ധ്യയ്ക്കുള്ള
മക്കളെന്നതുപോലെത്തന്നെയാകുന്നു നൂനം

ദർപ്പണമില്ലെന്നാകിലുണ്ടാമോ പ്രതിബിംബം
തൽപദമില്ലെന്നാകിലില്ലെങ്ങുമൊന്നും തഥാ

അറിഞ്ഞീടുക ഭവാനാകയാൽ, കണ്മിഴിച്ചാൽ
മറഞ്ഞീടുകയില്ല തൽപദമൊരിക്കലും

ഇന്നതു ചെയ്തിട്ടു ഞാൻ കാണുന്നേനാത്മാവിനെ-
യെന്നഭിമാനിപ്പതും ഗ്രന്ഥിയാകുന്നു കാന്ത!

ഉറപ്പേറീടും ഗ്രന്ഥിയായതുനില്ക്കുമേതു—
വരെയ്ക്കായതുവരെക്കാണുകില്ലാത്മാവിനെ;

ഏതിനെയെന്നാകിലും കണ്ടിട്ടുണ്ടെന്നു വന്നാ—
ലേതും ശങ്കയില്ലായതാത്മാവാകുകയില്ല

നേത്രം മൂടുകകൊണ്ടോ മിഴിക്കുന്നതുകൊണ്ടോ
പ്രാപ്തമാപ്പദമെന്നങ്ങേതിനെക്കരുതുന്നു

ആയതു പരിച്ഛിന്നമാണല്ലോ ക്രിയാദിയാ-
ലായതുകൊണ്ടു,പൂർണ്ണപദമല്ലതു നൂനം

വല്ലഭ! കാലാനലപ്രഭയാം മഹാസംവി—
ത്തില്ലാത്തതേതു ദിക്കിലാണെന്നു ചിന്തിക്കേണം

കണക്കില്ലാതെയുള്ള കല്പനേന്ധനമൊക്കെ—
ക്ഷണത്തിൽ സ്വാത്മീകരിക്കുന്നതാണതു കാന്ത!

digitized by www.sreyas.in

അറിഞ്ഞു ശരിയായിപ്പരമം പദമെന്നാൽ
കുറഞ്ഞൊന്നെങ്കിലും തേ കർത്തവ്യമില്ല പിന്നെ
പാർക്കുന്നേൻ നിരോധിക്കകൊണ്ടു ഞാൻ സ്വരൂപത്തെ
നീക്കമില്ലീക്ഷിക്കുന്നതില്ല ഞാൻ വേറെ വിധം
ഉള്ളത്തിലേവം ഭ്രമാത്മികയാം ഗ്രന്ഥിയങ്ങ-
യുള്ളതു കഴിയുന്ന വേഗത്തിൽക്കളയേണം
ഗ്രന്ഥിയീവണ്ണം നിലനില്ക്കുവാൻ ഹേതുവാകും
ഗ്രന്ഥിയൊന്നുണ്ടു വേറെ ഞാനതും ചൊല്ലാമിപ്പോഠം
കണ്ണാടിതന്നിൽനിന്നു ഭിന്നമല്ലൊരിക്കലും
കണ്ണാടിതന്നിൽക്കാണും പ്രതിബിംബങ്ങളൊന്നും
പ്രതിബിംബോപമം താനാകുന്ന ദൃശ്യമെല്ലാ-
മതുകൊണ്ടാത്മരൂപം തന്നെയാണായതെന്നും
ആകയാലിജ്ജഗത്തു ഞാനല്ലെന്നുള്ള ഗ്രന്ഥി-
യാകവേയകലത്തു സന്ത്യജിക്കേണം ഭവാൻ
സന്ദർശിക്കുക ഭവാനപരിച്ഛിന്നമാമാ-
നന്ദത്താൽ ഭരിതനാമാത്മാവുതന്നെയെങ്ങും
മുകുരത്തിങ്കൽ പ്രതിബിംബമെന്നതു പോലെ
നിഖിലപ്രപഞ്ചവുമാത്മാവിൽ കണ്ടുകൊാക
ഉള്ളിലും പുറമേയും ഭാസിക്കും സുഖാദിയാ-
യുള്ളതും ഘടം മുതലായതുമഖിലവും
ആത്മാവുതന്നെയെന്നു കാണുന്നേനെന്നീവണ്ണ-
മാത്മാവിലൊന്നാമതായ് നിശ്ചയിച്ചിട്ടു പിന്നെ
ആന്തരം ബാഹ്യം സർവ്വമാത്മാവെന്നുള്ള ഭാവ-
മാന്തരത്തിങ്കലൊട്ടും ഭാവന ചെയ്യാതെ
ചേതൃാതിരിക്തചിന്മാത്രാകാരനായിട്ടു ഞാൻ
വർത്തിച്ചീടുന്നേനെന്ന സംസ്കാരശേഷനായി
സ്വസ്വരൂപാനന്ദാനുഭൂതി കൈവെടിയാതെ
ചിത്സ്വരൂപനാം ഭവാൻ സംശോഭിക്കുക സദാ
ഇത്തരം പ്രിയതമ ചൊന്നതൊക്കെയും കേട്ടു
ശുദ്ധാന്തഃകരണനായ് ഭവിച്ചു ഹേമചൂഡൻ
സന്തതമെങ്ങുമേകരൂപൻതാനെന്നറിഞ്ഞു
ഭ്രാന്തിതന്നുള്ളിലല്പംപോലുമില്ലാതെയായി

digitized by www.sreyas.in

ക്രമത്തിൽ a) പൂർണ്ണനിഷ്പ്രകമ്പാഭിമാനനായി-
ച്ചമഞ്ഞീടിനശേഷം സ്ഥിരഭാവനനായി
വിഹരിച്ചിതു സദാ ദയിതാസഹിതനായ്
മഹിയെസ്സംരക്ഷിച്ചു ജയിച്ചു ശത്രുക്കളെ
അനിശം ശാസ്ത്രങ്ങളെ ശ്രവിച്ചു ശ്രവിപ്പിച്ചു
ധനവും ധാന്യങ്ങളും ധാരാളം സമാർജ്ജിച്ചു
അശ്വമേധവും രാജസൂയവും മററും ചെയ്തു
വിശ്വത്തിലെങ്ങും ശുഭ്രകീർത്തിയെ വിളയിച്ചു
ഈവണ്ണമിരുപതിനായിരം സംവത്സരം
ജീവന്മുക്തനായ് ഭുവിൽ വർത്തിച്ചു മഹാശയൻ
ഉത്തമൻ ഹേമചൂഡൻ ബുദ്ധിമാനേവം ജീവ-
ന്മുക്തനായ്ത്തീർന്ന കഥയറിഞ്ഞു മുക്താചൂഡൻ
മണിചൂഡാഖ്യൻ ഹേമചൂഡസോദരൻ വീര-
മണിയാമവൻതാനുമറിഞ്ഞു വഴിപോലെ
താതനുമനുജനും ഹേമചൂഡനെപ്പററി-
ക്കൌതുകത്തോടുമേവം ചേതസ്സിലാലോചിച്ചു
മുമ്പെന്നപോലെയല്ല സർവ്വഥാ ഹേമചൂഡൻ
സാമ്പ്രതം സുഖത്തിങ്കൽ മോദിക്കുന്നില്ല തെല്ലും
ആപത്തു വന്നുചേർന്നാലാനനം വാടുന്നില്ല
ലാഭവുമലാഭവും തുല്യമായ്ക്കരുതുന്നു
ഇന്നവൻ വിരോധിയാണിന്നവൻ ചങ്ങാതിയാ-
ണെന്നില്ല ഹേമചൂഡന്നെല്ലാരുമൊന്നുപോലെ
പടുത്വം കൂടും നടൻ രംഗത്തിലെന്നപോലെ
നടത്തുന്നിതു രാജ്യകാര്യങ്ങളെല്ലാമിപ്പോഠം
മദ്യപാനവും ചെയ്തു മത്തനായ്വാഴുംവണ്ണം-
മദ്യ കാണുന്നു, ചിത്തം കൃത്യത്തിലില്ലെപ്പോഴും
എന്തിതിന്നുള്ള ബന്ധമെന്നറിയേണമെന്നു
ചിന്തിച്ചു രണ്ടുപേരും ഹേമചൂഡനെക്കണ്ടു
ഹേതുവെന്തേവം ഭവാനാവതിന്നെന്നൊരിക്കൽ-
ച്ചോദിച്ചു രഹസ്യമായന്നേരം ഹേമചൂഡൻ

---

a) പൂർണ്ണ......മാനൻ-പൂർണ്ണവസ്തുവിൽ നിശ്ചലമാംവണ്ണം വിശ്വാസമുറച്ചവൻ.

digitized by www.sreyas.in

വിസ്തരിച്ചച്ഛനോടും സോദരനോടും തഥാ
സ്വസ്ഥിതിയിന്നതെന്നു സാദരമുരചെയ്തു
താതനുമനുജനും ഹേമചൂഡോപദേശം
ഹേതുവായ്ജീവമുക്തന്മാരായി വിളങ്ങിനാർ
മുക്താചൂഡോപദേശം നിമിത്തം പിന്നെജ്ജീവ-
ന്മുക്തന്മാരായിത്തീർന്നു മന്ത്രിമാരെല്ലാവരും
ചുരുക്കിച്ചൊല്ലാമേവം ചൊല്ലെഴും വിശാലാഖ്യ-
പുരത്തിൽപ്പാർക്കുന്നവരെല്ലാരും പരസ്പരം
തത്ത്വോപദേശം ചെയ്തു കാരണമാശു ജീവ-
ന്മുക്തന്മാരായിജ്ജന്മസാഫല്യമാർന്നുവാണു
ബാലരും വൃദ്ധന്മാരും സ്ത്രീകളും പുരുഷരും
കാലികൾ മേയ്ക്കുന്നോരും വേലക്കാരികൾ പോലും
മോഹം കൈവെടിഞ്ഞാത്മജ്ഞാനികളായിത്യക്ത-
ദേഹാഹംഭാവന്മാരായ്പരിശോഭിച്ചു പാരം
തത്ര കാണുകയില്ല കാമമെന്നുള്ളതാർക്കു-
മുൾത്താരിൽ ക്രോധം ലോഭമെന്നിവയൊന്നുമില്ല
വൃദ്ധന്മാർ ബാലകന്മാരെന്നിവർപോലുമെന്നും
ക്രുദ്ധരാവില്ല നല്ല ശാന്തന്മാരെല്ലാവരും
നടന്മാർപോലെക്കാമം മുതലായുള്ളതെല്ലാം
നടിച്ചാർ വ്യവഹാരം നടത്താൻ തത്രത്യന്മാർ
"മകനേ, കരയായ്ക നീ മഹേശ്വരനല്ലോ
സുഖരൂപൻ നീ ദുഃഖം നിനക്കില്ലൊരിക്കലും"
ബാലനെപ്പരതത്ത്വവാർത്തകൊണ്ടീപ്രകാരം
ലാളനം ചെയ്തുകൊള്ളും മാതാക്കളെല്ലായ്പോഴും
പരതത്ത്വത്തെപ്പറ്റിയോരോന്നു പരസ്പരം
പറഞ്ഞുംകൊണ്ടു തത്ര ദാസസഞ്ചയംപോലും
നിജബോധത്തിന്നൊട്ടും ഹാനി പറ്റാത്തവണ്ണം
യജമാനനെപ്പരിചരിക്കുന്നിതു നിത്യം
കേടകന്നുള്ള മോഹബോധാദിവേഷം കെട്ടി
നാടകമഭിനയിച്ചീടുന്നു നടസംഘം
ജ്ഞാനം സദ്രൂപം ജഗത്തസത്തെന്നാദിയായ
ഗാനം ചെയ്യുന്നു തത്ര ഗായകന്മാരെല്ലാരും

digitized by www.sreyas.in

ഭാഷണം വിദൂഷകൻ ചെയ്‌വതു സംസാരത്തെ-
ദൂഷണം ചെയ്തുകൊണ്ടു തന്നെയാണെല്ലായ്‌പോഴും
തത്വചിന്താർഹമായ ദൃഷ്ടാന്തമോരോന്നോതി
ശ്ശാസ്ത്രങ്ങൾ പഠിപ്പിക്കും വിദ്വാന്മാർ ശിഷ്യന്മാരെ
ശ്രീക്കൂടും വിശാലാഖ്യമാകുമന്നഗരത്തിൽ
സ്ത്രീകളും പുമാന്മാരും ദാസസഞ്ചയങ്ങളും
നടന്മാർ വിടന്മാരെന്നിവരും സേവകരും
ഭടന്മാർ സചിവന്മാർ ശില്പികൾ മുമ്പായോരും
വാരനാരികൾപോലും ബോധയുക്തരായ്പ്രക്ലിസം-
സ്കാരശക്തിയാൽ കാര്യം നടത്തിക്കൊണ്ടിരുന്നു
നല്ലതായാലും ചീത്തയാകിലും കഴിഞ്ഞത-
ങ്ങുള്ളവരുള്ളിലൊട്ടും സ്മരിക്കില്ലൊരിക്കലും
മേലിൽ വന്നീടുംദോഷം നന്മയെന്നിവയോർത്തു
മാലാന്നീടുകയില്ല സന്തോഷിക്കയുമില്ലാ
വർത്തമാനത്തിൽ ഖേദമോദാദിയുക്തർപോലെ
വർത്തിച്ചുകാര്യങ്ങളെ നടത്തിക്കൊണ്ടുപോന്നു
ഈവണ്ണം വിളങ്ങുമന്നഗരത്തിന്നു വാമ-
ദേവൻ ശ്രീസനകൻ മുമ്പായുള്ള മഹാത്മാക്കൾ
ശ്രീവിദ്യാനഗരമെന്നുള്ള പേരേകി മുന്നം
ഭുവിലിപ്പോഴുമായതേററവും വിളങ്ങുന്നു
പഞ്ജരങ്ങളിൽത്തത്ര ശാരികാവൃന്ദമേവം
മഞ്ജുളമായ പാട്ടു പാടിക്കൊണ്ടിരുന്നിതു

## * ശാരികാഗാനം

''അല്ലയോ ജനങ്ങളേ! വിഷയങ്ങളെബ്ഭജി-
ച്ചല്ലലുംക്കൊണ്ടു കാലം വെറുതേ കളയേണ്ടാ
ചിൽപ്രകാശ്യങ്ങളായ ദേഹാദിപദാർത്ഥങ്ങ-
ളെപ്പോഴുമില്ല മുയൽക്കൊമ്പുപോലെന്നോർക്കേണം

*) ഈശാരികാഗാനം നാലാമദ്ധ്യായത്തിലും ഈ അദ്ധ്യായത്തിലും മൂലഗ്രന്ഥത്തിൽത്തന്നെ ചേർത്തിട്ടുള്ളതുകൊണ്ടാണ് തർജ്ജമയിലും ഇരട്ടിപ്പായി അതേവിധം ചേർത്തതു്.

നിൎണ്ണയം ചിതിയിൽ നിന്നന്യമായ് ചേത്യമില്ല
കണ്ണാടിതന്നിൽ പ്രതിബിംബമെന്നതുപോലെ
ചേത്യവൎജ്ജിതമായും പ്രജ്ഞാനരൂപമായും
വൎത്തിക്കും സ്വമാത്മാനമെപ്പോഴും ഭജിക്കവിൻ
ചിതിയാകുന്നു ചേത്യം ഞാനുമച്ചിതിതന്നെ
ചിതിയാകുന്നു ചരാചരമായുള്ളതെല്ലാം
ചിത്തേവം പ്രകാശിപ്പാൻ മറെറാന്നുമാവശ്യമി-
ല്ലോൎത്താലും സ്വതന്ത്രയാകുന്നിതച്ചിതിയെന്നും
സൎവ്വഥാ മാലോകരേ! സൎവ്വഭാസിനിയായി-
സ്സൎവ്വസംശ്രയയായി വിളങ്ങും ചിതിതന്നെ,
ഭ്രാന്തിയൊക്കയും വിട്ടു ചിന്മാത്രദൃഷ്ടിയോടും
സന്തതം ഭജിക്കവിൻ, നാകയാൽ നിങ്ങളെല്ലാം''

ഇക്കിളിപ്പാട്ടു കേട്ടുകൊള്ളുകിലെല്ലാവൎക്കു-
മുൾക്കാമ്പിലാനന്ദവും ബോധവും വേഗമുണ്ടാം.
മംഗളം വളരുവാൻ സംഗതി രാമ! സാധു-
സംഗമംതന്നെയാണെ, ന്നാകയാൽ ധരിക്ക നീ
ഹേമലേഖയോടുള്ള സംസൎഗ്ഗംകൊണ്ടല്ലയോ,
ഹേമചൂഡാദ്യന്മാരാമായവരെല്ലാവരും
ജ്ഞാനികളായി ഘോരസംസാരദുഃഖം വെടി-
ഞ്ഞാനന്ദമനാരതമാൎന്നു ശോഭിച്ചതേററം
ആകയാൽ ശ്രേയസ്സിലുണ്ടാഗ്രഹമെങ്കിൽസ്സാധു-
ലോകത്തെസ്സമാശ്രയിക്കേണമെപ്പോഴും ശുഭം.

ശ്രീ ഹേമചൂഡോപാഖ്യാനേ
ഹേമചൂഡജീവന്മുക്തി എന്ന
പത്താമദ്ധ്യായം സമ്പൂൎണ്ണം.

---

digitized by www.sreyas.in

# പതിനൊന്നാം അദ്ധ്യായം

ഹേമചൂഡോദന്തമേവമത്യത്ഭുതം
രാമൻ ശ്രവിച്ചു ജമദഗ്നിനന്ദനൻ
ഉൾത്താരിലുണ്ടായ സംശയം തീർക്കുവാൻ
മുത്താന്റ സത്വരം ചോദിച്ചിതിത്തരം

ജ്ഞാനം മഹാത്ഭുതം കല്പിച്ചുരുൾചെയ്ത-
താനന്ദമുൾക്കൊണ്ടു കേട്ടു ഞാനൊക്കയും
എന്നാൽ,(a) വിഷമമസാദ്ധ്യമിതേററവു-
മെന്നു തോന്നുന്നു ഭഗവൻ, മമ ഗുരോ!
ചിത്സ്വരൂപംതന്നെ ദൃശ്യമായുള്ളോരു
വിശ്വമെന്നെങ്ങിനെ വിശ്വസിക്കേണ്ടു ഞാൻ?
യുക്തികൾ യോജിച്ചിടുന്നില്ല കേവലം
ശ്രദ്ധകൊണ്ടംഗീകരിക്കാമിതാകയാൽ,
(b) ചൈത്യമററുള്ള ചിത്തുണ്ടെന്നതി (c)ന്നുപ-
ലബ്ധിയില്ലാത്തതാണേതു വിധത്തിലും
ഇങ്ങിനെയുള്ള ചിത്തുണ്ടെന്ന സംഗതി-
യെങ്ങിനെ നിശ്ചയിക്കുന്നിതു സൽഗുരോ!
പാരിച്ചൊരിശ്ശങ്ക ദൂരെ നീങ്ങും വിധം
കാരുണ്യമുൾക്കൊണ്ടരുൾ ചെയ്തിടേണമേ!
ഇത്തരം ചോദിച്ച രാമനെപ്പാർത്തേവ-
മുത്തരം ശ്രീദത്തദേശികൻ ചൊല്ലിനാൻ.

ചൈത്യസ്വരൂപം പറയാം യഥാസ്ഥിത-
മദ്യ ഞാൻ ഭാർഗ്ഗവ! കേട്ടുകൊണ്ടീടുക
ചിത്തൊന്നുതന്നെയാണിക്കണ്ടിടും ദൃശ്യ-
മൊക്കയുമോർക്കേണമല്ല മറെറാന്നുമേ
ചൊല്ലാമുപപത്തി ഞാനത്ര നീ കേട്ടു-
കൊള്ളുക രാമ! മനസ്സുവെച്ചൊക്കയും

---

a) വിഷമം—സർവ്വാനുഭവവിരുദ്ധം. b) ചൈത്യം-ദൃശ്യം.
c) ഉപലബ്ധി—അനുഭവം. d) കാര്യം—കർത്തൃവ്യാപാര
ജന്യം.

digitized by www.sreyas.in

*ഉൽപ്പത്തിയുണ്ടെന്നു കാൺകയാലീദൃശ്യ-
മെപ്പോഴം (d) കാര്യമാണെന്നു ബോധിക്കേണം
* (a) നൂതനാഭാസമാണുൽപ്പത്തിയെന്നേവ-
മോതിവരുന്നതു ലോകത്തി, ലോക്ക നീ
യാതൊരു കാരണത്താലിജ്ജഗത്തൊക്കെ
നൂതനമായ്ക്ഷണംതോറും വിളങ്ങുന്നു
അക്കാരണംകൊണ്ടുതന്നെ ജഗത്തിദ-
മൊക്കെക്ഷണോൽപ്പത്തിമത്തായിടുന്നിതു
f ലോകമിദ (b) മഖണ്ഡൈകക്ഷണോത്ഭവ-
മാകുന്നുവെന്നു കഥിക്കുന്നിതു ചിലർ

a) നൂതനാഭാസം-അഭിനവമായ ജ്ഞാനം. b) അഖണ്ഡൈകക്ഷാണോത്ഭവം – അഖണ്ഡമായ ഏകക്ഷണത്തിൽ ഉൽഭവത്തോടുകൂടിയതു്. പരിപൂർണ്ണമായ ഏകകാലത്തു് അറിയപ്പെടുന്നതു്)

*ഈ ദൃശ്യം, ഉൽപ്പത്തിയെന്ന കാര്യത്തോടുകൂടിയ ഒന്നാണെന്നും അതുകൊണ്ടു് കാര്യമായ ജഗത്തിന്നു് കാരണമായി ഒന്നുണ്ടായിരിക്കണമെന്നുമുള്ള സ്വമതത്തെ അവതരിപ്പിച്ചതിന്നുശേഷം ഉൽപ്പത്തിയെന്നതു് ഇന്നതാണെന്നു് ഒന്നുകൂടി വ്യക്തമാക്കുന്നു

* 'നൂതനാഭാസമാണുൽപ്പത്തി'

നൂതനാഭാസമാണു് (അഭിനവമായ ജ്ഞാനമാണു്) ഉൽപ്പത്തിയെന്നു പറയുമ്പോൾ ജഗദ്രൂപത്തെസ്സംബന്ധിച്ചു് ഇങ്ങിനെയൊരു ശങ്കജനിക്കാവുന്നതാണു്. അതായതു, ''ഘടപടാദികളായുള്ള ദൃശ്യങ്ങളുടെ സമുദായത്തെയാണല്ലോ ജഗത്തെന്നു വ്യവഹരിച്ചുവരാറുള്ളതു. ഇതെന്താണു്? ഉൽപ്പത്തിയാകുന്ന കാര്യത്തോടുകൂടിയതും സമുദായാരികതവുമായ ഓരോരോ പദാർത്ഥങ്ങളാണു ജഗത്തു് എന്നു, മററും പറഞ്ഞുതുടങ്ങുന്നതു്.'' എന്നാണു്,

ഈ ശങ്കയെ പരിഹരിപ്പാനായി ജഗത്തു ക്ഷണികമാണെന്നു സിദ്ധാന്തിക്കുന്നവരായ ക്ഷണികവിജ്ഞാനവാദികളുടെ (ബൌദ്ധന്മാരുടെ) മതത്തെ ആശ്രയിച്ചുകൊണ്ടു ജഗത്തിൻെറ ക്ഷണികൈകരൂപതയെ എടുത്തുകാണിക്കുന്നു.

f 'ലോകമിദമഖണ്ഡൈകക്ഷണോത്ഭവം........ചിലർ'

digitized by www.sreyas.in

*നിത്യമനിത്യമെന്നുള്ള പദാൎത്ഥസം–
ഘത്തെ a) ച്ചിലർ ജഗത്തെന്നു ചൊല്ലുന്നിതു
സന്ദേഹമില്ല ജഗത്തിനുല്പത്തിയു–
ണ്ടെന്നതു സൎവ്വഥാ നിശ്ചിതമാകുന്നു

a) ചിലർ–കാണാദപ്രഭൃതികൾ

ക്ഷണികവിജ്ഞാനവാദികൾ, ''ചിതിശക്തിയൊഴിച്ച് മററു ള്ളഭാവങ്ങളെല്ലാം പ്രതിക്ഷണം പരിണമിച്ചുകൊണ്ടു ഇരിക്കുന്ന വയാണ്'' എന്നും മററും യുക്തിപൂർവ്വം സമർത്ഥിച്ചിട്ടുണ്ട്. അവ രുടെ ഈ വക സമർത്ഥനങ്ങൾ. ചിദാത്മാവിൽ ജഗത്തു് പ്രതി ബിംബരൂപത്തിൽ സ്ഥിതിചെയ്കയാണെന്നുള്ള മതക്കാരനായ പ്രസ്തുതഗ്രന്ഥകാരന്നു അനുകൂലവും ഇതരമതസിദ്ധാന്തങ്ങൾക്ക് അവിരുദ്ധവുമാണെന്നുള്ളതുകൊണ്ടാണ് ഗ്രന്ഥകാരൻ സ്വാഭിമത മായ ക്ഷണിക വിജ്ഞാനവാദിമതതത്വങ്ങളെ അംഗീകരിച്ചു പനസിച്ചതു്.

ക്ഷണികവിജ്ഞാനവാദികളുടെ ജഗത്സ്വരൂപവിവരണം ഇപ്ര കാരമാണ്:–

ഓരോരോ ക്ഷണങ്ങളിലും (കാലങ്ങളിലും) ഉണ്ടായിക്കൊണ്ടി രിക്കുന്ന അറിവുകളുടെസമൂഹമാകുന്ന സ്വരൂപത്തോടുകൂടിയവരാണ് (ജ്ഞാനസ്വരൂപന്മാരാണ്) പ്രമാതാക്കൾ (ദ്രഷ്ടാക്കൾ) ആപ്രമാതാ ക്കൾ തന്നെയാണ് മുമ്പുമുമ്പുള്ള സംസ്കാരത്താൽ പിമ്പുപിമ്പുണ്ടാ യിത്തീരുന്ന ജ്ഞാനത്തിൽ ദൃശ്യമായി പരിലസിക്കുന്നതു. (ഈ മതക്കാർ ജ്ഞാതാക്കളിൽ ജ്ഞാനരൂപത്തിൽ സ്ഥിതിചെയ്യുന്ന ലോകത്തെയല്ലാതെ പുറമേയുള്ള ലോകത്തെ കൈക്കൊള്ളുന്നില്ല) ഘടമെന്നതു ഘടാകാരമായ ജ്ഞാനം മാത്രമായും പടമെന്നതു പടാ കാരമായ ജ്ഞാനം മാത്രമായുമാണ് പ്രമാതാക്കളുടെ അനുഭവമെന്നു ള്ളതുകൊണ്ടും പദാർത്ഥവിജ്ഞാനത്തിൽ പദാർത്ഥാകാരം ഒഴി ച്ചുകൂടാത്തതാണെന്നുള്ളതിനാലും ഈ ജ്ഞാനം തന്നെ വ്യവഹാര ങ്ങൾക്കെല്ലാം മതിയാവുന്നതുകൊണ്ടും ബാഹ്യപദാർത്ഥങ്ങളെ (ജ്ഞാനസ്വരൂപമല്ലാതെ പുറമെയുള്ളലോകത്തെ) സ്വീകരിക്കേ ണ്ടതില്ല. ഏതൊരു ജ്ഞാനത്തിൽ എത്രത്തോളം ദേശകാലവസ്ഥാ കാരങ്ങൾ വിളങ്ങുന്നുവോ അത്രത്തോളം പരിപൂർണ്ണമായ ഒരേ രൂപ ത്തിൽ സ്ഥിതിചെയ്തുകൊണ്ടു കുണ്ഡക്ഷണം, [കുണ്ഡത്തെ(ഒരുതരം

digitized by www.sreyas.in

*തത്ര (a) ചാർവ്വാകസ്വഭാവവാദം തീരേ

a)തത്ര–ജഗത്തുകാര്യമാണെന്നു സിദ്ധിച്ചിരിക്കെ.

പാത്രം) അറിയുന്ന ക്ഷണം (കാലം)] ബദരക്ഷണം, [ബദരത്തെ (ലന്തക്കുരു) അറിയുന്ന ക്ഷണം] കുണ്ഡബദരക്ഷണം [കുണ്ഡബദരങ്ങളെ അറിയുന്ന ക്ഷണം] എന്നീ ക്രമത്തിൽ ലോകം മുഴവൻ ക്ഷണികമായി (ഒരു കാലവിശേഷത്തെ ആശ്രയിച്ച സ്ഥിതിചെയ്യുന്നതു) അതാതു ദേശകാലാകാരാത്മകമായി പരിപൂർണ്ണമായ ഒരേരൂപത്തിൽ സ്ഥിതി ചെയ്യുന്നതായ ജ്ഞാനം തന്നേയാകുന്നു.

വിജ്ഞാനവാദികൾ ഈ വിഷയത്തിൽ തങ്ങളുടെ സിദ്ധാന്തത്തിന്നെതിരായുള്ള കാണാദസിദ്ധാന്തത്തെ ഖണ്ഡിക്കുന്നുണ്ട്.

ജഗത്തിനെപ്പററികാണാദന്മാർ പറയുന്നതിങ്ങിനെയാണു്;

* 'നിത്യമനിത്യമെന്നുള്ള പദാർത്ഥസംഘത്തെച്ചിലർ ജഗത്തെന്നു ചൊല്ലുന്നിതു.'

''ദ്രവ്യാദികളായി തങ്ങൾ സ്വീകരിച്ചിട്ടുള്ള പദാൎത്ഥങ്ങളുടെ സംഘാതമാണ് ജഗത്തു്. അതിൽ ആകാശാദികൾ സ്ഥിരങ്ങളും നിത്യങ്ങളും ഘടാദികൾ അസ്ഥിരങ്ങളും അനിത്യങ്ങളുമാകുന്നു. (ക്ഷണികവിജ്ഞാനവാദികൾ പ്രമാതാക്കളിൽ ജ്ഞാനരൂപമായി സ്ഥിതിചെയ്യുന്ന ജഗത്തിനെമാത്രമേ കൈക്കൊള്ളുന്നുള്ളു. കാണാദന്മാരാകട്ടെ, പുറമെ സ്ഥിതിചെയ്യുന്ന പദാൎത്ഥങ്ങളെക്കൂടിയും ജഗത്തായിപ്പരിഗണിക്കുന്നുണ്ടു)

ഈ കാണാസിദ്ധാന്തത്തെ വിജ്ഞാനവാദികൾ ഇങ്ങിനെ ഖണ്ഡിക്കുന്നു.

'സർവ്വവ്യവഹാരത്തിന്നും, സ്വീകരിക്കാതെ നിവൃത്തിയില്ലാത്ത ജ്ഞാനാകാരത്തിൽതന്നെയാണ് പര്യവസാനമെന്നുള്ളതുകൊണ്ടും ബാഹ്യാർത്ഥവാദികളായ (പുറമേയുള്ള വസ്തുക്കൾക്കൂടിയും ജഗത്തെന്നു വാദിക്കുന്നവരായ) കാണാദന്മാൎക്കു തങ്ങളുടെ മതം സ്ഥാപിക്കുന്നതിന്നു ഒരു പ്രമാണവും കാണിപ്പാൻ സാധിക്കുന്നതല്ലെന്നുള്ളതുകൊണ്ടും കാണാദന്മാരുടെ മതം സ്വീകാര്യമല്ലാതായിത്തീരുന്നു! ഒരു പക്ഷെ, വ്യവഹാരത്തിൻെറ സ്പർശമില്ലാത്തതിനാൽ ജ്ഞാനരൂപതയില്ലാത്തതായ ഒരു ബാഹ്യപദാൎത്ഥത്തെ കാണാദന്മാർ കൽപിക്കുകയാണെങ്കിൽ അതു് അജാഗളസ്തനംപോലെ നിഷ്പ്രയോജനമാകകൊണ്ടു അതിനെപ്പററി ഒന്നും പറയേണ്ടതുമില്ല.'

digitized by www.sreyas.in

ƒയുക്തമല്ലായ (a) തതിപ്രസംഗംതന്നെ
ഏതേതുകാര്യത്തിനേതേതുകാരണ-
*മെന്നുള്ള (b)തനന്വയം പിന്നെ (c) വ്യതിരേക-
മെന്നിവകകൊണ്ടു നിശ്ചയിക്കാമല്ലോ
(d) എന്നല്ലിവണ്ണം പ്രവൎത്തിപ്പവൎക്കൊക്കെ-
ലെന്നും ഫലമൊരേമട്ടിലാണ്ണാൺകയാ-

---

a) അതിപ്രസംഗം—വേണ്ടുന്നിടത്തു മാത്രമല്ലാതെ മററുള്ള സ്ഥലങ്ങളിലും പ്രവർത്തിക്കൽ. (അതിവ്യാപ്തി) b) അനന്വയം—അനന്വയവ്യാപ്തി; കാര്യമുള്ളിടത്തെല്ലാം കാരണമുണ്ടായിരിക്കൽ. (ഘടമുള്ളിടത്തെല്ലാം മണ്ണുള്ളതായിക്കാണാം)c) വ്യതിരേകം—വ്യതിരേകവ്യാപ്തി; കാരണമില്ലാത്തിടത്തുകാര്യവും ഇല്ലാതിരിക്കൽ. (മണ്ണില്ലാത്തിടത്തു ഘടവും ഉണ്ടായിരിക്കയില്ല.) d) എന്നല്ലി ......വർത്തിപ്പവർക്കു്—അനന്വയവ്യതിരേകവ്യാപ്തികൾകൊണ്ടു് നിശ്ചിതമായ കാരണത്തെ സ്വീകരിച്ചു പ്രവർത്തിക്കുന്നവർക്കു്

---

അതുകൊണ്ടു ക്ഷണികവിജ്ഞാനസ്വരൂപംതന്നെയാണ് ജഗത്തെന്നു സിദ്ധമായി. അങ്ങിനെയാകുമ്പോൾ ഉൽപ്പത്തിയെന്നതു അഭിനവമായ വിജ്ഞാനമാണെന്നു മുൻപറഞ്ഞതു ഉൽപ്പത്തിയുടെ ശരിയായ വിവരണം തന്നെയാണെന്നു സ്പഷ്ടമാകുന്നു. ഇങ്ങിനെ അഭിനവവിജ്ഞാനസ്വരൂപമായ ഉൽപ്പത്തി ഒരു കാര്യമാകകൊണ്ടു അതിന്നു കാരണംകൂടിയേ കഴിയൂ എന്നു സമർത്ഥിക്കുന്നതിന്നായി, ജഗത്തു മുഴുവൻ കാരണംകൂടാതെ സ്വഭാവേന ഉണ്ടാകുന്നതാണെന്നു വാദിക്കുന്ന ചാർവ്വാകന്മാരുടെ മതത്തെ ഖണ്ഡിക്കാൻ തുടങ്ങുന്നു.

* 'തത്രചാർവ്വാകസ്വഭാവവാദം' എന്നുള്ളതുകൊണ്ടു ചാർവ്വാകമതത്തെ അവതരിപ്പിക്കുന്നു.

ചാർവ്വാകന്മാരുടെമതം:—

''കാരണത്തെ അപേക്ഷിക്കാതെ തന്നെ, കാര്യമുണ്ടായിത്തീരുന്നു. കാര്യത്തിന്റെ സ്വഭാവംതന്നെ അപ്രകാരമാണു്. അങ്ങിനെയല്ലെങ്കിൽ (കാരണത്തിൽ നിന്നേ കാര്യമുണ്ടാവൂ എന്നു പറകയാണെങ്കിൽ) ഉൽപ്പത്തിക്കു മുമ്പു പൃഥിവ്യാദികളായ കാര്യങ്ങൾ ഒന്നും തന്നെ ഇല്ലെന്നുള്ളതിനാൽ ഇന്നവസ്തുവിനെ അപേക്ഷിച്ചു ഇന്നവസ്തുവുണ്ടായി എന്നു പറവാൻ തരമില്ലാത്തതുകൊണ്ടു് ആദിയിൽ കാര

digitized by www.sreyas.in

ലൊന്നുമേ സംശയിച്ചീടാനുമില്ലിതിൽ
പെട്ടെന്നു, കാരണം യാതൊന്നുമില്ലാതെ
വിഷ്ടപം സഞ്ജാതമാകുന്നതെങ്ങിനെ?
കാരണം കാണാതിരിക്കും ചിലേടത്തു
കല്പനീയംതാനദൃഷ്ടമാം കാരണം
fബോധമേറുന്നവരെല്ലാമധികാന്ന-
രോധമാം ന്യായ്യമെന്നോതുന്നതില്ലയോ?
ദൃഷ്ടമായുള്ളോരു കാരണയുക്തമാ-
യിട്ടുള്ളതാണിജ്ജഗത്തോക്കിൽ മിക്കതും
അല്പം ചിലേടത്തു കണ്ടില്ലതെങ്കിലോ,
കല്പിക്കണമങ്ങദൃഷ്ടമാം കാരണം
ലോകമാകസ്മികമായിട്ടുളവായ-
താകുന്നുവെങ്കിലീലോകപ്രവൃത്തികാം-
ക്കൊട്ടുമേ a) സംവാദമില്ലാതെയാം, ഫലം
കിട്ടുകയില്ല കർമ്മത്തിനെന്നായ്‌വരും
ആകയാൽക്കാണുന്നതൊക്കെസ്സകാരണ-
മാകുന്നു സന്ദേഹമില്ലതിന്നല്പവും
കാര്യലാഭത്തിന്നതുകൊണ്ടുതന്നെയാം
കാരണതൽപ്പരരാകുന്നതേവരും
ആകയാൽ ചാർവ്വാകസിദ്ധാന്തമല്പമെ-
ന്നാകിലും ചിന്തിപ്പതേററമയുക്തമാം

a) സംവാദം—ഏകരൂപത.

ണമില്ലാതെ എങ്ങിനെയാണു കാര്യരൂപമായ ജഗത്തുണ്ടാകുന്നതു്? മറിച്ചു, കാര്യം സ്വഭാവേന കാരണാപേക്ഷ കൂടാതെ ഉണ്ടാകുന്നതാണു എന്നു പറയുന്നതായാൽ മററൊന്നിനേയും അപേക്ഷിക്കാതെ ലോകോൽപ്പത്തിയുണ്ടാവാമെന്നു വരികയും ചെയ്യും. ആ സ്ഥിതിക്കു് കാരണത്തിൻെറ ആവിർഭാവത്തിന്നു കാര്യത്തിൻെറ അപേക്ഷയില്ലാത്തതു എങ്ങിനേയോ അതുപോലെ കാര്യത്തിൻെറ ഉൽപ്പത്തിക്കു കാരണത്തിൻെറ അപേക്ഷയുമില്ല എന്നുള്ള സിദ്ധാന്തമാണു് ഉചിതം''

f ഈ ചാർവ്വാകമതത്തെ 'അതിപ്രസംഗംതന്നെ' എന്നു പറഞ്ഞു ഖണ്ഡിക്കുന്നു.

digitized by www.sreyas.in

*''ഉൽപ്പന്നമിജ്ജഗൽക്കാര്യമെല്ലാ (a)മസൽ-
ക്കല്പങ്ങളാകുമണുക്കളാ'' ലിങ്ങിനെ
ചൊല്ലുന്നു പാരിൽ (b)ചിലരായതും ചേർച്ച-
യില്ലാത്തതാണോക്കിലല്പമെന്നാകിലും
ഉത്ഭവിച്ചു (c) പരമാണുക്കളിൽ നിന്നു
തൽഭിന്നമാം ദ്വ്യണുകാദിയെന്നുള്ളതും
ഇല്ലാത്തതാണിതാദ്യത്തി, ലന്ത്യത്തിലു-
മില്ലാതെകണ്ടായ് ഭവിക്കമെന്നുള്ളതും
തന്മതസിദ്ധാന്തമാ:ണസത്തും സത്തും
തമ്മിലത്യന്തം വിപരീതമാകയാൽ

a) അസൽക്കല്പങ്ങൾ—ഇല്ലാത്തവസ്തു തുല്യമായവ. (അദൃഷ്ടങ്ങൾ എന്നു സാരം) b) ചിലർ—കാണാദന്മാർ. c) പരമാണുക്കൾ:—

''ജാലസൂര്യമരീചിസ്ഥം സൂക്ഷ്മം യദ്ദൃശ്യതേരജഃ
തസ്യഷഷ്ഠോഽശഏവേഹ പരമാണുരിതിസ്മൃതഃ''

(ജനവാതിലുകളിൽക്കൂടിയും മററും മുറിക്കകത്തേക്കു പ്രവേശിക്കുന്ന സൂര്യരശ്മികളിൽ തിരിഞ്ഞും മറിഞ്ഞും കൊണ്ടിരിക്കുന്നതായിക്കാണാവുന്ന ചെറുരേണുക്കളിൽ ഒന്നിൻെറ ആറിലൊരു ഭാഗത്തിന്നു പരമാണുവെന്നുപേർ). (ഈ പരമാണുക്കൾ, ദ്വ്യണുകം, ത്രസരേണു എന്നിവയെസ്സംബന്ധിച്ചുള്ള വിഷയത്തിൽ പക്ഷാന്തരവും കാൺമാനുണ്ടു.)

ഖണ്ഡനം:—

കാരണത്തെ അപേക്ഷിക്കാതെ കാര്യമുണ്ടാകുന്നു എന്നു പറയുന്ന ചാർവ്വാകന്മാരുടെ മതപ്രകാരം, കാരണത്തിൻെറ അപേക്ഷകൂടാതെ ഉണ്ടായിത്തീരുന്നതാകകൊണ്ടു ഘടം പടമായിട്ടും, താക്കോൽ മേശയായിട്ടും തീർന്നേക്കും. അങ്ങിനെ സംഭവിക്കുന്നതായിക്കാണുന്നതുമില്ല. കാരണത്തെ അപേക്ഷിച്ച് കാര്യമുണ്ടാകുന്നു എന്നുള്ള മതത്തിൽ ഓരോന്നിൻേറയും കാരണത്തിന്നു മറെറാന്നിൻെറ കാരണത്തിൽ നിന്നു വ്യത്യാസമുണ്ടെന്നുള്ളതിനാലും, ഒരു കാരണത്തിൽ നിന്നു അതിൻെറ കാര്യം തന്നേയേ ഉണ്ടാകുകയുള്ളൂ എന്നു നിയമമുള്ളതുകൊണ്ടും ഘടം പടമായിട്ടും താക്കോൽ മേശയായിട്ടും മററും തീരുന്നതുമല്ല. കാരണമില്ലാതെ കാര്യമുണ്ടാകുന്നു എന്നുള്ള ചാർവ്വാകനിയമം ചാർവ്വാകന്മാർക്കുപോലും അഭിമതമല്ലാത്തവിധം ഘടം പടമാവാനും മററുമുള്ള നിയമമായിത്തീരുന്നു എന്നുള്ളതിനെയാണ് ഇവിടെ 'അതിപ്രസംഗ'മെന്നുപറഞ്ഞതു്.

digitized by www.sreyas.in

**തെററാണ തദ്വാക്യമെന്നുള്ളതീർച്ചയ്ക്കു**
**മറെറാരു കാരണമാവശ്യമില്ലല്ലോ**
***ഒന്നേ പദാത്ഥമതുമഞ്ഞതാംവണ്ണമാ-**
**ണെന്നുമല്ലെന്നും വരുവാൻ തരമില്ല.**

---

* എന്നാൽ ഓരോന്നിൻേറയും കാരണത്തെ തിരിച്ചറിയുന്ന തെങ്ങിനെ? എന്നുണ്ടാകാവുന്ന ശങ്കയെ 'എന്നുള്ളതന്വയം പിന്നെ വ്യ............നിശ്ചയിക്കാമല്ലൊ' എന്നു പരിഹരിക്കുന്നു.

f 'അധികാന്തരോധമാം ന്യായ്യം'

പ്രായേണ ജഗത്തു മുഴവൻ സകാരണമായിട്ടാണ കാണുന്നതു്. അങ്ങിനെയിരിക്കെ, അല്പം ചിലേടത്തു് കാരണം കാൺമാൻ കഴിയുന്നില്ലെന്നുവെച്ച മുഴവൻ ജഗത്തിന്നും കാരണമില്ലെന്നുനിശ്ചയിക്കരുതു്. അങ്ങിനെ കാരണം കാൺമാൻ കഴിയാത്തിടത്തു എന്തെങ്കിലും ഒരു കാരണം ഉണ്ടായിരിക്കുമെന്നു കല്പിച്ചുകൊള്ളേണ്ടതാണു്. ഏതൊരു വിഷയത്തിലും അധികപക്ഷത്തെ അനുസരിച്ച വ്യവസ്ഥചെയ്യുന്നതാണ് യുക്തിയുക്തം. എന്നുള്ള നിയമത്തെയാണ് 'അധികാന്തരോധമാംന്യായ്യം' എന്നതുകൊണ്ടു കാണിക്കുന്നതു്.

*''ഉൽപ്പന്നമിജ്ജഗൽ'' എന്നു തുടങ്ങി കാണാദമതത്തെ അവതരിപ്പിച്ച് ഖണ്ഡിക്കുന്നു. ലോകോൽപ്പത്തിയെപ്പററി കാണാദന്മാരുടെ മതം:-

''ജീവികളുടെ പരിപക്വമായ പൂർവ്വകർമ്മങ്ങൾക്കനുഗുണമായുണ്ടാകുന്ന ഈശ്വരേച്ഛയാൽ നിത്യങ്ങളായ പരമാണുക്കളിൽ ക്രിയയുണ്ടാകുന്നതിനാൽ അവ രണ്ടെണ്ണം ഒന്നിച്ചുകൂടി ദ്വ്യണുകവും വീണ്ടും മുൻപറഞ്ഞ വിധം ഈശ്വരേച്ഛയാൽ ദ്വ്യണുകം മൂന്നുചേർന്നു് ത്രസരേണുവും ഉണ്ടായിത്തീരുകയും ഇങ്ങിനെ ക്രമത്തിൽ ദൃശ്യമായ ജഗത്തു് ഉണ്ടായിവരികയും ചെയ്യുന്നു''

f ''അസത്തും,സത്തും'' എന്നുള്ളതു മുതൽ കാണാദമതത്തിൻെറ ഖണ്ഡനം:- കാണാദന്മാർ ബാഹ്യമായ ദൃശ്യസമുദായം സത്തു് (ഉള്ളതു) തന്നെയാണ് എന്നു് വാദിക്കുന്നവരാകുന്നു.

ഇവരുടെ മതപ്രകാരം ഒരേ ഘടംതന്നെ ഉൽപ്പത്തിക്കു മുമ്പു അസത്തും (ഇല്ലാത്തതും) ഉൽപ്പത്തിക്കുശേഷം സത്തും (ഉള്ളതും) നാശത്തിന്നു പിമ്പു വീണ്ടും അസത്തുമായിത്തീരുന്നു. സത്വവും അസത്വവും അന്യോന്യവിരുദ്ധമാകയാൽ വാസ്തവമായ സത്വമുള്ള ഒരു

digitized by www.sreyas.in

വസ്തുവിന്നുതന്നെ അസത്വവും ഉണ്ടാകുന്നുവെന്നു പറയുന്നതു യുക്തമാകുകയില്ല. എന്നാൽ ഇവിടെ സംയോഗവും (കൂടിച്ചേർച്ച) സംയോഗാഭാവവും ഉണ്ടാവുകയെന്നതു എപ്രകാരം വിരുദ്ധമല്ലാതിരിക്കുന്നുവോ അപ്രകാരം സത്വാസത്വങ്ങളുടെ ഭാവത്വാഭവത്വങ്ങളും അവിരുദ്ധമാകാമല്ലോ എന്നൊരുശങ്കയുണ്ടാവാം. പക്ഷെ, സംയോഗമുള്ളിടത്തു് അതിന്റെ അഭാവം ഉണ്ടായിക്കൂടെന്നു നിയമമില്ലാത്തതിനാൽ സംയോഗവും തദഭാവവും സംഭവിക്കുന്നതിന്നു വിരോധമില്ല. ഒരേ വൃക്ഷംതന്നെ ഏകദേശത്തിൽ (കടയ്ക്കൽ) കപിസംയോഗാഭാവത്തോടുകൂടിയതു, ഏകദേശത്തിൽ (ശഖയിൽ) കപിസംയോഗത്തോടുകൂടിയതും ആയിരിക്കാവുന്നതാണ്. ഘടാദികളെ സംബന്ധിച്ചിടത്തോളമാകട്ടെ, സത്വമെന്നതു അവയിൽ നിത്യസംബന്ധത്തോടുകൂടിയിരിക്കുന്ന ഒന്നാകകൊണ്ടു അവയ്ക്കു അസത്വമുണ്ടാവുകയെന്നതു ഒരേവസ്തുവിന്നു വിരുദ്ധമായ രണ്ടു സ്ഥിതിയുണ്ടാവുകയാണെന്നുള്ളതിനാൽ യുക്തമാവുന്നതുമല്ല- വിരുദ്ധധർമ്മങ്ങൾ ഒന്നിച്ചൊരേടത്തിരിക്കുന്നതല്ലെന്നുള്ളതിനെ ഉദാഹരിക്കുന്നു.

* 'ഒന്നേപദാർത്ഥമതു.........തരമില്ല'

ഇങ്ങിനെ ഉദാഹരണസഹിതം അന്യോന്യവിരുദ്ധങ്ങളായ സത്വാസത്വങ്ങൾ ഒന്നിച്ചൊരേടത്തിരിക്കുന്നതല്ലെന്നു കാണിച്ചുവെങ്കിലും വീണ്ടും മററൊരുവഴിക്കു വാദം പുറപ്പെടാൻ വഴിയുണ്ടു്.

അതു ഇപ്രകാരമാണ്:-

അനുഭവത്തിന്നു യോജിച്ച വിധത്തിലാണല്ലോ വസ്തുസ്വഭാവം നിർണ്ണയിക്കേണ്ടതു്. അങ്ങിനെ നോക്കുന്നതായാൽ ഒരുഘടം ഒരു ദേശത്തു ഉണ്ടായിരിക്കെത്തന്നെ ആ ദേശത്തെ അപേക്ഷിച്ചു മാത്രം ഘടമുണ്ടെന്നും മററൊരു ദേശത്തെ അപേക്ഷിച്ചു് ആ ഘടമില്ലെന്നും വ്യവഹാരമുണ്ടായിക്കാണാവുന്നതാണ്. അതിന്നനുസരിച്ചു,ഒരുകാലത്തെ അപേക്ഷിച്ചു്ഒരു പദാർത്ഥമുള്ളതായും മററൊരുകാലത്തെ അപേക്ഷിച്ചു് ആ പദാർത്ഥം തന്നെ ഇല്ലാത്തതായും വന്നുകൂടെന്നുണ്ടോ? അങ്ങിനെ വരുന്നതായാൽ ഒരേ പദാത്ഥത്തിന്നുതന്നെ സത്വാസത്വരൂപമായ വിരുദ്ധധർമ്മങ്ങൾ ഉണ്ടാവാൻ വിരോധമില്ലെന്നു സിദ്ധിക്കുമല്ലൊ. ആ സ്ഥിതിക്കു്, വിരുദ്ധധർമ്മങ്ങൾ ഒന്നിച്ചൊരേടത്തിരിക്കുന്നതല്ലെന്നുള്ളതിനെ സാർവ്വത്രികമായ ഒരു നിയമമായി സ്വീകരിക്കാമോ എന്നു സംശയിക്കേണ്ടതായിവരുന്നു. അങ്ങിനെയൊരു നിയമം അംഗീകരിക്കുന്നതു സാധുവാകുന്നതല്ലെന്നു വന്നാൽ പിന്നേ 'ഒന്നേ പദാത്ഥ...........തരമില്ല' എന്നുള്ള ഒരു ഉദാഹരണം കൊണ്ടു പ്രയോജനമൊന്നുമില്ലെന്നാവുകയും ചെയ്യുന്നു.

digitized by www.sreyas.in

*കില്ലില്ലിരുട്ടം വെളിച്ചവുമേകമെ-
ന്നുള്ളതു സംഭവിക്കുന്നതല്ലെന്നുമേ

ഈ ശങ്കക്ക പരിഹാരം:—

* വിരുദ്ധധർമ്മങ്ങൾ ഒന്നിച്ചൊരേടത്തു് ഇരിക്കുന്നതല്ലെന്നു നിയമം കല്പിച്ചില്ലെങ്കിൽ ഇരുട്ടം വെളിച്ചവും ഒന്നിച്ചൊരേടത്തിരിക്കുമെന്നും പറയാൻ വിരോധമില്ലെന്നുവന്നേയ്ക്കും. പക്ഷെ ഇരുട്ടം വെളിച്ചവു. ഒന്നിച്ചിരിക്കുമെന്നു് പറയുന്നതിനെ ആരും സമ്മതിക്കുമെന്നു് തോന്നുന്നില്ല. അഥവാ, അനുഭവമാത്രത്തെ അടിസ്ഥാനപ്പെടുത്തിയിട്ടു ഇനിയും വിരുദ്ധധർമ്മങ്ങൾ ഒന്നിച്ചൊരേടത്തിരിക്കുമെന്നുതന്നേയാണു്പറയാൻ ഭാവമെങ്കിൽ അവിടെ മറെറാരു ദോഷം വരുന്നതുമാണു്. അതായതു, നീലനിറമായതമസ്സു് ഇളകിക്കൊണ്ടിരിക്കുന്നു എന്നു അനുഭവമുള്ളതിനാൽ തമസ്സു് ഒരുദ്രവ്യമാണെന്നു വരികയും ആ തമസ്സിൽത്തന്നെ വെളിച്ചവും ഉണ്ടാകാവുന്നതിനാൽ പ്രകാശത്വവും, സ്വതേകറുത്ത നിറമാകകൊണ്ടു തമസ്ത്വവും അതിന്നുതന്നെ ഉണ്ടാകാമെന്നായിത്തീരുകയും, അപ്പോൾ ഇരുട്ടം വെളിച്ചവും ഒന്നുതന്നെയാണെന്നാവുകയും ചെയ്യുമല്ലോ. അതുകൊണ്ടു, ഇരുട്ടം വെളിച്ചവും ഒന്നിച്ചിരിക്കുന്നതല്ലെന്നും മറ്റുള്ള ദൃഷ്ടാന്തങ്ങളെ പുരസ്സരിച്ചു അന്യോന്യവിരുദ്ധങ്ങളായ സത്വാസത്വങ്ങൾ ഒന്നിച്ചിരിക്കുന്നതല്ലെന്നു് ഒരുനിയമം കല്പിക്കാതെ നിർവ്വാഹമില്ലെന്നായിത്തീരുന്നു. അങ്ങിനെയാകുമ്പോൾ കാലത്തെ ആശ്രയിച്ചു നോക്കിയാലും ദേശത്തെ ആശ്രയിച്ചുനോക്കിയാലും സത്വാസത്വങ്ങൾ ഒരേ വസ്തുവിനെ ആശ്രയിച്ചിരിക്കയില്ലെന്നു സിദ്ധമാവുന്നതുമാണു്.

ഈ ഘട്ടത്തിൽ മറെറാരുവാദം പുറപ്പെടാം.

''ദ്രവ്യത്തിന്റെ ചക്ഷു:പ്രത്യക്ഷം പ്രകാശത്തിൽ സംഭവിക്കുന്നതാണെന്നു നിയമമുണ്ടു്. എന്നാൽ തമസ്സിനെ പ്രകാശത്തിൽ കാണുന്നതല്ലതാനും. അങ്ങിനെയിരിക്കെ, തമസ്സിനെ ഒരു ദ്രവ്യമായി കല്പിച്ചു ഇത്രയും പറഞ്ഞതു സ്വീകാര്യമാണെന്നു തോന്നുന്നില്ല.''

ഇതിന്നു സമാധാനം:—

അനുഭവമനുസരിച്ചു നിയമംതന്നെ മാററിയുണ്ടാക്കുന്നതാണു് ഉചിതമായിരിക്കുക എന്നുള്ളതിനാൽ, തമസ്സിന്റെ അനുഭവമുണ്ടായിക്കാണുന്നതുകൊണ്ടു അതിനേയും ദ്രവ്യമായിഗണിച്ചു അതിന്നുംകൂടി യോജിക്കുന്നവിധം നിയമമുണ്ടാക്കുകയാണു് വേണ്ടതു്. അതല്ലാതെ, വേണ്ടവിധം നിയമമുണ്ടാക്കാൻ പ്രയാസമാണെന്നുവെച്ചു് അനുഭവവിരുദ്ധമായ നിയമം വല്ലതും കൽപിച്ചാൽ അതു സാധുവാകുന്നതല്ല.

digitized by www.sreyas.in

ചേതസ്സിലേതദ്വിരുദ്ധതത്വവും *സാങ്ക-
ര്യാദിപ്രസക്തിയുമത്ര ചിന്തിക്കണം
f ആദിക്രിയോത്ഭവമെവ്വണ്ണമീശ്വരേ-
ച്ഛാദിയാലും ഭവിച്ചീടുമണുക്കളിൽ
*സത്വാദിമൂന്നുഗുണങ്ങൾക്കെഴും സാമ്യാ-
വസ്ഥ ചേർന്നീടും പ്രകൃതി താനേതന്നെ
വിശ്വരൂപമായിപ്പരിണമിച്ചു ഗുണ-
വൈഷമ്യമാണായതിന്നുള്ള കാരണം
എന്നു ചൊല്ലുന്നുണ്ടനീശ്വരസാംഖ്യന്മാ-
രെന്നും തഥാ ഭവിക്കില്ലെന്നു നിർണ്ണയം

* 'സാങ്കര്യാദിപ്രസക്തി'-സത്വാസത്വങ്ങൾ തുടങ്ങിയ വിരുദ്ധധർമ്മങ്ങൾ ഒരേ പദാർത്ഥത്തിൽ ആരോപിക്കേണ്ടിവന്നേക്കുന്നുവെന്നുള്ള സാങ്കര്യത്തിന്റെ ചേർച്ച. ഈ സാങ്കര്യാദിപ്രസക്തി, ദ്വൈതവാദികളായ എല്ലാവരുടെ മതത്തിലും സംഭവിക്കുന്നതാകകൊണ്ടു എല്ലാ ദ്വൈതമതക്കാരേയും ഖണ്ഡിപ്പാൻ ഉദ്ദേശിച്ചുതന്നെയാണ് സാങ്കര്യാദിപ്രസക്തിയെ പ്രസ്തുതഗ്രന്ഥകാരൻ ഉപന്യാസിച്ചിട്ടുള്ളത്.

f) 'ആദിക്രിയോത്ഭവം' എന്നതുമുതൽ രണ്ടുവരി ആരംഭവാദികളുടെ മതത്തിന്റെ ഖണ്ഡനമാണ്. ഈശ്വരൻ ചൈതന്യസ്വരൂപനും പരമാണു തുടങ്ങിയവ അചേതനങ്ങളുമാണ്. ക്രിയാ(വ്യാപാരം)ശക്തി ചൈതന്യത്തിന്നു മാത്രമേയുള്ളൂ. അങ്ങിനെയിരിക്കെ ഈശ്വരൻ ഇച്ഛിച്ചാലും ജഡങ്ങളായ പരമാണുക്കൾ തനിയേ എങ്ങിനെ പ്രവർത്തിക്കും? അങ്ങിനെ പ്രവർത്തിക്കുമെന്നുവന്നാൽ മഹാരാജാവിന്റെ ഇച്ഛയനുസരിച്ചു സൈന്യങ്ങളുടെ സഹായം കൂടാതെ തന്നെ ആയുധങ്ങൾ ചെന്നു ശത്രുക്കളോടു യുദ്ധം ചെയ്യേണ്ടതാണല്ലോ. അങ്ങിനെ കാണാത്തതിനാൽ 'ഈശ്വരേച്ഛയനുസരിച്ചു ജഡങ്ങളായ പരമാണുക്കൾ സ്വയം വ്യാപരിക്കുന്നു' എന്നുള്ള ആരംഭവാദം അടിസ്ഥാനരഹിതം തന്നെ.

* ''സത്വാദിമൂന്നു ഗുണങ്ങൾക്കെഴും'' എന്നു തുടങ്ങി സാംഖ്യമതത്തിന്റെ പുറപ്പാടാണ്. അവരുടെ മതം സത്വരജസ്തമോ ഗുണങ്ങളുടെ സാമ്യാവസ്ഥയായ പ്രകൃതി സ്വതേതന്നെ ഗുണവൈഷമ്യംനിമിത്തം ജഗദ്രൂപമായിപ്പരിണമിക്കുന്നു എന്നാണ്. ഇതിന്റെ ഖണ്ഡനം സ്പഷ്ടം.

digitized by www.sreyas.in

കല്പാന്തകാലമെത്തുമ്പോൾ ഗുണം മൂന്നു-
മൊപ്പമായ്ത്തീരുവാനെന്താണു കാരണം
ഇല്ല കല്പാന്തകാലത്തിൽ പ്രകൃതിയൊ-
ന്നല്ലാതെകണ്ടു മറ്റൊന്നുമെന്നാകയാൽ

കല്പം കഴിയുകിൽ തൽഗുണവൈഷമ്യ-
മെപ്രകാരം ഭവിക്കുന്നു നിഷ്കാരണം
ചേതനവ്യാപാരമില്ലയെന്നാൽ ക്രിയ-
യേതും ജഡങ്ങളിൽ കാണുകില്ലാകയാൽ
നൂനം ജഗൽപ്പരിണാമം പ്രകൃതിക്കു
താനേ ഭവിക്കുകയില്ലെന്നു നിർണ്ണയം
a) എന്നിവകൊണ്ടീജ്ജഗത്തായ കാര്യത്തി-
നെന്നുമേ കാരണമില്ലെന്നു വന്നുപോം

പ്രത്യക്ഷബോധമില്ലാത്തതിലാഗമം
മാത്രമാകുന്നു പ്രമാണം ധരിക്കണം
പ്രത്യക്ഷമുഖ്യപ്രമാണങ്ങളൊന്നുമ-
ങ്ങെത്തില്ല ചൊല്ലാമതിന്നുള്ള കാരണം

പാർക്കിലപൂർണ്ണരാകുന്നു പ്രമാതാക്ക-
ളൊക്കെ, പ്രമാണത്തിനങ്ങനേവസ്ഥത,
ശങ്കയില്ലല്പവും കർത്താവൊരുത്തനി-
ല്ലെങ്കിലുണ്ടാകയില്ലീജ്ജഗത്തെപ്പൊഴും

വാദമില്ലീജ്ജഗത്തിന്നു കർത്താവുണ്ടു,
ചേതനനാണവനെന്നതും തീർച്ചതാൻ
കാര്യമചിന്ത്യസ്വരൂപമാകുന്നു തൽ-
ക്കർത്താവു സാധാരണനായ് ഭവിക്കുമോ?

ഓർത്താലവസാനമില്ലാതെകണ്ടുള്ള
ശക്തിയുണ്ടീജ്ജഗൽകർത്താവിനാകയാൽ
സത്യസ്വരൂപനാമമ്മഹേശാനന്റെ
a) തത്വവിമർശനം തന്നെയാണാഗമം

---

a) എന്നിവകൊണ്ട്—ഇങ്ങിനെ ജഗൽക്കാര്യത്തിന്നുള്ള കാരണം നിരൂപിച്ചിട്ടുള്ളത് യുക്തിയുക്തമല്ലാതിരിക്കുന്നുവെന്നുള്ളതിനാൽ.

a) തത്വവിമർശനം—തത്വബോധത്തിന്നുള്ള വാഗ്രൂപമായ വ്യാപാരം.

digitized by www.sreyas.in

പൂർണ്ണനാമീശ്വരൻ കല്പിച്ചതാകയാ-
ലന്യരാലെന്നമബാധിതമാഗമം
സർവ്വപ്രമാണങ്ങളെക്കാളുമേററവും
സർവ്വഥാ പ്രാബല്യമേറും പ്രമാണമാം.
b) "ഇല്ല സൃഷ്ടിക്കു മുമ്പേകനാമീശ്വര-
നല്ലാതെയൊന്നും മഹേശ്വര, നായവൻ
ഇല്ലപാദാനങ്ങളെങ്കിലും സ്വാതന്ത്ര്യ-
മുള്ളവനാകയാൽ സ്വാതന്ത്ര്യവൈഭവാൽ
ലോകമാകും ചാരുചിത്രം നിജരൂപ-
മാകും ചുമരിലുണ്ടാക്കിക്കളിക്കുന്നു
സ്വപ്നത്തിലും മനോരാജ്യത്തിലും തന്നാൽ
കല്പിതമായ ശരീരത്തിലെങ്ങിനെ
ജീവന്നു ഞാൻ തന്നെയാണിതെന്നുള്ള ഹം-
ഭാവമുണ്ടാകുന്നതോർത്തലുമങ്ങിനെ
ഈശ്വരൻ തന്നാൽ പരികല്പിതമായ
വിശ്വത്തിലുമഭിമാനിച്ചുകൊള്ളുന്നു
സ്വപ്നാദിയിൽ ഭവിച്ചുള്ള ദേഹത്തിൽ നി-
ന്നെപ്രകാരം വ്യതിരിക്തനാകുന്നു നീ
ഈശൻ ജഗദ്രൂപനാകയില്ലവണ്ണ-
മീശൻ ജഗദ്വ്യതിരിക്തനാണെപ്പോഴും
കല്പാന്തകാലത്തു നാശമാമീശ്വര-
കല്പിതമാമിപ്രപഞ്ചമഖിലവും
നീയെങ്ങിനെ ശരീരാദിവ്യതിരിക്ത-
നായുള്ള കേവലചിന്മയനാകുന്നു
ചിത്സ്വരൂപൻ തഥാ ദേവൻ സനാതനൻ
ദൃശ്യമ,ല്ലാ a)യത്തു ശൂന്യമാണെപ്പൊഴും

b) "ഇക്കണ്ടിട്ടും ദൃശ്യമൊക്കയും നിൽക്കുന്നു ദൃക്കിൽ മാത്രം നൂനമില്ല മറെറങ്ങുമേ-ചൊല്ലാമുപപത്തിഞാനത്ര" എന്നു പ്രതിജ്ഞചെയ്തിട്ട് ആഗമത്തിൻെറ സർവ്വോൽകൃഷ്ടപ്രാമാണ്യത്തെ സാധിച്ചുകഴിഞ്ഞു. ഇനി പ്രതിജ്ഞാതാർത്ഥം സാധിപ്പാൻ ആഗമോക്താർത്ഥത്തെ എടുത്തു കാണിക്കുന്നു.

a) ആയത്ത്–ദൃശ്യം.

digitized by www.sreyas.in

ഏവം ചിദേകവപുസ്സാകിയ മഹാ-
ദേവനിക്കൊണ്ടും ജഗത്തായചിത്രത്തെ
ചായം മുതലായതില്ലാതെ തൻവപു-
സ്സായുള്ള ഭിത്തിയിൽ താൻവരച്ചീടിനാൻ
തന്നിലല്ലാതെ ജഗച്ചിത്രമെങ്ങുമേ-
ക്കുന്ന താനല്ലാത്തതൊന്നുമില്ലായ്കയാൽ
ചിത്തല്ലയാതെകണ്ടെങ്ങെപ്പോളേതൊരു
വസ്തുവുണ്ടെന്നു വന്നീടും നിനക്കു നീ
ഏതൊരിടത്തു ചിത്തില്ലെന്നു ചൊല്ലുന്നി-
താസ്ഥലംതന്നെയില്ലാത്തതാം നിർണ്ണയം
ഇല്ലാത്തതത്രെ ചിതിയെന്നു സിദ്ധിക്ക-
യില്ലൊരു കാലത്തുമേതു വിധത്തിലും
എന്നാകയാൽ b) ജഗൽഗ്രാസശീലാ മഹാ-
സത്താ ചിതി വിളങ്ങുന്നു പൂർണ്ണാപരാ
കല്ലോലമാലയില്ലംഭോധിയില്ലെങ്കി-
ലില്ല മാർത്താണ്ഡനില്ലെന്നു വന്നാൽ പ്രഭാ
ഇല്ല കില്ലേതുമിക്കാണും ജഗത്തൊന്നു-
മില്ല സംവിദ്രൂപമില്ലെങ്കിലങ്ങിനെ
ആകയാൽ സൃഷ്ടിക്കു മുമ്പേ മഹാദേവ-
നേകൻ പ്രശോഭിച്ചു കേവലൻ ചിന്മയൻ
വിശ്വമശ്ശുദ്ധചൈതന്യസ്വരൂപനാ-
മീശ്വരൻതന്നിൽ നിന്നുണ്ടായിവന്നിതു
c) തത്ര വർത്തിക്കുന്നിതെല്ലാമൊടുക്കമെ-
ശ്ശാശ്വതനിൽത്തന്നെ നൂനം ലയിച്ചുപോം''
ഇത്തരമാഗമം ഘോഷിച്ചിടുന്നിതു-
ണ്ടിത്തിരി സംശയിക്കുന്നതിന്നില്ലിതിൽ
ചെയ്യുകൂടാ:വിസംവാദമൊരിക്കലു-
മാഗമത്തെക്കുറിച്ചല്ലവുമാകയാൽ
നൂനമദൃഷ്ടകാര്യങ്ങളിലാഗമ-
മൂനമില്ലാത്ത പ്രമാണമാണെപ്പൊഴും

b) ജഗൽഗ്രാസശീലം-ജഗത്തിലെങ്ങും വ്യാപിച്ചിട്ടുള്ളവൾ.

c) തത്ര-ഈശ്വരനിൽ

digitized by www.sreyas.in

ചിന്തിക്ക സാധകന്മാരിൽപ്പരം മണി-
മന്ത്രാദിസിദ്ധികരം കാണുന്നതില്ലയോ?
ആവകകളുള്ള മഹാഫലം ചൊല്ലുവാൻ
ഭുവിലല്പപ്രജ്ഞനാളായ്ഭവിക്കുമോ?
നന്നായവകളെച്ചൊല്ലുന്നതാഗമം
തന്നെയാണീശ്വരപ്രോക്ത a) മതാകയാൽ;
ചൊല്ലീടുന്നിട്ടും സർവ്വദർശനമാമതിൽ-
ച്ചൊല്ലുന്നു, ''സർവ്വജ്ഞനീശ്വരൻ ശാശ്വതൻ
ലോകസൃഷ്ടിക്കു മുമ്പുണ്ടച്ചിദാത്മകൻ
ലോകമുപാദാനമൊന്നുമില്ലാതെ താൻ
കൃത്രിമഹീനസമ്പൂർണ്ണസ്വസ്വാതന്ത്ര്യ-
യുക്തൻ സകലം ചമച്ചു മഹേശ്വരൻ
താനായ് വിളങ്ങുന്ന ചിന്മയഭിത്തിയിൽ
താനീജഗച്ചിത്രമെല്ലാമെഴുതിനാൻ''
ഇത്തരമാഗമം ചൊല്ലുന്നതെപ്പൊഴും
സത്യമല്ലെന്നു വരില്ല കില്ലില്ലതിൽ
ചിത്സ്വരൂപത്തിൽ നിന്നന്യത്ര ദൃശ്യമീ-
വിശ്വം ഭവിക്കുവാൻ മാർഗ്ഗമില്ലേതുമേ,
പൂർണ്ണനാണീശ്വരനെന്നതു കാരണ-
മന്യമാം സ്ഥാനമുണ്ടാകയില്ലെന്നുമേ
അന്യമാം സ്ഥാനത്തു വിശ്വം സ്ഥിതമെന്നു
വന്നീടിലായതു സിദ്ധിക്കയുമില്ലം,
കണ്ണാടിയിൽ പ്രതിബിംബം വിളങ്ങുന്ന
വണ്ണം ചിദാത്മകനായ മഹേശനിൽ
വിശ്വം വിളങ്ങുന്നുവെന്നുള്ളതേററവും
വിശ്വാസയോഗ്യം സമീചീനമാകുന്നു
ലോകകർത്താവായ സാക്ഷാൽ മഹേശ്വരൻ
ലോകം ചമയ്ക്കുന്ന യോഗി കണകാഹോ!

---

a) അതു്-ആഗമം (അല്പപ്രജ്ഞന്മാരായ മനുഷ്യർക്കു് പറവാൻ സാധിക്കാത്ത മണിമന്ത്രാദികളുടെ മഹാഫലം ആഗമത്തിൽ കാണുന്നതുകൊണ്ടു് ആഗമം സർവ്വജ്ഞനായ ഈശ്വരനാൽ പറയപ്പെട്ടതാണെന്നു സാരം.)

digitized by www.sreyas.in

ഈശ്വരൻ സങ്കല്പപത്തനം പോലെയീ—
വിശ്വം ചമയ്ക്കുന്നു നൂനമെന്നാകയാൽ,
സൃഷ്ടിപ്പവനിൽ നിന്നന്യമായിട്ടല്ല
സൃഷ്ടി ഭവിക്കുന്നതെന്നു ധരിക്കണം
അല്ലയോ രാമ! തേ മാനസീസൃഷ്ടി കി—
ല്ലില്ല മനോമയി തന്നെയാണെങ്കിലും
ഏറെ പ്രമാതാക്കളും പ്രമേയങ്ങളും
ചേരുന്നു; നാനാവിധം വിളങ്ങുന്നിതു
എന്നാലുമാവകയൊന്നും മനസ്സിൽനി—
ന്നന്യമാണെന്നു വരുന്നതല്ലെന്നമേ
മാനസത്തിങ്കൽ നിന്നുണ്ടായി; നില്ക്കുന്നു
മാനസംതന്നിൽ; ലയിപ്പതുമങ്ങുതാൻ
നൂനം മനോരൂപയാകുന്നു കേവലം
മാനസിയായുള്ള സൃഷ്ടി,യതേവിധം
ലോകം സുബുദ്ധേ! ശിവനിൽനിന്നുൽപ്പന്ന—
മാകയാലെന്നും ശിവരൂപമാകുന്നു
ശ്രീ പരമേശൻ ശിവൻ ചിതിമാത്രൈകാ
രൂപനത്രെ ചിതിക്കില്ല കളേബരം
സാക്ഷാൽ ത്രിപുരയാകുന്നു ചിതി സർവ്വ—
സാക്ഷിണീ സർവ്വതഃപൂർണ്ണയാണെപ്പൊഴും
അന്തവിഹീനശൈക്ത്യക്യസ്വരൂപിണീ
ചിന്തിക്ക നീ പരിച്ഛേദവിവർജ്ജിതാ
മന്നിൽ പരിച്ഛേദകത്വം പ്രസിദ്ധമാ—
കുന്നു ദേശത്തിനും കാലത്തിനും തഥാ
ആകാരമുള്ളതാകുന്നു ദേശം കാല—
മാകുന്നതോ നിരൂപിക്കിൽ ക്രിയാമയം
നന്നായ്നിനക്കു ചിതിയെസ്സമാശ്രയി—
ക്കുന്നതാണല്ലോ ക്രിയയുമാകാരവും
ഇങ്ങിനെയുള്ളോരു കാലവും ദേശവു-
മെങ്ങിനെയാണളക്കുന്നതച്ചിത്തിനെ;
ഏതൊരു കാലത്തു ചിത്തില്ല ചൊന്നാലു—
മേതുദേശത്തിൽച്ചിതിയില്ല ഭാർഗ്ഗവ!

digitized by www.sreyas.in

ഇല്ലാ ചിതിയേതുദേശകാലങ്ങളി-
ലില്ലെന്നു നൂനം,മദ്ദേശവും കാലവും
ഉംപ്പൂവിലോക്ക നീ വസ്തുതന്നസ്തിത
തൽപ്രകാശം തന്നെയല്ല മറെറാന്നുമേ
ചൊല്ലുന്നു ചിത്തിനെത്തന്നെപ്രകാശമെ-
ന്നില്ല ചിത്തെങ്കിൽ പ്രകാശവുമില്ലല്ലോ
ദ്യോതിപ്പതേതാം സ്വതന്ത്രമായിട്ടു ത-
ദ്യോതം സുമുഖ്യമാണെന്നു ധരിക്കണം
ചിത്തിൻെറ യോഗംനിമിത്തം പ്രകാശിപ്പ-
തത്രെ ജഡം സ്വപ്രകാശമല്ലെപ്പൊഴും
ചെററുമപേക്ഷിച്ചിടുന്നതില്ലാ ചിത്തു,
മറെറാന്നിനെ, a) പ്രകാശിക്കുന്നു തന്നിൽ താൻ
ദ്യോതിച്ചിടുന്നു ജഡങ്ങൾ ചിദാശ്രയം
ഹേതുവായ്, വേറെ വിധത്തിലല്ലെന്നുമേ
വസ്തുവേത്തും പ്രകാശിക്കാതിരിക്കുമ്പോ,-
ളസ്തിതി ബോധം ഭവിക്കുമെന്നാകിലോ
ഉണ്ടെന്നുമില്ലെന്നുമേത്തും വ്യവഹാര-
മുണ്ടാകയില്ലാ വ്യവസ്ഥയില്ലായ്കയാൽ
വസ്തുതന്നസ്തിത ചിൽപ്രകാശംതന്നെ
വസ്തുത നീ വിചാരിക്കുക ഭാർഗ്ഗവ!
കണ്ണാടിയില്ലെങ്കിലുണ്ടോ പ്രതിബിംബ-
മെന്നപോലെത്തന്നെയാണിതു നിർണ്ണയം
നൂനംജഗത്സത്ത രാമ! ചിതിതന്നെ-
യാണു സർവ്വം ചിതിതന്നെയാണാകയാൽ;
ചിത്തിൻെറ നൈർമ്മല്യവൈഭവം കാരണ-
മത്രഘടാദ്യധികാംശം വിളങ്ങുന്നു
കാഠിന്യനിർമ്മലതങ്ങളാലുത്ഭവി-
ച്ചീടുന്നതാം പ്രതിബിംബാവഭാസനം
തത്താരതമ്യം നിമിത്തം പ്രതിബിംബം
വ്യക്തവുമവ്യക്തവുമായ്ഭവിക്കുന്നു

---

a) പ്രകാശിക്കുന്നു തന്നിൽതാൻ—സമാധി മുതലായതിലെ അനുഭവം.

digitized by www.sreyas.in

a) നീരിലും കണ്ണാടി തന്നിലും സ്പഷ്ടമായ്
നേരെ നമുക്കിതു കണ്ടറിയാമല്ലോ
ദർപ്പണത്തിന്നും ജലത്തിനും സ്വാതന്ത്ര്യ—
മല്പവുമില്ലാ ജഡങ്ങളുമാകുന്നു
ബിംബത്തിനെയപേക്ഷിച്ചീടണം പ്രതി-
ബിംബമുണ്ടാവാനവസ്തുകാരണം
നിർമ്മലതയത്രേ സ്വാതന്ത്ര്യമാകുന്നു
ബിംബമപേക്ഷിക്കയില്ല ചിത്താകയാൽ;
ചിത്തിന്നു മാലിന്യമില്ലായ്ക ഹേതുവായ്
സിദ്ധമാകുന്നിതു നിർമ്മലത്വം സ്വതേ
മാലിന്യമാകുന്നതന്യവസ്തുക്കളം തൻ-
മേളനം തൻ ചിതിക്കില്ലാതൊരിക്കലും
ചിത്സ്വരൂപത്തിന്നവയവമില്ലല്ലോ
വത്സ! മാലിന്യം ഭവിക്കുന്നതെങ്ങിനെ?
കല്പ്യ,തന്നുള്ളിൽ മറ്റൊന്നിന്നിരിക്കുവാൻ
തെല്ലും കൊടുക്കില്ലവകാശമെന്നുമേ
കല്ലിന്നു കാഠിന്യമേററവുമേറുമെ-
ന്നെല്ലാവരുമതുമൂലം കഥിക്കുന്നു
മറ്റൊന്നിന്നുമിടമെപ്പൊഴും ഭാർഗ്ഗവ!
ചെററു കൊടുക്കുകയില്ല ചിത്തങ്ങിനെ
ചിത്തു മറ്റൊന്നിന്നിടം കൊടുത്തീടില്ലാ
വസ്തുവല്ലങ്ങു ചി,ത്തില്ലെന്നു വന്നുപോം
ചിത്തൊഴിഞ്ഞുള്ളിടം സിദ്ധിക്കയില്ലതു
നിത്യമഖണ്ഡമായ്ത്തന്നെ വർത്തിക്കുന്നു
കാഠിന്യമേററവും ചിത്തിന്നതുകൊണ്ടു
കൂടമെന്നുള്ളതു രാമ! ധരിക്ക നീ
കാഠിന്യവും തഥാ നൈർമ്മല്യവും പരം
കൂടുന്നു ചിത്തിന്നു മററുള്ളവയെക്കാളം

---

a) കാഠിന്യനിർമ്മലത്വാധിക്യത്താൽ കണ്ണാടിയിൽ പ്രതിബിംബം സ്പഷ്ടം. തന്യൂനത്വത്താൽ ജലത്തിൽ പ്രതിബിംബം അസ്ഫുടം. ഭിത്തിയിൽ നൈർമ്മല്യവും ആകാശത്തിൽ കാഠിന്യവുമില്ലായ്കയാൽ ലേശവും പ്രതിബിംബവ്യക്തിയില്ല.

digitized by www.sreyas.in

ഭാസിക്കയില്ലല്ലമെന്നാകിലും സ്വതേ
ഭാസിക്കമന്യസംബന്ധമുണ്ടാവുകിൽ
ഈവിധമുള്ളതേതൊന്നതിനെപ്പാരിൽ
കോവിദന്മാർ പ്രതിബിംബമെന്നോതുന്നു
ഇല്ലാ ചിതിയെങ്കിൽ വിശ്വം വിളങ്ങുന്ന-
തല്ല, ചിദാശ്രയംമൂലം വിളങ്ങുന്നു
എന്നതുകൊണ്ടു കണ്ണാടിപ്രതിബിംബ-
മെന്നപോലെത്തന്നെയാണിജ്ജഗത്തെല്ലാം
ചിത്തു സൽബുദ്ധേ! a) വിചിത്രാന്യഭാവോപ-
രക്തയായ് ഭാസിച്ചിടുന്നതുണ്ടെങ്കിലും
ദർപ്പണംപോലെ നിജസ്വരൂപത്തിൽ നി-
ന്നെപ്പോഴുമപ്രച്യുതയായ് വിളങ്ങുന്നു
കണ്ണാടിയും പ്രതിബിംബവും രണ്ടല്ല
കണ്ണാടിതന്നെ വിളങ്ങുന്നിതങ്ങിനെ
ചിത്തും പ്രതിബിംബവും തഥാ രണ്ടല്ല
ചിത്തിപ്രകാരം വിളങ്ങുകയാകുന്നു
ബിംബമാകുന്നു കണ്ണാടിതന്നിൽ പ്രതി-
ബിംബം വിളങ്ങുന്നതിനുള്ളകാരണം
ചിത്തിൽജ്ജഗൽപ്രതിബിംബം വിളങ്ങുവാൻ
ചിത്തിൻസ്വതന്ത്രതയാകുന്നു കാരണം
a) ഉൾത്തടത്തിൽ സ്വസങ്കല്പത്തിനാൽ പലേ-
വസ്തുക്കളും പ്രതിബിംബിപ്പതില്ലയോ?
ഓക്ക നീ ബിംബമില്ലാതെകണ്ടായവ
ഭാർഗ്ഗവ! നിന്നിമിത്തം വിളങ്ങുന്നിതു
ചിത്തിൻ സ്വതന്ത്രതയെന്നു പേരായുള്ള
ശക്തി വദ്ധിച്ചു ദൃശ്യത്വമാന്നീടുന്നു
ശങ്കിച്ചിടേണ്ട നീ സ്വാതന്ത്ര്യമായതു
സങ്കല്പമെന്നു ചൊല്ലപ്പെടുന്നു തദാ

---

a) വിചിത്രാ.........രക്താ–വിചിത്രങ്ങളായ അന്യപദാർത്ഥങ്ങളോടുചേർന്നു നിൽക്കുന്നതു്.

a) ഉൾത്തടത്തിൽ–അന്തഃകരണപരിച്ഛിന്ന ചൈതന്യത്തിൽ

digitized by www.sreyas.in

സ്വല്പവും സങ്കല്പമില്ലാതെയാവുകിൽ
സ്വൈച്ഛകരൂപിണിയാകുന്നിതാച്ചിതി
ഇത്തരം പണ്ടു കല്പാന്തകാലത്തില-
ത്യത്ഥം വിശുദ്ധയാം ചിത്തു ശോഭിച്ചിതു
സങ്കല്പരൂപമായ്ത്തീൎന്നിതു സൃഷ്ട്യാദി-
യിങ്കൽ ചിതിയ്ക്കേഴും പൂൎണ്ണസ്വതന്ത്രത
ഇപ്രപഞ്ചം വിളങ്ങുന്നിതു രാമ! സ-
ങ്കല്പത്തിനാൽ പ്രതിബിംബാത്മകമേവം
പൂൎണ്ണസങ്കല്പസ്ഥൈൎയ്യം നിമിത്തമീ-
വൎണ്ണം പ്രപഞ്ചം വിളങ്ങുന്നിതു. ചിരം
ഈശന്റെ പൂൎണ്ണസ്വതന്ത്രതകാരണം
വിശ്വം വിളങ്ങുന്നു സർവ്വസാധാരണം
b) സ്വാതന്ത്ര്യഹാനിയാൽ. ജീവസങ്കല്പസം-
ജാതമന്യന്നു ഭാസിക്കാതിരിക്കുന്നു
ചൊല്ലൊണ്ടിട്ടും മണിമന്ത്രൗഷധങ്ങളു-
മഭ്യാസവുമാൎന്നുകൊണ്ടു യഥാവിധി
സ്വാതന്ത്ര്യസങ്കോചഹാനിയെത്രത്തോളം
ഭൂതലത്തിങ്കലൊരുത്തൻ വരുത്തുന്നു
സ്വാതന്ത്ര്യപൂൎണ്ണത വന്നു തത്സങ്കല്പ-
ജാതപദാൎത്ഥം വിളങ്ങുമത്രത്തോളം
ഇന്ദ്രജാലത്തിൽക്കുശലനായുള്ളവ-
നൊന്നുമുപാദാനമില്ലാതെകണ്ടുതാൻ
അത്ഭുതം തോന്നുമാറുണ്ടാക്കിടുന്നു സ-
ങ്കല്പപ്രഭാവാൽ ഗജാശ്വാദിസഞ്ചയം
പാൎത്താൽ സ്ഥിരമതു സർവ്വസാധാരണം
a) സ്വാൎത്ഥക്രിയായോഗ്യമായും വിളങ്ങുന്നു
പിന്നീടതുകളെക്ഷേമേനമായവൻ
തന്നിലെല്ലാമുപസംഹരിക്കുന്നിതു

---

b) സ്വാതന്ത്ര്യഹാനി—പൂർണ്ണസ്വാതന്ത്ര്യമില്ലായ്ക.

a) സ്വാർത്ഥക്രിയായോഗ്യം—സ്വോചിതമായക്രിയാ നിർവ്വഹണത്തിന്നു യോജിച്ചതു്.

digitized by www.sreyas.in

ഈശ്വരസങ്കല്പസംജാതമായുള്ള
വിശ്വവുമേവം വിളങ്ങുന്നു ഭാർഗ്ഗവ!
b) ചൊല്ലാന്ന കൌശികൻ മുമ്പായ യോഗിക-
ളല്ലയോ രാമ! സൃഷ്ടിച്ചിതു കാൺക നീ
നാശം വരില്ല നക്ഷത്രാദികളായ
തത്സൃഷ്ടികൾക്കു കല്പാന്തകാലം വരെ
യോഗി പരിച്ഛിന്നനീശ്വരാപേക്ഷയാ
നീ ഗുണസിന്ധോ! ധരിച്ചാലുമാകയാൽ,
സ്വസ്വരൂപത്തിൽ ഭവിക്കാതെ മിക്കതും
തത്സൃഷ്ടികൾ ബഹിർഭാഗത്തിലാകുന്നു
ശ്രീകൃഷ്ണമുഖ്യരാം യോഗികൾ പൂർണ്ണന്മാർ
ലോകം വിളങ്ങിച്ചിടുന്നിതുള്ളിൽത്തന്നെ
ചിന്നഥാനീശനമിതനെന്നാകയാൽ
തന്നുള്ളിലിസ്സൃഷ്ടിയേവം വിളങ്ങുന്നു
എന്നതുകൊണ്ടറിഞ്ഞാലും, പ്രതിബിംബം
കണ്ണാടിയിൽനിന്നു വേറിട്ടതല്ലല്ലോ
എന്നതുപോലെച്ചിദാത്മാവുതന്നിൽ നി-
ന്നന്യമായിട്ടിജ്ജഗത്തില്ലൊരിക്കലും
ഉള്ളിൽസ്സുവിചാരമുള്ളവന്നീവിധ-
മില്ലാത്തതാണിജ്ജഗത്തെന്നു ബോദ്ധ്യമാം
നൂനം വിചാരമില്ലാതുള്ള മൂഢനാം
മാനവന്നിദൃശമെപ്പൊഴും സത്യമാം
കൈവിടില്ലെന്നും സ്വഭാവത്തിനെസ്സത്യം
കൈവിടും നൂനമസത്യം സ്വഭാവത്തെ
ലോകം സ്വഭാവാദതിചഞ്ചലംതന്നെ
യാകുന്നു നീയതു കണ്ടറിഞ്ഞീടുക
കണ്ണാടിയും പ്രതിബിംബങ്ങളുമെന്ന–
വണ്ണം വിളങ്ങുന്നു വിശ്വം ഭൃഗൂദ്വഹ!

b) ഇന്ദ്രജാലക്കാരന്റെ സൃഷ്ടി സ്വല്പകാലം മാത്രം നില്ക്കുന്നു ഇതു് ഈശ്വരസൃഷ്ടിക്കു് തുല്യമായിപ്പറഞ്ഞുകൂടായെന്നൊരു ആക്ഷേപം വന്നേക്കാമെന്നു് കരുതിവേറെ ഉദാഹരണം പറയുന്നു.

digitized by www.sreyas.in

ഏതാണു സത്യമസത്യമേതാണെന്നു
വേർതിരിച്ചൊന്നു വിചാരിച്ചുനോക്ക നീ
ദർപ്പണം നിശ്ചലമത്രെ പ്രതിബിംബ-
മുൾപ്പൂവിലോൎത്തുകൊണ്ടാലും ചലം തന്നെ
ലോകം ചലം തഥാ സംവിത്തചലമീ-
ലോകത്തിലിക്കാൎയ്യമാരറിയാതുള്ളൂ?
സത്യമല്ലാത്തതുകൊണ്ടുവിചാരത്തെ-
യിത്തിരിപോലും സഹിക്കില്ല ഭാവങ്ങൾ
ലോകത്തിലുള്ള വസ്തുക്കളെബ്ഭാസ്കരാ-
ലോകമേററം വിളങ്ങിക്കുന്നതില്ലയോ?
ആദിത്യ രശ്മിയുള്ളപ്പോളെന്താണുലൂ-
കാദികൾക്കില്ലത്രെ കാഴ്ചയെന്നാകുവാൻ
കൂരിരുട്ടോപകൽ കണ്ണുകാണാത്തവ-
ൎക്കേറെസ്സുഖം കൊടുക്കുന്ന വെളിച്ചമാം
കൂരിരുട്ടേതു വെളിച്ചമേതെന്നത്രെ
നേരെ തിരിച്ചറിയുന്നതല്ലെപ്പൊഴും
എന്നതുകൊണ്ടു ഭാവങ്ങൾ വിചാരത്തെ-
യെന്നും സഹിക്കുന്നതല്ലെന്നു വന്നിതു
ഏവംചിലൎക്കു വിഷമമായ സാധന-
മാവിധമല്ലാതെയാകും ചിലൎക്കഹൊ!
മൎത്ത്യരും മററും നടക്കുംവഴിക്കൊരു
ഭിത്തിയുണ്ടെങ്കിൽ തടസ്ഥമായ്ത്തീരുന്നു
യോഗികൾക്കും ഗുഹ്യകാദികൾക്കും വിഘ്ന-
മാകില്ല ഭിത്തിഗമിപ്പതിന്നെങ്ങുമേ
യാതൊരു കാലവും ദേശവും ദീർഘമായ്
ചേതസ്സിലോൎത്തുകൊള്ളുന്നു മൎത്ത്യാദികൾ
അക്കാലദേശങ്ങൾ ദീർഘങ്ങളാവില്ല
സാക്ഷാൽ മഹായോഗികൾക്കും സുരന്മാൎക്കും
കണ്ണാടിയിൽക്കണ്ടിടുന്ന ദൂരം വെറും
കണ്ണാടിതാനില്ല ദൂരമങ്ങേതുമേ;
ആയതുപോലെച്ചിതിയിൽ വിളങ്ങുന്ന-
തായ വെളിച്ചമിരുട്ടെന്നിവയെല്ലാം

digitized by www.sreyas.in

നന്നായ് വിചാരിച്ചുനോക്കുന്ന നേരത്തി-
ലൊന്നിനുമൊട്ടുമുറപ്പില്ല നിർണ്ണയം
ആകയാലപ്രതിബിംബാത്മകമായ
ലോകം തദാശ്രയമായ ചിതിതന്നെ
സന്ദേഹമല്പവും വേണ്ടാ ചിതിയിൽ നി-
ന്നന്യമായിട്ടില്ല മററു യാതൊന്നുമേ
ഉള്ളതായിട്ടുവിളങ്ങുന്ന യാതൊന്നു
കില്ലില്ലതു ചിതി സാക്ഷാൽ മഹേശ്വരി
ഏവം ജഗത്തു ചിദേകരൂപം രാമ!
ഞാൻ വിവരിച്ചു നിന്നോടു ചൊന്നേൻ ശുഭം

**ജഗത്തത്വനിരൂപണം** എന്ന
പതിനൊന്നാമദ്ധ്യായം സമാപ്തം.

---

## പന്ത്രണ്ടാം അദ്ധ്യായം

ദത്തൻ മഹത്വം കലരും ഗുരു ജഗ—
ത്തത്വമീവണ്ണമരുൾചെയ്തതു കേട്ടു
വർദ്ധിച്ച സംശയംമൂലം കലുഷിത-
ചിത്തൻ ഭൃഗുദ്വഹൻ ചോദിച്ചു പിന്നെയും
ശ്രീഗുരോ! സാമ്പ്രതം കല്പിച്ചരുൾചെയ്ത
ലോകസ്വരൂപം ഭഗവൻ! ശ്രവിച്ചു ഞാൻ
സന്ദേഹമില്ലതു ചിന്മാത്രരൂപമാ—
ണെന്നെനിക്കായതുകൊണ്ടു ബോദ്ധ്യം വന്നു
എന്നാകിലും സദാ സത്യാത്മകം ജഗ—
ത്തെന്നുള്ള തോന്നലിന്നില്ലൊരു ഭേദവും
ബുദ്ധിമാന്മാർ ദ്വൈതവാദികൾ ചൊല്ലിനാർ
സത്യമാണിജ്ജഗത്തെന്നു നിസ്സംശയം
യുക്തിയുക്തം ഭവദ്വാക്യം ശ്രവിച്ചിട്ടും
സത്യമാണിജ്ജഗത്തെന്നു തോന്നുന്നു മേ

digitized by www.sreyas.in

കാരണമെന്തിതിന്നെന്നുള്ളതുസംഭ്രമം
തീരുമാറമ്പോടു ചൊല്ലീടേണമേ
ഏവം പരശുരാമന്റെ ചോദ്യം ശ്രവി-
ച്ചാവിർമ്മുദാ മഹാത്മാവു ദത്താത്രേയൻ
ഈ ലോകമുള്ളതെന്നുസംഭ്രാന്തിയുണ്ടാവാൻ
മൂലമെന്താണെന്നു ചൊൽവാൻ തുടങ്ങിനാൻ

ഹേരാമ! നീ കേൾക്കകേളിജ്ജഗൽഭ്രാന്തിക്ക
കാരണം ഞാൻ പറഞ്ഞീടാം a) സനാതനം
വസ്തുവിൻതത്വമറിയാതെ മറെറാരു
വസ്തുവായിദൃഢം ഭാവിപ്പതുതന്നെ
നൂനമിബ്ഭ്രാന്തിക്കു കാരണമാകുന്നു
മാനസേ നന്നായ് ധരിച്ചുകൊണ്ടീടുക
ആത്മബോധം ചെററുമില്ലാതെ, ദേഹത്തി-
ലാത്മബോധം നിലനില്പതു കാൺക നീ
രക്തമാംസാസ്ഥികളെന്നോർക്കകിൽ ശുദ്ധ-
ചിദ്രൂപനാകുമാത്മാവെങ്ങു ഭാർഗ്ഗവ!
കേവലം ഭാവനാദാർഢ്യത്തിനാൽ ചിദാ-
ത്മാവു കളേബരമായിബ്ഭവിക്കുന്നു
ചിദ്രൂപനാണു താനെന്നറിഞ്ഞീടിലും
ഗാത്രത്തിലി b) ബ്ഭ്രാന്തി സംഭവിക്കുന്നിതു
ഇത്തരമുള്ളോരു ഭാവനകൊണ്ടുതാൻ
സത്യമായിട്ടു വിളങ്ങുന്നു വിഷ്ടപം
നേരെമറിച്ചു ദൃഢഭാവന ചെയ്തു
തീരെയില്ലാതെയാക്കേണമിബ്ഭ്രാന്തിയെ
എങ്ങിനെയാരു ഭാവിക്കുന്നിതിജ്ജഗ-
ത്തങ്ങിനെതന്നെയവന്നു ഭവിച്ചീടും
യോഗിതൻ ധാരണാധ്യാനാനുരൂപമായ്
ലോകം ഭവിപ്പതു ഭാർഗ്ഗവ! കാൺക നീ
നിന്നോടിഹ പുരാവൃത്തം ജമദഗ്നി-
നന്ദന! ഞാനൊന്നു ചൊല്ലാം മഹാത്ഭുതം

---

a) സനാതനം–അനാദി b) ഇബ്ഭ്രാന്തി– ആത്മാവാണെന്നുള്ള ഭ്രമം

digitized by www.sreyas.in

സുന്ദരമെന്നു വിഖ്യാതമാകും പുര-
മൊന്നുണ്ടു വംശത്തിലേററവും പാവനം
ധീമാൻ സുഷേണനെന്നേറെപ്പുകഴാന്ന
ഭൂമീന്ദ്രനപ്പുരം പാലിച്ചു നീതിമാൻ
തൽക്കനിഷ്ഠൻ മഹാസേനനെല്ലായ്പോഴു-
മഗ്രജന്നിഷ്ടമായുള്ളതു ചെയ്യുവോൻ
ഭൂതിമാൻ ഭൂവരൻ ധീരൻ സഹോദരൻ
ഭൂതലം സൈ്വരം ഭരിച്ചുവാണു ചിരം
ഏകദാ, ശംഭുപ്രസാദം വരുത്തുവാൻ
ഭൂകാന്തനശ്വമേധത്തിന്നൊരുങ്ങിനാൻ
പാരം പരാക്രമം കൂട്ടും നൃപസുത-
ന്മാരനേകം പേരനല്പസൈന്യത്തൊടും
രാജാവുതൻ നിയോഗത്തിനാലക്രതു-
വാജിതൻപിമ്പേ നടന്നു തുടങ്ങിനാർ
ആരെങ്കിലും തുരഗത്തെത്തടുക്കുകിൽ-
പ്പോരിലക്കൂട്ടരെ വെന്നുകൊണ്ടങ്ങിനെ
ഐരാവതിയെന്നു പേരാം നദിയുടെ
തീരം ഗമിച്ചു രസിച്ചുനടക്കുമ്പോഴം
രാജപുത്രന്മാർ തപസ്വിയാം തംഗണ-
രാജർഷിയെയങ്ങൊരേടത്തു ദർശിച്ചു
പാരം ബലോദ്ധതന്മാരാമവർ നമ-
സ്കാരം മുതലായതൊന്നുമേ ചെയ്തീല
സൽപ്പുമാൻ പൂജ്യനിദ്ദേഹമെന്നംപ്പുവി-
ചല്പവുമോർക്കാതവർ നടന്നു തദാ
എന്നതുകണ്ടു സഹിച്ചില്ല തംഗണൻ-
തന്നുടെ നന്ദനൻ കോപിച്ചിതേററവും
ഇല്ലാ വകതിരിവിച്ചെറുപ്പക്കാർക്ക
വല്ലാത്ത ഗർവ്വികളായിട്ടു കാണുന്നു
മാന്യനാം താതനെക്കണ്ടിട്ടു മാനിപ്പാൻ
തോന്നാത്തതെന്താണു നിന്ദകൊണ്ടല്ലയോ?
ഒന്നു പാകം വരുത്താതെ വിട്ടേയ്ക്കരു-
തെന്നോർത്തു ഭത്സിച്ചു രാജപുത്രന്മാരെ

digitized by www.sreyas.in

വാജിയെച്ചെന്നു പിടിച്ചാശു ബന്ധിച്ചു
രാജപുത്രന്മാരതുകണ്ടു കോപിച്ചു
കാട്ടിത്തരുന്നതുണ്ടെന്നുരച്ചേവരും
വാട്ടം വെടിഞ്ഞു രണത്തിന്നൊരുമ്പെട്ടു
ഒന്നും പറയാതെ തൽക്ഷണം തംഗണ-
നന്ദനനങ്ങു മുൻഭാഗത്തു നില്പതാം
ഗണ്ഡശൈലത്തിന്നകത്തക്കുതിരയും
കൊണ്ടുപോയാനന്നൃപാത്മജർ കാണവേ
വാജിയും വൈരിയും കുന്നിൽ മറഞ്ഞതാ-
രാജകുമാരകന്മാർ സമീക്ഷിച്ചുടൻ
ഗണ്ഡശൈലം പല ബാണങ്ങളെയ്യെയ്തു
കുണ്ഠത വിട്ടു പിളർന്നു തുടങ്ങിനാർ
തംഗണൻ തന്നുടെ പുത്രനപ്പോഴം ചതു-
രംഗസൈന്യങ്ങളോടൊന്നിച്ചു സത്വരം
അക്കുന്നിൽനിന്നു പുറത്തേക്കു പോന്നിട്ടു
നിഗ്രഹിച്ചു ഭൂപപുത്രസൈന്യങ്ങളെ
പിന്നെദ്ധരാവരപുത്രരെത്തംഗണ-
നന്ദനൻ ബന്ധിച്ചു കുന്നിൽ പ്രവേശിച്ചു
ഓടിച്ചിലഭടന്മാരഥ ഭൂപാല-
നോടു ബോധിപ്പിച്ചു വൃത്താന്തമൊക്കയും
അത്ഭുതം പൂണ്ടു സുഷേണൻ സഹജനെ-
ക്ഷിപ്രം സമീപേ വിളിച്ചു ചൊല്ലീടിനാൻ
കുട്ടികളേയും കുതിരയേയും കെട്ടി-
യിട്ടുപോൽ തംഗണതാപസനന്ദനൻ
ആപത്തിതിൽക്കവിഞ്ഞൊന്നും വരാനില്ല
താപസന്മാരോടെതിർക്കുവാനോർക്കേണ്ട
ദേവദൈതേയമനുഷ്യാദികൾക്കൊക്കെ-
മാവതല്ലെന്നുമവരെജ്ജയിക്കുവാൻ
വന്ദനീയന്മാർ തപോധനന്മാരേററ-
മെന്നുമചിന്ത്യവീര്യന്മാരവരഹോ!
ആശു നീ തംഗണതാപസൻ വാഴുന്ന
ദേശമതുത്തമം വത്സ! ഗമിക്കണം.

digitized by www.sreyas.in

ഉരംക്കനീവമ്മഹാത്മാവിന്നുണ്ടാക്കണം
മക്കളേയും വാജിയേയും വിട്ടമെന്നാൽ;
യാഗത്തിന്ന മുഖ്യമാണീവസന്തമെ-
ന്നാകയാൽ പോയിട്ടു വേഗം വരേണം നീ
ഗർവ്വം തപോധനന്മാരോട പററില്ല
സർവ്വഥാ പൂജനീയന്മാരവർ സദാ
ഉരംക്രോധമായവക്കുത്ഭവിച്ചാൽ ഭസ്മ-
മാകും ക്ഷണത്തിലീവിശ്വം മുഴുവനും
എന്നതുകൊണ്ടു നീ തംഗണതാപസൻ
തന്നെ പ്രസാദിപ്പിച്ചാശു കാര്യം നേടി-
പ്പോരേണമെന്നു നിയോഗിച്ചതുകേട്ടു
ധീരനാമമ്മഹാസേനൻ പുറപ്പെട്ടു
ഉരംപ്പൂവിനും ശരീരത്തിനും ചാഞ്ചല്യ-
മല്പവുമില്ലാതെ നിഷ്ഠയിൽ വാഴുന്ന
തംഗണയോഗിയെച്ചെന്നു ദർശിച്ചു സാ-
ഷ്ടാംഗം വണങ്ങി സ്തുതിച്ചു ബഹുവിധം
ഭക്തികൈക്കൊണ്ടു കൈകൂപ്പിനിന്നീടിനാ-
നിത്തരം തത്ര കഴിഞ്ഞു ദിനത്രയം
തംഗണനന്ദനൻ നാലാംദിനം ചെന്നു
തിങ്ങും മുദാ മഹാസേനനോടോതിനാൻ
എന്നച്ഛനെ ബ്ഭക്തിപൂർവ്വം സ്തുതിക്കയാൽ
മന്നവ! സന്തുഷ്ടനായേൻ ഭവാനിൽ ഞാൻ
എന്തുവേണം ഭവാനെന്നോടു ചൊന്നാലു-
മന്തരമില്ലായതാശു സാധിപ്പിക്കാം
എന്നെയിത്തംഗണ മാമുനിതന്നുടെ
നന്ദനനാണെന്നറിഞ്ഞു കൊണ്ടീടുക
ഇപ്പോരം സമാധിയിൽ വാഴുന്നതുകൊണ്ടു
മൽപ്പിതാവൊന്നും കഥിയ്ക്കില്ല ഭൂപതേ!
പന്തുണ്ടുവത്സരം വാഴും സമാധിയിൽ
കൺതുറക്കും മമ താതനനന്തരം
അഞ്ചുസംവത്സരമിപ്പോരം കഴിഞ്ഞു നി-
ശ്ചഞ്ചലമേഴാണ്ടിനിയും കഴിയേണം

digitized by www.sreyas.in

യാതൊന്നുമാരോടുമന്നേവരെയുമെൻ
താതൻ കഥിയ്ക്കില്ല പണ്ടേ പതിദേവം
ആകയാൽ വാഞ്ഛിതമെന്നോടു ചൊല്ലുകെ-
ന്താകിലും ഞാനതു നേരെയാക്കിത്തരാം
ബാലനെന്നെന്നെയോർക്കേണ്ട പിതാവിനെ-
പ്പോലെത്തപസ്വിയാകുന്നു ഞാൻ മന്നവ!
യോഗികൾക്കും തഥാ താപസന്മാർക്കുമീ-
ലോകത്തിലൊന്നുമസാദ്ധ്യമില്ലോർക്കണം
ഇത്ഥമത്താപസപുത്രവാക്യം ശ്രവി-
ച്ചത്യന്തബുദ്ധിമാനായ മഹാസേനൻ
വന്ദനം ചെയ്തു കൃതാഞ്ജലിയായ്മുനി-
നന്ദനൻ തന്നോടു ചൊല്ലിനാനിങ്ങിനെ
ഇപ്പോൾ മമ പ്രിയ ചെയ്യുന്നതുണ്ടെന്നു
കല്പിച്ചുവല്ലോ മുനികുമാര! ഭവാൻ
ചെററില്ല സന്ദേഹമാവാക്കൊരിക്കലും
തെററില്ല, സാധിച്ചു കാര്യമെന്നോർക്കുന്നേൻ
നിഷ്ഠയിൽനിന്നിമ്മഹാത്മാവുണർന്നിട്ടു
തുഷ്ടനായദ്യ സംഭാഷണം ചെയ്യണം
പാരമുണ്ടാഗ്രഹമിങ്ങായതിന്നതും-
ക്കാരുണ്യമോടും ഫലിപ്പിക്കണം ഭവാൻ
ഭൂപാലനിത്തരം പ്രാർത്ഥിച്ചതു കേട്ടു
താപസനന്ദനൻ പിന്നെയും ചൊല്ലിനാൻ
സർവ്വഥാ പാർത്താലസാദ്ധ്യമായുള്ളൊന്നു
സർവ്വംസഹാപതേ! നൂനമീയാഗ്രഹം
എന്നാകിലും യഥാശക്തി യത്നിച്ചു ഞാ-
നിന്നു സാധിപ്പിച്ചിടുന്നതുണ്ടിച്ഛ തേ
'നേരെയാക്കിത്തരാ'മെന്നു പറഞ്ഞിട്ടു
നേരേ മറിച്ചിനിച്ചൊല്ലുന്നതെങ്ങിനെ?
താമസിച്ചാലും മുഹൂർത്തമാത്രം യോഗ-
സാമർത്ഥ്യമദ്യ മേ കണ്ടു കൊണ്ടീടുക
പാരം പവിത്രമാം ശാന്തപദത്തിലി-
ന്നേരം മരുവുന്നു ലോകമാന്യൻ ഗുരു

digitized by www.sreyas.in

ഇമ്മഹാത്മാവിനെബ്ബാഹ്യയത്നങ്ങളാ-
ലിമ്മന്നിലാരാലുമാവില്ലുണർത്തുവാൻ
ഞാനുണർത്താം സൂക്ഷ്മയോഗശക്ത്യാ മഹാ-
സേന! സാനന്ദം സമീക്ഷിച്ചുകൊണ്ടാലും
എന്നുരചെയ്തു സമീപത്തു ചെന്നിരു-
ന്നിന്ദ്രിയസഞ്ചയം നന്നായ്നിരോധിച്ചു
a)സ്വൈരമപാനനെ പ്രാണനിൽച്ചേർത്തഹ-
ങ്കാരാത്മകാന്ത:കരണരൂപേണ താൻ
ദേഹത്തിൽനിന്നു വെളിക്കുവന്നച്ഛന്റെ
ദേഹം പ്രവേശിച്ചു ശീഘ്രം സമാധിയിൽ
നന്നായ് a) ലയിച്ചുള്ള താതന്റെ മാനസം
തന്നെയാകർഷണം ചെയ്തുണർത്തിപ്പിന്നെ
സത്വരം താതദേഹത്തിൽനിന്നും വെളി-
ച്ചെത്തി സ്വകീയമാം ദേഹം പ്രവേശിച്ചു
ക്ഷിപ്രമുണർന്നിതത്തംഗണതാപസ-
നപ്പോൾ സ്തുതിച്ചുവണങ്ങുന്ന ഭൂപനെ,-
ക്കണ്ടിടനെന്തിതെന്നല്പമാലോചിച്ചു
കണ്ടറിഞ്ഞു യോഗദൃഷ്ടികൊണ്ടൊക്കയും

---

a) മരണസമയത്തിൽ പ്രലീനസംസ്കാരരൂപമായ അന്തഃകരണം പ്രാണനോടുകൂടി പുറത്തേയ്ക്കു പോകുന്നു. അപ്പോൾ അന്തഃകരണത്തിന്റെ ലീനത്വംഹേതുവായിട്ടുതന്നെയാണ് യാതൊന്നുമറിയാത്തതു്. പരകായപ്രവേശത്തിലാകട്ടെ അന്തഃകരണം വിലയിക്കുന്നില്ല. എന്നാൽ ബാഹ്യകംഭകാഭ്യാസപരിപാകംഹേതുവായിട്ടു് അന്തഃകരണം സ്വേച്ഛയാൽ പ്രാണനെ അടക്കി പ്രാണനോടുകൂടി സ്വനിർഗ്ഗമം മുതലായതറിഞ്ഞുകൊണ്ടുതന്നെ നിർഗ്ഗമിക്കുന്നു.

a) അന്തഃകരണത്തിന്റെ തമോമയത്വസമ്പത്തി, ലയവും രജോമയത്വസമ്പത്തി പ്രബോധവും സത്വമയതാസമ്പത്തിനിരോധവുമാകുന്നു. ലയം സുഷുപ്തിയിലും പ്രബോധം ജാഗ്രത്തിലും നിരോധംസമാധിദശയിലും ഭവിക്കുന്നു. അന്തഃകരണത്തിന്റെ അതീന്ദ്രിയത്വം ഹേതുവായിട്ടു് തദാകർഷണമശക്യമാണെങ്കിലും യോഗികൾക്കു് അതീന്ദ്രിയജ്ഞാനം യോഗസാമർത്ഥ്യംകൊണ്ടു് സിദ്ധിക്കുന്നതിനാൽ ആകർഷണവും ശക്യമായിത്തീരുന്നു.

digitized by www.sreyas.in

അത്യന്തശാന്തൻ പ്രസന്നചിത്തൻ മുനി,
പുത്രനെപ്പിന്നെ വിളിച്ചരുളിച്ചെയ്തു
കോപമുണ്ണീ! നിനക്കുണ്ടാകരുതിനി-
ക്കോപം തപസ്സിന്നു ശത്രുവാണെപ്പൊഴും
ഉർവ്വിയെ രാജാവു രക്ഷിപ്പതുകൊണ്ടു
നിർവ്വിഘ്നമായിത്തപസ്സു വർദ്ധിക്കുന്നു
അദ്ധ്വരത്തിന്നു വിഘ്നം വരുത്തീടുന്ന
ദൈത്യസ്വഭാവം മുനിക്കു യോജിക്കുമോ?
അശ്വത്തിനേയും നൃപസുതന്മാരെയും
വത്സ! തെളിഞ്ഞിവന്നാശു നല്കീടു നീ
യാഗകാലാതിക്രമം ഭവിച്ചീടൊലാ
വേഗത്തിലിമ്മഹാസേനൻ ഗമിക്കട്ടെ
ഇത്ഥം പിതാവു നിയോഗിച്ചതു കേട്ടു
മുത്താർന്നുടൻ ഗണ്ഡശൈലം പ്രവേശിച്ചു
രാജാവുതന്നുടെ നന്ദനന്മാരെയും
വാജിയേയും കൊണ്ടുവന്നു മുനിസുതൻ
സാദരമമ്മഹാസേനനു നല്കിനാൻ
ചേതസ്സിലത്ഭുതമാർന്നു മഹാസേനൻ
ജ്യേഷ്ഠന്റെ മക്കളെ വാഹത്തൊടൊന്നിച്ചു
നാട്ടിന്നയച്ചു, വിനയപുരസ്സരം
തംഗണയോഗിയെ വന്ദിച്ചു താപസ-
പുംഗവൻതന്നോടനന്തരം ചോദിച്ചു
അഗ്രജൻതന്നുടെ മക്കളും വാജിയു-
മിക്കുന്നിനുള്ളിൽ സ്ഥിതിചെയ്തതെങ്ങിനെ?
പൊള്ളയാണോ മഹാത്മാവേ! മലയിതി
ങ്ങുള്ളിലുള്ളിശ്ശങ്ക തീർത്തുതരേണമേ!
ഇങ്ങിനെ ചോദിച്ചു ഭൂപാലകനോടു
തംഗണതാപസൻ ചൊല്ലിത്തുടങ്ങിനാൻ
മന്നവ! കേട്ടുകൊണ്ടാലും മമ വാക്യം
മുന്നം ധരണീരമണനാകുന്നു ഞാൻ
അംഭോധിമേഖലയായി വിളങ്ങുമി-
ക്കുംഭിനിയെപ്പരിപാലിച്ചു ഞാൻ ചിരം

digitized by www.sreyas.in

ഞാനറിഞ്ഞേൻ മഹാദേവപ്രസാദത്താൽ
ജ്ഞാനസ്വരൂപിണിയാകും ത്രിപുരയെ;
നീരസം, a) ലോകസംസ്ഥാനമെന്നുള്ളതും-
ന്താരിലത്യന്തമെനിക്കു ബോധ്യം വന്നു
വൈരാഗ്യമേററമുദിച്ചു രാജ്യം സുത-
ന്മാരെയേല്പിച്ചുഞാനീവനം പ്രാപിച്ചേൻ
സാദ്ധ്വികൾ ചൂടും മണിയാം മമ ധർമ്മ-
പത്നിയുമെന്നോടുകൂടി വന്നീടിനാൾ
നിർബ്ബാധമീദിക്കിൽ ഞാനും ദയിതയു-
b) മർബ്ബുദവത്സരം ചെയ്തു തപസ്സഹോ!
പിന്നെപ്പരയായ സിദ്ധിയെ പ്രാപിച്ചി-
തെന്നുടെ വല്ലഭ സാക്ഷാൽ പതിവ്രത
എന്തുചൊല്ലും ഭവിതവ്യമാഹാത്മ്യ, മെൻ-
കാന്തയെല്ലാരിക്കൽ സമാധിയിൽ വാഴുമ്പോൾ
ദർപ്പകക്രീഡയ്ക്കു താൽപ്പര്യമത്യന്ത-
മുൾപ്പൂവിലുത്ഭവിച്ചേററം വിവശയായ്;
നിഷ്ഠയിൽ ഞാൻ വസിക്കുന്നി,തെന്നെത്തദാ
പെട്ടെന്നുണർത്തുവാൻ സാധിച്ചതുമില്ല
കാമവേഗം സഹിക്കാതെയുമായിത-
ക്കാമിനി ഭാവിച്ചു മദ്രതിയെപ്പരം
ഏവം ദൃഢഭാവനകൊണ്ടു സംഭോഗ-
മാവരാരോഹ ചെയ്തീടുക കാരണം
ഗർഭിണിയായിബ്ഭവിച്ചു പ്രസവിച്ചി-
തർഭകനെയവൻ തന്നെ യീനില്പവൻ
പുത്രനെയെൻെറ മടിയിൽക്കിടത്തിയ-
ത്യുത്തമയെന്നെയുണർത്തിയനന്തരം
ഭൂതങ്ങളിൽശ്ശരീരത്തെ യോജിപ്പിച്ചു
പൂത മല്ലാന്ത, സമ്പ്രാപിച്ചു കൈവല്യം
ഞാനെൻമടിയിലിക്കുട്ടിയെദ്ദർശിച്ചു
മാനിനി ദേഹം ത്യജിച്ചതും ബോധിച്ചു

---

a) ലോകസംസ്ഥാനം—ലോകസ്ഥിതി
b) അർബ്ബുദം—പത്തുകോടി.

digitized by www.sreyas.in

ഉൾത്താരിൽ വർദ്ധിച്ച കാരുണ്യമോടുമി-
പ്പുത്രനെപ്പിന്നെ നന്നായി വളൎത്തിനേൻ
പൃത്ഥ്വിയെപ്പണ്ടു പാലിച്ച വൃത്താന്തമി-
പ്പുത്രനോടേകദാ ഞാൻ പറഞ്ഞീടിനേൻ

എന്നതു കാരണം രാജ്യം ഭരിക്കേണ-
മെന്നിവന്നാഗ്രഹമുൾത്താരിൽ വർദ്ധിച്ചു
അന്തരം കൂടാതതാശു സാധിക്കുവാ-
നെന്താണു വേണ്ടതെന്നെന്നോടപേക്ഷിച്ചു

നന്ദനൻ ഞാനുപദേശം കൊടുക്കയാൽ
പിന്നെ യോഗൈശ്വര്യമുത്തമം പ്രാപിച്ചു
ലോകമൊന്നിപ്പെരും പാറയിൽ ഭാവനാ-
യോഗംനിമിത്തം ചമച്ചു ധാത്രീപതേ!

നിത്യവും സാഗരമേഖലയാകുമ-
പ്പൃത്ഥ്വിയെപ്പുത്രൻ സ്വയം ഭരിക്കുന്നിതു
രാജാവു തന്നുടെ നന്ദനന്മാരെയും
വാജിയേയും കെട്ടിയിട്ടു തല്ലോകത്തിൽ

അങ്ങു നിന്നിപ്പോൾ വിടുകയും ചെയ്തു, ഞാ-
നിങ്ങിനെ നിന്നോടു വാസ്തവം ചൊല്ലിനേൻ
താപസഭാഷിതമീവിധം കേട്ടുടൻ
ഭൂപതി പിന്നെയും വന്ദിച്ചു ചോദിച്ചു

കല്പിച്ചരുൾചെയ്തതൊക്കയും കേട്ടു ഞാ-
നത്ഭുതമത്ഭുതമെന്നേ പറയാവൂ!
ആലോകനം ചെയ്തിടേണമെനിക്കു ചെ,-
ന്നാലോകമായതിന്നല്പമല്ലാഗ്രഹം

കാരുണ്യമെന്നെക്കുറിച്ചതിന്നേററമുൾ-
ത്താരിലിക്കാലമുണ്ടായിവരേണമേ
ഇത്തരം ഭൂപനാൽ പ്രാൎത്ഥിതൻ താപസൻ
പുത്രനെപ്പിന്നെ വിളിച്ചരുളിച്ചെയ്തു

നന്ദന! നിന്നുടെ ലോകം മുഴുവനീ-
മന്നവന്നദ്യ കാണിച്ചുകൊടുക്ക നീ
താപസനേവമരുൾചെയ്തു പിന്നെയും
പ്രാപിച്ചിതു നിൎവ്വികല്പസമാധിയെ

digitized by www.sreyas.in

എന്നതിൻശേഷമത്തംഗണൻതൻസുതൻ
മന്നവൻതൻെറ സമീപത്തു ചെന്നുടൻ
ആലോകനം ചെയ്തു,കാലോകമാശു ഭൂ
പാലോത്തമോത്തംസ! പോന്നാലുമെന്നോതി
ഭൂപതിതന്നോടുമൊന്നിച്ചു ചെന്നിട്ടു
താപസപുത്രൻ കടന്നു മലയ്ക്കുള്ളിൽ
ഉർവ്വീശ്വരൻ ഗണ്ഡശൈലം പ്രവേശിപ്പാൻ
നിർവ്വാഹമില്ലാതെ നോക്കി മേലും കീഴും
ഹേ മുനിനന്ദന! ഹേ മുനിബാലക-
ത്യാമഹാംസേനൻ തുടങ്ങി വിളിക്കവാൻ
താപസനന്ദനൻ ഭൂധരാന്തസ്ഥന-
ബ്ഭൂപതിയേയുമാഹ്വാനമേറെച്ചെയ്തു
പിന്നെപ്പുറത്തേയ്ക്കു വന്നു മുനിസുതൻ
മന്നവൻതന്നോടു ചൊല്ലിനാനിങ്ങിനെ
യോഗിയല്ലായ്കയാൽ സംധിക്കയില്ലയീ-
ലോകത്തിലിപ്പോറം ഭവാനു കടക്കവാൻ
ഭാവനായോഗസംസിദ്ധിയില്ലായ്കയാൽ
ഭൂവര! സാന്ദ്രമീഗണ്ഡമഹീധരം
നൂനം പ്രവേശപ്രതിബന്ധകമെന്നു
മാനസതാരിൽധരിച്ചുകൊണ്ടീടുക
താതൻ നിയോഗിക്കകാരണം സർവ്വഥാ
നേതവ്യനങ്ങുന്നു സന്ദേഹമില്ലതിൽ
ആയതുകൊണ്ടിതാ പാരം തൃണസമു-
ദായം മറച്ചുള്ള കോടരമായതിൽ
ഗാത്രം നൃപോത്തമ! സൂക്ഷിക്കുക മനോ-
മാത്രശരീരനായ്ത്തീന്നിട്ടു സാമ്പ്രതം
എന്നോടൊരുമിച്ചു പോന്നു ശിലോച്ചയം
തന്നുടെയുള്ളിൽ പ്രവേശിച്ചുകൊള്ളുക
ഇത്ഥം മുനിസുതൻ ചൊന്നതുകേട്ടു തൻ-
ഗാത്രത്തിൽനിന്നു വിനിർഗ്ഗമിച്ചീടുവാൻ
ശക്തനല്ലായ്കയാൽ ഭൂവരൻ താപസ-
പുത്രനോടിത്തരം സത്വരം ചൊല്ലിനാൻ

digitized by www.sreyas.in

ഞാനിശ്ശരീരം ത്യജിക്കുന്നതെങ്ങിനെ?
നൂനം നശിക്കും ബലാലുപേക്ഷിക്കുകിൽ
എന്നതുകേട്ടു ചിരിച്ചു മുനിസുതൻ
പിന്നെയും മന്നവൻതന്നോടു ചൊല്ലിനാൻ
യോഗാനഭിജ്ഞനാകുന്നു ഭവാനഹോ
ഹേഗുണാംഭോനിധേ! കണ്ണടച്ചീടുക
എന്നുരച്ചാശു നിമീലിതനേത്രനാം
മന്നവൻതന്റെ ശരീരം പ്രവേശിച്ചു
ആകർഷണംചെയ്തു തല്ലിംഗദേഹത്തെ,
a) രോകത്തിലാക്കിനാൻ സ്ഥൂലശരീരത്തെ
b) ഭൂപനോടും പിന്നെ യോഗസാമർത്ഥ്യത്താൽ
താപസനന്ദനൻ ശൈലത്തിലുറപ്പുക
സ്ഥൂലശരീരവൈകല്യാൽ സുഷുപ്തിയെ
പ്രാപിച്ചു ഭൂപനെത്താപസബാലകൻ
തന്നുടെ സങ്കല്പസഞ്ജാതമായീടു-
മന്യശരീരത്തിലാക്കീട്ടുണർത്തിനാൻ
ഇത്ഥം പ്രബുദ്ധൻ നൃപാലകൻ താപസ-
പുത്രനാലപ്പോഴം ഗൃഹീതനായിട്ടു, താൻ
വർത്തിച്ചിടുന്നു മഹാഗഗനത്തിന്റെ
മദ്ധ്യത്തിലെന്നു സന്ദർശിച്ചിതന്നേരം
ചുററുപാടും മുകളുംഭാഗവുമാകാശ-
മററമില്ലാതെയും ഭീമമായും കണ്ടു
പേടിച്ചു പാരം വിറച്ചു മുനിപുത്ര-
നോടപേക്ഷിച്ചാ,നപേക്ഷിക്കരുതെന്നെ
വിട്ടുവെന്നാലാശു താഴത്തു വീണിട്ടു
നഷ്ടനാം ഞാനെനിക്കില്ല മററാശ്രയം
ഇത്തരം ഭീതനാം ഭൂപനോടമ്മുനി-
പുത്രൻ പ്രഹസിച്ചു ചൊല്ലിനാനിങ്ങിനെ
പേടിവേണ്ടാ നരനായക! ഞാൻ വെടി-
ഞ്ഞീടുകയില്ല ഭവാനെയൊരിക്കലും

a) രോകം-ഗൃഹം. b) ഭൂപനോടും-ലിംഗശരീരമാത്രയുക്തനായ ഭൂപനോടും.

digitized by www.sreyas.in

ശൈലാന്തരസ്ഥാനമീലോകമൊക്കയു-
മാലോകനം ചെയ്തുകൊാംക ധൈര്യത്തോടും
എന്നതു കേട്ടാശു ധൈര്യമാലംബിച്ചു
മന്നവനൊക്കയും നോക്കിത്തുടങ്ങിനാൻ
താഴത്തു ദൂരത്തു കൂരിരുളേററവും
ചൂഴും സനക്ഷത്രമാകാശമീക്ഷിച്ചു
നക്ഷത്രദേശം ഗമിച്ചതിൻകീഴുള്ള
നക്ഷത്രനായകമണ്ഡലം ദർശിച്ചു
എന്നതിൻശേഷം ഹിമാംശുതൻമണ്ഡലം
തന്നുടെ സന്നിധി തന്നിൽ ഗമിച്ചിതു
തത്ര ശീതാത്തനായ്ത്തീൻ ഭൂപൻ മുനി-
പുത്രനാൻ രക്ഷിതനായിബ്ഭവിച്ചിതു
മാർത്താണ്ഡലോകമനന്തരം പ്രാപിച്ചു
പാർത്ഥിവൻ തൽക്കിരണങ്ങളേററാർത്തനായ്
താപസപുത്രൻെറ യോഗശക്ത്യാ തത്ര
ഭൂപാലകൻ ശിശിരീകൃതദേഹനായ്
ഏവം സ്വലോകപ്രതിബിംബതുല്യമായ്
മേവും ഭുവനമശേഷം സമീക്ഷിച്ചു
പിന്നെത്തുഷാരാചലത്തിൻകൊടുമുടി
തന്നിലത്താപസനോടും സ്ഥിതിചെയ്തു
മാമുനിതന്നാൽ പ്രദർശിതം ഭൂതല-
മാമഹാസേനൻ സകലം സമീക്ഷിച്ചു
ഏറെ ദൂരത്തുള്ള തൊക്കയും ദർശിക്ക
മാറു ശുഭേക്ഷണം നല്കീ മുനി തദാ
കണ്ടു വലയം കണക്കെ നില്ക്കുന്ന ചൊ
ല്ലൊണ്ട ലോകാലോകപർവ്വതം നിർവ്വ്യാ
തിങ്ങുന്ന കൂരിരുട്ടപ്പർവ്വതത്തിൻെറ
യങ്ങേപ്പുറത്തു ദർശിച്ചു ഭയങ്കരം
മങ്ങാതെ ചാരുചാമീകരഭൂഭാഗ-
മിങ്ങേപ്പുറത്തേറെ മിന്നുന്നതീക്ഷിച്ചു
ആപഗാപർവ്വതസംഘയുക്തങ്ങളാം
ദ്വീപങ്ങളേഴും സമുദ്രങ്ങളും കണ്ടു

digitized by www.sreyas.in

ലോകങ്ങളൊക്കയും സന്ദർശനം ചെയ്തു
പാകാരിമുഖ്യരാം വിണ്ണവരെക്കണ്ടു
ദാനവരാക്ഷസകിംപുരുഷോരഗ—
മാനവയക്ഷാദിസംഘം സമീക്ഷിച്ചു
സത്യലോകത്തിൽപ്പിതാമഹനായ് മുനി—
പുത്രൻ ചരാചരസൃഷ്ടി ചെയ്യുന്നതും
വൈകുണ്ഠവാസിയാം വിഷ്ണുവായിസ്സർവ്വ-
ലോകങ്ങളും മുനി പാലനംചെയ്വതും
കൈലാസവാസിയാം ശംഭുവായ്ത്താപസ-
ബാലകനൊക്കയും സംഹരിക്കുന്നതും
ഭൂപൻ സമീക്ഷിച്ചു പിന്നെയധരാതലേ
രൂപാന്തരമാന്ന താപസബാലകൻ
ചൊല്ലാന്നിടും ചക്രവർത്തിയായ് ഭൂലോക-
മെല്ലാമടക്കിബ്ഭരിക്കുന്നതുംകണ്ടു
ഇത്ഥം മുനികുമാരന്റെ യോഗൈശ്വര്യ—
മുത്തമം പാർത്ഥിവൻ പാർത്തത്ഭുതമാന്ന
താപസനന്ദനനെന്നതിൻശേഷമ—
ബ്ഭൂപാലകനോടു ചൊല്ലിനാനിങ്ങിനെ
ഈലോകജാലം നരേന്ദ്ര! കണ്ടില്ലയോ
കാലം വളരെക്കഴിഞ്ഞിതു സാമ്പ്രതം
a) അത്ര, നാളൊന്നേ കഴിഞ്ഞതുള്ളു ഭൂദ-
ശാർബ്ബുദാബ്ദം ബഹിർല്ലോകേ കഴിഞ്ഞുപോയ്
താതൻ മരുവുന്ന ബാഹ്യലോകത്തേയ്ക്കു
മേദിനീനായക! പോവുക നാമിനി
എന്നുരച്ചാമഹാസേനനോടൊന്നിച്ചു
പിന്നെയും മേല്പോട്ടുപൊങ്ങി മുനിസുതൻ
ഗണ്ഡശൈലത്തിങ്കൽനിന്നു പുറത്തേയ്ക്കു
പണ്ടെന്നപോലുരുശ്രു വന്നു ചേർന്നു സുഖം.

**ഇതിഗണ്ഡശൈലലോകാവലോകനം**
എന്ന പന്ത്രണ്ടാമദ്ധ്യായം സമ്പൂർണ്ണം.

---

a] അത്ര—പർവതാന്തർഗ്ഗതമായ ഈ ലോകത്തിൽ.

digitized by www.sreyas.in

# പതിമൂന്നാം അദ്ധ്യായം

അദ്രിയിനിന്നു പുറത്തേയ്ക്കു പോരുമ്പോ-
ളധരാനാഥനെത്താപസനന്ദനൻ
ചിക്കെന്നു പിന്നെയും മൂർച്ഛിതനാക്കീട്ട
സംസ്കാരമാത്രമാം ലിംഗശരീരത്തെ
കൈക്കൊണ്ടുചെന്നിട്ടതിനെപ്പുരം ജീർണ്ണി-
ച്ചക്കോടരത്തിൽക്കിടക്കും ശരീരത്തിൽ
പൂകിച്ചുണർത്തി മഹാസേനനെ, മഹാ-
യോഗികളായോക്സൊദ്ധ്യമെന്തൊന്നുള്ളൂ?
എന്നതിൻശേഷമെഴുന്നേററു പോന്നിട്ട
മന്നവൻ ബാഹ്യലോകത്തെസ്സമീക്ഷിച്ചു
ഭൂതലമാളുകരും വൃക്ഷങ്ങളേരികരും
(സ്രോതസ്സുകരും മുതലായവയൊക്കയും
പുത്തനായ്ക്കണ്ടേറെ വിസ്മയിച്ചമ്മുനി-
പുത്രനെപ്പാർത്തു പൃത്ഥ്വീശ്വരൻ ചോദിച്ചു
മുമ്പു ഞാൻ കാണാത്ത ലോകമിതേതഹോ!
സാമ്പ്രതം ഹേ മഹാഭാഗ! ചൊല്ലേണമേ
ഇങ്ങിനെ ചോദിച്ചു ഭൂപാലകനോട
തംഗണതാപസനന്ദനൻ ചൊല്ലിനാൻ
മന്നവ! കേട്ടുകൊണ്ടാലുമീലോകത്തിൽ-
ത്തന്നെയാകുന്നു നാം വത്തിച്ചതു മുന്നം
പ്രാപിച്ചിതു പരിണാമാന്തരമേവം
ഭൂപതേ! കാലം വളരെക്കഴികയാൽ
ശൈലലോകത്തിൽഗ്ഗമിച്ചു നമുക്കൊരു
നാളവിടത്തിൽക്കഴിയുമ്പൊഴെക്കഹോ
പൃത്ഥ്വീപതേ! ചോദശാർബ്ബുദവത്സര-
മത്ര കഴിഞ്ഞു ധരിച്ചുകൊണ്ടീടുക
എന്നതുകാരണം രൂപാന്തരത്തെയീ-
മന്നിടമീവിധം പ്രാപിച്ചിതിക്കാലം
മാറീ വ്യവഹാരരീതികളൊക്കയും
വേറെ വിധത്തിലായ്ത്തീന്നിതു ഭാഷയും

digitized by www.sreyas.in

മാററം ഭവിക്കുന്നു കാലഭേദം മൂല-
മേററം ജഗത്സ്ഥിതിക്കേവം പലപ്പൊഴും
ഞാനീജഗത്സ്ഥിതിക്കുള്ള ഭേദം മഹാ-
സേന! സമീക്ഷണം ചെയ്തേനനേകധാ
മൽപ്പിതാവെല്ലാമറിയുന്നവൻ നിർവ്വി-
കല്പസമാധിയിൽ വാഴുന്നതു നോക്കുൂ!
മുന്നമെൻതാതനെബ്ഭക്തിപൂർവ്വം ഭവാൻ
വന്ദിച്ചുനിന്നു സ്തുതിച്ചുള്ളിടമതാ
ഗണ്ഡശൈലം സ്ഥിതിചെയ്യുന്നതു പാർത്തു-
കൊണ്ടാലുമായതിൽക്കണ്ടു മമ ലോകം
ചൊല്ലെഴും ത്വൽഭ്രാതൃവംശജന്മാർ കുറ-
ച്ചല്ലായിരക്കണക്കായിക്കഴിഞ്ഞുപോയ്
മുന്നം ഭവാൻ വാണ വംഗരാജ്യത്തിലെ-
സ്സുന്ദരമെന്നു പേരായുള്ള പട്ടണം
കാടായ്ക്കിടക്കുകയാകുന്നു സാമ്പ്രതം
വേടസംഘം തത്ര പാക്കുന്നിതെങ്ങുമേ
ത്വൽഭ്രാതൃവംശജൻ മാളവരാജ്യത്തി-
നിപ്പോളധിപതിയായി വർത്തിക്കുന്നു
ക്ഷിപ്രാതടത്തിൽ വിശാലാഖ്യമായുള്ള
നൽപ്പട്ടണത്തിൽ വസിക്കുന്നിതായവൻ
വീരനവൻ വീരബാഹുവെന്നിങ്ങിനെ
പാരിൽ പ്രസിദ്ധനാകുന്നു മഹാമതേ!
താവകവംശസമുത്ഭവൻ സാമ്പ്രതം
ദ്രാവിഡങ്ങൾക്കു രാജാവായ്മരുവുന്നു
വർദ്ധനമെന്നു പേരായുള്ളൊരുപുരം
വർത്തിപ്പതുണ്ടദ്യ താമ്രപർണ്ണീതടേ
തത്ര വാഴുന്നു സുശർമ്മാഖ്യനായവ-
നെത്രയും കീർത്തിമാൻ; ബുദ്ധിമാനാകുന്നു
മാറിമാറിക്കൊണ്ടിരിക്കും ധരിക്ക നീ
പാരിൻ സ്ഥിതിയിപ്രകാരമാണെപ്പൊഴും
ഇപ്പാരഖിലവും നൂതനമാകുന്നി-
തല്പകാലംകൊണ്ടുതന്നെമഹീപതേ!

digitized by www.sreyas.in

നാടും നഗരവും കാടും മലകളും
തോടും പുഴകളും വീടും നിലങ്ങളും
അന്യഥാഭാവമിന്നിയും ഗമിച്ചീടും
സന്ദേഹമില്ല ജഗത്സ്ഥിതിയേവമാം
കുന്നുകൾ നിമ്നങ്ങളായിബ്ഭവിക്കുന്നു
കുന്നുകളാകുന്നു നിമ്നപ്രദേശങ്ങൾ
കച്ഛമായിബ്ഭവിക്കുന്നു മരുസ്ഥലം
കച്ഛം മരുസ്ഥലമായിബ്ഭവിക്കുന്നു
പാരിച്ച പർവ്വതം കാലാന്തരം കൊണ്ടു
പാരം ചെറുതായ കല്ലായ്ഭവിക്കുന്നു
പാറപോലേറ്റം കഠിനമാകും നിലം
പാരിൽച്ചിലേടത്തു കോമളമാകുന്നു
പാറപോലേറ്റം കഠിനമാകുന്നിതു
പാരിൽച്ചിലേടത്തു കോമളമാം നിലം
ഉർവ്വരയായിബ്ഭവിക്കുന്നിതൂഷര,—
യുർവ്വരയൂഷരരൂപിണിയാകുന്നു
രത്നമായിബ്ഭവിക്കുന്നു ചരക്കല്ലു
രത്നം തഥാ ചരക്കല്ലായ്ഭവിക്കുന്നു
ക്ഷാരമായിബ്ഭവിക്കുന്നു ശുദ്ധോദകം
ക്ഷാരം മധുരമാം വാരിയായ്ത്തീരുന്നു
ലോകം ചിലപ്പോൾ മനുഷ്യബഹുലമെ-
ന്നാകും പശുക്കൾ വർദ്ധിക്കും ചിലകാലം
പാരിൽക്കൃമികളും കീടാദിവർഗ്ഗവും
പാരം പെരുത്തതായ്ക്കാണാം ചിലകാലം
പാരിടമീവിധം കാലഭേദത്തിനാ—
ലോരോവിധം മാറിമാറിബ്ഭവിക്കുന്നു
ആകയാൽ മന്നവ! പണ്ടു നാം വർത്തിച്ച
ലോകമീവണ്ണമായ്ത്തീർന്നുവെന്നോർക്കണം
ഇത്തരം താപസപുത്രവാക്യം ശ്രവി—
ച്ചത്തലത്യന്തമുൾത്താരിൽ വർദ്ധിച്ചുടൻ
പൃഥ്വീപതി പരം മൂർച്ഛിച്ചു,തംഗണ—
പുത്രസമാശ്വസ്തനായുണർന്നു പിന്നെ

digitized by www.sreyas.in

വന്ദ്യനാം ഭ്രാതാവുതന്നെയും ജ്യേഷ്ഠൻെറ
നന്ദനന്മാരെയും വല്ലഭമാരെയും
സ്വന്തം സുതൻ മുതലായുള്ളവരെയും
ചിന്തിച്ചു ചിന്തിച്ചു പാരം വിലപിച്ചു
ജ്യേഷ്ഠ! ഗുണാംബുധേ! മക്കളേ! നിങ്ങളെ-
ങ്ങോട്ടുപോയീ കഷ്ടമാരുണ്ടെനിക്കിനി
എന്നൊക്കെയും പറഞ്ഞേറെക്കരയുന്ന
മന്നവനെപ്പാർത്തു താപസനന്ദനൻ
ജ്ഞാനമീരാജാവിനുണ്ടാക്കണമെന്നു
മാനസതാരിൽ വിചാരിച്ചു ചൊല്ലിനാൻ
മാനവേന്ദ്ര! നല്ലബുദ്ധിമാനാകുന്നു
നൂനം ഭവാനെന്തിനേവം കരയുന്നു
ഇല്ലാ ഫലമെന്നുകണ്ടാൽ പ്രവർത്തിക്ക-
യില്ല യാതൊന്നുമൊരിക്കലും ധീമാന്മാർ
ബാലിശനല്ലോ ഫലത്തെക്കുറിച്ചുള്ളി-
ലാലോചന വിട്ടു വല്ലതും ചെയ്‌വവൻ
ആരെക്കുറിച്ചാണു ഖേദിപ്പതു ഭവാൻ
കാരണമെന്തിത്ര സങ്കടമുണ്ടാവാൻ
ചൊന്നാലു,മെന്നതുകേട്ടു മഹാസേനൻ
പിന്നെയും കേണുകൊണ്ടിങ്ങിനെ ചൊല്ലിനാൻ
ഹന്ത! ഞാൻ ദുഃഖിപ്പതിന്നുള്ള കാരണ-
മന്തരംഗത്തിൽധരിച്ചില്ലയോ ഭവാൻ?
എല്ലാം നശിച്ചവൻ ഞാനിപ്പൊളെന്നൊടി-
ങ്ങല്ലലിൻകാരണം ചോദിപ്പതെന്തഹോ!
വല്ലതുമൊന്നു നശിച്ചുപോയാൽത്തന്നെ
വല്ലാതെ ദുഃഖിതരാകുമല്ലോ ജനം
എല്ലാം നശിച്ചു ഗതികെട്ടിരിക്കമെ-
ന്നല്ലലിൻമൂലം ഭവാനറിയില്ലയോ?
മന്നവനീവിധം ചൊന്നനേരം മുനി-
നന്ദനൻ ചൊന്നാൻ പരിഹസിക്കും വിധം
എന്നും സ്വജനം നശിച്ചാൽക്കരയേണ
മെന്നോ തവ കുലധർമ്മം സനാതനം

digitized by www.sreyas.in

ഖേദിച്ചതില്ലെങ്കിലാപത്തു വല്ലതും
ഭേദിനീനായക! വന്നുചേർന്നീടുമോ?
അത്യന്തമാർത്തനായ്ക്കേണുകൊണ്ടീടുകിൽ
ചത്തവർ വീണ്ടും മടങ്ങിവന്നീടുമോ?
എന്താണൊരുഫലം കേണുവാണീടുകിൽ
ചിന്തിക്കണം ഭവാൻ ധൈര്യേണ ഭൂപതേ!
ബന്ധുക്കളെന്തരിച്ചീടിൽക്കരയുന്ന-
തന്തരമില്ലാ കുലധർമ്മമാണെങ്കിൽ
മുത്തശ്ശി മുത്തച്ഛനെന്നു തുടങ്ങിയു-
ള്ളെത്ര ബന്ധുക്കൾ മരിച്ചുപോയീ പുരാ
അക്കൂട്ടരെക്കുറിച്ചെല്ലാസമയവും
ദുഃഖമുൾക്കൊണ്ടു കരയേണ്ടതല്ലയോ?
സന്താപമുൾക്കൊണ്ടവരെക്കുറിച്ചേറ്റം-
മെന്തേ കരയാതിരുന്നതു മുമ്പേവം
ജ്യേഷ്ഠാദികളാമവരൊക്കയും ഗുണ-
ജ്യേഷ്ഠ! തേ ബന്ധുക്കളെന്നോർത്തിടുന്നുവോ?
അങ്ങയ്ക്കവരോടു ബന്ധുത്വമുണ്ടാവാൻ
സംഗതിയെന്താണതു പറഞ്ഞീടണം
ഏകഗർഭത്തിൽ നിവസിച്ചതും മറ്റു-
മാകുന്നു ഹേതുവെന്നോതുന്നുവോ ഭവാൻ
എന്നും ജനനിയിൽനിന്നും ജനകനിൽ
നിന്നും നിജശരീരത്തിൽ നിന്നും തഥാ
പാരം പുരീഷക്കൃമികളുണ്ടാവതു-
ണ്ടാരുമേതും ഗണിക്കുന്നില്ലവകളെ;
ചിന്തിച്ചുകണ്ടാലവയ്ക്കും ശരീരസം-
ബന്ധമു,ണ്ടായവ ബന്ധുക്കളല്ലയോ?
അററമില്ലാതെ നശിക്കമവകളെ-
പ്പററിയൊട്ടും വിഷാദിക്കാത്തതെന്തഹോ?
ആരാണയി! ഭവാനൊന്നുചിന്തിച്ചാലു-
മാരെക്കുറിച്ചാണു ഖേദിപ്പതിങ്ങിനെ
ദേഹമോ ദേഹവ്യതിരിക്തനോ ഭവാൻ
ദേഹം നരേന്ദ്ര! സംഘാതരൂപം സദാ

digitized by www.sreyas.in

നാശമെന്നോതപ്പെടുന്നതു സംഘാത-
നാശമോ ചൊൽകേകദേശം നശിപ്പതോ
ധാത്രീപതേ! ധരിച്ചാലും പ്രതിക്ഷണം
ഗാത്രൈകദേശം നശിച്ചു പോകുന്നിതു

മൂത്രം പുരീഷം കഫം നഖരം കേശ-
മിത്യാദികളൊക്കെ നിത്യം ക്ഷയിക്കുന്നു
വാദമില്ലേതും സമഗ്രരൂപേണ സം-
ഘാതനാശം ഭവിക്കുന്നതല്ലെന്നുമേ

അഗ്രജൻമുമ്പായവരുടെ ദേഹാംശ-
മോർക്കുക മണ്ണിലും മററുമുണ്ടിപ്പോഴും
അന്തം പൃഥിവ്യാദികൾക്കു ഭവിക്കിലു-
മന്തരിക്ഷം നിലനില്ക്കുന്നതാണല്ലോ

ദേഹമല്ലാ ഭവാൻ ദേഹിയത്രേ, മമ
ദേഹമെന്നിങ്ങിനെ ചൊല്ലുന്നതില്ലയോ?
വസ്ത്രം മദീയമെന്നോതുന്നിതു ഭവാൻ
വസ്ത്രം ഭവാനായ്ഭവിക്കുന്നതല്ലല്ലോ
ദേഹം മദീയമെന്നോതുന്നിതു തഥാ
ദേഹം ഭവാനായ്ഭവിക്കുന്നതെങ്ങിനെ?

ദേഹഭിന്നൻ ഭവാനെന്നുവന്നാലന്യ-
ദേഹത്തിലെന്തു സംബന്ധം ഭവിക്കുന്നു
അല്പമെന്നാകിലും ജ്യേഷ്ഠൻെറ വസ്ത്രത്തോ-
ടുംപ്പൂവിലോക്ക സംബന്ധമുണ്ടോ തവ
വസ്ത്രമിതെൻെറയാണെന്നു ചൊല്ലുന്നതും
ദേഹമിതെൻെറയെന്നോതുന്നതും സമം
വസ്ത്രം നശിച്ചാൽ കരയുമാറില്ലല്ലോ
ഗാത്രനാശത്തിങ്കലെന്തിനിസ്സങ്കടം

എന്നുടെ ദേഹം മദീയങ്ങളക്ഷങ്ങ-
ളെന്നുടെ മാനസം മൽപ്രാണനെന്നെല്ലാം
സന്ദേഹമെന്നിയേ നിത്യമോതും ഭവാ-
നിന്നവനാണെന്നു ചൊല്ലിത്തരിക മേ

എന്നതുകേട്ടു മുഹൂർത്തം വിചാരിച്ചു
മന്നവനൊന്നുമേ തോന്നാഞ്ഞു കാരണം

digitized by www.sreyas.in

വർദ്ധിച്ചു സങ്കടത്തോടും തൊഴുതുകൊ-
ണ്ടിത്തരം താപസപുത്രനോടോതിനാൻ
പാരമാലോചിച്ചു നോക്കിനേനെന്നിട്ടു-
മാരു ഞാനെന്നറിയുന്നതില്ലേതുമേ
ദുഃഖിച്ചിടുന്നേൻ സ്വഭാവതഃകാരണ-
മുൾക്കാമ്പിലെന്തെന്നറിയുന്നതുമില്ല
ദീനൻ ഭഗവൻ! ശരണാഗതനഹം
നൂനമെനിക്ക മററാരുമില്ലാശ്രയം
ദുഃഖാദിസർവ്വം സകാരണം തന്നെയോ
നിഷ്കാരണമോ സദയമോതേണമേ
ഏതെങ്കിലുമൊരു ബന്ധു മരിക്കകിൽ
ഭൂതലവാസികളൊക്കെക്കരയുന്നു
ഇന്നവനാണു താനെന്നറിയുന്നതി-
ല്ലന്യനെപ്പററിവ്യസനിക്കയുമില്ലാ
ഹേതുവെന്താണിതിന്നേററം വിവരിച്ചു-
തോതേണമേ ഭവച്ഛിഷ്യനാകുന്നു ഞാൻ
ഇത്തരം ചോദിച്ചു പൃത്ഥ്വീരമണനോ-
ടുത്തരം തംഗണപുത്രനോതീടിനാൻ
അല്ലയോ ഭൂപതേ! മോഹിതന്മാരേററ-
മെല്ലാവരും മഹാദേവിതൻമായയാൽ
ആരു താനെന്നറിഞ്ഞീടാതെ ക,ണ്ടതു-
കാരണമാർത്തി തേടുന്നു വൃഥാ സദാ
എത്രകാലം സ്വാത്മബോധവിഹീനനായ്
വർത്തിച്ചുകൊള്ളുന്നിതത്ര കാലം പുമാൻ
ദുഃഖിച്ചുകൊള്ളുന്നു തൽബോധമുൾക്കാമ്പി-
ലുത്ഭവിച്ചാൽ വ്യസനിക്കയില്ലെന്നുമേ
മെത്തയിൽത്താൻ സുഖം നിദ്രചെയ്യുന്നവെ-
ന്നുൾത്താരിലൊട്ടും സ്മരിക്കാതെകണ്ടഹോ
മാർഗ്ഗമദ്ധ്യത്തിൽവെച്ചുകക്കുടുന്ന ദു-
ൎമ്മാർഗ്ഗികളായുള്ള തസ്കരന്മാർ പരം
വല്ലാതുപദ്രവിച്ചെല്ലാമപഹരി-
ച്ചുല്ലൽപ്പെടുത്തിയെന്നെല്ലാം പുമാൻ വൃഥാ

digitized by www.sreyas.in

സ്വപ്നത്തിലോരോന്നു കണ്ടു ഖേദിപ്പതും,
ചൊല്ലൊല്ലാങ്ങിടുമൈന്ദ്രജാലികനായവൻ
കാട്ടുന്ന മായയാൽ മോഹിതനായിട്ടു
കാട്ടാനയെക്കണ്ടു ഭീതനാകുന്നതും,
ദേവിതൻമായയാൽ മോഹിതനായിട്ടു
കേവലമാത്മസ്വരൂപമറിയാതെ
സന്തതം മൂഢനായ് ദുഃഖിച്ചിടുന്നതും
ചിന്തിക്ക തുല്യമാണെന്നു ധരാപതേ!
സ്വപ്നാൽ പ്രബുദ്ധനും ശാംബരികാഗമ-
തത്വജ്ഞനും വ്യസനിക്കയില്ലല്പവും
ജ്ഞാനം വിനാ വ്യസനിക്കുമന്യന്മാരെ
നൂനം ഹസിക്കയും ചെയ്തീടുമായവർ
എന്നപോലെത്തന്നെ നിർണ്ണയമാത്മാവു
തന്നെക്കുറിച്ചറിവുള്ളവരൊക്കയും
മായാവിമുക്തരായ് വർത്തിച്ചിടും; ദുഃഖ-
മായവർക്കല്പവുമുണ്ടാകയില്ലെന്നും
മായാവിമോഹിതന്മാരായ് വ്യസനിക-
ളായിടും ത്വാദൃശന്മാരാം മനുഷ്യരെ
തുംഗമാഹാത്മ്യമിയന്നു വർത്തിച്ചിടു-
മങ്ങിനെയുള്ളവർ നിത്യം ഹസിച്ചിടും
ആകയാലാത്മസ്വരൂപം നിരാമയം
വേഗം വഴിപോലറിഞ്ഞു തെളിഞ്ഞു നീ
ദുർഗ്ഗമം മായാവരണമതിൻനിന്നു
നിർഗ്ഗമിച്ചാത്മതത്വത്തിൻ വിമർശനാൽ
മോഹത്തിൽ നിന്നുളവായ ശോകം മഹാ-
ബാഹോ! സമൂലം പറിച്ചുകളഞ്ഞാലും
എന്നതു കേട്ടു മഹാസേനനമ്മുനി-
നന്ദനൻ തന്നോടു പിന്നെയും ചൊല്ലിനാൻ
മംഗലാത്മാവേ! ഭവാൻ ചൊന്ന ദൃഷ്ടാന്ത-
മിങ്ങു ചിന്തിച്ചു കാണുമ്പോൾ വിഷമംതാൻ
എന്നും കിനാവിൽ നാം കാണുന്നതൊക്കയു-
മിന്ദ്രജാലക്കാരനുണ്ടാക്കിടുന്നതും

digitized by www.sreyas.in

ഇല്ലാത്തതായിട്ടു തന്നെ ഭാസിക്കുന്നി,-
തില്ല കില്ലായതിന്നല്പമെന്നാകിലും
സർവ്വാർത്ഥസാധകമോർത്താലബാധിതം
സത്യമിജ്ജാഗ്രൽ പ്രപഞ്ചം സ്ഥിരമല്ലോ
ആകയാൽ ജാഗ്രൽപ്രപഞ്ചം കിനാവുപോ-
ലാകുമെന്നെങ്ങിനെ ചൊല്ലുന്നു മാമുനേ!
ഇത്തരം ചോദിച്ച രാജാവിനോടതി-
ബുദ്ധിമാൻ വീണ്ടും പറഞ്ഞു മുനിസുതൻ
മന്നവ! ഞാനത്ര ചൊന്ന ദൃഷ്ടാന്തമ
ങ്ങുന്നു ചൊല്ലീലേ വിഷമമെന്നിങ്ങിനെ
രണ്ടില്ല പക്ഷം നിരൂപിക്കിലായതു
a) രണ്ടാമതായുള്ള മോഹമാകുന്നു തേ
സ്വപ്നസംജാതമാം പാദപമീഹിതം
സ്വപ്നകാലത്തിങ്കലേകുന്നതില്ലയോ?
ഛായാപ്രദാനേന പാന്ഥന്റെ സന്താപ-
മായതു നീക്കാതെകണ്ടിരിക്കുന്നുവോ?
കായവും പത്രവും സ്വാപ്നമർത്ത്യാദികൾ-
ക്കായതു ധാരാളമേകുന്നതില്ലയോ?
സ്വപ്നസംജാതമായുള്ള പൃഥ്വീരുഹം
സ്വപ്നകാലേ ഭൂപ! ബാധിതമാകുമോ?
ആമരമസ്ഥിരമായിബ്ഭവിക്കുമോ
ഹേ മഹാസേന! കിനാവു കാണുന്നേരം
ബാധിതമാകുന്നതില്ലേ? സുഷുപ്തിയിൽ
ജാഗ്രൽപ്രപഞ്ചം മുഴവനമങ്ങിനെ
അന്തരം കൂടാതെ പിറേറദ്ദിവസവും
ജാഗ്രൽപ്രപഞ്ചം വിളങ്ങുന്നതുമൂലം
ബാധിതമാകുന്നതില്ലെന്നു സാമ്പ്രതം
ചേതസ്സിലങ്ങുന്നു ചിന്തിച്ചിടുന്നുവോ?
സ്വപ്നപദാർത്ഥവും പിറേറദ്ദിവസത്തി-
ലപ്രകാരം വിളങ്ങീടുന്നതില്ലയോ?

---

a) ദൃശ്യം ദ്രഷ്ടാവിൽനിന്നു് ഭിന്നവും സത്യവുമാണെന്നുള്ളതു് ഒന്നാമത്തെ മോഹം (ഭ്രമം). ദൃശ്യങ്ങളിൽ സ്വപ്നം മുതലായതു് [illegible]ത്യമെന്നുള്ളതു രണ്ടാമത്തെ ഭ്രമം.

digitized by www.sreyas.in

a) ഇല്ലനുവൃത്തിയാം തോന്നൽ കിനാവിലെ-
ന്നുള്ള പക്ഷത്തിൽ ധരിക്ക ധരാപതേ!
ജാഗ്രത്തിലും ക്ഷണംതോറും വിഷയങ്ങൾ
നൂതനമായ്‌വിളങ്ങുന്നിതെന്നാകയാൽ,
എങ്ങിനെയാണനുവൃത്തി ഭവിക്കുന്ന-
തങ്ങെന്നതുൾക്കാമ്പിലൊന്നു ചിന്തിക്കണം
നവ്യങ്ങളാകും ക്രിയാദിക്ഷണികഭാ-
വങ്ങൾക്കനുവൃത്തിയില്ലെന്നിരിക്കിലും
ഉർവ്വീ ഗിരി കടലിത്യാദികൾക്കെല്ലാം
നിർവ്വാദമുണ്ടനുവൃത്തിയെന്നാണെങ്കിൽ
ദീർഘമായുള്ള കിനാവിലുമങ്ങിനെ
പുത്രദാരാദ്യനുവൃത്തിയുണ്ടോർക്കണം
സ്വപ്നത്തിലുള്ളനുവൃത്തിയുൾഭ്രാന്തികൊ-
ണ്ടുത്ഭവിക്കുന്നതാണെന്നു ചൊല്ലുന്നുവോ?
ജാഗ്രദവസ്ഥയിലുള്ളനുവൃത്തിയു-
മുൾക്കാമ്പിലാവിധം തന്നെയെന്നോർക്കണം
ജാഗ്രദ്ദശയിൽ വിഷയസ്ഥിതി ഭവാൻ
സൂക്ഷ്മബുദ്ധ്യാ വിചാരിച്ചു നോക്കീടുക
പാദപം ദീപം ശരീരം തരംഗിണീ
കാദംബിനീ മുതലായുള്ളവയ്ക്കെല്ലാം
ഭേദം പ്രതിക്ഷണം സംഭവിച്ചീടുന്നി-
തേതുമേ സന്ദേഹമില്ലതി,ന്നാകയാൽ
ഓർത്തുകണ്ടാൽ പരമാർത്ഥമായുള്ളനു-
വൃത്തിയവസ്തു ഭവിക്കുന്നതെങ്ങിനെ?
രൂപാന്തരം ക്ഷണംതോറും മലകൾ സ-
മ്പ്രാപിച്ചിടുന്നു ജലപ്രവാഹങ്ങളാൽ
എന്നു b) ല്ലപദീകവൃന്ദം പെരുച്ചാഴി
പന്നികളാനകളിത്യാദികളാലും
സർവ്വദാ പ്രാപിച്ചിടുന്നു രൂപാന്തര-
മുർവ്വീപതേ! പരം പർവ്വതസഞ്ചയം

---

a) അനുവൃത്തി–ഏകരൂപമായുള്ള തുടർച്ച. b) ഉപദീകങ്ങൾ–വായ്നീരുകൊണ്ടു് വിറകു മുതലായതിനെ മണ്ണാക്കുന്ന ഒരുവക കൃമികൾ.

സിന്ധു ധരിത്രീ മുതലായതുമേവം
സന്തതം രൂപഭേദം ഗമിക്കുന്നിതു
ചൊല്ലാമിനിയും മഹീപതേ! ഞാ,നായ-
തല്ലാം ഭവാൻ സൂക്ഷ്മബുദ്ധ്യാ നിനയ്ക്കണം
സ്വപ്നത്തിലും തഥാ ജാഗ്രത്തിലും a) പരി-
ച്ഛിന്നയായുള്ളനുവൃത്തിയൊപ്പംതന്നെ
ദുർല്ലഭയാകുന്നു പാരം പരിച്ഛിന്ന-
യല്ലാതെയുള്ളനുവൃത്തി കാര്യങ്ങളിൽ
കാരണരൂപേണ നന്നായനുവൃത്തി
ചേരുന്നിതെപ്പോഴുമെന്നുള്ള പക്ഷത്തിൽ
കാരണമായിരിക്കുന്ന രൂപം പൃഥ്വി-
വ്യാദിസ്വരൂപമായ് വർത്തിപ്പതല്ലയോ?
സ്വപ്നത്തിലും പൃഥിവ്യാദി ഭാസിക്കയാൽ
കാരണരൂപാനുവൃത്തി വർത്തിക്കുന്നു
സ്വാപ്നഭാവങ്ങൾക്കു ബാധം ഭവിക്കുന്നു
ജാഗ്രത്തിലെന്നുള്ളനുഭവമുണ്ടല്ലോ
അങ്ങിനെ ജാഗരഭാവത്തിനു ബാധ-
മെങ്ങുമേ ഭാസിച്ചിടുന്നതില്ലാക്കമേ
എന്നൊരു വാദത്തിനുണ്ടിങ്ങവകാശ-
മെന്നുള്ളിലുണ്ടെങ്കിലോതാം ശ്രവിച്ചാലും
ബോധിച്ചിടേണമവഭാസനാഭാവം
b) ബാധമെന്നേവം പറയപ്പെടുന്നിതു
കില്ലില്ല ലോകം സുഷുപ്തിയിൽ ഭാസിപ്പ-
തില്ലൊന്നുമെന്നതനുഭൂതമാകുന്നു

---

a) കാലപരിച്ഛിന്നാനുവൃത്തി. b) ഇതു് രജതമാകുന്നുഎന്നു ള്ളിടത്തു ഇതു രജതമല്ല എന്നുതുടങ്ങിയ വിപരീതജ്ഞാനത്തെബാധ മെന്നു പറയുന്നു എന്നാൽ, അവഭാസമാനം (വിളങ്ങുന്നതു) ഏതൊ ന്നോ അതുമാത്രമേ ഉള്ളതായിരിക്കുന്നുള്ളു എന്നും അനവഭാതങ്ങൾ (വിളങ്ങാത്തവ) എല്ലാം ഇല്ലാത്തവതന്നെ എന്നും നിയമമുള്ളതുകൊ ണ്ടു അതിന്നനുസരിച്ച അവഭാസനാഭാവം ഇല്ലായ്കതന്നെ എന്നു സിദ്ധിക്കുന്നതിനാൽ അതിനെത്തന്നെ (അവഭാസനാഭാവത്തെ) ബാധമെന്നു പറഞ്ഞിരിക്കുന്നു.

digitized by www.sreyas.in

ബാധമാകുന്നതവഭാസനാഭാവ-
മല്ല a) തപ്രാമാണ്യദർശനമാകുന്ന
വാദമീവണ്ണം പുറപ്പെട്ടവിക്കുവാൻ
ഹേതുവില്ലെന്തുകൊണ്ടെന്നാൽ പറഞ്ഞീടാം
നൂനമപ്രാമാണ്യദർശനം ഭ്രാന്തരാം
ത്വാദൃശന്മാക്ക ഭവിക്കുന്നതല്ലല്ലോ
ആത്മസ്വരൂപമറിയുകിൽ സ്പഷ്ടമായ്
നൂനമപ്രാമാണ്യദൃഷ്ടിയുണ്ടായ്‌വരും
ആകയാലിദൃശ്യജാലം നരപതേ!
സ്വാപ്നദൃശ്യത്തോടു നേരായ്ഭവിക്കുന്നു
നിർവ്വിശേഷം വിളങ്ങുന്നു കിനാവിങ്കൽ
നിർവ്വിവാദം ദീർഘകാലവുമോക്ക നീ
എന്നതുകാരണം സ്വാപ്നഭാവം സ്ഥിര-
മെന്ന,ല്ലബാധിതമത്ഥക്രിയാകാരി;
സ്വാപ്നഭാവത്തിനും b) ജാഗരത്തിന്നുമി-
ല്ലല്ലവും വ്യത്യാസമൊക്കമെല്ലാംകൊണ്ടും
ജാഗ്രദവസ്ഥയിൽ സുവ്യക്തമായിട്ടു
ജാഗ്രത്വബോധമുണ്ടായിരിക്കും വിധം
ജാഗ്രത്വം കിനാവിങ്കലും വ്യക്തമായ്
ബോധിപ്പതുണ്ടെന്നു ചിന്തിക്ക മന്നവ!
സ്വപ്നജാഗ്രത്തുകളെന്തുകൊണ്ടോത്താലു
മൊപ്പമാണന്തരമില്ല ചെറ്റെങ്കിലും
ആകയാൽ സ്വാപ്നബന്ധുക്കളെച്ചിന്തിച്ചു
ശോകം ഭവാനനുഭവിക്കാത്തതെന്തഹോ!
കേവലം സത്യമാണിജ്ജഗത്തെന്നുള്ള
ഭാവനകൊണ്ടിതു സത്യമായ്ത്തോന്നുന്നു
ശൂന്യമാണെന്നുള്ള ഭാവനകൊണ്ടു നി-
സ്സന്ദേഹമായതു ശൂന്യമെന്നായിടും;

---

a) അപ്രാമാണ്യദർശനം—അവാസ്തവമാണെന്ന ജ്ഞാനം (സ്വപ്നത്തിൽകണ്ടതു മുഴവൻ അവാസ്തവമാണെന്നബോധം ജാഗ്രത്തിലുണ്ടാകുന്നു)

b) ജാഗരം—ജാഗരഭാവം

digitized by www.sreyas.in

ഭാവന a) യപ്രമാണത്വവൈധുര്യത്താൽ
ഭൂവലാരാതേ! സ്ഥിരീകൃതയാവുകിൽ
ഭാവിതമായുള്ള വസ്തുവിൻരൂപമായ്
മേവും പരമാർത്ഥമാണിതെന്നോർത്താലും
മന്നവ! മാമകലോകസന്ദർശനം
സന്ദേഹമില്ലേതുമിങ്ങു നിദർശനം
ചെററുമുള്ളിൽശ്ശങ്കയില്ലാതെയാകുവാൻ
ചുററിനോക്കാം നമു;ക്കീന്നഗം സാമ്പ്രതം
ഇത്ഥം പറഞ്ഞു കൈകോർത്തുപിടിച്ചുടൻ
പൃത്ഥ്വീന്ദ്രനോടുമൊന്നിച്ചാമുനിസുതൻ
ഗണ്ഡശൈലം നടന്നൊക്കെയുമീക്ഷിച്ചു
രണ്ടാമതും ചെന്നിരുന്നു യഥാപൂർവ്വം
പിന്നെയുമത്യന്തബുദ്ധിമാൻ താപസ-
നന്ദനനമ്മഹാസേനനോടോതിനാൻ
കണ്ടില്ലയോ ചുററളവൊരുനാഴിക-
യുണ്ടിമ്മലയ്ക്കെന്നു സാമ്പ്രതം ഭൂപതേ!
എന്നുടെ ലോകമത്യന്തം വിതതമി-
ക്കുന്നിന്നകത്തങ്ങു കണ്ടുവല്ലോ സ്ഫുടം
ജാഗരം താനോ കിനാവോ കഥിയ്ക്കു മ—
ല്ലോകാവഭാസനം സത്യമോ മിഥ്യയോ?
ശൈലലോകത്തിൽദ്ദിവസമൊന്നിങ്ങഹോ
സംവത്സരം നൂററിരുപതുകോടിയായ്
ഏതാണു സത്യമസത്യമേതാണനു—
ഭൂതമല്ലോ ഭവാനാലിതു ഭൂപതേ!
ഭിന്നങ്ങളായുള്ള രണ്ടു കിനാവുക—
ളെന്നതുപോലെയനുഭവിക്കുന്നിതു രണ്ടും

---

a) അപ്രമാണത്വവൈധുര്യം—അവാസ്തമാണെന്ന ബോധത്തിന്റെ സ്പർശമില്ലായ്മ. (ഭാവനാസിദ്ധിയില്ലാത്തവർ ഒരു വൃക്ഷത്തെനോക്കി ഈ വൃക്ഷം സ്വർണ്ണമാണു എന്നുഭാവിക്കുമ്പോഴും അതോടുകൂടിത്തന്നെ സ്വർണ്ണമാണ് എന്ന ഈ ഭാവന തന്റെ സ്വന്തമാണെന്നും വാസ്തവത്തിൽ അതു സ്വർണ്ണമല്ലെന്നും ഉള്ള ബോധത്തോടു കൂടിയവരായുമിരിക്കുന്നു)

digitized by www.sreyas.in

ഏതാണിതിൽസ്സത്യമേതാണസത്യമെ-
ന്നോൎത്തുന്നതിന്നു സാധിക്കയില്ലേതുമേ
ആകയാൽ ഭാവനാമാത്രസാരം ജഗ—
ത്താകവേ ഹേ മഹാസേന! ബോധിക്ക നീ
രണ്ടില്ല പക്ഷ മഭാവ്യമാനം ക്ഷണം-
കൊണ്ടു ലയിച്ചുപോമിജ്ജഗത്തൊക്കയും
ആകയാൽ സ്വപ്നതുല്യം ജഗത്തെന്നോൎത്തു
ശോകം മഹാമതേ! കൈവെടിഞ്ഞീടുക
സ്വപ്നചിത്രങ്ങൾക്കു ഭിത്തിയായ് നിൽക്കുന്ന
സംവിത്സ്വരൂപമാമാത്മാവുതന്നെ, നീ
ആദൎശതുല്യമെന്നുള്ളിൽ ബോധിച്ചിട്ടു
ഖേദവും മോദവും കൂടാതെ വാഴുക
ചിദ്രൂപനാത്മാവു ജാഗ്രൽപ്രപഞ്ചമാം
ചിത്രത്തിനാദൎശമാണെന്നറിഞ്ഞുടൻ
മാനഘനായകമൌലേ! സദാ പര—
മാനന്ദിതസ്വാന്തനായ്ഭവിച്ചീടുക.

ഇതി ശൈലലോകദൎശനം
എന്ന പതിമൂന്നാമദ്ധ്യായം സമ്പൂൎണ്ണം

---

## പതിനാലാം അദ്ധ്യായം

ഭാവനാമാത്രസാരംതാൻ ജഗത്തെന്നു
കോവിദശ്രേഷ്ഠനാം താപസനന്ദനൻ
യുക്തിപൂൎവ്വം ചൊന്ന വാക്യം ശ്രവിച്ചു, സ
ത്തൎക്കധിയാ വിചാരിച്ചു മഹാസേനൻ,
ലോകസ്ഥിതി കിനാവെന്നപോലെത്തന്നെ—
യാകുന്നുവെന്നറിഞ്ഞാശു ദുഃഖം നീക്കി
മാനസേ ധൈൎയ്യംകലൎന്നു വീണ്ടും മുനി—
സൂനുവിനെപ്പാൎത്തു ചോദിച്ചിതിങ്ങിനെ

digitized by www.sreyas.in

മാന്യബുദ്ധേ! ഹേ മുനിനന്ദന! ഭവാൻ
സന്ദേഹമില്ലാ പരാവരദർശനൻ
ഒന്നും ഭവാനറിഞ്ഞീടാത്തതില്ലെന്നു
തന്നെ ഞാനുള്ളിൽ ദൃഢമാസ്സുരുതുന്നേൻ
എന്നതുകൊണ്ടു ഞാൻ ചെയ്യുന്ന ചോദ്യത്തി-
നെന്നിൽക്കൃപയോടുമുത്തരമോതണം.
ഈ വിശ്വമുത്ഭവിച്ചീടുവാൻ കാരണം
ഭാവനയാണെന്നു ചൊല്ലീലയോ ഭവാൻ;
എന്നാലടിക്കടി ഭാവിതമായിട്ടും
മന്നിടം കാണാത്തതെന്തു പുറത്തഹോ!
അദ്രിയിലങ്ങനെ കല്പിച്ച ഭാവനാ-
സിദ്ധി നിമിത്തം ഭുവനം മഹാത്മാവേ!
അത്ര്യുമല്ലൊരേ കാലത്തു കാലവും
ദിക്കമെല്ലാണ്ണും വിവിധമായിത്തീർന്നു
a) ഏതാണതിൽസ്സത്യമേതാണസത്യമെ-
ന്നോതേണമേ കനിഞ്ഞെന്നോടു സാമ്പ്രതം
ഭൂപതി ചോദിച്ച ചോദ്യമേവം കേട്ടു
താപസനന്ദനൻ ചൊല്ലിത്തുടങ്ങിനാൻ

''നൂനമി,തീദൃശ''മിത്യാദിയായുള്ള
മാനസോല്ലേഖമാകുന്ന സങ്കല്പത്തെ
ഭാവനയെന്നു ചൊല്ലുന്നു; ചൊല്ലേറുന്ന
കോവിദന്മാരെന്നറിഞ്ഞുകൊണ്ടീടുക
സിദ്ധ,യസിദ്ധയെന്നീവിധമായതു
പൃത്ഥ്വീന്ദ്ര! രണ്ടുവിധത്തിലുണ്ടോർക്കണം.
ഇത്ഥമിതെന്നുള്ള സങ്കല്പധാരതൻ-
മദ്ധ്യേയിതിത്ഥമല്ലെന്നു വിരുദ്ധമാം
കല്പനയല്പവും ചേരാതിരിക്കുന്ന-
തുഠംപ്പൂവിലോക്ക തത്സിദ്ധിയാകുന്നിതു

a) പതിമൂന്നാമദ്ധ്യായത്തിൽ രണ്ടും സ്വപ്നതുല്യമെന്നു പറഞ്ഞിട്ടുണ്ടെങ്കിലും ജാഗ്രൽപ്രപഞ്ചത്തിൽ സത്യവാസനാ വിഷ്ടനായിട്ട് പിന്നെയും ചോദിച്ചതാകുന്നു.

digitized by www.sreyas.in

ഇങ്ങിനെയുള്ള വികല്പം ഭവിക്കുവാൻ
സംഗതിയേകസത്യത്വഗ്രഹമത്രേ
മന്നവ! ഞാനിപ്പറഞ്ഞതിൻ താൽപ്പര്യ-
മിന്നതാണെന്നുള്ളതല്പം വിവരിക്കാം
എത്രകാലത്തോളമീബാഹ്യസൃഷ്ടിയിൽ,
സത്യമാണെന്നുള്ള ബുദ്ധിയുണ്ടാകയാൽ,
തന്നുടെ മാനസസൃഷ്ടിയസത്യമാ-
ണെന്നു വികല്പമുദയമാകുന്നുവോ
അത്ര കാലത്തോളമുർവ്വീന്ദ്ര! ഭാവനാ-
സിദ്ധി ഭവിക്കുകയില്ലെന്നു നിർണ്ണയം
ധാതാവുതൻസിദ്ധഭാവനകൊണ്ടു സം—
ജാതമായുള്ളിപ്രപഞ്ചമീക്ഷിച്ചാലും
എല്ലാവരാലുമനേകജന്മങ്ങളി-
ലുള്ളപഴക്കം നിമിത്തമുറപ്പായി-
ബ്ഭാവിതം സത്യമീലോകമെന്നാകയാ,
ലേവം വിളങ്ങുന്ന സർവ്വസാധാരണം
മന്നിലാരെങ്കിലും സത്യമല്ലിജ്ജഗ-
ത്തെ, a)ന്നവികൽപസങ്കല്പപരനായാൽ
കില്ലില്ല തെല്ലുമവന്നിജ്ജഗത്തെന്നു-
മില്ലാത്തതായിട്ടുതന്നെ ഭവിച്ചിടും
സ്രഷ്ടാവു തന്നുടെ സൃഷ്ടിയായുള്ളൊരു
വിഷ്ടപംതന്നിൽ ഭവിക്കുന്നതുപോലെ
സത്യത്വഭാവനയുണ്ടാവതില്ല നിൻ-
സങ്കൽപനിഷ്ഠമായുള്ള ഭുവനത്തിൽ
എന്നുടെ കല്പനയാണിതു സത്യമ-
ല്ലെന്നീവിധം ഭവിക്കുന്ന വികൽപത്താൽ
ഭാവനയ്ക്കൂനം ഭവിപ്പതുമുണ്ടു നിൻ-
ഭാവന ന്യൂനമസിദ്ധതാനാകയാൽ;
അത്ര ബോധിച്ചുകൊണ്ടീടുക ഭാവനാ-
സിദ്ധി രാജാവേ! ബഹുധാ ഭവിക്കുന്നു

---

a) അവികല്പസങ്കല്പപരൻ—വിരുദ്ധബുദ്ധിയോടുകൂടാത്ത സങ്കല്പത്തിൽ നിരതൻ.

digitized by www.sreyas.in

ജന്മം, മണി, മന്ത്രം,മൌഷധമേററവും
നന്മകൂടുന്നോരു യോഗം, തപം, വരം
ഈവക കാരണമായിബ്ഭവിക്കുന്നു
ഭാവനാസിദ്ധി,യുക്തോതാം വിശദമായ്
ബ്രഹ്മാവിന്നു മഹീവല്ലഭ! തന്നുടെ
ജന്മനാ ഭാവനാസിദ്ധി ഭവിക്കുന്നു
നൈരൃതഗുഹ്യകവർഗ്ഗത്തിന്നു മണി—
കാരണംസങ്കല്പസിദ്ധിയുണ്ടാകുന്നു
മന്ത്രംനിമിത്തം ഭവിക്കുന്നിതായതു
മാന്ത്രികന്മാർക്കു മനുഷ്യലോകേശ്വര!
നാകികൾക്കെല്ലാം മരുന്നുകൊണ്ടും തഥാ
യോഗത്തിനാൽ യോഗികൾക്കും ഭവിക്കുന്നു
നൽത്തപം കാരണം സംഭവിക്കുന്നു തൽ—
സിദ്ധി ചൊല്ലേറും തപസ്വികൾക്കൊക്കയും
ശങ്ക വേണ്ടാ വിശ്വകർമ്മമുഖ്യന്മാർക്കു
സങ്കല്പസിദ്ധി വരപ്രാപ്തികൊണ്ടത്രെ,
സങ്കല്പനാരംഭകാലത്തു ''ഞാനേവം
സങ്കല്പനം ചെയ്തിടുന്നു'' വെന്നിങ്ങിനെ
തീരെ സ്മരിക്കാതെകണ്ടിരുന്നീടുകിൽ
പാരം സ്ഥിരമായ്ഭവിച്ചിടും സങ്കല്പം
ആയതുകൊണ്ടു സങ്കല്പനമാവിധം
ചെയ്യേണ്ടതാണെന്നു നന്നായ്ധരിക്കണം
എത്ര കണ്ടോർക്കാതിരിക്കുന്നിതു പൂർവ്വ-
മത്രകണ്ടായതു നൂനം നിലനില്ക്കും
അല്പമെന്നാലുമിടവിടാതീവണ്ണ—
മഭ്യസിച്ചിട്ടു വിരുദ്ധവികല്പത്തിൻ-
യോഗമില്ലാത്തുള്ള ഭാവന സുസ്ഥിര—
യാകിൽ മഹാഫലദായിനിയായ്വരും
എന്നും വിരുദ്ധവികല്പയോഗം സ്വേച്ഛ—
യെന്നിയേ സംഭവിക്കാത്തവിധം പരം
സുസ്ഥിരയായിബ്ഭവിക്കുകിൽ ഭാവന
സിദ്ധയായീടുന്നു ഭൂപകുലോത്തമ!

digitized by www.sreyas.in

ഇച്ഛരിച്ചിടാഞ്ഞാൽ വികല്പസംയോഗമി-
ല്ലെത്ര കാലത്തോളമത്ര കാലംവരെ
സിദ്ധയാം ഭാവന സർവ്വപ്രപഞ്ചവും
സർവ്വസാധാരണം നൽകുന്നതാകുന്നു
ചിത്തേ ധരിക്ക, വികല്പസംയോഗത്താൽ
സിദ്ധയല്ലാ തവ ഭാവന ഭൂപതേ!
ചേതസ്സിലിച്ഛ സൃഷ്ടിപ്പതിന്നുണ്ടെങ്കിൽ
സാധിച്ചുകൊള്ളുക ഭാവനയെ ദ്രുതം
രണ്ടുമട്ടിൽ ഭവാൻ ദേശവും കാലവും
കണ്ടതിനെപ്പററി ഞാൻ പറയാമിനി
പോരാ പരിചയമദ്യ ലോകവ്യവ-
ഹാരത്തിലൊട്ടും ഭവാനു ധാത്രീപതേ!
കില്ലില്ലതുകൊണ്ടു ചിത്രമായ്ത്തോന്നുന്നു
ചൊല്ലാമതിന്നുള്ള കാരണം കേട്ടാലും
ലോകഭാവം വിവിധത്വേന ഭാസിപ്പ-
താകുന്നു രാജൻ! സ്വാഭാവമാണങ്ങിനെ
നല്ല വെളിച്ചം രവിപ്രകാശം നമു-
ക്കെല്ലാ,മതുതന്നെ മൂങ്ങയ്ക്കിരുട്ടല്ലോ
വെള്ളത്തിൽ മുങ്ങിയാൽ ശ്വാസംവിടാൻ ശേഷി-
യില്ല മനുഷ്യപശ്വാദികൾക്കേതുമേ
മത്സ്യാദികൾക്കോ കരയിൽ ഭവിച്ചീടും
ശ്വാസപ്രതിരോധമംഭസ്സിലില്ലല്ലോ
മർത്ത്യാദികളെച്ചുടുന്നിതു പാവകൻ
തിത്തിരി ഭക്ഷണം ചെയ്യുന്നിതഗ്നിയെ;
തോയത്തിനാലഗ്നി കെട്ടുപോകുന്നതു-
ണ്ടായതംഭസ്സിൽ ജ്വലിക്കും ചില ദിക്കിൽ
ഏവം വിരുദ്ധരീതിരൂപതയിൽ a) ജഗൽ-
ഭാവങ്ങളൊക്കയും സംസ്ഥിതി ചെയ്യുന്നു
സുപ്രസിദ്ധങ്ങളാകുന്നു ചിലതെല്ലാ-
മപ്രസിദ്ധങ്ങളാകുന്നു മററുള്ളവ

a) ജഗൽഭാവങ്ങൾ—ലോകത്തിലുള്ള പദാർത്ഥങ്ങൾ

digitized by www.sreyas.in

കണ്ടറിയാവുന്നതല്ലൊ ചിലതെല്ലാം
കണ്ടറിയാത്തതാകുന്നു ചിലതെല്ലാം
എണ്ണിയാൽത്തീരാതെയുള്ള ഭാവങ്ങളീ-
വണ്ണം സ്വഭാവവിരുദ്ധങ്ങളുണ്ടഹോ!
അത്ര ഞാൻ ചൊല്ലാമുപപത്തിയെപ്പരം
ശ്രദ്ധകൈക്കൊണ്ടു കേട്ടാലും മഹാമതേ!
കേവലം കണ്ണിൻവികാരമാം, കാണുമി-
ബ്ഭാവം മുഴുവനുമെന്നറിഞ്ഞീടുക
ഇല്ലാ വെളിയിൽ മിഴിതന്നുടെയംശ-
മല്ലാതെകണ്ടൊരു ദൃശ്യവുമെങ്ങുമേ
പിത്തപ്രദുഷ്ടാക്ഷനായവനീക്ഷിപ്പ-
തത്രയും മഞ്ഞളിൻവർണ്ണമാം നിർണ്ണയം
കണ്ണിൽത്തിമിരമിയലുന്ന മാനുഷ-
നൊന്നിനെത്തന്നെ രണ്ടായിട്ടു കാണുന്നു
കണ്ണിന്റെ ദോഷം നിമിത്തം ജനങ്ങളീ-
വണ്ണം പലവിധം കാണുന്നു ലോകത്തെ
കാരണ്ഡകാഖ്യമാം ദ്വീപം കിഴക്കുള്ള
വാരിധിതന്റെ മദ്ധ്യത്തിൽ വർത്തിക്കുന്നു
തത്ര മർത്ത്യന്മാർ സകലഭാവങ്ങളും
രക്തവർണ്ണങ്ങളായ്ക്കാണുന്നിതു സദാ
ഏവം രമണകദ്വീപത്തിലുള്ളവ-
രേവരുമെപ്പൊഴും ഭാവങ്ങളൊക്കയും
മസ്തകം താഴത്തു മേല്പോട്ടു കാലേവം
വ്യത്യസ്തമായിട്ടു കണ്ടുകൊള്ളുന്നിതു
ഈവിധം ദ്വീപങ്ങളാം മറ്റുള്ളവയിലും
ഭാവങ്ങളെപ്പലേമട്ടിലെല്ലായ്പൊഴും
നേത്രസ്വഭാവം നിമിത്തമായിട്ടു താൻ
പാർത്തുകൊള്ളുന്നിതു മാനുഷന്മാരഹോ!
അന്യഥാദൃഷ്ടിയങ്ങെങ്ങാകിലും ജന
ത്തിന്നു വന്നാലാശു സിദ്ധൌഷധങ്ങളാൽ
നേത്രത്തിലുള്ളൊരു ദോഷമകററീട്ടു
പാർത്തുകൊള്ളുന്നു മുമ്പെന്നപോലെത്തന്നെ

digitized by www.sreyas.in

ആകയാലക്ഷികൊണ്ടീക്ഷണം ചെയ്യുന്ന—
താകവേ ചാക്ഷുഷമാകുമംശംതന്നെ
പിത്തചക്ഷുസ്സിന്നു മഞ്ഞളിൻവൎണ്ണമായ്
പാൎത്തട്ടിലൊക്കയും കാണുന്നതുപോലെ
ഘ്രാണാദികളാകുമിന്ദ്രിയങ്ങൾക്കെഴ—
മംശങ്ങളാകുന്നു ഗന്ധാദികളെല്ലാം
ഇത്ഥം മനസ്സിൽവിഷയങ്ങളും മനോ-
മാത്രങ്ങളാണെന്നറിഞ്ഞുകൊണ്ടീടണം
വിസ്തരിച്ചേറെപ്പറയുന്നതെന്തിനാ-
ണിത്തരം തന്നെയാകുന്നു സകലവും
ദേശകാലാദിക്രമം പോലുമക്ഷിത—
ന്നംശമാണെന്നു ചൊല്ലുന്നു മനീഷികൾ
എന്നതുകൊണ്ടു യാതൊന്നും വെളിയിലി—
ല്ലെന്നുള്ളതുള്ളിൽധരിച്ചു കൊണ്ടീടുക
മന്നവ! കേൾക്ക ലോകത്തിൽ ബഹിർഭാഗ-
മെന്നു യാതൊന്നു വിളങ്ങുന്നു കേവലം
ചിത്രത്തിനു ഭിത്തിയെന്ന കണക്കായ-
താദ്യമാകുന്നു സകലലോകങ്ങൾക്കും
ഇന്നതിൽ നിന്നെന്നുറപ്പു a) ള്ളപാദാന-
മൊന്നും ബഹിഃപദാൎത്ഥത്തിനു ചൊല്ലേണം
എന്നാൽ കളേബരമിങ്ങപാദാനമാ—
ണെന്നുരചെയ്യുവാൻ പാടില്ലൊരിക്കലും
എന്തുകൊണ്ടെന്നാൽ ശരീരവും ബാഹ്യത്തി—
ലന്തർഭവിച്ചതായ് തോന്നുന്നതുണ്ടല്ലോ
ആകയാൽ ദേഹമെവ്വണ്ണമപാദാന-
മാകും; പറയാമിവിടെ ദൃഷ്ടാന്തം ഞാൻ
ശൈലത്തിൽനിന്നു വെളിയിലെന്നോതിയാൽ
ശൈലം വെളിയിലാണെന്നു വരില്ലല്ലോ

---

a) അപാദാനം—അവധി. (ഭവനത്തിൽനിന്നു ബഹിർഭാഗം എന്നു പറയുന്നതിൽ ഭവനം അപാദാനമാകുന്നു. അപാദാനത്തിൽ ബഹിർഭാഗം ഉൾപ്പെടുകയില്ല)

digitized by www.sreyas.in

ഭാസിച്ചിടുന്ന വെളിയിൽ ഘടം തഥാ
ഭാസിച്ചിടുന്ന വെളിയിൽ ശരീരവും
a) ഭാസകനാകുമാത്മാവിൽനിന്നും ബഹി-
ർഭാഗത്തിലെന്നു ചൊല്ലീടാൻ തരമില്ല
b) ദീപദിവാകരാലോകബഹിർഗ്ഗത-
ഭാവങ്ങളന്ധകാരസ്ഥങ്ങളാകയാൽ,
ഭാസകാന്തർഭാഗമായതിലെപ്പോഴും
ഭാസ്യം ഭവിക്കുന്നിതെന്നേ പറയാവൂ
ഭാസകമായ്‌വരാ ദേഹാദി; യോക്കുകിൽ
ബ്ഭാസ്യമാം, ശൈലം മുതലായതുപോലെ
ഭാസ്യമാം യാതൊന്നു നിണ്ണയമായതു
ഭാസകമായിബ്ഭവിക്കുന്നതല്ലല്ലോ
ഭാസകം ഭാസ്യമാമെന്നുവന്നീടുകിൽ
ഭാസകത്തിന്നനവസ്ഥിതി നേരിടും
ഭാസകമായതും ഭാസ്യവും വെവ്വേറെ-
യായ്‌വരും രണ്ടുമൊന്നാവില്ലൊരിക്കലും
കത്താവുതന്നെയാം കമ്മമെന്നായ്‌വരാ
വ്യത്യാസമെപ്പോഴുമുണ്ടതു രണ്ടിനും
ആകയാൽ ഭാസകം ശുദ്ധം പരം ഭാസ-
കൈകസ്വരൂപകമാകുന്നു സവ്വദാ
ഏകരസാത്മകം പൂണ്ണമാം ഭാരൂപ-
മാകുന്നു ഭാസകമെന്നു ബോധിക്കണം
നേരേ നിരൂപിക്ക ദേശവും കാലവും
ഭാരൂപഭാസകവ്യാപ്തങ്ങളാകുന്നു
സർവ്വത്ര ഭാസനം കാരണമായിട്ടു
നിർവ്വാദമായതു പൂർണ്ണമാകുന്നിതു
ഭാസകൻ തന്നിൽ നിന്നന്യമായിട്ടില്ല
ഭാസ്യമെന്നുള്ളതിന്നില്ലൊരു സംശയം

---

a) ഘടാദിശരീരാന്തഭാസകനായ ആത്മാവുതന്നെയാണ് പാദാനമെന്ന് പറഞ്ഞുകൂടയോ എന്ന് ശങ്കിപ്പാനും ന്യായമില്ല.
b) ദീപദിവാകരാലോകബഹിർഗ്ഗതഭാവങ്ങൾ — വിളക്കിന്റെയും സൂര്യന്റെയും പ്രകാശാവധിയിൽനിന്ന് വെളിയിൽക്കിടക്കുന്ന വസ്തുക്കൾ.

digitized by www.sreyas.in

ന്നു a) മഭാരൂപമായതിന്നെപ്പോഴും
b) ഭാനം ഭവിക്കയില്ലങ്ങിനെയാകയാൽ,
ഭാസകമേകരസമായ്‌വിളങ്ങുന്ന
ഭാരൂപമാകുന്നു സന്ദേഹമില്ലിതിൽ;
ഇല്ല കിഞ്ചിത്തും നിനക്കിൽപ്പദാൎത്ഥങ്ങ-
ളെല്ലാം പ്രകാശത്തിനുള്ളിൽ ഭവിക്കുന്നു
എന്നതുകൊണ്ടുപാദാനമാകുന്നത-
ല്ലെന്നുമേ ഭാസകമാത്മരൂപം ദൃഢം
തുംഗത കൂടുന്ന പൎവ്വത,മായതിൻ-
ശൃംഗത്തിനോത്താലുപാദാനമാകുമോ?
സ്വൈരം സകലവും തന്നുള്ളിലാക്കീട്ടു
ഭാരൂപമേവമെപ്പോഴും വിളങ്ങുന്നു
ഇങ്ങിനെയുള്ള ഭാരൂപമത്രെ സൎവ്വ-
മംഗളയായി വിളങ്ങുന്ന ചിച്ഛക്തി
സൎവ്വകല്യാണനിലയായ്സ്സൎവ്വത്ര
സൎവ്വദാ ശോഭിക്കുമപ്പരാശക്തിയെ
ചൊല്ലും ത്രിപുരാ പരമേശ്വരിയെന്നു
ചൊല്ലെഴും ത്രൈപുരമായുള്ള ശാസ്ത്രത്തിൽ
ആമ്നായവിത്തുകളാനന്ദരൂപമാം
ബ്രഹ്മമാണെന്നു നിസ്സന്ദേഹമോതുന്നു
വൈഷ്ണവസത്തമന്മാരൊക്കയും തഥാ
വിഷ്ണുവാണെന്നു നിശ്ശങ്കം പറയുന്നു
ശൈവോത്തമന്മാർ ശിവനെന്നു ചൊല്ലുന്നി-
തംവിധം ശക്തിയെന്നോതുന്നു ശാക്തന്മാർ
ഇങ്ങിനെയുള്ള പരാചിതിയല്ലാതെ-
യിങ്ങു മറ്റൊന്നു വൎത്തിപ്പതായ്ചൊല്ലുകിൽ
സംശയമല്പവുമില്ലായതു കാല-
ദേശപരിച്ഛിന്നം തന്നെയെന്നായ്‌വരും
കണ്ണാടിതന്നെ പ്രതിബിംബമായിട്ടും
കണ്ണാടിതന്നിൽ വിളങ്ങുന്നതുപോലെ

---

a) അഭാരൂപം—അപ്രകാശസ്വരൂപം. ഭാനം—പ്രകാശിക്കൽ

digitized by www.sreyas.in

വിശ്വമശ്ശിച്ചശക്തിയാലഹോ! വ്യാപ്തമായ്
ഭാസിച്ചുകൊള്ളുകയാകുന്നിതീവിധം
ഭാസകത്വം സ്വതേയി a) ശ്രുതി, b) ന്നായതും
ഭാസ്യകൃതംതന്നെയെന്നു ധരിക്കണം
ഭാനനിമ്മഗ്നമാം ഭാസ്യം മുഴുവനും
നൂനം നഗരാദി കണ്ണാടിയിൽപ്പോലെ;
കണ്ണാടിതന്നിൽ നാം കാണുന്ന പട്ടണം
കണ്ണാടിതന്നിൽനിന്നന്യമാകില്ലല്ലോ
ചിത്തിൽ വിളങ്ങും പ്രപഞ്ചവുമങ്ങിനെ
ചിത്തിൽനിന്നന്യമെന്നാകയില്ലെന്നമേ
ഏകസ്വരൂപമായ്സാന്ദ്രമായ് സമ്പൂർണ്ണ-
മാകിയ കണ്ണാടിതന്നിലാലോചിച്ചാൽ
തൽഭിന്നമാകും നഗരമൊരിക്കലു-
മെപ്രകാരം ഭവിക്കാതിരിക്കുന്നുവോ
ഏകസ്വരൂപമായ് സാന്ദ്രമായ് സമ്പൂർണ്ണ-
മാകും ചിദാത്മാവു തന്നിലതേവിധം
തൽഭിന്നമായുള്ള വിശ്വം വിളങ്ങുവാ-
നല്പവും ന്യായമില്ലില്ല കില്ലേതുമേ
ശൂന്യമാകാശമവകാശരൂപമാ-
ണെന്നതുകൊണ്ടായതെങ്ങുമെല്ലായ്പൊഴും
തന്നിൽനിന്നേററവും ഭിന്നമാകും ജഗ-
ത്തിന്നിടംനൽകുന്നു വിശ്വംഭരാപതേ!
ശൂന്യയല്ലാത്തവളേകരസാ സതീ
കണ്ണാടിയെന്നതുപോലെസ്സദാചിതീ
തന്നിൽനിന്നന്യമായുള്ളതിനെക്കുറ-
ച്ചെന്നാകിലുമുള്ളിൽ വെക്കില്ല നിണ്ണയം
ആകയാൽ സംവിത്തു കണ്ണാടിയെന്നപോ-
ലാകുന്നു ഭൂപതേ! സ്വാതന്ത്ര്യവൈഭവാൽ
തെല്ലും നിമിത്ത, മുപാദാനമെന്നിവ-
യില്ലാതഖണ്ഡചിദേകരസമായ

---

a) അതു്-വിശ്വദാനം. b) ആയതു്-ഭാസകത്വം

digitized by www.sreyas.in

തൻസ്വരൂപത്തിലന്യോന്യവിലക്ഷണ-
മായി ദ്വിതീയമാം സർവ്വചരാചരം
നന്നായ്‌വിളങ്ങിച്ചിടുന്നു താൻ; കണ്ണാടി
തന്നിലനേകരൂപങ്ങൾ ഭാസിക്കിലും
ഏതും വിശേഷമില്ലാതെയബാധിത—
മായിട്ടതേകമായ് ശോഭിപ്പതെങ്ങിനെ
ലോകം വിചിത്രം വിവിധമായ് ഭാസിപ്പ—
താകിലുംതാനനുസന്ധാനസഞ്ചയാൽ
ഏകസ്വരൂപമബാധിതം സംസിദ്ധ-
മാകുന്നിതങ്ങിനെ ഭൂപചൂഡാമണേ!
ഉൾത്താരിലോർത്തുകൊണ്ടാലുമനേകവൈ-
ചിത്ര്യരൂപാ മനോരാജ്യസ്ഥിതിയഹോ!
എന്നാകിലും മനോരാജ്യകാലത്തു ചൈ-
തന്യമല്ലാതെകണ്ടീല്ല മറ്റൊന്നുമേ
ഏറ്റെപ്രതിബിംബമുള്ളകാലത്തിലും
തീരെയതില്ലാതിരിക്കും സമയത്തും
ദർപ്പണത്തിൻസ്വരൂപത്തിന്നു കാണുകി-
ല്ലല്പമെന്നാകിലും ഭേദമതുപോലെ
കല്പകാലത്തിലും സൃഷ്ടിയിലും നിർവ്വി-
കല്പമായ്ത്താൻ വിളങ്ങുന്നു പരംചിതി
a) ചിത്തീവിധമേകരൂപയായിട്ടു താൻ
വർത്തിപ്പതെങ്കിലും സ്വാതന്ത്ര്യശക്തിയാൽ

---

a) പ്രസ്തുതഗ്രന്ഥത്തിൽ പ്രതിപാദിക്കുന്ന സൃഷ്ടിക്രമം:— തത്വങ്ങൾ:— 1) ശിവതത്വം 2) ശക്തിതത്വം 3) സദാശിവതത്വം 4) ഈശ്വരതത്വം 5) ശുദ്ധവിദ്യാതത്വം (ഈ അഞ്ചും ശുദ്ധതത്വങ്ങളാകുന്നു) 6) മായാതത്വം 7) കലാതത്വം 8) വിദ്യാതത്വം 9) രാഗതത്വം 10) കാലതത്വം 11) നിയതിതത്വം 12) പുരുഷതത്വം (ആറാമത്തേതുമുതൽ പന്ത്രണ്ടാമതുവരെയുള്ള ഏഴും മിശ്രതത്വങ്ങളാകുന്നു) 13) പ്രകൃതി 14) ബുദ്ധി 15) മനസ്സ് 16) അഹങ്കാരം 17 മുതൽ 21 വരെ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്. 22 മുതൽ 26 വരെ കർമ്മേന്ദ്രിയങ്ങൾ അഞ്ച്. 27 മുതൽ 31 വരെ ശബ്ദാദിസൂക്ഷ്മഭൂതങ്ങൾ അഞ്ച്. 32 മുതൽ 36 വരെ വ്യോമാദിസ്ഥൂലഭൂതങ്ങൾ അഞ്ച്. 13 മുതൽ 36 വരെയുള്ള 24 തത്വങ്ങളും അശുദ്ധങ്ങളാകുന്നു. ഇങ്ങിനെ ആകെ തത്വം 36.

digitized by www.sreyas.in

ബാഹ്യം വിളങ്ങിച്ചിടുന്നു തന്നുള്ളിലാ–
ദർശനത്തിന്നുള്ളിലാകാശത്തിനെപ്പോലെ
ഉള്ളിൽ ധരിച്ചുകൊണ്ടാലുമൊന്നാമതാ–
യുള്ളോരു സൃഷ്ടിയിതത്രേ മഹാമതേ!
പാരിലവിദ്യയാണെന്നും തമസ്സെന്നു–
മോതപ്പെടുന്നിതിതുതന്നെ മന്നവ!
പൂർണ്ണനാകും ചിദാത്മാവുതന്നംശത്താ-
a) ലെന്നതുപ്പോലെബ്ഭവിക്കുന്നൊരിബ്ഭാനം
മന്നവ! മന്നിതിൽ ബാഹ്യാവഭാസന–
മെന്നിപ്രകാരം പറയപ്പെടുന്നിതു
b) പൂർണ്ണനാകും ചിദാത്മാവിനെച്ഛേദിച്ചു
ഞാനിതു, ഞാനത,ല്ലെന്നു കല്പിക്കുന്നു
ഞാനല്ലതെന്നു ഭാസിക്കുന്നതു, ബാഹ്യ–
ഭാസനമാണെന്നറിഞ്ഞുകൊണ്ടീടുക
അവ്യക്തമെന്നും ജഡശക്തിയെന്നു, മാ–
ത്മാവിലുള്ളിബ്ഭാസനത്തെ പ്പറയുന്നു
സൃഷ്ടികാലത്തിൽ ബഹിഃപദാർത്ഥം വിള–
ങ്ങിക്കും പരിച്ഛിന്നയായുള്ള ചിത്തിനെ
സർവ്വംസഹാപതേ! സൂരീന്ദ്രരൊക്കയും
നിർവ്വിവാദം c) ശിവതത്വമെന്നോതുന്നു

---

a) ബാഹ്യാവഭാസനരൂപമായ ഭാനം പരിച്ഛേദ്യമാകകൊണ്ടു് പൂർണ്ണമല്ലെന്നും അംശമാണെന്നും വരുന്നതിനാലും പരിപൂർണ്ണനായ ചിദാത്മാവിന്നു് അംശമുണ്ടാകുന്നതല്ലായ്കയാലും ''അംശത്താലെന്നതുപോലെ'' എന്നു പറഞ്ഞിരിക്കുന്നു.

b) അഖണ്ഡവും അച്ഛേദ്യവുമാണു് ചിദാത്മാവു്. ആ ചിദാത്മാവിൽത്തന്നെയാണു് ഞാനിതാകുന്നു ഞാനതല്ല എന്നിങ്ങിനെയുള്ള ദ്വൈതകൽപനകൾ ഉണ്ടായിത്തീരുന്നതു. ഇങ്ങിനെ, ഇതായിട്ടും, അതായിട്ടും ഉണ്ടായിത്തീരുന്ന ഭേദകല്പനകൾ അഖണ്ഡമായ ചിദാത്മാവിനെ ഛേദിച്ചുണ്ടാക്കിത്തീർക്കുന്ന വെറും കൽപനകൾ മാത്രമാണെന്നു് സാരം.

c) ശിവതത്വം:— പരിപൂർണ്ണയായ ചിതി സ്വസ്വാതന്ത്ര്യം നിമിത്തം തന്നിൽത്തന്നെ ഉപാദാനങ്ങളൊന്നുംകൂടാതെ അവ്യക്തമെന്നും ജഡശക്തിയെന്നും മററും പറയപ്പെടുന്ന ബഹിഃപദാർത്ഥത്തെ

digitized by www.sreyas.in

ഞാനെന്നിവണ്ണമതിലെഴും ഭാസന-
സാമാന്യമാം a) ശക്തിതത്വം ധരിച്ചാലും
കല്പിതവും മഹാശൂന്യവുമാം ബഹീ-
രൂപം നിനക്കുയാതൊന്നാണതുതന്നെ
എപ്പൊളാച്ഛാദിതമാ മഹാഭാവത്താ-
ലപ്പോഴാം b) സദാശിവതത്വമായ്ത്തീരുന്നു
ഇങ്ങിനെയുള്ള സദാശിവതത്വത്തിൽ
ജാഡ്യമത്രേ മുഖ്യമെന്നുവന്നീടുകിൽ
c) ഈശ്വരതത്വമാണെന്നതിനെദ്ധരി-
ത്രീശ്വര! ചൊല്ലുന്നു നല്ലറിവുള്ളവർ
സാധോ! ശ്രവിക്കുകിത്തത്വദ്വയഭേദം.
ഭേദവിമർശനരൂപമായുള്ളൊരു

---

സൃഷ്ടിക്കുന്നു. അങ്ങിനെ ബാഹ്യപദാർത്ഥത്തെ സൃഷ്ടിക്കുമ്പോഴാം ആ ബാഹ്യം തന്നിൽനിന്നു് അന്യമായ ഒന്നായിഭാസിക്കുന്നു. തന്നിമി ത്തംതാൻ എന്നും അന്യമെന്നും ദ്വൈതം സംഭവിക്കുന്നതിനാൽ ബ ഹി:പദാർത്ഥത്തെ സൃഷ്ടിക്കുന്നവിതി പരിച്ഛിന്നയായായിത്തീരും. അപ്രകാരം പരിച്ഛിന്നയായ ചിതിക്കു് ശിവതത്വമെന്നുപേർ

a) ശക്തിതത്വം:—ശിവതത്വമാകുന്ന പരിച്ഛിന്നയായ ചിതി ക്കു് ആ പരിച്ഛിന്നാംശത്തിൽ 'ഞാൻ' എന്നുണ്ടായ്ത്തീരുന്നബോധ ത്തെ ശക്തിതത്വമെന്നു് പറയുന്നു.

b) സദാശിവതത്വം:—പരിച്ഛിന്നയായ ചിതിയാൽ സൃഷ്ടി ക്കപ്പെട്ട ബഹിഃപദാർത്ഥത്തിന്നു 'ഞാൻ ഇതു് (ഈ ബഹിപദാർ ത്ഥം) തന്നെയാകുന്നു' എന്നിങ്ങിനെഉണ്ടായ്ത്തീരുന്ന ബോധത്തെ യാണു് സദാശിവതത്വമെന്നു് പറയുന്നതു്. ('ഞാൻ ഈ ബഹി:പദാ ർത്ഥം തന്നെയാകുന്നു' എന്നതിലെ 'ഞാൻ' എന്ന അംശത്തെ മുൻ നിർത്തിയിരിക്കകൊണ്ടും ആ 'ഞാൻ' ബോധസ്വരൂപയായ ചിതി തന്നെയാകകൊണ്ടും സദാശിവതത്വത്തിൽ ഈശ്വരതത്വത്തെ അ പേക്ഷിച്ചു് ചിത്യംശത്തിന്നു് പ്രാധാന്യംകൂടുമെന്നു് കിട്ടുന്നു)

c) ഈശ്വരതത്വം:—സദാശിവതത്വത്തിൽ 'ഞാൻ' എന്ന ചി ത്യംശത്തിന്നാണു് പ്രധാന്യമെന്നു് പറഞ്ഞുവല്ലോ. ഈശ്വരതത്വ ത്തിലാകട്ടെ, മറിച്ചു് ഇതു് (ഈ ബഹിഃപദാർത്ഥം) ഞാനാകുന്നു. എന്നിങ്ങിനെ ജഡമായ അവ്യക്താംശത്തിന്നാണു് പ്രാധാന്യം.

digitized by www.sreyas.in

''ഞാനാണിദ,മിദംഞാ'' നിങ്ങിനെയുള്ള
യാതൊരു 1) സംവേദനം ഭവിക്കുന്നുവോ

നെഞ്ചകത്തിൽധരിച്ചീടേണമായതാ–
ണഞ്ചാമതായുള്ള c) ശുദ്ധവിദ്യാതത്വം

*ശുദ്ധ,മിടകലർന്നുള്ള,തശുദ്ധമെ–
ന്നിത്തരം തത്വം ത്രിവിധമാണായതിൽ,

ശുദ്ധമാണീയഞ്ചുമെന്നോത്തുമാഗമ–
മത്ര ഞാൻ ചൊല്ലാമതിന്നുള്ളകാരണം

ജാഡ്യശക്തിക്കില്ല തെല്ലും ബലമഞ്ചു–
തത്വവും ഭേദമില്ലാതെ വിളങ്ങുന്നു

ശുദ്ധതത്വങ്ങളെസ്സൃഷ്ടിച്ചതിൽപ്പിന്നെ,
ചിത്തിന്നനല്പമാം സ്വാതന്ത്ര്യശക്തിയാൽ

---

1) സംവേദനം–വിവേചിച്ചറിയുന്ന ബോധം

c) ശുദ്ധവിദ്യാതത്വം:–'ഞാൻ ഇതാകുന്നു' എന്ന ഭേദവിമർശനജ്ഞാനം സദാശിവതത്വവും 'ഇതുഞാനാകുന്നു' എന്നുള്ള അഭേദവിമർശനജ്ഞാനം ഈശ്വരതത്വവുമാണെന്നു് പറഞ്ഞുവല്ലോ. ഈ ചിതിപ്രധാനമായ ഭേദവിമർശനജ്ഞാനവും ജഡപ്രധാനമായ അഭേദവിമർശനജ്ഞാനവും സംഭവിച്ചാൽ അതിൽനിന്നു് ഏതൊരു സാമാന്യജ്ഞാനമുണ്ടാകുമോ അതുതന്നെയാണു് ശുദ്ധവിദ്യാതത്വം. (മററു തത്വങ്ങളുടെ സ്വരൂപം സ്പഷ്ടം).

*) ചിതിയുടെ ഒന്നാമത്തെ സൃഷ്ടിയായ ബഹി:പദാർത്ഥം ബീജം, അങ്കുരം, വൃക്ഷം എന്നിവപോലെ മൂന്നവസ്ഥകളോടുകൂടിയതാകുന്നു. ബീജത്തിൽ അങ്കുരാദികൾ ഉണ്ടെങ്കിലും അവ എപ്രകാരം ബീജത്തിൽത്തന്നെ അടങ്ങിയിരിക്കുന്നുവോ അപ്രകാരം ജഡശക്തിയിൽ സ്വപ്രധാനങ്ങളായ (ജഗദ്രൂപങ്ങളായ) കാര്യങ്ങളുടെ പ്രരോഹംഉണ്ടാവാതെ ജഡശക്തിയിൽത്തന്നെ അടങ്ങിയിരിക്കുന്നിടത്തോളംകാലം ചിത്യംശത്തിന്നു് പ്രാധാന്യം കൂടിയിരിക്കുന്നതാണു്, ആദ്യത്തെ അഞ്ചുതത്വങ്ങളും അക്കൂട്ടത്തിൽപ്പെട്ടതാകകൊണ്ടു് അവയെ ശുദ്ധതത്വങ്ങൾ എന്നു പറയുന്നു.

digitized by www.sreyas.in

ഭേദസങ്കല്പം വളൎന്ന ജഡശക്തി
2) ധൎമ്മിഭാവം പരം പ്രാപിച്ചുകൊള്ളുന്ന
ധൎമ്മാത്മതയെഗ്ഗ്രമിക്കുന്ന ചിത്തപ്പോ,-
ളജ്ജഡശക്തി മായാതത്വമാകുന്നു
ഭേദധൎമ്മിത്വേന ഭാവിക്കയാൽ ഭേദ-
ബുദ്ധിസാമാന്യമാണെന്ത്രു മായാതത്വം
ഭേദപ്രചുരസംവീതയായിട്ടഹോ
സങ്കുചിതാത്മികയാകും ചിതി പിന്നെ
കഞ്ചുകമഞ്ചെണ്ണമഞ്ചാതണിഞ്ഞു നി-
ശ്ചഞ്ചലമാൎന്നുകൊള്ളുന്നു 1) പുരുഷത്വം
ഒന്നാമതു കലാ, രണ്ടാമതു വിദ്യാ
മൂന്നാമതു രാഗം, കാലമനന്തരം
അഞ്ചാമതത്രെ നിയതി ഞാനിങ്ങിനെ
കഞ്ചുകങ്ങൾക്കുള്ള പേരു ചൊല്ലീടിനേൻ

---

2) ശിവതത്വംമുതൽ ശുദ്ധവിദ്യാതത്വംവരെയുള്ള അഞ്ചുതത്വങ്ങളിൻ ചിത്തിന്നു് പ്രാധാന്യം കൂടുതലുള്ളതുകൊണ്ടു് ആ തത്വങ്ങളിൽ ജഡശക്തിക്കു് ധർമ്മഭാവം മാത്രമേയുള്ളു, മായാതത്വംമുതൽ ജഡശക്തിക്കു് പ്രാധാന്യം വർദ്ധിച്ചുവരുന്നതിനാൽ അതിന്നു ധർമ്മിഭാവം സിദ്ധിക്കുന്നു.

ബീജത്തിൽനിന്നു അങ്കുരമെന്നതുപോലെ ജഡശക്തിയിൽനിന്നു് എപ്പോൾ സൂക്ഷ്മകാര്യങ്ങൾ (സ്ഥൂലമായ ജഗത്തിന്റെ പൂർവ്വരൂപങ്ങൾ) ഉളവാകുന്നുവോ അപ്പോൾ ചിതിക്കും ജഡത്തിന്നും സമപ്രാധാന്യം സംഭവിക്കുന്നു. മായാതത്വം മുതൽ പുരുഷതത്വംവരെയുള്ള ഏഴുതത്വങ്ങളും അത്തരത്തിലുള്ളവയാകകൊണ്ടു് അവയെ മിശ്രതത്വങ്ങളായി ഗണിച്ചിരിക്കുന്നു.

വൃക്ഷമെന്നപോലെ, ജഡശക്തിയിൽ എപ്പോൾ സ്ഥൂലകാര്യങ്ങൾ [സ്ഥൂലജഗത്തു്] ഉണ്ടായിത്തീരുന്നുവോ അപ്പോൾ ജഡശക്തിക്കു് പ്രാധാന്യം കൂടുതലായിവരുന്നു. പ്രകൃതിതത്വം മുതൽ പൃഥിവിതത്വം വരെയുള്ള 24 തത്വങ്ങളും ആ വിധത്തിലുള്ളവയാകയാൽ അവയെ അശുദ്ധതത്വങ്ങളായി കൽപ്പിച്ചിരിക്കുന്നു.

1] പുരുഷതത്വമായിബ്ഭവിക്കുന്നു.

digitized by www.sreyas.in

അല്പകർത്തൃത്വം കലയായ്ഭവിക്കുന്നീ
തല്പജ്ഞത വിദ്യയാണെന്നറിയേണം
ഇന്നതിനിക്കു കൈവന്നീടുകവേണ-
മെന്നുള്ളൊരിച്ഛയെ രാഗമെന്നോതുന്നു
ആയി വയസ്സൊരുന്തുറോളമെന്നാദി-
യായ പരിച്ഛിതി കാലമാകുന്നിതു
പാരതന്ത്ര്യത്തെ നിയതിയെന്നോതുന്നു
പൂരുഷനെന്നുമിവകളാൽ വേഷ്ടിതൻ
ശുദ്ധബുദ്ധേ! ചിദാത്മാവിന്നെഴും ജ്ഞാന-
ശക്തിരൂപംപ്രകാശാംശമാലംബിച്ചു
ദേഹികൾക്കുള്ളനേകാനാദികർമ്മസ-
ന്ദോഹസംസ്കാരങ്ങൾ വർത്തിപ്പതില്ലയോ?
ആയതുതന്നേ പ്രകൃതിയെന്നുള്ളതു
മായംവെടിഞ്ഞു ധരിച്ചുകൊണ്ടീടുക
മൂന്നുവിധത്തിലാം കർമ്മങ്ങൾ തൻഫല-
മെന്നാതുമൂലം പ്രകൃതീ ത്രിരൂപിണീ
ചിത്തമാണെന്നു പറയപ്പെടുന്നു സൽ-
ബുദ്ധേ! പ്രകൃതിയ്ക്കെഴുമവസ്ഥാഭേദം
ഈ വാസനാപിണ്ഡമത്രേ സുഷുപ്തിയിൽ
കേവലാരാതേ! പ്രകൃതിയെന്നോർക്കണം
ആയതുതന്നെയാകുന്നു സുഷുപ്ത്യന്ത-
മായതിൽ ചിത്തമെന്നോതപ്പെടുന്നതും
വാസനാപിണ്ഡസഹിതാ ചിതി ധരാ-
വാസവ! ചിത്തമാണെന്നു ധരിക്കുക
ചിത്തം പ്രകൃതിയാകുന്നു സുഷുപ്തികാ-
ലത്തിലെന്നുള്ളതും വിസ്മരിച്ചീടൊലാ
ചിത്തേ ധരിക്ക പുരുഷഭേദത്തിനാൽ
ചിത്തം ബഹുവിധമായിബ്ഭവിക്കുന്നു
ഇല്ല ജീവന്മാർക്ക ഭേദം സുഷുപ്തിയിൽ
തെല്ലു,മൊരേവിധമായിട്ടതുമൂലം
ചിത്തം പ്രകൃതിയായ്ത്തീരുന്നിതു; വീണ്ടും
ചിത്തമാകുന്നു സുഷുപ്ത്യന്തമായതിൽ

digitized by www.sreyas.in

ചിത്തത്തിനെച്ചിൽപ്രധാനതകാരണം
സത്തുക്കളൊക്കെപ്പുമാനെന്നു ചൊല്ലുന്നു
ഇത്ഥമവ്യക്തപ്രധാനതകാരണം
ചിത്തം പ്രകൃതിയായിട്ടും ഭവിക്കുന്നു
ഏവം വിധമാം പ്രകൃതിതത്വം ക്രിയാ-
ഭേദംനിമിത്തമായിട്ടു നൃപോത്തമ!
ബുദ്ധി മനസ്സഹങ്കാരമേവം മൂന്നു
മട്ടിലുള്ളന്തഃകരണമാകുന്നിതു
ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും
ശബ്ദാദികളായ സൂക്ഷ്മഭൂതങ്ങളും
സ്ഥൂലഭൂതങ്ങളാം വ്യോമാദികളുഞ്ചും
ഭൂലോകനായക! പിന്നെയുണ്ടായ്‌വന്നു
ഏവം പരമയാമസ്സർവ്വസാക്ഷിണീ
ദേവി സംവിത്തു ബാഹ്യാഭാസപൂർവ്വകം
ഉണ്ടാക്കിയും രക്ഷചെയ്തുമൊടുക്കിയും-
കൊണ്ടങ്ങിനെ വിനോദിച്ചുകൊള്ളുന്നിതു
ആദ്യയായുള്ളോരു സാക്ഷാൽ ത്രിപുരയാം
ശക്തിയാൽ സൃഷ്ടിചെയ്യുന്നതിന്നായ്‌പുരാ
ഭാവനായോഗം നിമിത്തമായ് ബ്രഹ്മാവു
ഭാവിതനായി ഹിരണ്യഗർഭാഭിധൻ
തൽഭാവനകൊണ്ടുതന്നെയാണിജ്ജഗ-
ത്തുത്ഥിതമായതറിഞ്ഞുകൊണ്ടീടുക
അങ്ങിനെയുള്ള ജഗത്തിലവൻ, നീ, ഞാ-
നിങ്ങിനെ ഭാസിച്ചിടുന്ന സംവിത്തെല്ലാം
ചിച്ഛക്തിയാകുമസ്സാക്ഷാൽ ത്രിപുരതാൻ
നിശ്ചയം, തത്ഭേദമില്ലാത്തതാകുന്നു
ഭേദമൌപാധികമാ,ണീയുപാധിക്കു
ഹേതു ധാതാവിൻെറ ഭാവനയാകുന്നു
ധാതാവു തൻെറ സങ്കല്പമകററിയാൽ
ഭേദമെന്നുള്ളതു ഭാസിക്കയില്ലല്ലോ
പാവനാത്മാവേ! ത്രിപുരതൻമായയാൽ
ഭാവനശക്തി സമാവൃതയാണു തേ

digitized by www.sreyas.in

ശങ്കയില്ലേതുമായാവരണം നീങ്ങി-
യെങ്കിലേ ഭാവന, സിദ്ധിയെ പ്രാപിക്കും
കാലമെന്നാകിലും ദേശമെന്നാകിലും
കാലാളത്തേരശ്വമിത്യാദിയാകിലും
ന്യൂനമനാവൃതഭാവനനാകിയ
മാനവനെങ്ങിനെ ഭാവിച്ചിടുന്നതോ,
ആയതവ്വണ്ണം വലുതും ചെറിയതു-
മായിട്ടവിടെ വിളങ്ങുന്നതാകുന്നു
ശൈലലോകത്തിലൊരുദിനമെന്നെത്ര-
കാലമെന്നാലങ്ങു ഭാവിതമായിതോ,
ബ്രഹ്മാവിവിടത്തിലത്ര കാലം ദ്വാദ-
ശാർബ്ബുദവത്സരമെന്നു ഭാവിച്ചിതു
എന്നതുകൊണ്ടാണു കാലത്തിനു ഭേദ-
മന്യോന്യമേവം ഭവിച്ചതു ഭൂപതേ!
സാരസസംഭവൻ പണ്ടു നിർമ്മിച്ചതും
പാരം ചെറിയതുമായുള്ള ശൈലത്തിൽ
ഭാവിതമെന്നാലനന്തപ്രദേശമ-
ങ്ങാവിധം ഭാസിച്ചിതായതു കാരണം;
രണ്ടുംമട്ടായിട്ടു ദേശവും കാലവും
കണ്ടില്ലയോ ഭവാനേവം മഹീപതേ!
രണ്ടും പരമാത്മമത്രേ നിരൂപിച്ചു-
കണ്ടാലസത്യമാണെന്നും പറയേണം
ആശയത്തിൽ ഭവാനാദ്യം ചെറുതായ
ദേശവും കാലവും ഭാവിച്ചുകൊള്ളണം
നന്നായളവററ ദേശവും കാലവും
പിന്നീടു തത്രൈവ ഭാവനചെയ്യുക
ഭാവനമെത്രകണ്ടുണ്ടാകുമത്രക-
ണ്ടാവക ഭാസിച്ചുകൊള്ളുന്നതാണല്ലോ
ബോധിക്ക,കാവൃതി നീങ്ങിയാൽ സർവ്വ-
സാധാരണതയാ ഭാസിക്കയും ചെയ്യും
ആകയാൽ ഭാവനമാത്രാത്മരൂപമീ-
ലോകം, ചിദാത്മസ്വരൂപമായുള്ളൊരു
ബാഹ്യാത്മകമാകുമവ്യക്തമായതിൽ
ഭാസിച്ചുകൊള്ളുകയാണെന്നറിഞ്ഞാലും.

digitized by www.sreyas.in

ബാഹ്യാത്മകാവ്യക്തഭിത്തിയിൽ ചിത്രമായ്
വർത്തിക്കുമിജ്ജഗത്തവ്യക്തഭിത്തിതാൻ
അവ്യക്തമാകും ജഡശക്തി ചിന്മാത്ര-
ഭിത്തിയിൽ ചിത്രമാണാകയാൽ ചിത്തുതാൻ
ദൂരദേശം ചിരാൽ ഗമ്യമെന്നാകിലും
സൈ്വരം മഹാത്മാക്കളായുള്ള യോഗികൾ
ചിക്കെന്നു ചെന്നു കരാമലകംപോലെ
പാർക്കുന്നതു നൂനമായതു കൊണ്ടത്രേ
ദൂരം സമീപം ചിരം ശീഘ്രമീവക
നേരെ ധരിക്ക ചിത്തായ കണ്ണാടിയെ
ആശ്രയിച്ചുള്ളോരു ഭാവനയൊന്നിനാൽ
സംസിദ്ധമാണെന്നു നിശ്ചയിച്ചിട്ടുടൻ
ശുദ്ധചിന്മാത്രാനുസന്ധാനതോ, ജഗൽ-
സത്യതാഭ്രാന്തിയെസ്സന്ത്യജിച്ചീടുക
സന്ദേഹമില്ല ഭവാനുമെന്നാകിൽ ഞാ-
നെന്നതുപോലെ സ്വതന്ത്രനെന്നായ്‌വരും
ഇത്ഥം മുനിപുത്രഭാഷിതം ഭൂപാല-
സത്തമൻ ശ്രദ്ധയോടാകർണ്ണനം ചെയ്തു
ഭ്രാന്തികളൊക്കയും ദൂരെ നീക്കിശ്ശുഭ-
സ്വാന്തൻ യഥാർത്ഥതത്വജ്ഞൻ പ്രശോഭിച്ചു
ഭാഗധേയാബ്ധി പിന്നെസ്സമാധ്യഭ്യാസ-
യോഗേന ഭാവനാസിദ്ധിയെ പ്രാപിച്ചു
സ്വാതന്ത്ര്യമാർന്നു സുചിരം വിഹരിച്ചു
വീതാമയമുപേക്ഷിച്ചു കളേബരം
നിർവ്വികല്പത്വം ഗമിച്ചു പരമമാം
നിർവ്വാണമാർന്നു മഹാനാമഹാസേനൻ
സത്യത്വഭാവനാമാത്രേണ വിഷ്ടപം
സത്യാത്മരൂപേണ ഭാസിക്കയാണേവം
ഞാനിപ്പറഞ്ഞതഖിലം ഭൂസുരാഹ!
മാനസതാരിൽ നീ നന്നായ് നിനക്കണം
അന്തരംഗത്തിൽത്തവ കുടികൊണ്ടിടും
ഭ്രാന്തിയെല്ലാമകന്നീടും മനനത്താൽ

ഇതി ശൈലലോകാഖ്യാനം എന്ന
പതിനാലാമദ്ധ്യായം സമ്പൂർണ്ണം.

digitized by www.sreyas.in

# പതിനഞ്ചാം അദ്ധ്യായം

ഇത്തരമത്യുത്തമം ശൈലലോകാഖ്യാനമ-
ത്യുത്തമൻ ഭൃഗ്ഗുദ്വഹൻ ശ്രവണം ചെയ്തശേഷം
അത്യന്തം വിസ്മിതനായ് സ്വസ്ഥാനം സമ്പ്രാപിച്ചു
ശുദ്ധയായുള്ള ബുദ്ധ്യാ ചിന്തിച്ചു നിശ്ചയിച്ചു
പിന്നെയും ദത്താത്രേയനാകിയ ഗുരുവിനെ-
ച്ചെന്നുദർശിച്ചു വീണുവന്ദിച്ചു ചോദ്യംചെയ്താൻ
ഗുരുകാരുണ്യമേന്തും ഗുരുനായക! ഭവാ-
നരുളിച്ചെയ്തതുള്ളിൽപ്പെരികെച്ചിന്തിച്ചേൻ ഞാൻ
കേവലം a] സംവേദനം സത്യമായ്‌വിളങ്ങുന്നു
b) സംവേദ്യം ഭഗവാനേ! കല്പിതമായതിങ്കൽ
മുകുരത്തിങ്കൽപ്പരമാർത്ഥത്തിലില്ലെന്നാലും
നഗരം കാണുന്നതുപോലെയാണതു നൂനം
അറിവേ സ്വരൂപമായ്‌വിളങ്ങും മഹേശ്വരീ
പരമാ ദുർല്ലക്ഷ്യയായുള്ളോരസ്സാക്ഷാൽചിതി
യാതൊന്നുമുപാദാനമില്ലെന്നാകിലും നിജ-
സ്വാതന്ത്ര്യത്തിനാൽ സ്വസ്വരൂപമാം ഭിത്തിതന്നിൽ
c) അവ്യക്തം മുതലായ വിശ്വമാം ചിത്രത്തിനെ-
സ്സുവ്യക്തം പ്രദർശിപ്പിക്കുന്നിതു മാന്യാത്മാവേ!
പെരുകും കൃപയോടും വിവിധാഖ്യാനങ്ങളെ-
ഗ്ഗുരുനായക! ഭവാനരുളിച്ചെയ്തതെല്ലാം
പാരം ഞാൻ സൂക്ഷ്മബുദ്ധ്യാ ചിന്തിച്ചിട്ടായതിന്റെ
സാരമീവണ്ണമാണെന്നറിഞ്ഞേനകതാരിൽ
എന്നാലീവിധമുള്ള സംവിത്തി നിർവ്വികല്പ-
യെന്നിപ്രകാരം നിരൂപിക്കപ്പെട്ടിരിക്കുന്നു
ആവിധമനുഭവമുണ്ടാവാനില്ല മാർഗ്ഗം
സംവേദ്യമായിട്ടായതിരിക്കുന്നതു മൂലം
വേദ്യമെന്നുള്ളതില്ലെന്നായീടിലെവ്വണ്ണം സം-
വിത്തിതന്നനുഭവമിങ്ങു സംഭവിച്ചീടും

a) സംവേദനം—അറിവ് (ബോധം). b) സംവേദ്യം—അറിയപ്പെടുന്നത്. c) അവ്യക്തം—ബഹിഃപദാർത്ഥം.

digitized by www.sreyas.in

ഇല്ലേതും സംവിത്തുതന്നുപലംഭനേമെന്നാ-
ലില്ലിഹ പുരുഷാൎത്ഥപ്രാപ്തിയെന്നായും വരും
പുരുഷാൎത്ഥമാം മോക്ഷമെവ്വണ്ണമുള്ളതാണെ-
ന്നറിയുന്നതിന്നുമുണ്ടാഗ്രഹമധികം മേ
മുക്തിയെന്നതു ഗുരോ! വിജ്ഞാനം തന്നെയെന്നാൽ
മുക്തനെവ്വണ്ണം വ്യവഹാരവാനായിത്തീരും
ജ്ഞാനികൾ വ്യവഹാരതൽപ്പരന്മാരായിട്ടു
വാണുകൊള്ളുന്നതായിക്കണ്ടറിവുണ്ടുതാനും
സംവേദ്യമററ നിൎവ്വികല്പമാം സംവേദന-
മാവിധം വൎത്തിപ്പവൎക്കെങ്ങിനെ ഭവിച്ചീടും?
കേവലം നിൎവ്വികല്പബോധമായ്‌വിളങ്ങുന്ന
നിൎവ്വൃതന്നെപ്രകാരമുണ്ടാകും വ്യവഹാരം
മോക്ഷസാധനമായ വിജ്ഞാനമേകരൂപം
മോക്ഷം തൽഫലമതുമവ്വണ്ണമായീടേണം
അങ്ങിനെയായിരിക്കെ ജ്ഞാനികളുലകത്തി-
ലെങ്ങിനെ പലതരക്കാരായിബ്ഭവിച്ചിതു
നിത്യനൈമിത്തികങ്ങളാകിയ കൎമ്മങ്ങളെ-
ശ്ശാസ്ത്രത്തിൽച്ചൊല്ലുംവണ്ണം ചെയ്യുന്നു ചിലരഹോ!
ഉലകിൽ ജ്ഞാനികളായ്‌വിലസും ചിലരെല്ലാം
പലരീതിയിൽപ്പൂജിക്കുന്നു ദേവതമാരെ
ശിഷ്ടന്മാർ ചിലരിന്ദ്രിയങ്ങളെജ്ജയിച്ചിട്ടുൽ-
ക്കൃഷ്ടമാം സമാധിയിൽ വാണുകൊള്ളുന്നു നിത്യം
ഗാത്രേന്ദ്രിയങ്ങളേറെശ്ശോഷിക്കത്തക്കവണ്ണം
പാൎത്തലത്തിങ്കൽച്ചിലർ ചെയ്യുന്നു തപസ്സേററം
സന്തതമുപദേശവാക്യങ്ങൾകൊണ്ടു പാര-
മന്തേവാസികൾക്കറിവുണ്ടാക്കുന്നു ചിലർ
ക്ഷിതിയെച്ചിലർ നീതിതെററാതെ പാലിക്കുന്നു
പ്രതിവാദികളോടു വാദിക്കുന്നിതു ചിലർ
ചിലരെപ്പോഴും പലേ ഗ്രന്ഥങ്ങളുണ്ടാക്കുന്നു
ചിലർ കേവലം മൂഢപ്രായരായ്മരുവുന്നു
മന്നിതിലെല്ലാവരും നിന്ദിക്കത്തക്കവണ്ണ-
മനവ്രഹമോരോകാൎയ്യം ചെയ്തുകൊള്ളുന്നു ചിലർ

digitized by www.sreyas.in

ഇക്കൂട്ടരെല്ലാവരും ജ്ഞാനികളാണെന്നേററം
വിഖ്യാതന്മാരാകുന്നു സൽഗുരോ! ഭുവനത്തിൽ
നാനാസമ്പ്രദായത്തിൽ വർത്തിക്കമിവക്കേഴം
ജ്ഞാനിത്വമോർത്താലേകരൂപമോ വിവിധമോ?
വിജ്ഞാനമോക്ഷങ്ങളാം സാധനഫലങ്ങൾക്ക
വിജ്ഞാനസിന്ധോ! ഭേദമാക്കമില്ലെന്നുവന്നാൽ,
നിത്യവുമിവരുടെ സ്ഥിതിയീവണ്ണമേററം
വ്യത്യാസപ്പെട്ടിരിപ്പാൻ കാരണമെന്താകുന്നു?
തുല്യവിജ്ഞാനന്മാരോ ചൊല്ലാന്നുള്ളിവരെല്ലാം
ചൊല്ലുക വിജ്ഞാനത്തിലുണ്ടെന്നോ താരതമ്യം
ഉത്തരമിവയ്ക്കെല്ലാമൊത്തതു നിസ്സന്ദേഹ-
മുത്തമഗുണാംബുധേ! സാമ്പ്രതമോതേണമേ
കാരുണ്യമെന്നെക്കുറിച്ചേറേണമേററം ഞാൻ മ-
ററാരുമാശ്രയമില്ലാതുള്ളോരു ശിഷ്യനല്ലോ
ഇത്തരം ഭാർഗ്ഗവൻെറ ചോദ്യം കേട്ടതിമാത്രം
വദ്ധിച്ച മോദത്തോടും ശ്രീദത്താത്രേയൻ മഹാൻ
നല്ലവനിവൻ ചോദ്യമൊക്കയും കൊള്ളാമിപ്പോൾ
ചൊല്ലുന്നുണ്ടുത്തരമെന്നാലോചിച്ചേവം ചൊന്നാൻ

ധീമതാംവര! രാമ! തൽപ്പദം പ്രാപിക്കുവാൻ
സാമത്ഥ്യമുള്ളവൻ നീ സന്ദേഹമില്ലതെല്ലം
എന്തുകൊണ്ടെന്നാലേററം സൂക്ഷ്മാലോചനചെയ്‌വാ-
നന്തരമില്ല നല്ല ശേഷിയുള്ളവൻ ഭവാൻ
സദ്വിമശനമായതോർത്താലുമീശ്വരൻെറ
ശക്തിപാതമാണെന്നു വിദ്വാന്മാർ പറയുന്നു
ഭഗവച്ഛക്തിപാതം കൂടാതെ ലോകത്തിങ്കൽ
സുഗുണാംബുധേ! a) ശ്രേയസ്സാന്നിട്ടില്ലൊരുത്തരും
ക്ഷേത്രഹൃത്തടത്തിങ്കൽ സത്തക്കമുദിപ്പിക്ക-
ലത്രേ സുപ്രസന്നനാമീശ്വരൻ തൻെറ കൃത്യം
ആത്മദേവത സുപ്രസാദിതയായാൽ നിത്യ-
മാത്മനി വദ്ധിച്ചീടും നൂനം സദ്വിമശനം

a) ശ്രേയസ്സ്—മോക്ഷം

പാരം നീ സൂക്ഷ്മബുദ്ധ്യാ ചിന്തിച്ചു മദ്വാക്യത്തിൻ-
സാരത്തെ ഗ്രഹിച്ചതായ്ച്ചൊന്നതു സത്യംതന്നെ
കേവലം സംവേദനം സത്യമായ്‌വിളങ്ങുന്നു
സംവേദ്യമായതിങ്കൽകല്പിതം തന്നെന്നൂനം
പറഞ്ഞു പരമാത്മമായതു നീയെന്നാലു-
മറിഞ്ഞിട്ടില്ല രാമ! പരചിദ്വപുസ്സിനെ;
നീയേവം b) തടസ്ഥലക്ഷണമായ്‌വിവരിച്ചു-
തായതു ശരിയായിട്ടറിയായ്കയാൽത്തന്നെ
ആരഹോ താടസ്ഥ്യന ബോധിച്ചുകൊള്ളുന്നത-
പ്പൂരുഷൻ ബോധിച്ചിട്ടില്ലെന്നത്രേ ബുധമതം
പരസംവിത്തിൻബോധം വഴിപോലുണ്ടാവുകിൽ-
ച്ചെറുതും തടസ്ഥത സംഭവിക്കുകയില്ല
നിനച്ചാൽ തടസ്ഥസംവേദനം സ്വപ്നസംവേ-
ദനത്തോടൊക്കുന്നതാണില്ല സംശയമേതും
ഒട്ടുമില്ലല്ലോ ഫലം സ്വപ്നാവസ്ഥയിൽക്കണ്ടു-
കിട്ടിയ നിധികൊണ്ടു പൂരുഷനൊരിക്കലും
എന്നതുപോലെത്തന്നെ തടസ്ഥവിജ്ഞാനവും
സന്ദേഹമില്ല ചെററു,മമുഖ്യഫലദം താൻ
അത്ര ഞാൻ നിന്നോടു മുൻകഴിഞ്ഞിട്ടുള്ളതായ
വൃത്താന്തമൊന്നു ചൊല്ലാമതിശോഭനം രാമ!
മിഥിലാരാജ്യംതന്നിൽ പണ്ടൊരു കാലത്തിങ്കൽ
പൃഥിവീശ്വരനേകനുണ്ടായി സുധർമ്മികൻ
അനഘൻ വൃദ്ധപ്രജ്ഞനേററവും ചൊല്ലേറുന്ന
ജനകൻ പരാവരജ്ഞാനി സജ്ജനമാന്യൻ
അദ്ദേഹമൊരുകാലത്താത്മദേവിയെക്കുറി-
ച്ചുത്തമയാഗങ്ങളെച്ചെയ്യുവാൻ തുടങ്ങിനാൻ
വിദ്വാന്മാർ, തപസ്വികൾ, വൈദികന്മാരായുള്ളോ-
രുത്തമകലാഭിജ്ഞന്മാരായോർ, ദീക്ഷിതന്മാർ,
സത്രികൾ മുതലായുള്ളന്തണന്മാരക്കാല-
മദ്ധ്വരം കാണ്മാൻ ചെന്നു നിറഞ്ഞു മിഥിലയിൽ

b) തടസ്ഥത-ഉദാസീനത.

digitized by www.sreyas.in

ഗ്ഗുരുകൌതുകത്തോടുമക്കാലത്തിങ്കൽത്തന്നെ
വരുണൻതാനും യാഗം ചെയ്‌വതിന്നൊരുങ്ങിനാൻ
പ്രത്യേകം ക്ഷണിച്ചിട്ടും വരുണൻ നടത്തീടു-
മദ്ധ്വരത്തിന്നു ചെന്നി,ല്ലധികം വിപ്രാദികൾ
ജനജീവനനായ ജനകാവനീന്ദ്രനാ-
ലനിശം പൂജിതന്മാരായിട്ടായവരെല്ലാം
അധികം പ്രീതിയോടും ജനകാദ്ധ്വരം കണ്ടു
മിഥിലാപുരംതന്നിൽ സസുഖം മരുവിനാർ
വരുണാദ്ധ്വരത്തിന്നു ധരണീദേവാദികൾ
വരുന്നോരല്ലെന്നുള്ളതറിഞ്ഞീടിനശേഷം
വരുണാത്മജൻ തക്കെശലനുപായത്തിൽ-
ദ്ധരണീദേവന്മാരെക്കൂട്ടിക്കൊണ്ടങ്ങുപോവാൻ,
ഭൂസുരവേഷം കൈക്കൊണ്ടദ്ധ്വരശാലയിൽച്ചെ-
ന്നാശീർവ്വാദവും ചെയ്തു ഭൂപനെ നോക്കിച്ചൊന്നാൻ
ക്ഷിതിനായകമണേ? സാമ്പ്രതം തവ യജ്ഞ-
സദനം പാർത്തുകണ്ടാൽ ശോഭിക്കുന്നില്ല പാരം
ശ്രീമൻ! വായസകങ്കസംഘം ചേർന്നിരിക്കുകിൽ
താമരപ്പൊയ്‌കയേററം ശോഭിച്ചീടുകയില്ല
ഇല്ല കില്ലില്ലുംപോലും രാജാവേ! സഭ പാരം
ചൊല്ലാന്ന വിദ്വാന്മാരുണ്ടെങ്കിലേ സംശോഭിക്കു
ശരൽക്കാലത്തിൽച്ചാരുസാരസം ചേരും സര-
സ്സുരയന്നങ്ങൾ വന്നുചേർന്നാലേ പ്രശോഭിക്കൂ
ഹാ കഷ്ടം! വിദ്വാനെന്നു പറയത്തക്കവണ്ണ-
മേകനെയെന്നാകിലും കാണുന്നില്ലിവിടെ ഞാൻ
മംഗളം ഭവിക്കട്ടെ ഭൂപതേ! ഭവാനു, ഞാ-
നിങ്ങൊട്ടും താമസിക്കുന്നില്ലിതാ ഗമിക്കുന്നേൻ
മൂർഖന്മാർ നിറഞ്ഞുള്ളതാകുമിസ്സഭ തന്നിൽ
പ്പാക്കുന്നതെവ്വണ്ണം ഞാൻ പാർത്ഥിവശിഖാമണേ!
ഈവണ്ണം സദസ്യരെപ്പാരമാക്ഷേപിച്ചുകൊ-
ണ്ടേവരും കേൾക്കുംവണ്ണം വാരുണി ചൊന്ന നേരം
വല്ലാത്ത ക്രോധത്തോടും സഭ്യന്മാരങ്ങുള്ളവ-
രെല്ലാരും വാരുണിയെപ്പാരത്തേവം ചൊല്ലീടിനാർ

digitized by www.sreyas.in

എന്തെടോ ദ്വിജാധമ! ഭൂദേവന്മാരെയെല്ലാം
ഹന്ത! നിശ്ശങ്കം തിരസ്കാരം നീ ചെയ്‌വതേവം

എന്തൊരു വിദ്യ നിനക്കുണ്ടിപ്പോളിക്കൂടീട്ടു-
ള്ളന്തണന്മാരെയെല്ലാം തോല്പിക്കത്തക്കവണ്ണം

ഊററംചൊല്ലുന്നവല്ലോ ദുർബ്ബുദ്ധേ! വെറുതേ നീ
തോററുവോ ഞങ്ങളാരെന്നാകിലും നിന്നോടിപ്പോൾ

ഞങ്ങളെജ്ജയിച്ചിട്ടു പോകനീയാശു ഗർവ്വു-
ഭംഗം തേ ഭവിച്ചീടുമിങ്ങതിന്നില്ല വാദം

അദ്യ നീ നോക്കിക്കൊൾക ഭൂലോകത്തിങ്കലുള്ള
വിദ്വാന്മാർ മിക്കതും വന്നത്ര വത്തിച്ചീടുന്നു

എന്തഹോ! ഭൂലോകത്തെത്തന്നെനീ ജയിക്കുവാ-
നന്തരംഗത്തിൽക്കൊതിക്കുന്നുവോ ദുരാത്മാവേ!

ഏതൊരു വിദ്യകൊണ്ടു ഞങ്ങളെജ്ജയിക്കുവാൻ
ചേതസ്സിൽക്കൊതിക്കുന്നു സാമ്പ്രതം കഥിച്ചാലും

ഇത്തരം ക്രോധത്തോടും ചൊല്ലുമസ്സദസ്യരോ-
ടുത്തരമിപ്രകാരം വാരുണിചൊല്ലീടിനാൻ

ഏതെന്നാകിലുമൊരു പന്തയം നിശ്ചയിച്ചു
വാദിപ്പിൻ ക്ഷണംകൊണ്ടു നിങ്ങളെത്തോല്പിക്കാം
ഞാൻ

വാദത്തിൽ നിങ്ങളോടു ഞാനിപ്പോൾ തോററു
പോയാൽ

വീതസന്ദേഹമെന്നെക്കടലിൽത്താഴ്ത്തിക്കൊൾവിൻ

എന്നോടു വാദിച്ചിട്ടു നിങ്ങളിൽ തോല്ക്കുന്നവൻ-
തന്നെ ഞാൻ സമുദ്രത്തിൽക്കൊണ്ടുപോയ്ത്താ
ഴ്ത്തീടുവൻ

ഇങ്ങിനെയുള്ള നല്ല പന്തയം നിശ്ചയിച്ചു
നിങ്ങളെന്നോടു വാദം ചെയ്യുവാനൊരുങ്ങുവിൻ

അങ്ങിനെതന്നെയെന്നു സഭ്യന്മാർ സമ്മതിച്ചു
തിങ്ങുന്ന വാശിയോടും വാദിപ്പാനൊരുങ്ങിനാർ

വരുണാത്മജൻ പിന്നെ വിതണ്ഡാമാർഗ്ഗേണ ഭൂ-
സുരരിൽച്ചിലപേരെത്തരസാ തോല്പിച്ചിതു

digitized by www.sreyas.in

ജല്പവർത്മനാ ചില വിപ്രസത്തമന്മാരെ
ക്ഷിപ്രം വാരുണി തോല്പിച്ചീടിനാൻ നിഷ്പ്രയാസം
ജിതന്മാരായ വിപ്രന്മാരനന്തരം നിമ-
ജ്ജിതന്മാരായി വാരിരാശിയിൽ വളരെപ്പേർ
കടലിൽത്താഴ്ത്തപ്പെട്ട കാശ്യപീനിർജ്ജരന്മാ-
രുടനേ വരുണന്റെ ദൂതരാൽ നീതരായി
വരുണൻതന്റെ യജ്ഞം പ്രാപിച്ചു, സന്തോഷിച്ചു
വരുണൻതന്നാലേററം പൂജിതന്മാരാകയാൽ;
ചൊല്ലേറാളും കഹോളന്റെ പുത്രനാമഷ്ടാവക്ര-
നക്കാലം നിമജ്ജിതൻ താതനെന്നതുകേട്ടു
വാരുണിതന്നെച്ചെന്നു വാദത്തിൽ വിജയിച്ചു
വാരിരാശിയിലാശു താഴ്ത്തുവാനാജ്ഞാപിച്ചു
ദ്വിജവേഷത്തെയാശു വാരുണി കൈവെടിഞ്ഞു
നിജലോകത്തിൽനിന്നു വരുത്തി വിപ്രന്മാരെ
ധരണീശ്വരൻതന്റെ സഭയിൽനിന്നു പിന്നെ
വരുണാത്മജനഷ്ടാവക്രനിർജ്ജിതൻ പോയാൻ
വിപ്രന്മാരിപ്രകാശമാഗതന്മാരായപ്പോ-
ളുൾപ്പൂവിലഷ്ടാവക്രന്നുണ്ടായി ഗർവ്വമേററം
ആരെയുമല്പംപോലും മാനിച്ചില്ലവനതു-
നേരമാരണന്മാർക്കൊക്കെഖേദമുണ്ടായി പാരം
അറിവും മാഹാത്മ്യവുമേററവുമേറുന്ന ന-
ല്ലൊരു താപസിയങ്ങു ചെന്നുചേർന്നിതു തദാ
ആയവരഷ്ടാവക്രദർപ്പഭഞ്ജനംചെയ്വാ-
നായിട്ടത്താപസിയെശ്ശരണം പ്രാപിച്ചിതു
നിത്യയൌവനയുക്താ ജടിലാ മനോഹര-
ഗാത്രി, കാഷായവസ്ത്രവാസിനിയത്താപസി
അന്തണന്മാരെച്ചൊല്ലിയാശ്വസിപ്പിച്ചു പൃഥ്വീ-
കാന്തപൂജിതയായിസ്സഭയിൽച്ചെന്നു ചൊന്നാൾ
ഹേ വത്സ! കഹോളന്റെ നന്ദന! മഹാധീമാ-
നീവിശ്വത്തിങ്കലില്ല നീയെന്നപോലെയാരും
വാദത്തിൽ വാരുണിയെത്തോല്പിച്ചചികന്നേറെ
മേദിനീദേവന്മാരെ വിടിയിച്ചില്ലയോ നീ

digitized by www.sreyas.in

ചോദിക്കാം നിന്നോടു ഞാൻ സാമ്പ്രതമൊരു ചോദ്യം
കൈതവം കൈവെടിഞ്ഞു ചൊല്ലേണമുത്തരം നീ
യാതൊരു പദത്തിന്റെ ബോധമുണ്ടാകുന്നേരം
ജാതമാം പരിച്ഛിന്നമല്ലാത്തു, ള്ളമൃതത്വം
യാതൊരു പദത്തിന്റെ ബോധമുണ്ടായിവന്നാൽ
ചേതസ്സിലുള്ള സർവ്വസംശയങ്ങളും നീങ്ങും
ലേശവുമില്ലെന്നാകുമറിവില്ലാത്തതായി-
ട്ടംശാസ്യമായിട്ടുള്ളതൊന്നുമില്ലെന്നായ്വരും
ഈവിധമുള്ളതായ തൽപ്പദമവേദ്യമാം
പ്പൂവിൽ നീയറിഞ്ഞിട്ടുണ്ടെന്നാകിൽ ചൊല്ലീടേണം
ഇത്തരം തപസ്വിനി ചോദിച്ച ചോദ്യം കേട്ടി-
ട്ടുത്തരം കഹോളന്റെ നന്ദനനാശു ചൊന്നാൻ
ചെറ്റും ശങ്കവേണ്ട നീ ചോദിച്ചുള്ളപ്പദ-
മറിയാം താപസി! ഞാൻ പറയാം കേട്ടുകൊൾക
ഇത്രിലോകത്തിലില്ല ഞാനറിയാത്തതൊന്നു-
മെത്രയോ ലഘുവായിട്ടുള്ളതിനിന്റെ ചോദ്യം
ശാസ്ത്രങ്ങളൊക്കെയും ഞാൻ "കലക്കിക്കുടിച്ചവ-"
നോർത്താലും സമാധാനം നേരായിട്ടുള്ളതോതാം
ത്വൽപ്പൃഷ്ടം പദം സർവ്വലോകങ്ങൾക്കാദിമൂല-
മല്ലവും ശങ്കയില്ലിങ്ങാദിമദ്ധ്യാന്തഹീനം
അദ്വയം ദേശകാലാദ്യനവച്ഛിന്നം നിത്യം
ശുദ്ധവുമഖണ്ഡവുമായുള്ള ചിത്സ്വരൂപം
മുകുരംതന്നിൽച്ചേരും നഗരംപോലെജ്ജഗ-
ത്തഖിലമതിനെയാശ്രയിച്ചു വിളങ്ങുന്നു
പരമം പദമതാണതിനെയറിയുകിൽ
സ്ഥിരമാമമൃതസംസ്ഥിതിയെ പ്രാപിക്കുന്നു
സുതരാമാദർശത്തിൻബോധമുണ്ടായിവന്നാൽ
പ്രതിബിംബത്തിൽ ശങ്കയുണ്ടാവില്ലല്പംപോലും
പരമം പദം നന്നായറിഞ്ഞാൽ പിന്നെയൊന്നു-
മറിഞ്ഞീടാതെകണ്ടില്ലില്ലേതുമാശാസ്യവും
പരമായാത്മതത്വംതന്നെയാണവേദ്യം മ-
റ്റൊരുവൻ വേദകനില്ലെപ്പോഴുമെന്നാകയാൽ;

digitized by www.sreyas.in

ഇത്തരം ശാസ്ത്രദൃഷ്ടികൊണ്ടു കണ്ടറിഞ്ഞുള്ള
തത്ത്വം താപസീ! ഞാൻ സാമ്പ്രതം ചൊല്ലീടിനേൻ
അഷ്ടാവക്രന്റെ വാക്യമീവണ്ണം ശ്രവിച്ചു സ-
ന്തുഷ്ടി കൈക്കൊണ്ടു വീണ്ടുമത്തപസ്വിനി ചൊന്നാൾ
സന്മതേ! മുനിപുത്ര! വാസ്തവമത്രേ സർവ്വ-
സമ്മതമായിട്ടുള്ളതാകുന്നു തവ വാക്യം
വേദകാഭാവം മൂലം തൽപ്പദമവേദ്യമെ-
ന്നോതിയില്ലയോ ഭവാൻ ചൊല്ലെഴും വാദപ്രമണേ!
നിശ്ചലാമ്മതപദം, തൽപ്പദമറിഞ്ഞവൻ
നിശ്ചയം പ്രാപിച്ചീടുമെന്നതും ചൊല്ലീ ഭവാൻ
ഇത്തരമദ്യ ചൊന്നതന്യോന്യവിരുദ്ധമെ-
ന്നാശ്ചർത്തടത്തിങ്കലോർക്കുന്നില്ലയോ മഹാമതേ!
അറിയി,ല്ലവേദ്യമാണായതെന്നാകിലേതു-
മൊരുകാലത്തുമായതില്ലെന്നേ പറയാവൂ
തൽപ്പദമറിയുന്നുണ്ടുള്ളതാണായതെന്നാൽ
ജല്പിക്കൊ,ല്ലവേദ്യമാണായതെന്നൊരിക്കലും
അല്ലയോ വിപ്ര! ശാസ്ത്രജ്ഞാനമുണ്ടാകകൊണ്ടു
ചൊല്ലിയതത്രെ ഭവാനീവണ്ണമാത്മതത്വം
തൽപ്പദം ഭവാൻ സാക്ഷാലറിയുന്നി,ല്ലാകയാ-
ലല്പവുമപരോക്ഷജ്ഞാനമില്ലെന്നു നൂനം
ദർപ്പണം തന്നിൽ പ്രതിബിംബമെന്നതുപോലു-
ള്ളിപ്രപഞ്ചത്തെയെല്ലാം പ്രത്യക്ഷമായിക്കണ്ടും
പണ്ഡിതശ്രേഷ്ഠൻ ഭവാൻ തെളിഞ്ഞുവിളങ്ങുമ-
ക്കണ്ണാടിതന്റെ രൂപം കണ്ടറിയാഞ്ഞതെന്തേ?
അത്യന്തമസംബന്ധമായുള്ളവാക്യം സഭാ-
മദ്ധ്യത്തിൽജ്ജനകന്റെ മുമ്പിൽവെച്ചിപ്രകാരം
ചൊല്ലിയ ഭവാൻ നല്ല വിഡ്ഢിയായ്ത്തീർന്നുവെന്നു
തെല്ലുമുൾക്കാമ്പിലോർക്കാതിരിപ്പാനെന്തു ബന്ധം?
ഇത്തരം തപസ്വിനി ചൊന്നതിന്നൊന്നെങ്കിലു-
മുത്തരം ചൊല്ലാതഹോ വ്യഗ്രചിത്തനായ്പാരം
നാണമാർന്നുടൻ തലതാഴ്ത്തിക്കൊണ്ടിരുന്നു ത-
ദ്വാണിയെക്കുറിച്ചോരോന്നുൾക്കാമ്പിലാലോചിച്ചു

digitized by www.sreyas.in

ഉത്തരം പറയുവാൻ യാതൊന്നും തോന്നായ്കയാ-
ലദ്ധരാസുരൻ മെല്ലെത്താപസിയോടും ചൊന്നാൻ
അല്ലയോ മാന്യേ! നിന്റെ ചോദ്യത്തിനുത്തരം ഞാൻ
ചൊല്ലുവാനാളില്ലിപ്പോളെന്നുടെ ശിഷ്യനായോൻ
''വേദ്യമല്ലാത്മതത്വം വേദിച്ചാലമൃതത്വ—
പ്രാപ്തിയാം''മെന്നീവണ്ണം ശാസ്ത്രത്തിൽപ്പറയുന്നു
സംഗതമായീടുന്നതെങ്ങിനെയിതു നന്നാ-
യിങ്ങറിയുന്നവണ്ണമരുളിച്ചെയ്യേണമേ!
അറിയാത്തതും കൂടീട്ടറിയാമെന്നായ്ത്തപോ—
ഹരമാം കളവു ഞാൻ പറയില്ലനർത്ഥകം
ഇത്തരം തദാ സത്യമായുള്ളവാക്യമഷ്ടാ-
വക്രൻ ചൊന്നതുകേട്ടു താപസി സന്തോഷിച്ചു
പാരമക്കഹോളന്റെ പുത്രനെ ശ്ലാഘിച്ചുകൊ-
ണ്ടാരാലങ്ങുള്ള സഭ്യന്മാരൊക്കെക്കേൾക്കെച്ചൊന്നാൾ
കരുതീടുക വത്സ! സാരമാമിതു നന്നാ-
യറിയാഞ്ഞനേകം പേർ മോഹമാർന്നിരിക്കുന്നു
ശുഷ്കതർക്കങ്ങളെക്കൊണ്ടറിവാൻ സാധിക്കയി-
ല്ലുൾക്കാമ്പിലോർക്കിതേററം ഗോപിതം ശാസ്ത്രങ്ങളിൽ
ചെറുതും ശങ്കവേണ്ട സാമ്പ്രതമിസ്സദസ്സിൽ
മരുവും വിദ്വാന്മാരിലാർക്കുമില്ലിതിൻബോധം
ഈ രാജാവറിഞ്ഞവ,നറിയുന്നുണ്ടു ഞാനും
വേറെയുള്ളൊരുത്തനുമറിവില്ലെന്നൂനം
ആരെത്ര വാദിച്ചാലും ഞാൻ ചെയ്ത ചോദ്യത്തിനു
നേരായ സമാധാനം കിട്ടുകില്ലൊരേടത്തും
മിക്കതും പണ്ഡിതന്മാർ സഭയിൽ പ്രസംഗിക്കും
തർക്കിക്കും പരമാർത്ഥബോധമില്ലൊരുത്തർക്കും
എത്രയോ ഗ്രന്ഥങ്ങളെശ്ശരിയായ് പഠിച്ചവ—
നത്യന്തം ബുദ്ധിമാനായുള്ളവനെന്നാകിലും
ദേവതാനുഗ്രഹത്തെ നേടിസ്സൽഗ്ഗുരുവിനെ-
സ്സേവിച്ചില്ലെങ്കിൽത്തർക്കംകൊണ്ടറിയില്ലിതെന്നും
മുനിനന്ദന! നേരെ പറയാം സാമ്പ്രതം ഞാ-
നനന്യവൃത്തിയായി ശ്രവണം ചെയ്തുകൊൾക.

digitized by www.sreyas.in

ഇല്ല കില്ലേകതാനനല്ലെങ്കിൽശ്രവിച്ചിട്ടു—
മില്ലേതും ഫലമിതിൻബോധമുണ്ടാകയില്ല;
നിശ്ചയമീവിജ്ഞാനമേതൊരു കാലത്തോളം
തന്നിൽത്താനുദാഹരിക്കാതെകണ്ടിരിക്കുന്നു
അക്കാലത്തോളം ഗുരുനായകന്മോരായിരം
പ്രാവശ്യം പറഞ്ഞാലും കേൾക്കിലും ഫലമില്ല
ഒരുത്തൻ മുക്താഹാരം കണ്ഠത്തിലുണ്ടെന്നൊട്ടും
സ്മരിക്കാതെങ്ങും തേടിക്കാണാതെ മൂഢതയാൽ
കള്ളന്മാരതു കട്ടുകൊണ്ടുപൊയ്ക്കളഞ്ഞുവെ—
ന്നുള്ളത്തിലോർത്തു പാരമാർത്തനായ്‌വലയുന്നു
പിന്നെ മറ്റൊരു പുമാൻ മാല നിൻകഴുത്തിലു-
ണ്ടെന്നിപ്രകാരം ചൂണ്ടിക്കാണിച്ചു ചൊല്ലീടിലും
തന്നെത്താനുദാഹരിക്കാതെകണ്ടെത്രത്തോളം
തന്നുടെ കണ്ഠം ദർശിക്കാതെകണ്ടിരിക്കുന്നു
കണ്ഠസ്ഥമായ ഹാരം പ്രാപിക്കില്ലത്രത്തോളം
രണ്ടില്ല പക്ഷം സൂക്ഷ്മബുദ്ധിയുണ്ടെന്നാകിലും;
വത്സ! ഹേ മുനിസുത! ബോധിക്കകിപ്രകാരം
സ്വസ്വരൂപത്തെ വീണ്ടും വീണ്ടും താൻ ശ്രവിക്കിലും
അന്തരമില്ല നല്ല കേമനാണെന്നാകിലു-
മന്തരാത്മാനമുദാഹരിക്കില്ലെത്രത്തോളം
അത്രയും കാലത്തോളം ബഹിർഭാഗത്തു മാത്രം
പാർത്തീടുമവ,നാത്മരൂപമെങ്ങിനെകാണും?
എങ്ങുമേ പ്രകാശിപ്പിക്കുന്നിതു ദീപം വിഷ—
യങ്ങളെ,ത്താൻ വിളങ്ങാൻ മറ്റൊരു ദീപം വേണ്ടാ
താനേതാൻ പ്രകാശിച്ചുകൊള്ളുന്നു മറ്റൊന്നിനെ,
ന്നൂനമല്പവുമപേക്ഷിക്കുവോന്നല്ല ദീപം
ഉൾക്കാമ്പിൽധരിച്ചാലുമക്കാദിജ്യോതിസ്സുക—
ളൊക്കയും സ്വയം പ്രകാശിച്ചുകൊള്ളുന്നിതേവം
ഈവിധം ദീപാദികളപ്രകാശ്യത്വംമൂലം
മേവുന്നില്ലേതും പ്രകാശിപ്പതില്ലെന്നോതാമോ?
ചിൽപ്രകാശ്യങ്ങളാമിദ്ദീപാദി a) ജഡങ്ങളും
സ്വപ്രകാശങ്ങളായിബ്ഭാസിച്ചുകൊണ്ടിരിക്കെ,

---

a) ജഡങ്ങളും—ജഡവസ്തുക്കളെപ്പോലും എന്നർത്ഥം.

digitized by www.sreyas.in

അത്യന്തമപ്രകാശ്യം ചിത്തത്വമസംവേദ്യ-
മത്യർത്ഥം പ്രകാശിച്ചുകൊള്ളുന്നുണ്ടെന്നുള്ളതിൽ
ചിത്തത്തിലങ്ങുള്ളുണ്ടോ സംശയം ചൊല്ലീടുക
ഒന്നുമേ സംശയിപ്പാൻ വഴിയില്ലിക്കാര്യത്തിൽ;
എന്നതുമൂലമന്തർമ്മുഖയായുള്ള ദൃഷ്ട്യാ
നന്നായി വിചാരിക്ക മുനിദാരക! ഭവാൻ
സർവ്വാവഭാസിനിയിച്ചിച്ഛക്തി സർവ്വോൽകൃഷ്ടാ
സർവ്വസംശ്രയാ സാക്ഷാൽ ത്രിപുരാ സർവ്വാത്മികാ
ഏതൊരു ദേശത്തിങ്കലേതൊരു കാലത്തിങ്ക-
ലേതൊരു രൂപമായിസ്സംശോഭിക്കുന്നതില്ലാ
എപ്പോളച്ചിതിശക്തിതാൻ പ്രകാശിക്കുന്നതി-
ല്ലപ്പോളല്പവും പ്രകാശിപ്പതല്ലൊന്നെങ്കിലും
നിനച്ചാൽ പ്രകാശിക്കുന്നില്ലെന്നാ രൂപത്താലു-
മനിശം പ്രകാശിച്ചുകൊള്ളുന്ന ചിതിതന്നെ
അപ്രകാശവും പ്രകാശിക്കുവാൻ ഹേതുവായ
ചിൽപ്രകാശത്തിന്നപ്രകാശത ഭവിക്കുമോ?
അല്പവും വാദമില്ല, ചിച്ഛക്തിയിപ്രകാര-
മെപ്പോഴും വിളങ്ങുന്നതുണ്ടെന്ന ബോദ്ധ്യംവന്നാൽ
എവ്വണ്ണം പ്രകാശിച്ചീടുന്നിതച്ചിച്ഛക്തിയെ-
ന്നീവണ്ണം സൂക്ഷ്മമായിട്ടാലോചിക്കേണം ഭവാൻ
ശുദ്ധചിദ്വിഷയത്തിൽ, പണ്ഡിതന്മാരും മഹാ-
ബുദ്ധിമാന്മാരുമന്തർദൃഷ്ടിയില്ലായ്കമൂലം
ശരിയായുള്ള ബോധം കൂടാതെ മോഹമാന്റ
കരകാണത്തസ്സംസാരാബ്ധിയിലുഴലുന്നു
സങ്കല്പമല്പംപോലുമില്ലാതെയാക്കി വീതാ-
തങ്കമേതൊരു കാലത്തോളം വാഴുന്നതില്ലാ
എന്തു താൻ ചെയ്കീടിലുമക്കാലത്തോളമൊട്ടു-
മന്തർദൃഷ്ടിത ഭവിക്കുന്നതല്ലെന്നു നൂനം
ഉണ്ടായില്ലന്തർദൃഷ്ടിയെന്നാകിലൊരിക്കലും
കണ്ടുകിട്ടുകയില്ല ശുദ്ധയാം ചിതിതന്നെ
സങ്കല്പം തെല്ലുപോലുമില്ലായ്കതന്നെയാണു
ശങ്കയില്ലേതുമന്തർദൃഷ്ടിയെന്നറിയേണം

digitized by www.sreyas.in

ഏതൊരു കാലത്തോളം സങ്കല്പം ഭവിക്കുന്ന
വാദമില്ലന്തർദ്ദൃഷ്ടി കാണില്ലക്കാലത്തോളം
തീരെസ്സങ്കല്പമില്ലെന്നാക്കേണം ഭവാൻ മുനി–
ദാരക! പിന്നെ സ്വരൂപത്തിൽ സംസ്ഥിതിചെയ്ക
ഈവണ്ണം സ്വഭാവത്തിൽ നിർവ്വിചാരനായ്ഭവാൻ
മേവുകവേണം കിഞ്ചിൽക്കാല, മെന്നതിൻശേഷം
നീയ്യോർത്തീടേണം സ്വഭാവത്തിൽ സംസ്ഥിതിചെയ്ത–
ള്ളായവസ്ഥയെയെന്നാൽ കേവലചിത്സ്വരൂപം.
മററൊന്നുമൂലം പ്രകാശിച്ചതോ സങ്കല്പങ്ങ–
ളററപ്പോഠം താനേ പ്രകാശിച്ചതോയെന്നറിയാം
തൽപ്പ്രഥമസംവേദ്യമീവിധം സ്വവേദ്യമെ-
ന്നല്പമെന്നാലും ശങ്കകൂടാതെ ബോധിച്ചാലും
ഇതരാവേദ്യമേവം വേദിച്ചിട്ടമൃതസം-
സ്ഥിതിയെസ്സമ്പ്രാപിച്ചുകൊള്ളുന്നു ജനം ശുഭം.
ഇത്തരം ഭവാനെന്നോടധുനാ ചോദിച്ചതി-
ന്നുത്തരം ചൊന്നേൻ മുനിനന്ദന! നമോസ്തുതേ
പോട്ടേ ഞാനിനി,ബ്ഭവാനൊരിക്കൽ ചുരുക്കത്തിൽ
കേട്ടതുകൊണ്ടു നല്ല ബോധമുണ്ടായിട്ടില്ല
ബോധമുള്ളവരിൽവെച്ചേററവും ശ്രേഷ്ഠനിബ്ഭൂ-
നാഥൻ സ്പഷ്ടമായ്ച്ചൊല്ലിത്തന്നീടും നിനക്കെല്ലാം
സന്ദേഹം നിനക്കുള്ളതൊക്കെയും ചോദിച്ചാലും
മന്നവൻ ശങ്കനീങ്ങുംവണ്ണമൊക്കയും ചൊല്ലും
താപസിയിപ്രകാരമരുളിച്ചെയ്തനേരം
ഭൂപതി സമ്പൂജിച്ചു വന്ദിച്ചു സദസ്യന്മാർ;
ആരാജൽക്കളേബര,മറഞ്ഞാളുടൻ വാത-
പ്രേരിതയായുള്ളഭ്രലേഖയെന്നതുപോലെ
വീതകന്മഷബുദ്ധേ! ഭാർഗ്ഗവ! നിന്നോടാത്മ!
വേദനപ്രകാരം ഞാനീവണ്ണം ചൊന്നേൻ ശുഭം.

**അഷ്ടാവക്രീയത്തിൽ ആത്മവേദനക്രമം**
എന്ന പതിനഞ്ചാമദ്ധ്യായം സമാപ്തം.

---

digitized by www.sreyas.in

# പതിനാറാം അദ്ധ്യായം

പരാവരജ്ഞനായ്മരുവുന്ന സാക്ഷാൽ-
ഗ്ഗുരുവരനാം ചെയ്ത-കഥാമൃതം കേട്ടു
പരം വിരുതെഴും പരശുരാമന്റെ
കരളിൽ വിസ്മയം പെരികെ വർദ്ധിച്ചു

മതിയിൽക്കേട്ടതു മതിയാകാതത്രി-
സുതനെപ്പിന്നെയും തൊഴുതു ചോദിച്ചു
നിതാന്തമത്ഭുതം ഭഗവൻ! സാമ്പ്രതം
സദയം ചൊല്ലിയ പുരാതനം വൃത്തം

മഹാമതിയായ മഹീപതിയോട-
മ്മഹാമുനി ചോദിച്ചതുമനന്തരം
ജനകനുത്തരം പറഞ്ഞതുമെല്ലാം
കനിഞ്ഞു സൽഗ്ഗുരോ! കഥിച്ചിടേണമേ

മഹാത്ഭുതമേവം വിധമുള്ളാഖ്യാന-
മഹോ! ശ്രവിച്ചിട്ടില്ലിതുവരെക്കും ഞാൻ
സരസം വിജ്ഞാനപ്രദമീയാഖ്യാനം
പറയുവാൻ തിരുമനസ്സുണ്ടാകേണം

പരശുരാമനോടനന്തരം മുനി-
വരൻ ദത്താത്രേയനരുൾചെയ്തീടിനാൻ

ചുരുക്കമെന്നില്ല ഞാൻ കഥിക്കാമൊക്കെയും
ധരിക്ക ഭാർഗ്ഗവ! മനസ്സുവെച്ചു നീ
ഉപദേശംകൊടുത്തുടൻ മഹതിയ-
ത്തപസ്വിനി മുദാ ഗമിച്ചതിൻശേഷം
അനേകം വിപ്രരോടൊരുമിച്ചു ചെന്നു
വിനയപൂർവ്വമക്കഹോളനന്ദനൻ
പരമാർത്ഥജ്ഞനായ്പ്പരം വിളങ്ങുമ-
ദ്ധരാവരൻ തന്നോടിവണ്ണം ചോദിച്ചാൻ
ജനകനെപ്പോലെ പ്രജകളെക്കാക്കും
ജനക! ചൊല്ലേറും വിദേഹഭൂപതേ!
പരമത്താപസി ചുരുക്കിച്ചൊല്ലിയാൽ
ശരിയായിട്ടു ഞാൻ ധരിച്ചതില്ലൊന്നും

digitized by www.sreyas.in

അവേദ്യം ചിത്തത്വമതു നിരൂപിച്ചാൽ
സുവേദ്യമായ്മമ ഭവിപ്പതെങ്ങിനെ?

വെടുപ്പായിട്ടതിങ്ങറിവാൻ, കാരുണ്യ-
ക്കടലാകും ഭവാനരുളംചെയ്യേണമേ

ഇവണ്ണമാപ്പൃഷ്ടൻ ജനകൻ വിസ്മയി-
ച്ചവനെന്ന വിധമുരചെയ്തീടിനാൻ

മുനികുമാരക! പറയാം മദ്വാക്യം
മനസ്സുവെച്ചൊക്കെ ശ്രവിക്കേണം ഭവാൻ

അവേദ്യമാണെന്നു പറവാൻപാടില്ല
സുവേദ്യവുമല്ലെന്നറിക തൽപ്പദം
ചെറുതും ചിത്തത്വമൊരുവിധത്തിലു-
മറിയത്തക്കതായ്‌വരികയില്ലെങ്കിൽ

ഗുരുവിനെക്കൊണ്ടു ഫലമെന്തുള്ള സൽ-
ഗുരുകനിഞ്ഞെന്തൊന്നുപദേശിച്ചിടും?
അരുളംചെയ്യും തത്വം ഗുരുവെന്നാകയാൽ
ഗുരുവിനെ മുമ്പിൽസ്സമാശ്രയിക്കണം

കളങ്കമററുള്ള ചിദാത്മാവിൻബോധം
സുലഭമേറെ, ദുർല്ലഭവുമാകുന്നു
എവനവനിയിൽ പരാവൃത്തദൃഷ്ടി-
വിവാദമില്ലവന്നതു സുലഭമാം

എവൻ മരുവുന്നു ബഹിർദൃഷ്ടിയായി-
ട്ടവന്നു തൽബോധമതീവ ദുർല്ലഭം
അറിയത്തക്കതല്ലൊരുവിധമിദം
നിരൂപിപ്പാൻപോലും കഴിയില്ലെങ്കിലും

ഇതല്ലിതല്ലെന്നുള്ള തദ്വ്യാവൃത്തിയാ-
ലിതു നിരൂപ്യമിങ്ങറിയത്തക്കതാം
ഘടാദിദൃശ്യം പാർത്തീടുന്ന ദൃക്കതേ-
വടിവിൽ വേദ്യമെന്നുരയ്ക്കപ്പെട്ടീടും

അലം ദൃശ്യജ്ഞാനമതിങ്കൽ യാതൊന്നു
വിളങ്ങിക്കൊള്ളുന്നു മുനികുമാരക!
കുതർക്കം കൈവെടിഞ്ഞതിനെ നീ സൂക്ഷ്മ-
മതികൊണ്ടാലോചിച്ചിടുക സന്മതേ!

digitized by www.sreyas.in

പ്രകാശമാത്രമായ് സകലത്തിനെയും
പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ബോധം
പ്രകാശ്യഹീനമായ്ഭവിക്കുകിൽ ഭാന–
സമാശ്രയം തത്വം ധരിക്കുതന്നെ
അതുതന്നെ ശുദ്ധചിദാത്മതത്വമെ–
ന്നതുറക്കുന്നിങ്കൽ ഭവാനറയ്ക്കണം
ഒരിക്കലും വേദ്യം സ്വയം പ്രകാശിക്കു–
തിരിപ്പൊന്നാകയാലറിവാകില്ലല്ലോ
അറിയപ്പെട്ടീടുന്നതിങ്കൽനിന്നന്യ–
മറിവെന്നു ഭവാനറിഞ്ഞുകൊണ്ടാലും
അറിയപ്പെട്ടീടുമറിവിനാൽ വേദ്യം
ചെറുതും തന്നെത്താൻ പ്രകാശിപ്പോന്നല്ല
അറിയപ്പെട്ടീടുന്നതാകയാൽ വേദ്യ–
മറിവിൽനിന്നെന്നും വിഭിന്നരൂപം താൻ
അറിയപ്പെട്ടീടുന്നവയ്ക്കെഴും വിധ-
മറിവിന്നു ഭേദം ഭവിക്കയില്ലെന്നും
അറിയുക, ഭിന്നം മുനിസുത! നൂന-
മറിയപ്പെട്ടീടുന്നവയുടെ ധർമ്മം
അറിവിനെബ്ഭേദമൊരു സമയത്തും
ചെറുതെന്നാകിലും തൊടുന്നതല്ലല്ലോ
അറിയപ്പെട്ടീടും പദാർത്ഥങ്ങൾക്കത്രേ
സ്വരൂപവ്യത്യാസം ഭവിപ്പതെപ്പൊഴും
അറിയപ്പെട്ടീടുന്നവയെബ്ബുദ്ധികൊ-
ണ്ടറിവിൽനിന്നു വേർതിരിച്ചുനോക്കുക
നിരാകാരം ബോധമതിന്റെ ധർമ്മമായ്
വരില്ല ഭേദമെന്നറിഞ്ഞുകൊണ്ടീടാം
ഒരേ സ്വരൂപമായ് വിളങ്ങും കണ്ണാടി
വിഭിന്നബിംബാനുകൃതിയാകുന്നില്ലേ?
അതുപോലെ ദൃശ്യാകൃതിയെക്കൈക്കൊള്ളും
ചിതി പലേവടിവെടുത്തുകൊള്ളുന്നു
പരമാർത്ഥമോർത്താൽ മുകുരമെന്നപോ–
ലൊരേവിധത്തിൽത്താൻ സദാ വിളങ്ങുന്നു

digitized by www.sreyas.in

''ഇതല്ലിതല്ല'' യെന്നറിയപ്പെട്ടിടു-
ന്നതുകളെയെല്ലാം നിഷേധിച്ചങ്ങിനെ
മതിമതാംവര! കഹോളനന്ദന!
ചിതിയെ നന്നായിദ്ധരിച്ചുകൊള്ളേണം
സ്വവേദ്യയല്ല മറെറാരുവിധത്തിലും
ഭുവനസംശ്രയാ ചിതിയെന്നോർക്കേണം.
അറിയുവോൻ തൻെറ സ്വരൂപമാകകൊ-
ണ്ടറി,വൊരിക്കലുമറിയപ്പെട്ടിടാ
ഇവണ്ണമുള്ളൊരു നിജമാം രൂപത്തെ-
ബ്ഭവാനഷ്ടാവക്ര! സ്ഫുടം വിചാരിക്ക!
ഭവാനല്ല നൂനം ശരീരം, പ്രാണനും
ഭവാനല്ല, ഭവാൻ മനസ്സുമല്ലല്ലോ
ശരീരവും മററും മുനികുമാരക!
സ്ഥിരമായ്നില്ക്കാത്തപ്പദാത്ഥമല്ലയോ?
കളേബരം ധാതുനികര,മായതു
ഭവാൻെറ രൂപമായ്ഭവിപ്പതെങ്ങിനെ?
പരവിഷയത്തിൽ പ്രവൃത്തിക്കുന്നേരം
ശരീരം ഞാനെന്നായ്സ്ഫുരിക്കുന്നില്ലേതും
തഥാ പ്രാണങ്കലും മനസ്സിലുമേതും
തദാ സ്ഫുരിക്കുന്നില്ലഹമെന്നബുദ്ധി
ചെറുതും ഞാനെന്ന മതിയെ നീക്കാതെ
പരയാകും ചിതി സദാ വിളങ്ങുന്നു
അതുകൊണ്ടാക്കയുമറിയുന്ന ചിതി
മതിമൻ! സൂക്ഷ്മത്തിൽച്ചിതിതന്നെ ഭവാൻ
അഴകൊട്ടുനോക്കും മിഴിയാൽ കേവല-
ചിദാത്മതത്വത്തെസ്സമീക്ഷിച്ചീടുക
ഉപദേശം കിട്ടും സമയമുത്തമ-
മതികൾ ദശിക്കും പരമാത്മാവിനെ
അറികിഗ്ഗോളകം മിഴിയല്ലാ മുനേ!
സുരുചിരനേത്രം മനസ്സാകുന്നു തേ
കിനാവിലേതൊരു മിഴികൊണ്ടീക്ഷിക്കും
നിനക്കു മുഖ്യമാനയനമാകുന്നു

digitized by www.sreyas.in

നിതാന്തമുറ്റംനോട്ട a) മതിന്നു സംഭവി-
പ്പതിനെപ്പററി ഞാൻ പറയാം കേട്ടാലും
ശരിക്കുറ്റംനോകാതിരിക്കുന്ന പക്ഷ-
മൊരിക്കലുമൊന്നും സമീക്ഷിക്കില്ലല്ലോ
ഒരു പദാർത്ഥം കണ്ടറിവാനിച്ഛിക്കും
പുരുഷൻ മററുള്ള സകലത്തിൽനിന്നും
മനസ്സിനെത്തിരിച്ചെട്ടത്തിട്ട കാണ്മാൻ
കൊതിക്കുമായതിൽ ദൃഢമായ്ചേർക്കണം
വിവാദമില്ല കണ്ടിടേണ്ടതിപ്പൊണ്ണം
പ്രവർത്തിച്ചാൽ വിളങ്ങിടുന്നു സുസ്പഷ്ടം
തെളിഞ്ഞു മുൻഭാഗത്തിരിപ്പതാകിലും
സ്ഫുടമായ്ഭാസിക്കാ പദാർത്ഥമന്യഥാ
ഇവണ്ണമസ്പഷ്ടം വിളങ്ങിടുന്നതും
വിളങ്ങിടാത്തതുമൊരുപോലെത്തന്നെ
ശ്രവിക്കയും മററും ചെവി മുതലായു-
ള്ളവ ചെയ്യുന്നതുമിതേവിധമത്രേ
മനക്കരുന്നിങ്കൽ സുഖവും ദുഃഖവും
ജനിച്ചിടുന്നതു മിതുപോലെത്തന്നെ
അറിയുകയില്ല മനസ്സുവെച്ചിടാ-
തിരുന്നുവെന്നാകിൽക്കുറഞ്ഞൊന്നെങ്കിലും.
ഒരു പദാത്ഥം പാത്തിടുവാനായതിൽ
പുരുഷനുണ്ടായിവരേണം താൽപ്പര്യം
അതിൽനിന്നന്യമായതിൽ മനസ്സേതും
പതിയാതെ തിരിച്ചിടുകയുംവേണം.
ചിതിയെദ്ദർശിപ്പാൻ മനസ്സിനെ മററു-
ള്ളതിൽനിന്നൊക്കയും തിരിക്കയേ വേണ്ടൂ
ഒരു വിശേഷമുണ്ടിവിടെ ഞാനതു
പറയാം ബ്രാഹ്മണ! ശ്രവിക്കസാമ്പ്രതം
വിഷയമല്ലതൽപ്പദം മനസ്സിന്നു
വിഷയമായിട്ടുമതു ഭവിക്കുന്നു

a) അതിന്നു്-മനസ്സാകുന്ന കണ്ണിന്നു .

digitized by www.sreyas.in

പരം ശ്രുത്യാഗമവിവേചകന്മാരായ്
മരുവും പണ്ഡിതവരന്മാർക്കുടിയും

ഇതിനെപ്പററിയുള്ളറിവു കിട്ടാതെ
സതതം മോഹമാർന്നിഹ മരുവുന്നു

മനസ്സിൻഗോചരസ്വഭാവമോർത്താലു-
മനാത്മാവിൽ രണ്ടു വിധം ഭവിക്കുന്നു

അതുകളിലൊന്നാമതു മഹീസുര!
a) ദിദൃക്ഷിതേതരപരാവൃത്തിതന്നെ

പരമായുള്ളതും പറയാം കാശ്യപീ-
സുര!ധരിക്കതു തദേകതാനതാ

ദിദൃക്ഷിതേതരപരാവൃത്തി മാത്രം
മതിയാകുമെന്നു കരുതേണ്ടാ ചെററും

ഉദാസീനസ്ഥിതിയതെന്നറിയേണ-
മതിൽ വിളങ്ങുകില്ലൊരുവിഷയവും

വിളങ്ങുകവേണം വിഷയമെങ്കിൽ തൽ-
പരതയും കൂടീട്ടവശ്യം വേണ്ടതാം

പരിച്ഛിന്നങ്ങളാമനാത്മവസ്തുക്കരം
ശരിയായിട്ടിഹ വിളങ്ങിക്കൊള്ളുവാൻ

മനക്കരുന്നിങ്കൽ ധരിക്ക,കീവണ്ണം
മനസ്സിൻവ്യാപാരദ്വയം ഭവിക്കേണം

മനസ്സിൻവ്യാപാരദ്വയമാവശ്യമി-
ല്ലനവച്ഛിന്നയാം ചിതി വിളങ്ങുവാൻ

മതി മറെറാന്നിലും പതിയാതാവുകിൽ
മതി;യതുകൊണ്ടേ ചിതി വിളങ്ങീടും

ഒരു പ്രതിബിംബം നിരീക്ഷിച്ചീടുവാൻ
പുരസ്ഥിതാദർശം സമീക്ഷിക്കുന്നവൻ

ഇതരങ്ങളാകും പ്രതിബിംബങ്ങളാംതൻ-
തതിയതിൽനിന്നു പരാവൃത്തിയേയും

---

a) ദിദൃക്ഷിതേതരപരാവൃത്തി–കാണേണ്ടുന്ന ആഗ്രഹമില്ലാത്ത അന്യപദാത്ഥങ്ങളിൽനിന്നു് മനസ്സിനെ പിൻവലിയ്ക്കൽ.

digitized by www.sreyas.in

b) തദാഭിമുഖ്യവുമപേക്ഷിച്ചീടേണം
മതിമതാംവര! നിരൂപിച്ചീടുക
സുരവർത്മാവിനെ മുകുരത്തിൽക്കാണ്മാ-
നൊരുവനാഗ്രഹിച്ചീടുന്നുവെന്നാകിൽ
മതിയാകുമന്യപരാവൃത്തി മാത്രം
കൃതാർത്ഥത ഭവിച്ചീടുമതിനാൽതാൻ
ഗഗനം വ്യാപ്തമാണെവിടത്തിങ്കലും
മുകുരത്തിലൊയതനാരതം സ്ഥിതം
പ്രതിബിംബമേററമിയലുന്ന നേരം
മുകുരത്തിൽ വ്യോമം വിളങ്ങിക്കാണായ്‌വാൻ
പ്രതിബിംബങ്ങളാൽ ഗഗനമേററവും
മറയ്ക്കപ്പെട്ടിട്ടുള്ളതാണു കാരണം
ഗഗനം നിശ്ശേഷപ്രതിബിംബാശ്രയം
മുകുരത്തിൽ വ്യാപിച്ചിരിക്കുന്നുണ്ടെങ്കും
പ്രതിബിംബങ്ങളാൽ മറയ്ക്കപ്പെട്ടിട്ടു-
ള്ളതുകൊണ്ടായതു വിളങ്ങാതെയായി
പ്രതിബിംബചയപരാവൃത്തി മാത്രം
മതി, യതുകൊണ്ടേ വിളങ്ങുമാകാശം
ക്ഷിതിസുര! സർവ്വഗതാഖിലാധാരാ
ചിതിയുമെപ്പൊഴുമൊരേവിധം തന്നെ
വിളങ്ങിക്കൊള്ളുന്നു മനസി പൂർണ്ണയായ്
ഗഗനമാദർശമതിലെന്നവിധം
അതുമൂലം ചിതി വിളങ്ങുവാൻ മന-
സ്സനാത്മവസ്തുവോടിണങ്ങാഞ്ഞാൽ മതി
അവനീനിർജ്ജര! നിരൂപിക്ക ചിതി-
യെവിടത്തിലെപ്പോഴം വിളങ്ങിടുന്നില്ലാ?
ചിതിയില്ലാതെകണ്ടിരിക്കും കാലവും
പ്രദേശവമില്ലെന്നറിഞ്ഞുകൊണ്ടാലും
ഇവണ്ണം ചിത്തെങ്ങുമിരിക്കകൊണ്ടന്യ-
പരാവൃത്തി മാത്രം മതി വിളങ്ങുവാൻ

b) തദാഭിമുഖ്യം—നിരീക്ഷിക്കേണ്ടുന്ന പ്രതിബിംബത്തിൻെറ ആഭിമുഖ്യം.

digitized by www.sreyas.in

കരളിൽ ചിത്തെന്നും സമമായി നിറ-
ഞ്ഞിരിക്കുന്നില്ലയോ കഹോളനന്ദന!
പുതുതായുള്ള തൽപ്പരതസ്ഥാവശ്യ-
മതുകൊണ്ടല്ലവുമുളവാകുന്നില്ലാ
അഭിമുഖതയാവിവിധമില്ലായ്കകൊ-
ണ്ടവേദ്യം ചിദ്രൂപമിതി കഥിക്കുന്നു
അതിനാൽത്താൻ ശുദ്ധമനോവേദ്യം പരം
പദമെന്നിങ്ങിനെ ബുധന്മാർ ചൊല്ലുന്നു
ധരാസുരോത്തമ! ധരിച്ചാലുമന്യ-
പരാവൃത്തിതന്നെ മനസ്സിൻെറശുദ്ധി
പരമാത്മജ്ഞാനമുദിക്കുവാനന്യ-
പരാവൃത്തിതന്നെ പ്രധാധസാധനം
പരം മനശ്ശുദ്ധി ഭവിച്ചിടാതെ തൽ-
സ്വരൂപബോധമൊട്ടുദിക്കുവോന്നല്ല
മനശ്ശുദ്ധി വന്നാലതിവേഗം ബോധം
ജനിച്ചിടാതെകണ്ടിരിപ്പതെങ്ങിനെ?
നിനക്കു സാധനമഖിലവും നന്നായ്
മനശ്ശുദ്ധി ഭവിപ്പതിന്നുവേണ്ടിത്താൻ
ചെറുതും വാദമില്ലുപാസനം കർമ്മം
വിരക്തി മുമ്പായുള്ളവ മുഴുവനും
മനശ്ശുദ്ധിക്കായി വിധിച്ചതാകുന്നു
ജനിച്ചിടാ നേരിട്ടവയാൽ സൽബോധം
ധരിക്കുകാകയാൽ മനശ്ശുദ്ധിമൂലം
പരമാത്മാവേറെ പ്രകാശിച്ചീടുന്നു
ജനകനിങ്ങിനെ കഥിച്ചതുകേട്ടാ-
മുനിസുതൻ വീണ്ടുമിവണ്ണം ചോദിച്ചാൻ
അനാത്മവസ്തുസഞ്ചയമുപേക്ഷിച്ച
മനസ്സൊഴിയുകിലതുകൊണ്ടുതന്നെ
പരമാത്മാവേറെ പ്രകാശിച്ചീടുമെ-
ന്നുരചെയ്കില്ലയോ ധരാപതേ! ഭവാൻ
സുഷുപ്ത്യവസ്ഥയിൽ മനസ്സിന്നില്ലന്യ-
വിഷയസംബന്ധം തരിമ്പുപോലുമേ

digitized by www.sreyas.in

പരമാത്മാവപ്പോഠം വിളങ്ങീടുമല്ലോ
വിരക്തിയും മററുമനാവശ്യംതന്നെ
ഒരു പണിയുമില്ലുറക്കംകൊണ്ടുതാൻ
വരും കൃതാൎത്ഥത ശരീരികഠംക്കെല്ലാം

ഇവണ്ണമാക്ഷേപം പറഞ്ഞ വിപ്രനോ–
ടവനീനായകനുടനരചെയ്താൻ
സമാധാനമഹമിതിന്നു ചൊല്ലീടാം
സമാഹിതനായി ശ്രവിച്ചാലും ഭവാൻ

പരമാൎത്ഥംതന്നേ മുനേ! മനസ്സിന്നു
പരാവൃത്തിയുണ്ടാം സുഷുപ്ത്യവസ്ഥയിൽ
അതിൻ a) മനസ്ത്വവും ലയിച്ചുപോമപ്പോ-
ളതുംകൂടിബ്ഭവാൻ മനസ്സിലാക്കണം

അതുകൊണ്ടുറക്കമ്പിൽ നിനച്ചാലും ശുദ്ധ-
ചിതിയെയെങ്ങിനെ പ്രകാശിപ്പിച്ചീടും?
മുകുരം കജ്ജളസമാലിപ്തമായാൽ
ഗഗനമായതിൽ പ്രകാശിച്ചീടുമോ?

ധരാസുരോത്തമ! കരുതുക വെറും–
പരാവൃത്തികൊണ്ടു ഫലമില്ലൊന്നുമേ
ഇവണ്ണം നിദ്രയാൽ മനം വിലിപ്തമായ്–
ഭവിക്കുകിലന്യപരാവൃത്തിമൂലം

ചിതിയെയെപ്പൊഴും പ്രകാശിപ്പിക്കയി–
ല്ലതിന്നയോഗ്യത ഭവിക്കകാരണം
ചിതിലോഷ്ഠാദിയാൽ വിളങ്ങുന്നില്ലേതു–
മതിന്നെന്താകുന്നു കഥിക്ക കാരണം

അനഘ! യോഗ്യമായ്ക്കളങ്കമററുള്ള
മനസ്സിനാൽത്തന്നെ വിളങ്ങുന്നു ചിതി
ഒരുവസ്തുപോലും വിളങ്ങുന്നി,ല്ലപ്പോഠം-
പ്പിറന്നുള്ളർകേന്നകക്കരുന്നിങ്കൽ;

ചെറുതും യോഗ്യത മനസ്സിന്നില്ലാതെ–
യിരിക്കതെന്നെയാണതിന്നും കാരണം

---

a) മനസ്ത്വം – വസ്ത്വവഭാസനസാമൎത്ഥ്യം – (നിൎമ്മലാത്മകസംവേ
ദ്യതാവികതമെന്നു താൽപ്പൎയ്യം). ലയിക്കുക–തമസ്സിനാൽ മറന്നമാകുക.

digitized by www.sreyas.in

ഇതിനെപ്പററി ഞാനിനിയും ചൊല്ലിടാം
മതിമാനാം ഭവാൻ ധരിച്ചുകൊണ്ടാലും
മഷിവിലിപ്തമാം മുകരത്തിൽച്ചേരും
മഷിപ്രതിബിംബമറിയുന്നില്ലാരും
നിരൂപിച്ചിടേണമതുണ്ടെന്നുവന്നാ—
ലൊരുത്തരും കാണാതിരിപ്പാനെന്തഹോ?
നിതാന്തമായതിൽ മഷിസംശ്ലേഷമു—
ള്ളതുകൊണ്ടല്ലവുമറിഞ്ഞിടുന്നില്ല
പ്രതിബിംബങ്ങളെഗ്രഹിക്കും ദർപ്പണ—
മതിൻസ്വഭാവമാവിധമാണെപ്പൊഴും
അതുനിമിത്തമാമുകുരത്തിൽ മഷി-
പ്രതിബിംബമുണ്ടായിരിക്കും നിശ്ചയം
മുനികുമാരക! തഥാ സുഷുപ്തിസ്ഥം
മനസ്സു സംശ്ലിഷ്ടമറിക നിദ്രയാൽ
അതുമൂലമന്യപരാവൃത്തി ചെററും
ക്ഷിതിസുരോത്തമ! ഭവിച്ചിടായ്കയാൽ
അതുസമയത്തിൽ മനസ്സു, ശുദ്ധയാം
ചിതിയെബ്ഭാസിപ്പിച്ചിടുന്നില്ലേതുമേ
ഉറക്കത്തിൽ നിദ്രാസ്വരൂപത്തെ ഗ്രഹി—
ച്ചിരിക്കകാരണമുണരുന്നേരവൻ
ഉറങ്ങി ഞാനിപ്പോളൊരുവസ്തുപോലു—
മറിഞ്ഞില്ലെന്നേവം സ്മരിക്കുന്നുപിന്നെ
ഉറക്കത്തിലനുഭവിച്ചതുതന്നെ
സ്മരിച്ചുകൊള്ളുന്ന പെരിയ മൌഢ്യവും
സുഷുപ്ത്യവസ്ഥയ്ക്കും മുനേ! സമാധിക്കു—
മിയലും ഭേദം ഞാൻ പറയാം കേട്ടാലും
മനസ്സിന്നു രണ്ടുണ്ടവസ്ഥയെന്നായി
മനസ്സിലാക്കേണം ഭവാനൊന്നാമതായ്
ധരണിനിർജ്ജര! പ്രകാശാവസ്ഥയൊ-
ന്നറിക മററതോ വിമർശാവസ്ഥയാം
വെളിയിലുള്ളോരു വിഷയങ്ങൾക്കഭി—
മുഖമായ്വർത്തിച്ചു മനസ്സവകളെ

digitized by www.sreyas.in

പരിചിൽപ്പാർത്തിടുന്നതിനെ വിദ്വാന്മാർ
പ്രകാശാവസ്ഥയെന്നുരചെയ്തീടുന്നു
മനസ്സുതന്നുള്ളിൽ പ്രതിബിംബഭേദേന
ഗ്രഹിച്ചതായുള്ള വിഷയജാലത്തെ
ഇതീദൃശമെന്നു വിചാരിക്കുന്നതു
വിമർശാവസ്ഥയെന്നറിഞ്ഞുകൊണ്ടാലും
പ്രകാശവസ്ഥയിൽ വിഷയങ്ങൾ ഭേദ-
മകന്നൊരേ വിധം വിളങ്ങുകമൂലം
അഖിലവുമറിഞ്ഞവരതിനെ, നി
ർവ്വികല്പകമാണെന്നുരചെയ്തീടുന്നു
വിവിധശബ്ദവും വിഭിന്നരൂപവും
വിമർശാവസ്ഥയിൽ ഭവിപ്പതുകൊണ്ടു
വിമർശാവസ്ഥയെസ്സവികല്പമെന്നു
വിമലമാനസൻ ഭവാൻ ധരിക്കേണം
ഇതിവിധമായിബ്ഭവിച്ചിടുന്നതാ-
ണിതി ശബ്ദഭേദമകന്നിരിപ്പതായ്
വിഷയദർശനസ്വരൂപമായുള്ളീ-
പ്രകാശം നിർവ്വികല്പകമാകുന്നിതു
ഇതിവിധത്തിലുള്ളതാണെന്നിങ്ങിനെ
വിവിധശബ്ദസംയുതം വിളങ്ങിടും,
വിഷയദർശനനിമിത്തകമായ
വിചാരമോർത്താലും സവികല്പമത്രേ
ദ്വിവിധമാകുന്ന വിമർശ,മാന്തര-
മതിലൊന്നാം, മറേറതഭിനവമല്ലോ
മനീഷികളതിലഭിനവാഭാസ-
മനുഭവാത്മകമിതി കഥിക്കുന്നു
അനുഭവിച്ചിട്ടുള്ളവയെ വാസനാ-
നിമിത്തമോർമ്മവെച്ചുകക്കരുന്നിങ്കൽ
അനുസന്ധാനം ചെയ്തിടുന്നതാകുന്നു
മുനികുമാരക! ധരിക്കകാന്തരം
മനസ്സെല്ലായ്പോഴുമിതേവിധം ശക്തി-
ദ്വയത്തോടുംകൂടി സ്ഥിതിചെയ്യുന്നിതു

digitized by www.sreyas.in

ചിരസ്ഥിതാ, നിദ്രാ പ്രകാശരൂപയാ-
യിരുന്നിടുന്നൊരീ സുഷുപ്തിയോർത്താലും
ഘടാദിദർശനസമയമുത്ഭവി-
ച്ചിടും നിർവ്വികല്പപ്രകാശത്തെപ്പോലെ
ക്ഷണികയല്ലഹോ; സവികല്പജ്ഞാന-
മനേകം ജാഗരദശയിൽച്ചേരുന്നു
അതുമൂലമായതമൂഢാവസ്ഥതാ-
നിതി കഥിക്കുന്നു സുധികളൊക്കെയും
a) വിമർശാഭാവത്താൽ സുഷുപ്തിയിൽ മൌഢ്യം
ഭവിച്ചിടുന്നുവെന്നിതിന്നു താൽപ്പര്യം
വെറും പ്രകാശമായിടും സുഷുപ്തിയിൽ
ചെറുതുമില്ലല്ലോ വിമർശമാകയാൽ,
സുഷുപ്തിയെ 'മൂഢദശ'യെന്നായ്പ്പടു-
ധിഷണന്മാരായുള്ളവർ പറയുന്നു b)
പ്രകാശരൂപമായിരിക്കും ദീപത്തിൽ
വിമർശമെന്നുള്ളതില്ലന്നിട്ടായ്കയാൽ
ചെറുതും ശങ്കയില്ലതു ജഡമെന്നു
പറയുന്നു പാരമറിവുള്ളോരെല്ലാം

---

a) വിമർശം-സവികല്പജ്ഞാനം

b) മനസ്സിന്നു് പ്രകാശാവസ്ഥ(ബോധാവസ്ഥ)യെന്നും വിമർശാവസ്ഥയെന്നും രണ്ടംശമുണ്ടെന്നു് മുൻ വിവരിച്ചിട്ടുണ്ടു്. പ്രകാശാവസ്ഥവിമർശനത്തിന്റെ സ്പർശം അശേഷമില്ലാത്തതാകകൊണ്ടു് അതിനെ നിർവ്വികല്പമെന്നും വിമർശാവസ്ഥയെ സവികല്പമെന്നും പറഞ്ഞുകഴിഞ്ഞു. ജാഗരദശയിൽ ഉണ്ടാകുന്ന, വിമർശസംബന്ധമില്ലാത്ത കേവലവിഷയബോധം നിർവ്വികല്പവും മൂഢവുംതന്നെയാണെങ്കിലും ആ ബോധം ബോധരൂപത്തിൽ അധികസമയം നിലനിൽക്കാതെ തുടരെത്തുടരെ വിമർശവും സംഭവിച്ചുകൊണ്ടിരിക്കുന്നതിനാൽ അതിനെ (ജാഗരജ്ഞാനത്തെ) അമൂഢതാവസ്ഥയെന്നും സവികല്പജ്ഞാനമെന്നും പറഞ്ഞുവരുന്നതാണ്. സുഷുപ്തിയിലാകട്ടെ, മനസ്സിന്റെ വിമർശാംശം ലയിച്ചു അതുകൊണ്ടുതന്നെ മനസ്സുപവും ഇല്ലാതായിത്തീരുന്നതിനാൽ അധികസമയം മൂഢതാരൂപയായ നിദ്രയുടെ കേവലബോധം (വെറുംപ്രകാശം) മാത്രമുണ്ടായിരിക്കുന്നതുകൊണ്ടു സുഷുപ്തിയെ 'മൂഢദശ'യെന്ന് അഭിജ്ഞന്മാർ പറഞ്ഞു വരുന്നു.

digitized by www.sreyas.in

സുഷുപ്തിയിൽ നിദ്ര മറയ്ക്കുന്നമൂലം
വിമർശങ്ങളുദിപ്പതില്ലെന്നോതിനേൻ
ഇനിയാനിദ്രതൻ സ്വരൂപമോതീടാം
മനസ്സുവെച്ചൊക്കെ ശ്രവിക്കേണം ഭവാൻ
പ്രഥമജം ബഹിഃപദാർത്ഥമവ്യക്തം
മഹാശൂന്യം മഹിസുര! മഹാമതേ!
കരളിൽ നന്നായിദ്ധരിക്ക നിദ്രയെ-
ന്നരചെയ്യപ്പെടുന്നിതു സുഷുപ്തിയിൽ
ഇവിടെ ദൃശ്യങ്ങളാകുന്ന നാസ്തീതി
ഭവിക്കും സാമാന്യനില വിളങ്ങുന്ന
പദാർത്ഥദർശനസമയത്തിൽ ജാഗ്ര-
ദ്ദശയിലുമേവം മനസ്സു മൂഢമാം
സുഷുപ്തിയിലെന്നവിധമിജ്ജാഗ്രത്തി-
ലൊരിക്കലും മൌഢ്യമിയലുന്നതായി
അനുഭവമില്ല ചെറുതുമെന്നായി
നിനയ്ക്കുണ്ടോ ഭവാൻ പറയാം കേട്ടാലും
ക്ഷണേന ജാഗ്രത്തിലകന്നിടുന്ന നി-
ർവ്വികല്പത,യതുനിമിത്തമായിട്ടും
തദുത്തരോത്ഭൂതവികല്പജ്ഞാനസ-
ഞ്ചയതിരോഹിതമതെന്നതുകൊണ്ടും
മുനികുമാര! ജാഗരത്തിൽ മൂഢതാ-
നുഭവിക്കപ്പെട്ടിടുന്നില്ലേതുമേ
"സുഷുപ്തിയിൽ മനം ലയിക്കുമെന്നേവം
പ്രസിദ്ധമാകുന്ന ജഗത്തിലാകയാൽ,
സുഷുപ്തിയെ നന്നായ് പ്രകാശിപ്പിക്കുന്ന
മനസ്സെന്നെങ്ങിനെ പറയുന്നു ഭവാൻ"
ഇവണ്ണം ശങ്കയുംകരുന്നിൽസ്സാമ്പ്രതം
ഭവാനുണ്ടെന്നാകിൽ പറയാം കേട്ടാലും
സുഷുപ്ത്യവസ്ഥയിൽ മനസ്സു ലേശവും
വിമർശമില്ലാത്ത നിലയിലാകയാൽ
വിലീനമായിതു മനസ്സെന്നിങ്ങിനെ
വിവേകികളായോരുര ചെയ്യീടുന്നു

digitized by www.sreyas.in

വികല്പം കൈവെടിഞ്ഞൊരേരൂപത്തോടും
സ്ഥിരമായിട്ടപ്പോളിരിപ്പതുകൊണ്ടും
പ്രതിക്ഷണഭിന്നപരിണാമാഭാവം
തദാ മനസ്സിന്നു ഭവിപ്പതുകൊണ്ടും
വിലീനമായിതു മനസ്സെന്നിങ്ങിനെ
വിവേകികളായോരുരചെയ്തീടുന്നു
വിഷയജാലത്തിൽ പ്രസരിച്ചീടുന്ന
വിധം വിളങ്ങുന്ന ചിദാത്മതത്വംതാൻ
മനസ്സെന്നു ചൊല്ലപ്പെടുന്നതെന്നായി
മനസ്സിലാക്കേണം മുനികുമാരക!
സുഷുപ്തിയിൽ മനം സ്ഥിരമായ് നില്ക്കുന്നു
പ്രസരിക്കുന്നില്ല ചെറുതുമാകയാൽ
വിലീനമായിതു മനസ്സെന്നിങ്ങിനെ
വിവേകികളായോരുരചെയ്തീടുന്നു
പദാർത്ഥം ദർശിക്കും പൊഴുതും ജാഗ്രത്തി-
ലിവണ്ണം ലീനമായ്ഭവിക്കുന്നു മനം
ഇനിസ്സുഷുപ്തിക്കും സമാധിക്കും തമ്മി-
ലിയലും ഭേദം ഞാൻ പറഞ്ഞുതന്നീടാം.
ഭവാനർച്ചീസുര! ശ്രവിച്ചാലും സ്വാനു-
ഭവാനുസാരേണ കഥിക്കുന്നേനഹം
രഹസ്യമാണിതു മനസ്സിലാക്കാതെ
മഹാവിദ്വാന്മാരും പരം മോഹിക്കുന്നു
വികല്പമററുള്ള സമാധിക്കും പിന്നെ-
സ്സുഷുപ്തിക്കും വസ്തുവിലോകനത്തിന്നും
വിമർശമില്ലതുനിമിത്തമായിട്ടു
സമത്വമുണ്ടെന്നു ധരിച്ചുകൊണ്ടാലും
ഇതു സുഷുപ്തിയാണിതു സമാധിതാ-
നിതാണുവസ്തുദർശനമെന്നിങ്ങിനെ
വ്യവഹാരഭേദം ഭവിക്കുവാനെന്താ-
ണവകാശമെന്നു ഭവാനു ചോദിക്കാം
സമാധാനം ചൊല്ലാമതിന്നും ഞാനിനി-
സ്സമാഹിതനായി ശ്രവിച്ചാലും ഭവാൻ

digitized by www.sreyas.in

ഇവകൾക്കന്തരകരണത്തിലുണ്ടാകു-
മനുസന്ധാനാദിവിമർശഭേദത്താൽ

ഇവകൾക്കു ഭേദമിയലുന്നതായി
വ്യവഹാരം ഭവിച്ചിടുന്നു ലോകത്തിൽ;

ഒരുവസ്തു ചെയ്യാതിരുന്നു ഞാനിതേ-
വരയ്ക്കുമെന്നേവം സമാധിക്കു പിമ്പും

ഒരുവസ്തുപോലുമറിഞ്ഞതില്ലിതേ—
വരെയ്ക്കുമെന്നേവം സുഷുപ്തിക്കു പിമ്പും

ഇവിടെ ഞാൻ ഘടമിതു സമീക്ഷിച്ചേ—
നിവണ്ണം വസ്തുദർശനത്തിനു പിമ്പും
ഭവിച്ചിടുന്നിതു വിമർശം വെവ്വേറെ
ഭവാനകക്കാമ്പിലതു ബോധിക്കണം.

വിമർശത്തിൻമുമ്പു വിളങ്ങിയതായ
വിഷയങ്ങൾ ഭേദിച്ചിരിക്കകാരണം

വിമർശവ്യത്യാസം ഭവിച്ചതാണെന്നാ-
ക്കമലത്തിലോക്ക് വിവാദമില്ലതിൽ

വിളങ്ങും കേവലം ചിദാത്മതത്വം നി-
ർവ്വികല്പമായുള്ള സമാധിയിൽ ബ്രഹ്മൻ!

സുഷുപ്തിയിങ്കലോ വിഷയം കാശ്യപീ-
സുരോത്തമ! നന്നായ് ധരിക്ക, കവ്യക്തം
ഘടം മുതലായ പലേ പദാർത്ഥവും
വിളങ്ങുന്നു വസ്തുവിലോകനത്തിങ്കൽ;
മതിമതാംവര! ത്രിധാ സ്ഥിതം ഭാസ്യ—
മിതുവിധമതു ഹൃദി ധരിച്ചാലും
വിഷയഭേദമുണ്ടിവകൾക്കെങ്കിലും
പ്രകാശം നിർവ്വികല്പകമാം കേവലം
മുനേ! ശബ്ദാത്മകവികല്പചിന്തനം
ലവലേശംപോലു മിവയിലില്ലല്ലോ

അതുനിമിത്തമിദ്ദശാഭേദം മൂന്നും
പ്രകാശസാന്ദ്രമെന്നുരചെയ്യപ്പെടും
സമാധിയും തഥാ സുഷുപ്തിയുമേറെ-
സ്സമയം നിന്നിട്ടുമതുനിമിത്തമായ്

digitized by www.sreyas.in

ഉണർന്നതിൻശേഷമവയെ സ്പഷ്ടമായ്
നിനച്ചുകൊള്ളുന്നു മനുഷ്യരെല്ലാരും
ക്ഷണനേരംമാത്രമിയലും ദർശനം
നിനയ്ക്കുന്നില്ലേതും മതിനെത്തന്മൂലം
ക്ഷണികയായുള്ള സമാധിയും തഥാ
ക്ഷണികസുഷുപ്തിയും നിനപ്പതില്ലാരും
ക്ഷണികസുഷുപ്തിയുമതുവിധമുള്ള
സമാധിയുമുണ്ടെന്നറിയേണം ഭവാൻ
ക്ഷണികസുഷുപ്തിയെസ്സൂക്ഷ്മദൃക്കുകൾ_
ക്കറിയാം സൂക്ഷിച്ചാൽ പരിചയംമൂലം
ഒരുസമയവും സമാധിയെക്കുറി–
ച്ചൊരുപരിചയമിയന്നിടായ്കയാൽ
ക്ഷണികയായുള്ള സമാധിയെസ്സൂക്ഷ്മ-
മതികൾക്കുപോലും പ്രയാസം പാർക്കുവാൻ;
വ്യവഹരിക്കുന്ന സമയത്തും സൂക്ഷ്മ–
സമാധികളുണ്ടീശ്ശരീരികൾക്കെല്ലാം
കുറച്ചുപോലും തൽപ്പരിചയമില്ലാ-
തിരിക്കയാലവ വിളങ്ങുന്നില്ലേതും
ഒരു വിചാരവുമിയന്നിടാതെ ജാ_
ഗരത്തിൽ വർത്തിച്ചാലതു സമാധിതാൻ
വിമർശം കൈവെടിഞ്ഞിരിപ്പതിന്നുതാൻ
സമാധിയെന്നുപേരറിഞ്ഞുകൊണ്ടാലും
സ്ഥിതം സമാധിത്വമതുനിമിത്തമീ–
വിലോകനസുഷുപ്തികളിലെങ്കിലും
സുഷുപ്തിവസ്തുദർശനങ്ങളിൽ മുഖ്യ–
സമാധിത്വം ഭവിച്ചിടുന്നതില്ലേതും
അനാത്മഭൂതമാം പദാർത്ഥത്തെപ്പററി-
ബ്ഭവിച്ചിടുന്നൊരു വിമർശസംസ്കാരം
അടങ്ങീട്ടുള്ളതു നിമിത്തമായിട്ടാ-
ണമുഖ്യതയെന്നു മനസ്സിലാക്കണം
മുനീന്ദ്ര! ജാഗ്രത്തിലിയലുന്നതായ
ക്ഷണികസുഷുപ്തിയും തഥാ സമാധിയും

digitized by www.sreyas.in

വിമർശമില്ലാതെ ഭവിക്കുന്നു ചിര-
സുഷുപ്തിപോലെയും സമാധിപോലെയും
മുനേ! സമാധിയും സുഷുപ്തിയുമേവ-
മൊരുപോലെത്തന്നെയിരിക്കമെങ്കിലും
പറയാം സൂക്ഷ്മമായ് വിശേഷമെന്തെന്നൊ-
പ്പെരുകും ശ്രദ്ധയോടധുനാ കേട്ടാലും
സുഷുപ്തിമൂഢത്വമിയന്നിടുന്നതാ-
ണതുപോലെയല്ല സമാധി നിർണ്ണയം
ജഗത്സൃഷ്ടിക്കുമുമ്പുളവായിവന്നു
ബഹിഃപദത്തിൻെറ പൊരുളാമവ്യക്തം
അതുതന്നെ ദൃശ്യസമുദായാഭാവ-
മതിനെ നന്നായിദ്ധരിച്ചുകൊണ്ടാലും
സുഷുപ്തിയിൽ ദൃശ്യസമുദായാഭാവം
വിളങ്ങുന്നുണ്ടെന്നതനുഭാവമല്ലോ
സുഷുപ്തിയിൽനിന്നുമുണർന്നെഴുന്നേററി-
ട്ടഹമൊരുവസ്തുവറിഞ്ഞില്ലെന്നേവം
സുഷുപ്ത്യവസ്ഥയിൽ തനിക്കു നാസ്തിയെ-
ന്നനുഭവമുണ്ടായതു കഥിക്കുന്നു
ചിദാത്മാവിൻെറയിജ്ജഡശക്തിക്കുതാൻ
സുഷുപ്തിയെന്നു പേരറിഞ്ഞുകൊണ്ടാലും
സുഷുപ്ത്യപസ്ഥയിൽ ഭവിക്കും ദർശന-
മതിലെഴും ദൃശ്യസമുദയാഭാവം
ജഡശക്തിയാകുമതു വിളങ്ങപ്പെ-
ട്ടെഴുന്നേററിട്ടൊന്നുമറിഞ്ഞില്ലെന്നേവം
സ്മരണമുണ്ടാകുന്നതുകൊണ്ടോർത്താലും
ധരണീനിർജ്ജര! സുഷുപ്ത്യവസ്ഥയിൽ
ജഡശക്ത്യാകാരമറിവാന്നിടുന്നു
ജഡരൂപതന്നെ സുഷുപ്തി നിർണ്ണയം
കളങ്കമററുള്ള സമാധിയിൽപ്പരം
വിളങ്ങുന്നു ബ്രഹ്മസ്വരൂപിണി ചിതി
അപരിച്ഛിന്ന,യാമഹേശി ദിക്കാല-
ഗ്രസനശീലയെന്നറിയേണം ഭവാൻ

digitized by www.sreyas.in

മുനേ! നാസ്ത്യാഭാസവിനാശിനീ ദേവീ
നിനച്ചാലുമസ്തിസ്വരൂപിണീ സദാ
പരചിതിയവം സുഷുപ്തിപോലഹോ
ജഡാത്മികയായിബ്ഭവിപ്പതെങ്ങിനെ?
അതുകൊണ്ടോർത്താലും സുഷുപ്തിമാത്രേണ
കൃതാർത്ഥത ഭവിപ്പതല്ലോരിക്കലും
കഹോളനന്ദനന്നിവണ്ണമൊക്കയും
മഹീമണവാളനുപദേശം ചെയ്താൻ

### ഇതി അഷ്ടാവക്രജനകസംവാദേ നിരോധ സുപ്തിഭേദനിരൂപണം

എന്ന പതിനാറാമദ്ധ്യായം സമ്പൂർണ്ണം

ശുഭം.

## പതിനേഴാം അദ്ധ്യായം

ശ്രീ ദത്താത്രേയൻ:—

പാർത്തലം പാരിച്ച കീർത്ത്യാ വെളുപ്പിച്ച
കീർത്തനീയോരു ഗുണാംബുധേ! ഭാർഗ്ഗവ!
വദ്ധിച്ചിടുന്നുണ്ടു സന്തോഷമിങ്ങലം
ശ്രദ്ധ കൂടുന്ന നിന്നോടു ചൊല്ലീടുവാൻ
മന്നവൻ ചൊന്നതുകേട്ടു കഹോളൻെറ
നന്ദനൻ പിന്നെയും ചോദിച്ചിതിങ്ങിനെ
ജാഗ്രദവസ്ഥയിൽ സൂക്ഷ്മസമാധികൾ-
ളാക്കമുണ്ടെന്നു ഭവാൻ പറഞ്ഞില്ലയോ?
ആയതിനെക്കുറിച്ചിന്നിയും കാശ്യപീ-
നായക! സ്പഷ്ടമായ് ചൊല്ലിത്തരേണമേ
എപ്പൊളാകുന്നു ഭവിക്കുന്നിതു നിർവ്വി-
കല്പചിദ്രൂപങ്ങളാമസ്സമാധികൾ
എന്നതു കേട്ടാമുനിപുംഗവനോടു
ചൊന്നാൻ ജനകൻ മഹാശയനിങ്ങിനെ

digitized by www.sreyas.in

ചൊല്ലാം ദ്വിജേന്ദ്ര! വ്യവഹാരകാലത്തി-
ലുള്ള സമാധികൾ കേട്ടുകൊണ്ടീടുക
തന്നെ പ്രിയപ്പെട്ട നവ്യയാം കാന്തതാ-
നൊന്നാമതായിട്ടു ഗാഢം പുണരുമ്പോൾ
പുരുഷൻ ബാഹ്യവുമാന്തരവും ക്ഷണ-
നേരം ചെറുതുമറികയില്ലാദിയിൽ
അപ്പോളുറങ്ങിക്കിടക്കുകയല്ലവ-
നൾപ്പൂവിലോക്ത്തു സൂക്ഷ്മസമാധിതാൻ;
ഏറിയകാലമൊന്നാഗ്രഹിച്ചിട്ടുള്ള
തീരെ ലഭിക്കയില്ലെന്നു തീർമ്മാനിച്ച
പിന്നീടൊരിക്കൽ നിനയ്ക്കാതതു കയ്യിൽ
വന്നുചേർന്നീടുകിലസ്സമയം മുനേ!
പുരുഷൻ ബാഹ്യവുമാന്തരവും ക്ഷണ-
നേരം ചെറുതുമറികയില്ലാദിയിൽ
അപ്പോളുറങ്ങിക്കിടക്കുകയല്ലവ-
നൾപ്പൂവിലോക്ത്തു സൂക്ഷ്മസമാധിതാൻ
ദുർഘടം വല്ലതും വന്നുചേർന്നീടുമെ-
ന്നൾക്കൊമ്പിലല്പമെന്നാലും കരുതാതെ
കൂട്ടമുത്സാഹത്തൊടെങ്ങെങ്കിലും ഭയം
കൂടാതെ കണ്ടു ഗമിക്കുന്നതു നേരം
നേരിട്ടൊരു പുലി പെട്ടെന്നു മൃത്യുപോ-
ലാരാൽ വരുന്നതു കണ്ടുവെന്നാകിലോ
പുരുഷൻ ബാഹ്യവുമാന്തരവും ക്ഷണ-
നേരം ചെറുതുമറികയില്ലാദിയിൽ
അപ്പോളുറങ്ങിക്കിടക്കുകയല്ലവ-
നൾപ്പൂവിലോക്ത്തു സൂക്ഷ്മസമാധിതാൻ
ഓമനപ്പുത്രൻ കുടുംബം ഭരിക്കുവാൻ
സാമർത്ഥ്യമുള്ളവൻ രോഗമില്ലാത്തവൻ
ഹന്ത! ചെറ്റും നിരൂപിക്കാതിരിക്കുമ്പോ-
ളന്തകഗേഹം ഗമിച്ചതായ്ക്കേൾക്കുകിൽ
പുരുഷൻ ബാഹ്യവുമാന്തരവും ക്ഷണ-
നേരം ചെറുതുമറികയില്ലാദിയിൽ

digitized by www.sreyas.in

അപ്പോളുറങ്ങികിടക്കുകയല്ലവ-
നാംപ്പുവിലോക്കുള്ള സൂക്ഷ്മസമാധിതാൻ
ഇപ്രകാരം മഹാസൌഖ്യം മുതലായ-
തുത്ഭവിക്കിൽ തദാരംഭക്ഷണത്തിങ്കൽ
വിശ്വംഭരാദേവ്യേ! നൂനം മനം നിർവ്വി-
മർശം സ്വരൂപസ്ഥിതമായ്ഭവിക്കുന്നു
സൂക്ഷ്മസമാധിദശയാണതെന്നേവം
സൂക്ഷ്മമറിഞ്ഞ മഹാത്മാർ പറയുന്നു
വേറെ വിധത്തിലുമുണ്ടാം സമാധികൾ
നേരെ പറയാമതും ശ്രവിച്ചീടുക
ജാഗരം സ്വപ്നം സുഷുപ്തിയെന്നീവക-
യാകുമവസ്ഥകൾക്കന്തരാളത്തിലായ്
വിശ്വംഭരാദേവ! നൂനം മനം നിർവ്വി-
മർശം സ്വരൂപസ്ഥിതമായ്ഭവിക്കുന്നു
സൂക്ഷ്മസമാധികളാണായവയെന്നു
സൂക്ഷ്മമറിഞ്ഞ മഹാത്മാർ പറയുന്നു
ആകാശമണ്ഡലം തന്നിലാദിത്യനെ-
യേകാഗ്രബുദ്ധ്യാ വിലോകനം ചെയ്യുന്ന
പുരുഷൻ തന്റെ മനസ്സു, തൃണാൽത്തൃണം
ചേരും ജളൂകകണക്കെ ദീഘിക്കുന്നു
ദേഹസ്വരൂപമാകുന്നിതപ്പോൾ മനം
ദേഹത്തി,ലക്സ്വരൂപമാമക്കനിൽ;
മദ്ധ്യേ നിരാലംബമായും സ്വരൂപത്തിൻ
വത്തിക്കുമായതു സൂക്ഷിച്ചുനോക്കുക
ഏറെപ്പറയുന്നതെന്തിനാണെപ്പൊഴും
ചേരുന്നതാകുന്നു സൂക്ഷ്മസമാധികൾ
നൂനം വ്യവഹാരകാലത്തിലേവനു-
മേകമായ് ജ്ഞാനം വിളങ്ങുകയില്ലഹോ!
ഖണ്ഡബോധങ്ങളിൽസഞ്ചയമാണോർത്തു-
കൊണ്ടാലുമാതതമാമീവ്യവഹാരം
ചൊല്ലാൻ ബുധകണാദപ്രഭൃതികൾ
ചൊല്ലിയതുൾത്താരിലോർത്തുനോക്കീടുക

digitized by www.sreyas.in

ഓതിനാ ''നാത്മാവുന്യൂനം ക്ഷണഭേദ-
ഭേദിതജ്ഞാനധാ''രേതി തഥാഗതൻ
''അമ്മാതിരി ജ്ഞാനധാരതന്നെയാത്മ-
ധർമ്മമാം ബുദ്ധി''യെന്നോതി കണാദനും
എന്നതുകാരണം ജ്ഞാനഭേദം ഭവി-
ക്കുന്നുവെന്നുള്ളതു നിർവ്വാദമാകുന്നു
അന്തണശ്രേഷ്ഠ! ക്ഷണികങ്ങളാമവ-
റ്റിന്നന്തരാളേ നിർവ്വികല്പത ചേരുന്നു
നന്നായ്സമാധിസ്വരൂപമറിഞ്ഞവ-
ർക്കെന്നും സമാധിയുണ്ടേവം പ്രതിക്ഷണം
അന്യരായുള്ളവർക്കൊക്കെ, ശ്ശശശൃംഗ-
മെന്നതുപോലെ സമാധി ഭവിക്കുന്നു
ഇത്ഥം ജനകോക്തമാകർണ്ണനം ചെയ്തു
പൃത്ഥ്വീസുരോത്തമൻ, ചോദിച്ചു പിന്നെയും
ഇത്ഥം വ്യവഹൃതിയിങ്കൽ വികല്പമി-
ല്ലാത്തസ്സമാധിയുണ്ടേവർക്കുമെന്നാകിൽ.
കുംഭിനീവാസവ! സംസാരസങ്കടം
സംഭവിച്ചീടുവാൻ കാരണമെന്തഹോ!
പൃത്ഥ്വീപതേ! വസ്തുദർശനംതന്നിലും
സുഷുപ്തിയിലും ജഡരൂപഘടാദിയും
അവ്യക്തവും വിളങ്ങുന്നതുകൊണ്ടവ-
നിർവ്വാണസാധനമാവാൻ വഴിയില്ലാ
ഓർത്താലവികല്പകമാം സമാധിയോ
ശുദ്ധസംവിദ്വിഭാസാത്മകമാകുന്നു
ഇങ്ങിനെയുള്ള സമാധിയെ പ്രാപിച്ചി-
ട്ടെങ്ങിനെ സംസൃതി സംഭവിക്കുന്നിതു
കോവിദന്മാർ നിർവ്വികല്പസമാധിയെ-
ന്നേവം പറയുന്നൊരിജ്ഞാനമല്ലയോ
വിജ്ഞാനവാരിധേ! കല്യാണകാരണം;
അജ്ഞാനമെല്ലാമിതാശു നീക്കില്ലയോ?
സന്ദേഹമൊക്കയും നീങ്ങുംവിധം കനി-
ഞ്ഞെന്നോടിതു ഭവാനദ്യ ചൊല്ലേണമേ

digitized by www.sreyas.in

ഇങ്ങിനെ ചോദിച്ച നേരം നൃപൻ മുനി-
പുംഗവനെപ്പാൎത്തു ചൊല്ലിനാനീവിധം
പാരം രഹസ്യമിതു മഹീനിജ്ജര!
നേരേ പറയാം ശ്രവിച്ചുകൊണ്ടീടുക
നൂനമനാദിയിസ്സംസാരമോക്ഷ,ക-
ജ്ഞാനം നിമിത്തമായിട്ടു ഭവിച്ചിതു
പിന്നെയും പിന്നെയും സൌഖ്യവും ദുഃഖവും
വന്നുചേരുന്ന പ്രവാഹം കണക്കഹോ
സൎവ്വരും സ്വപ്നസമാനമിസ്സംസാരം
സൎവ്വദാ പാരിലനുഭവിക്കുന്നിതു
നൂനമജ്ഞാനം സകാൎയ്യം നശിച്ചീടും
ജ്ഞാനംനിമിത്തമെന്നോതുന്നു വിദ്വാന്മാർ
അജ്ഞാനമൊക്കയും വേരോടറുക്കുന്ന
തജ്ഞാനമോക്കിൽ സവികല്പമാകുന്നു
നൂനം നിവൎത്തിക്കയില്ലെന്നുറയ്ക്കുക-
ജ്ഞാനം മുനേ! നിൎവ്വികല്പമാം ജ്ഞാനത്താൽ
എപ്പോഴുമനിൎവ്വികല്പകജ്ഞാനത്തി-
നല്പവുമില്ല വിരോധമൊന്നോടുമേ
ഓൎത്തുകൊണ്ടാലും വിചിത്രചിത്രങ്ങളാക
ഭിത്തിയെപ്പണ്ണും സമാശ്രയമാകുന്നു
ആവിധം താൻ 1) സവികല്പസമാശ്രയ-
മാകുന്നിതു നിൎവ്വികല്പകവിജ്ഞാനം
നിൎവ്വികല്പജ്ഞാനമെന്നു ചൊല്ലുന്നതു
കേവലമായുള്ള ബോധത്തെയാകുന്നു
തത്ര വികല്പകോല്ലേഖം നിമിത്തമായ്
വിദ്വന്മണേ! ഭവിക്കുന്നു സവികല്പം
ഉൾക്കാമ്പിലോക്ക,കജ്ഞാനം സവികല്പ-
കാഖ്യമാം ജ്ഞാനമാണല്ല മറ്റൊന്നുമേ
ആയതനേകവിധമായ്ഭവിക്കുന്നു
കാരണകാൎയ്യാത്മതയാ മഹാമുനേ!

1) സവികൽപസമാശ്രയം-സവികൽപജ്ഞാനങ്ങൾക്ക് സമാശ്രയമായിട്ടുള്ളതു്.

digitized by www.sreyas.in

കാരണ,മാത്മനി a) പൂർണ്ണതാഖ്യാതിയെ-
ന്നാരണശ്രേഷ്ഠ! ബുധന്മാർ പറയുന്നു
ബോധിക്ക, പൂർണ്ണൻ ചിദാത്മാവവച്ഛേദ-
ഹീനനായെന്നുമിരിക്കുന്നതു മൂലം
ഭൂദേവപുംഗവ! ബോധിക്കകീയവ-
ച്ഛേദനത്തിന്നു നിമിത്തങ്ങളാകിയ
കാലം മുതലായവസ്ഥ ചിദാത്മാവു
സാധകനായിട്ടു വർത്തിപ്പവനല്ലോ
ആവിധമുള്ള ചിദാത്മാവി''നിങ്ങിപ്പോ-
ളേവം ഭവിക്കുന്നേ''നെന്നുള്ളതാകിയ
പൂർണ്ണത കൈവിട്ടിയലുന്നതാം സ്ഥിതി
തന്നെ 'മൂലാജ്ഞാന'മെന്നു ചൊല്ലുന്നിതു
ആയതിൽനിന്നുതാൻ കാര്യാത്മകമായ
ദേഹോഹമെന്നുള്ള ബുദ്ധിയുണ്ടാകുന്നു
സംസാരദുഃഖം നശിക്കയി,ല്ലജ്ഞാന-
നാശം ഭവിക്കുംവരെയും മഹാമതേ!
പൂർണ്ണാത്മവിജ്ഞാനമില്ലാതൊരിക്കലും
നിർണ്ണയമജ്ഞാനനാശം ഭവിച്ചിടാ
അങ്ങിനെയുള്ളോരു പൂർണ്ണാത്മവിജ്ഞാനം
ത്തുംഗബുധേ! രണ്ടുമാതിരിയാകുന്നു
എന്നതിലൊന്നു ധരിക്ക പരോക്ഷമാ-
ണെന്നു ചൊല്ലുന്നിതു,മറേറതപരോക്ഷം
വേദാന്തശാസ്ത്രം ഗുരുവരുരുംചെയ്‌വതു
സാദരം കേട്ടു പരോക്ഷം ഭവിക്കുന്നു
സംസാരദുഃഖനിവൃത്തിയാകുന്നിതു
സാക്ഷാൽപുരുഷാത്ഥമുർവ്വീസുരോത്തമ!
ഇല്ല കില്ലേതുമേ കാരണമാവുക
യില്ലായതിന്നു പരോക്ഷമൊരിക്കലും
ശാസ്ത്രശ്രവണസമുത്ഭവം തൽബോധ-
മോത്തുകൊണ്ടാലും പരോക്ഷമാകുന്നിതു!

a) പൂർണ്ണാതാഖ്യാതി–പൂർണ്ണതയുടെ അഖ്യാതി.
അഖ്യാതി–അജ്ഞാനം

digitized by www.sreyas.in

ശ്രദ്ധയ്ക്കു കാരണമായയീടമായതു
മുക്തിയാകുന്ന ഫലം നൽകുകയില്ല
വ്യാദമില്ലേതും സമാധിപരിപാക-
ജാതമാം ജ്ഞാനമപരോക്ഷമെന്നതാം
ഇക്കണ്ടിടും പ്രപഞ്ചത്തോടുമജ്ഞാന-
മൊക്കെക്കളഞ്ഞതു നൽകും ശുഭഫലം
നൂനം സമാധി, വിപ്രേന്ദ്ര! പരോക്ഷമാം
ജ്ഞാനത്തൊടുംകൂടിയുള്ളതാണെങ്കിലേ,
ഊനംവെടിഞ്ഞു,ള്ളപരോക്ഷമായ വി-
ജ്ഞാനത്തെയായതുളവാക്കുകയുള്ള
ആകയാലജ്ഞാനികൾക്കു സമാധിയു-
ണ്ടാകിലും സിദ്ധിക്കയില്ലാ പുരുഷാത്ഥം
ശസ്ത്രം പഠിച്ചു പരോക്ഷബോധത്തോടു-
മൊത്തു വത്തിക്കുന്ന മാനവന്മാർക്കെല്ലാം
ഉണ്ടാം ക്ഷണികസമാധിയെന്നാലതു-
കൊണ്ടു ഭവാമയം നീങ്ങുന്നതില്ലേതും
കാരണമെന്തതിനെന്നറിയുന്നതി-
ന്നീരണംചെയ്യാമുദാഹരണം മുനേ!
മാണിക്യമെന്നുള്ളതെന്തെന്നറിയാത്ത
മാനുഷൻ കോശഗൃഹത്തിലാരത്നത്തെ
നേരേ സമീക്ഷിച്ചുവെങ്കിലുമായതു
ചാരുമാണിക്യമാണെന്നറിയില്ലല്ലോ
മാണിക്യലക്ഷണജ്ഞാനമാന്നുള്ളോരു
മാനുഷൻ സശ്രദ്ധ,മായതുകാണുകിൽ
സന്ദേഹമല്പവുമില്ലിതു മാണിക്യം
തന്നെയാണെന്നാശു തീർച്ചപ്പെടുത്തിടും
മാണിക്യലക്ഷണം കേട്ടറിഞ്ഞിട്ടുണ്ടു
മാനസേ ശ്രദ്ധയില്ലല്പവുമെങ്കിലോ
എത്രയോ പ്രാവശ്യമീക്ഷിച്ചിതെങ്കിലും
ചിത്തേ ധരിക്കില്ല മാണിക്യമെന്നേതും
നല്ല സമത്ഥനാണെന്നുവന്നീടിലു-
മില്ലിങ്ങു തെല്ലും പ്രയോജനം മാമുനേ!

digitized by www.sreyas.in

എന്നതുപോലെയാണീവിഷയത്തിലു-
മെന്നുള്ളതുള്ളിൽധരിച്ചുകൊണ്ടീടണം
ഇല്ലീസ്സമാധികൊണ്ടേതും ഫലം ജ്ഞാന-
മില്ലായ്കകാരണം മൂഢന്നറിയേണം
നന്നായ്ശ്രവണംനിമിത്തമറിഞ്ഞവ-
നെന്നാകിലും ശ്രദ്ധയില്ലയെന്നാകിലോ
പണ്ഡിതൻകൂടിയുമാളാവുകയില്ല
നിർണ്ണയമായതറിഞ്ഞുകൊണ്ടീടുവാൻ;
മൂഢൻ ശ്രുതജ്ഞാനഹീനൻ പരം വിള-
ങ്ങീടുന്ന ശുക്രനക്ഷത്രമാകാശത്തിൽ
നേരിട്ടുകാൺകിലും ശുക്രനാണെന്നക-
താരിൽ ചെറുതും ധരിച്ചീടുകയില്ലാ
അന്യൻ ശ്രുതജ്ഞാനസംയുതൻതന്നെയാ-
ണെന്നാകിലുമതിൽ താൽപ്പര്യമില്ലെങ്കിൽ
ശുക്രനക്ഷത്രം സമീക്ഷിച്ചിതെന്നാലു-
മൂഢർക്കതുന്നിങ്കലറിഞ്ഞീടുകയില്ലാ
ഇന്നദിക്കിൽ ശുക്രനക്ഷത്രമുണ്ടാകു-
മിന്നപ്പോളെന്നുമതിൻലക്ഷണങ്ങളും
നന്നായ്ധരിച്ചിട്ടതുകണ്ടറിയേണ-
മെന്നുതാൽപര്യമിയന്നുള്ള ബുദ്ധിമാൻ
ആകാശമാർഗ്ഗത്തിലായതിനെ സ്ഫുട-
മേകാഗ്രമാനസനായ്ക്കണ്ടറിഞ്ഞീടും
ഇപ്പാരിലജ്ഞതകൊണ്ടു മൂഢന്മാരും
താൽപര്യമില്ലായ്കകൊണ്ടു ശാസ്ത്രജ്ഞരും
സ്വാത്മാവിനെയറിയുന്നതില്ലീവിധം
ബ്രഹ്മൻ! ക്ഷണികസമാധി ഭവിക്കിലും
പാരം ധനംകെട്ടിവെച്ചിരിപ്പുണ്ടെന്നു
തീരേ സ്മരിക്കാതെ ദുർദ്ദൈവശക്തിയാൽ
കഷ്ടമിരന്നുനടക്കുന്നവനുമി-
ക്കൂട്ടരും ഭേദമില്ലേതുമെന്നോർക്കണം
ആകയാലീവകക്കാർക്കു സമാധിയു-
ണ്ടാകിലും തീരെ പ്രയോജനമില്ലഹോ

digitized by www.sreyas.in

നിർവ്വാദമേതുനേരത്തും ശിഷ്ടക്കാംക്ക
നിർവ്വികല്പം ഭവിക്കുന്നതുണ്ടെങ്കിലും
അജ്ഞാനമേതും നിവൃത്തിയാകായ്കയാൽ
വിജ്ഞാനസിന്ധോ! വിഫലമെന്നായിതു

a) പ്രത്യഭിജ്ഞാത്മകം ജ്ഞാനം സവികല്പ-
മുൾത്താരിലോർക്ക യാതൊന്നാണതുതന്നെ
ഭൂസുരശ്രേഷ്ഠ! സംസാരദുഃഖാസ്പദ-
മജ്ഞാനമാകെ നശിപ്പിപ്പതു ദൃഢം
നിർണ്ണയമേറിയ ജന്മങ്ങളിൽച്ചെയ്ത
പുണ്യങ്ങളാൽ സ്വാത്മദേവത,യെക്കാലം
സന്തുഷ്ടയായിബ്ഭവിക്കുന്നിതക്കാലം
സംഭവിക്കുന്നു സുരേന്ദ്ര! മുമുക്ഷുത്വം;
ആരും സുകൃതമില്ലെങ്കിൽ മുമുക്ഷുവായ്-
ത്തീരില്ല കോടികല്പങ്ങൾ കഴിഞ്ഞാലും
ഭൂതലത്തിൽ ജന്മവത്തുകൾക്കോർക്കുകിൽ
ചേതനത്വം ബഹുദുർല്ലഭമാകുന്നു
മാനസേ സന്ദേഹമൊട്ടുമുണ്ടാകേണ്ട
മാനുഷജന്മമതിലും സുദുർല്ലഭം
ചിന്തിച്ചുകൊള്ളുക സൂക്ഷ്മബുദ്ധിത്വമ-
ത്യന്തം സുദുർല്ലഭമായതിലും മുനേ!
പാരിൽ ചരങ്ങളചരങ്ങളെയോർത്താൽ
നൂറിനൊന്നില്ല പാർത്താലും ദ്വിജോത്തമ!
മർത്ത്യരിപ്പക്ഷിമൃഗാദിജന്തുക്കളെ-
പ്പാർത്താലിഹ നൂറിനൊന്നു കാണില്ലല്ലോ
കോടിക്കണക്കിൽപ്പശുതുല്യരായി വാ-
ണീടുന്നവരുണ്ടു മാനുഷന്മാരഹോ
നല്ലതും ചീത്തയും പുണ്യവും പാപവു-
മുള്ളിൽധരിക്കാതെ വർത്തിപ്പവരവർ;

a) പ്രത്യഭിജ്ഞാത്മകം-ശാസ്ത്രാദിൽനിന്നു് സിദ്ധിച്ചിട്ടുള്ള പരോക്ഷമായ ആത്മജ്ഞാനത്തെ സമാധിയിലെ സ്വാത്മാനുഭവത്തോടു താരതമ്മ്യപ്പെടുത്തിനോക്കി, ഇതുതന്നെ ആത്മസ്വരൂപമെന്നു് നിർണ്ണയിക്കപ്പെട്ടിട്ടുള്ളതു്.

digitized by www.sreyas.in

ബുദ്ധിമാന്മാരായ മത്ത്യരുമുണ്ടേററം
നിത്യം പ്രവൃത്തിമാഗ്ഗത്തിൽ വത്തിക്കുന്നു
സ്വഗ്ഗാദിയാകുമനിത്യഫലം പാര-
മുററക്കാമ്പിലാഗ്രഹിക്കുന്നവരാണവർ
പണ്ഡിതന്മാരെന്ന ഗർവ്വേറെ വദ്ധിച്ചു
കൊണ്ടു വത്തിപ്പവരാണവരൊക്കയും
ഇപ്രകാരം വസിക്കുന്ന ജനങ്ങളി-
ലല്പം ചിലക്കു വിവേകമുണ്ടായ്‌വരും
മാലിന്യശേഷചിത്തന്മാർ പരമവർ
പോലുമദ്വൈതപദത്തെ നിന്ദിക്കുന്നു
ഈശ്വരമായ, മൂടിക്കൊണ്ടിരിക്കുന്നു
ശാശ്വതമദ്വൈതമാം പരമം പദം
മായാന്ധരായ്ഭാഗ്യഹീനരായ്വത്തിപ്പോ-
രായവർ തൽപ്പദം പ്രാപിപ്പതെങ്ങിനെ?
തൽപ്പദം മായകൊണ്ടന്ധരായ്വാഴവോ-
ക്കൽപവും ബുദ്ധിയിലേറുന്നതല്ലെന്നും
അൽപവും ഭാഗ്യമില്ലാത്ത വേറെ ചിലർ
തൽപ്പദം ബുദ്ധിയിലേറിയെന്നാകിലും
ദ്വൈതമതാസക്തി പാരം പെരുകി,യ-
ദ്വൈതം കുതക്കങ്ങളാ ചെയ്തുപേക്ഷിക്കുന്നു
ചിന്തിക്കിലീശ്വരമായാവിലാസമ-
ത്യന്തമാശ്ചര്യമാണെന്നേ പറയാവൂ
ചിന്താമണി കാചഖണ്ഡമെന്നോർത്തഹോ
സന്ത്യജിക്കുന്നതുപോലെ മഹൽ പദം
നേരേവിലോകനം ചെയ്തിട്ടുകൂടിയും
ദൂരെക്കളയുന്നുവല്ലോ കുതക്കത്താൽ
ഈവിധം സംഭവിച്ചീടുവാൻ കാരണം
ദേവതാനുഗ്രഹമില്ലായ്കതന്നെയാം
ആരാധനംകൊണ്ടു സന്തുഷ്ടയായുള്ള-
താരിലാകുന്നു പരദേവത പാരം
നൂനം സ്വതക്കവും ശ്രദ്ധയുമാന്നവ-
ശ്രുനമററുള്ള പരം പദം പ്രാപിക്കും

digitized by www.sreyas.in

മായ നിശ്ശേഷമകന്നു പരമമാം
ശ്രേയസ്സു കൈവരാൻ മാർഗ്ഗമിതേയുള്ളൂ
തൽക്രമം സാമ്പ്രതം ഞാൻ പറയാം ശ്രദ്ധ-
കൈക്കൊണ്ടു കേൾക്കേണമാരണേന്ദ്ര! ഭവാൻ
നന്നായനന്തജന്മങ്ങളിലാർജ്ജിച്ച
പുണ്യങ്ങളാൽ ഭക്തിയുണ്ടാം ത്രിപുരയിൽ
ഭക്ത്യാ സുചിരമാരാധിപ്പതുകൊണ്ടു
തൽപ്രസാദത്തിന്നു പാത്രമായ്ത്തീരുന്നു
എന്നതിൻശേഷം ഭവിക്കുന്നിതു ഭോഗ-
വൃന്ദങ്ങളിൽ ദോഷദൃഷ്ടിയാൽ വൈരസ്യം
ഏവം വിഷയവൈമുഖ്യേന സൽഗ്ഗുരു-
സേവാദികളിൽ ഭവിക്കുന്നു താൽപ്പര്യം
ശ്രദ്ധയോടും സൽഗ്ഗുരുവിനെസ്സേവിച്ചി-
ട്ടുത്തമമാമുപദേശം ലഭിച്ചീടും
എന്നതിൻശേഷമദ്വൈതം പരംപദം
നന്നായറിഞ്ഞുകൊള്ളുന്നു മഹാമതേ!
നൂനമദ്വൈതം ഭവിക്കുന്നിതെന്നേവ-
മൂനംവെടിഞ്ഞൊരിജ്ഞാനം പരോക്ഷമാം
ഇത്ഥം പരോക്ഷമാം ജ്ഞാനം ശ്രവണത്താ
ലുൾത്തടത്തിങ്കലുളവായതിൻശേഷം
ശാസ്ത്രവിരുദ്ധമല്ലാത്തൊരുയുക്തിയാ-
ലദ്വൈതമാം സ്വാത്മദൈവതത്തെപ്പരം
നന്നായ്നിരൂപണം ചെയ്യിട്ടുതുകൊണ്ടു
സന്ദേഹമൊക്കയും ദൂരെ നീക്കീടണം
ഇത്തരമുള്ള മനനേന നിശ്ചിത-
മദ്വയമാമാത്മതത്വമത്യാദരാൽ
പ്രാണനിരോധം മുതലായവയോടും
ധ്യാനം പരം പണിപ്പെട്ടു ചെയ്യീടണം
ഏവമനുദ്ധ്യേയമെന്നോർക്കുക ധരാ-
ദേ,വാപരോക്ഷാനുഭൂതി ഭവിപ്പോളം
ഇപ്രകാരം നിദിദ്ധ്യാസനത്താൽ പ്രത്യ-
ഗാത്മതത്വാപരോക്ഷം ഭവിച്ചാൽ പിന്നെ

digitized by www.sreyas.in

ധ്യത്തമായുള്ള പരംപദമായതു
സാധോ! വികല്പവിഷയീകൃതമാകിൽ
സംസാരമൂലമായ് നില്ക്കമജ്ഞാനത്തെ
നാശമാക്കീടുമിങ്ങില്ലതിൽ സംശയം
ചൊല്ലാം വിശദമായ് ഞാനിതു സാമ്പ്രതം
കല്യബുദ്ധേ! ഭവാൻ കേട്ടുകൊണ്ടീടുക
a) ധ്യാനം പരിപക്വമായാലതുതന്നെ
നൂനം മുനേ! നിർവ്വികല്പസമാധിയാം
നന്നായതിങ്കൽപ്പരം പദം പ്രാപിച്ചു
പിന്നീടതിനെ സ്മരിച്ചുകൊണ്ടീടുകിൽ
പ്രത്യഭിജ്ഞാനവാനായിബ്ഭവിക്കുന്നു
പൃത്ഥ്വീസുരോത്തമ! ബോധിച്ചുകൊണ്ടാലും
അദ്വയനാത്മാവു ഞാൻ വിളങ്ങുന്നവെ-
ന്നുത്തമമാമപരോക്ഷവികല്പത്താൽ

a) ശ്രവണമനനങ്ങളാംകൊണ്ടു നിശ്ചയിക്കപ്പെട്ടതായ പ്രത്യ ഗാത്മതത്വത്തിന്റെ അനുദ്ധ്യാനം പരിപാകമാകുമ്പോൾ ആ പരി പക്വാവസ്ഥയെത്തന്നെയാണ് നിർവ്വികല്പസമാധിയെന്നു പറ യുന്നതു്. അതിന്റെ ക്രമം വിവരിക്കാം:—ധ്യാനംതന്നെയാണ് പരി പാകതാരതമ്യമനുസരിച്ചു് സവികല്പസമാധിയും നിർവ്വികല്പ സമാധിയുമായിത്തീരുന്നതു്. 'മനസ്സു ശുദ്ധാത്മസ്വരൂപമായി സ്ഥി തിചെയ്യട്ടെ' എന്നിങ്ങിനെ സങ്കല്പിച്ചു് ആ സങ്കല്പം വിസ്മൃതമാവാ തെ സംസ്കാരരൂപത്തിൽ സ്ഥിതിചെയ്തുകൊണ്ടിരിക്കെത്തന്നെ തുടർച്ചയായ ഈ ധ്യേയാവഷ്ടംഭനം നടക്കുന്നതിന്നിടക്കിടെ സങ്കല്പ വിസ്മരണത്താൽ എത്രനേരത്തോളം ധ്യേയാകാരം മാത്രം അവശേ ഷിക്കുന്നുവോ അത്രയും നേരമാണു് ആ ധ്യാനം ഇപ്രകാരമുള്ള ധ്യാ നാഭ്യാസത്തിന്നു് ഉൽക്കർഷമുണ്ടാകുമ്പോൾ, സങ്കൽപസംസ്കാരം നശിച്ചിട്ടില്ലെങ്കിലും ആ സംസ്കാരത്താൽ ഇടയ്ക്കിടെ വിച്ഛേദം വരാ തെതന്നെ ഇഷ്ടമുള്ളിടത്തോളം കാലം ധ്യേയസ്വരൂപം നിലനില്ക്കു ന്നതായിരിക്കും. ഈ സ്ഥിതിക്കു സവികല്പസമാധിയെന്നു പേർ. ക്രമത്തിൽ ഈ സവികൽപസമാധി പ്രകൃഷ്ടമായിത്തീരുമ്പോൾ സങ്കൽപസംസ്കാരത്തിന്റെ അപേക്ഷയൊട്ടും കൂടാതെ ഇച്ഛിക്കുന്നിട ത്തോളം കാലം ധ്യേയസ്വരൂപം നിലനില്ക്കുന്നതാണ്. ഈ സ്ഥി

digitized by www.sreyas.in

പ്രത്യഭിജ്ഞാതാത്മതത്വം ക്ഷണംകൊണ്ടു
സംസാരകാരണമാകുമജ്ഞാനത്തെ

നാശമാക്കുന്നു തൽകാര്യത്തോടൊന്നിച്ചു
ലേശമെന്നാകിലും സംശയമില്ലിതിൽ

ധ്യാനത്തിനുള്ള പരിപാകമാകുന്നു
നൂനം വികല്പപരിവർജ്ജനം മുനേ!

നാനാവിധഖ്യാതിതന്നെ വികല്പമാ—
മേകവിധഖ്യാതി താൻ നിർവ്വികല്പകം

---

തിയത്രേ നിർവ്വികല്പസമാധി. ഇപ്രകാരമുള്ള നിർവ്വികല്പസമാധിയിൽ ശുദ്ധമായ പ്രത്യഗാത്മതത്വത്തിൻെറ ബോധമുണ്ടായതിന്നുശേഷം സമാധിയുണർന്ന ഉടൻ സമാധിയിൽ അനുഭവിച്ച പ്രത്യഗാത്മതത്വത്തേയും ശാസ്ത്രംവഴിയായി ധരിച്ചുവെച്ചിട്ടുള്ള പരാത്മതത്വത്തേയും നല്ലപോലെ അനുസ്മരിച്ച് ''ഈ ഞാൻ അദ്വൈതാത്മാവാകുന്നു'' എന്നിങ്ങിനെ പ്രത്യഭിജ്ഞാനവാനായിത്തീരുന്നതാണ്—ഇവിടെ ഒരുആക്ഷേപത്തിന്നു് അവകാശമുണ്ട്. അതായതു്, 'സവികല്പസംസ്കാരം മാത്രമേ സ്മൃതിജനകമായിത്തീരുകയുള്ളൂ' എന്നു നിയമമുള്ളതുകൊണ്ടു നിർവ്വികല്പപ്രകാശരൂപമായ സമാധിയുടെ സ്മരണം സമാധിയുണർന്നവന്നു് ഉണ്ടാകുന്നതെങ്ങിനെ? എന്നതാണ്. ഇതു ഘടമാണ്,ഇതു പടമാണ്, എന്നിങ്ങിനെയുള്ള വിമർശത്തോടുകൂടാത്ത, ഘടാദിവിഷയകമായ കേവലബോധത്തിൻെറ സംസ്കാരം സ്മൃതിജനകമായിരിക്കുന്നില്ലല്ലോ. ഇവയുടെ സ്മൃതിയുണ്ടാകുന്നതാണെങ്കിൽ വഴിനടക്കുന്നവൻ വഴിക്കു വിമർശനംകൂടാതെ കണ്ടതായ സകലവസ്തുക്കളുടേയും സ്മരണ പിന്നീടുണ്ടാവേണ്ടതല്ലെ? അതുണ്ടാവുന്നില്ലല്ലോ. ഇതു ഘടമാണ്,ഇതു പടമാണ്, എന്നിങ്ങിനെ വിമർശത്തോടുകൂടിയ ബോധങ്ങളുടെമാത്രമേ സ്മരണമുണ്ടാവാറുള്ളു. അതുകൊണ്ടുതന്നെയാണു, നിർവ്വികല്പദൃഷ്ടങ്ങളായ വസ്തുക്കളെക്കുറിച്ച് എത്രത്തോളം അംശത്തിൽ അവയുടെ സവികല്പജ്ഞാനം ഉണ്ടായിട്ടുണ്ടോ അത്രത്തോളം അംശം മാത്രം ആശ്രയിച്ചു, കണ്ടതു, മനുഷ്യനാണെന്നും, പുരുഷനാണെന്നും, ദേവദത്തനാണെന്നും സ്മൃതിഭേദങ്ങൾ ഉണ്ടാവാറുള്ളൂ. ഇത്രയുംകൊണ്ടു സമാധിയുണർന്നവന്നു് അതിൻെറ സ്മരണം അസംഭാവ്യമാണെന്നു വരുന്നു.

digitized by www.sreyas.in

ആത്മാവിനെയൊഴിഞ്ഞന്യവസ്തുക്കളെ
നോക്കായ്കകൊണ്ടേ വികല്പമകന്നുപോം
നീങ്ങീ വികല്പമെന്നാകിലനന്തരം
നിർവ്വിവാദം നിർവ്വികൽപം സ്വതഃസ്ഥിതം
ചിത്രം തുടച്ചു കളഞ്ഞീടുകിൽ വെറും
ഭിത്തി താനേതന്നെ സംസ്ഥിതയാമല്ലോ
ഭിത്തിയെ ശുദ്ധയാക്കുന്നതിന്നങ്ങെഴും
ചിത്രം തുടച്ചുകളകെന്നതേ വേണ്ടൂ!
ഇത്ഥം വികൽപമകററിയെന്നാകിലോ
ചിത്തം സ്വതേ നിർവ്വികൽപമെന്നായ്‌വരും
നിർവ്വികൽപാത്മസമ്പത്തിയാകുന്നതു്
നിർവ്വാദമീവികൽപൌഘസന്ത്യാഗമാം
പ്രാപ്യമായ്‌പാവനമാകും പദമിതാ-
ണപ്പുവിലോക്കിതിന്മീതെയില്ലൊന്നുമേ
എത്രയും മാന്യരായുള്ള വിദ്വാന്മാരു-
മത്ര മോഹിക്കുന്നു മായാമഹിമയാൽ

ഈ വിഷയത്തിൽ, സമാധിയുടെ ഉത്തരക്ഷണത്തിൽ ഉണ്ടാകുന്ന സവികല്പജ്ഞാനത്തെ ആശ്രയിച്ചാണ സ്മൃതിയുണ്ടാവുന്നതെന്നു ചിലർ അഭിപ്രായപ്പെടുന്നു. മററുചിലർ പറയുന്നതിങ്ങിനെയാണ്: ശുദ്ധനായ പ്രത്യഗാത്മാവു് സവികല്പജ്ഞാനവിഷയമായിത്തീരുന്നതല്ലായ്കകൊണ്ടു സമാധ്യനുഭവത്തിൽനിന്നു തന്നെയാണ് സ്മൃതിയുണ്ടാകുന്നതു്. സവികല്പസമാധിയിൽ ശുദ്ധനായ പ്രത്യഗാത്മാവു് വിഷയമായിത്തീരുന്നുണ്ടെന്നു പറഞ്ഞുകൂടാ സവികല്പസമാധിയിൽ മുൻ വിവരിച്ച സങ്കല്പസ്പർശമുള്ളതുകൊണ്ടു് അതിന്നു ശുദ്ധാത്മാവു് വിഷയമായിരിക്കാൻ വഴിയില്ലാത്തതാണ്. അങ്ങിനെയാണെങ്കിൽ നിർവ്വികല്പസംസ്കാരത്തിന്നു സ്മൃതിജനകത്വം സംഭവിക്കുന്നതെങ്ങിനെ? എന്നു വീണ്ടും ചോദ്യത്തിന്നവകാശമുണ്ടല്ലോ. അതിന്നു സമാധാനം പറയാം. സവികല്പജ്ഞാനത്തിൽനിന്നു മാത്രമേ സ്മൃതിയുണ്ടാകയുള്ളൂ എന്നൊരു നിയമം മുമ്പു പറഞ്ഞുവല്ലോ. അതുതന്നെ അബദ്ധമാണ്. അങ്ങിനെ നിയമമില്ല. വികൽപമെന്നതു ഭേദജ്ഞാനമാണല്ലോ. മാധ്യമദ്ധ്യത്തിൽ നിർവ്വികൽപദൃഷ്ട്യാ കണ്ടിട്ടുള്ളവയെക്കുറിച്ച് വിക

digitized by www.sreyas.in

സത്വരം പ്രാപിക്കുമിപ്പദമേററവു-
മുത്തമന്മാരായ ബുദ്ധിമന്മാരഹോ
ഉത്തമൻ മദ്ധ്യമൻ പിന്നീടധമനെ-
ന്നത്രാധികാരികാം മൂന്നുവിധത്തിലും
ആദ്യമായിട്ടുള്ള പദേശകാലത്തി-
ലുത്തമന്മാരറിയുന്നിതു തൽപ്പദം
നേരേവിചാരവും ധ്യാനവും കേൾക്കുന്ന
നേരത്തുതന്നേയവർക്കു ഭവിച്ചീടും
തൽപ്പദം പ്രാപിച്ചുകൊള്ളുവാൻ ക്ലേശമി-
ല്ലൽപമെന്നാകിലുമുത്തമന്മാർക്കഹോ
പണ്ടുഷ്ണകാലത്തിൽ രാത്രിയിൽ ചന്ദ്രികാ-
മണ്ഡിതമായുള്ള നല്ല പൂങ്കാവിൽ ഞാൻ
സ്വൈരം മദിരാമദഘൂർണ്ണിതനായി-
പ്പാരാതെ കാന്തയാൽ സമ്പരിഷ്വക്തനായ്

ല്പരൂപമായ ഈ ഭേദജ്ഞാനം ഉണ്ടാകുന്നില്ലെങ്കിലും, പിന്നീട് എന്തോ ചിലതു കണ്ടതായി സാമാന്യമായ ഒരു സ്മരണം ഉണ്ടാവാറുണ്ട്. അതിനാൽത്തന്നെയാണ് സുഷുപ്തിയിൽ- നിർവ്വികൽപമായി കണ്ടിട്ടുള്ള അവ്യക്തത്തിന്റെ സ്മൃതി അംഗീകാര്യമായി ഗണിച്ചിട്ടുള്ളതു്. അങ്ങിനെയല്ലെങ്കിൽ നിർവ്വികൽപസമാധിയുടെ സ്മരണമെന്നതു് ഉണ്ടാവുന്നതേയല്ലെന്നു വന്നുപോകുന്നതുമാണല്ലോ. അതിനാൽ നിർവ്വികല്പജ്ഞാനവും സ്മൃതിവിഷയകം തന്നെയെന്നു വ്യക്തമാകുന്നു. ഒരു ദൃശ്യജ്ഞാനത്തിൽ ഒരു വസ്തുവിന്റെ ഏതൊരംശം നന്നായി സ്ഫുരിക്കുന്നുവോ ആ വസ്തുവിന്റെ ആ അംശമാണ് പിന്നീടു സ്മരിക്കപ്പെടുന്നതു്. അങ്ങിനെയല്ലാതെ എല്ലാ അംശവും ഏതൊരു ജ്ഞാനത്തിലും സ്ഫുരിക്കുന്നതല്ല അതിനാൽ, രുചിക്കും, ആഗ്രഹത്തിനും, മററും യോജിച്ചവിധം ഓരോ അംശത്തിന്റെ സ്ഫുരണമാണ് പ്രത്യഭിജ്ഞാവസരത്തിൽ ഉണ്ടായിത്തീരുന്നതു്. അങ്ങിനെയാകുമ്പോൾ വികല്പമെല്ലാം സ്മൃതിവിഷയമാകുന്നു എന്നുള്ള ശാസ്ത്രജ്ഞന്മാരുടെ സിദ്ധാന്തം സംഗതമാകുന്നുമുണ്ട്. പിന്നെയോ, പ്രകൃതത്തിന്നനുഗുണമായി നിർവ്വികല്പസമാധിയിൽ ശുദ്ധസ്വരൂപസ്ഫുരണമാണുണ്ടാകുന്നതെന്നുള്ളതിനാൽ അതിന്റെ സ്മൃതിയാണുണ്ടാകുന്നതെന്നും വന്നുകൂടുന്നതാണല്ലോ.

digitized by www.sreyas.in

ഉത്തമമഞ്ചത്തിൽ വാഴുമ്പോളമ്പരേ
സിദ്ധവാക്യം ശ്രവിച്ചേൻ മധുപേശലം
അദ്വൈതസാരസംയുക്തമത്യുത്തമ-
സിദ്ധൌഘവാക്യമാകർണ്ണനം ചെയ്കയാൽ
നന്നായ്മനനവും ധ്യാനവുംകൊണ്ടു നി-
സ്സന്ദേഹമുള്ളിൽധരിച്ചേൻ തദാ പദം
ഈവണ്ണമദ്ധ്മുഹൂർത്തേന തൽപ്പദം
പാവനം നേരെയറിഞ്ഞിട്ടഹോ പിന്നെ
മായമല്ലേ നിർവ്വികല്പസമാധിമാ-
നായി വാണേൻ രണ്ടുനാഴികയോളം ഞാൻ
ഇങ്ങിനെയപ്പരമാനന്ദസിന്ധുവിൽ
മങ്ങാതെമഗ്നനായ് വർത്തിച്ചതിൻശേഷം
മന്ദം സമാധിയിൽ നിന്നുണർന്നീടിനേൻ
പിന്നെയിവണ്ണം വിചാരം തുടങ്ങി ഞാൻ
ഹാ! നിരൂപിക്കുമ്പോളത്യന്തമത്ഭുത-
മാനന്ദപീയൂഷനിർഭരമിപ്പദം
ആനന്ദമേവമനുഭവിച്ചിട്ടില്ല
ഞാനിതിൻമുമ്പു ചിന്തിച്ചാലൊരിക്കലും
തത്ര സമാഹിതമാനസനായിട്ടു
വർത്തിച്ചിടുന്നുണ്ടു ഞാനിനിയെപ്പൊഴും
ശക്രൻ മുതലായവർക്കു കൂട്ടം സുഖ-
മൊക്കില്ലിതിൻെറ ലേശത്തോളമെങ്കിലും
സാരസസംഭവാനന്ദംവരെപ്പരം
ചേരുമാനന്ദം മുഴുവനൊന്നിക്കിലും
സംശയമില്ലിസ്സമാധിസുഖത്തിൻെറ
ലേശത്തിനോടും കിടനില്ക്കുകയില്ല
ഇന്നോളവും ഹന്ത! കാലം പ്രയോജന-
മൊന്നുമില്ലാതെ പാഴാക്കിക്കളഞ്ഞു ഞാൻ
ചിന്താമണികളത്യന്തമിയന്നിടും
സ്വന്തം നിധിയുള്ളതുള്ളിൽധരിക്കാതെ
കിട്ടും പിടിയരിക്കേറെക്കൊതിയൊടും
കഷ്ടമേ ഭിക്ഷക്കുഴലുന്നതുപോലെ

digitized by www.sreyas.in

ഹന്ത! നിജാനന്ദബോധവിഹീനരായി
സന്തതം മോഹിതന്മാരാം മനുഷ്യന്മാർ
പാരം പണിപ്പെട്ടു ബാഹ്യമായുള്ള നി-
സ്സാരമാകും സുഖമാർജ്ജിച്ചുകൊള്ളുന്നു
അത്യല്പമായുള്ള ബാഹ്യസുഖം കൊതി-
ച്ചിത്രയും പാഴിൽ ഞാൻ യത്നിച്ചതു മതി
എപ്പൊഴും ഞാനനന്താനന്ദസന്ദോഹ-
തൽപരനായ്വസിക്കുന്നതുണ്ടിന്നിമേൽ
വേണ്ട വേണ്ടാ വിഷയാനന്ദ,മെന്തിനു
വേണ്ടിയാകുന്നമേ ബാഹ്യവ്യവഹാരം
ഈഷലിപ്ലേതുമാലോചിക്കുകിൽ പിഷ്ട-
പേഷണമെന്നപോൽ നിന്ദ്യമാണൊക്കയും
പിന്നെയും പിന്നെയും ഭോജനംചെയ്യുന്നു
പിന്നെയും പിന്നെയും മാല്യങ്ങൾ ചൂടുന്നു
ആനന്ദമുൾക്കൊണ്ടു പിന്നെയും പിന്നെയും
നാനാവിധാഭരണങ്ങളണിയുന്നു
പിന്നെയും പിന്നെയും നിദ്രചെയ്യുന്നിതു
പിന്നെയും പിന്നെയും കാന്തയെപ്പുൽകുന്നു
ഏറിയകാലമനുഭവിച്ചുള്ളതു
സേവിച്ചുകൊള്ളുന്നു വീണ്ടുമെന്നാകിലും
തന്തൻ പിതാമഹൻമുമ്പായവരിതേ-
മാതിരി കാലംകഴിച്ചവരെന്നോർത്തു
നിർവ്വിചാരമനുവർത്തിച്ചുകൊൾകയാ-
ലെന്നും ജുഗുപ്സ ജനിക്കായ്കയാണിതിൽ
അന്തരംഗത്തിലിവണ്ണമെല്ലാമുറ-
ച്ചന്തർമ്മുഖോദ്യതനായി ഞാൻ പിന്നെയും
അപ്പോൾ സുസൂക്ഷ്മമായുള്ളവിചാരമൊ-
ന്നുൾപ്പൂവിലിവണ്ണ മുത്ഭൂതമായിമേ
അത്യന്തമാശ്ചര്യമീമട്ടിലുള്ളോരു
ചിത്തമോഹംവന്നുദിച്ചതു സാമ്പ്രതം
ആനന്ദപൂർണ്ണസ്വരൂപനാകുന്ന ഞാ-
നാനന്ദരൂപനായ്ത്തന്നെ വർത്തിക്കുന്നേൻ

digitized by www.sreyas.in

എന്തുചെയ്‌വാനിനിക്കാംക്ഷിച്ചിടേണ്ടു ഞാ—
നെന്തുണ്ടിനിയ്ക്കിനിയൊന്നു കിട്ടീടുവാൻ
എന്താണെനിക്കു ലഭിക്കാത്തതെങ്ങെപ്പോ-
ളെന്തൊന്നുകൊണ്ടു ഞാൻ പ്രാപിക്കുമേതിനെ?
സ്വാധീനമാകാതെകണ്ടിരിക്കും സുഖം
സ്വാധീനമായിട്ടു വന്നുവെന്നാകിലും
പിന്നീടൊരിക്കലും നാശം ഭവിക്കാതെ-
യെന്നുമതു നിലനില്ക്കുകയില്ലല്ലോ
നിത്യമനന്തചിദാനന്ദരൂപനായ്-
വർത്തിച്ചിടുന്ന ഞാൻ നിഷ്ക്രിയനാകുന്നു
അങ്ങിനെയുള്ളോരെനിക്കു നിരൂപിച്ചാ—
ലെങ്ങിനെ സംഭവിക്കുന്നു ക്രിയയഹോ!
ഗാത്രേന്ദ്രിയങ്ങളുമന്തഃകരണവു-
മോക്കുകിൽ സ്വാപ്നസമാനങ്ങളാകുന്നു
ഞാനഖണ്ഡൈകചിദ്രൂപനാണാകയാൽ
നൂനമെന്റേതുതാൻ സർവ്വദേഹാദികം
ഹന്ത! ഞാനീയൊരു ദേഹത്തിനുള്ളിലു-
ള്ളന്തഃകരണം നിരോധിക്കിലെന്താവും?
വേറെ മനസ്സുകളുണ്ടനിരുദ്ധങ്ങ—
ളേറെയതൊക്കയുമെന്നുടേതല്ലയോ?
എന്താണൊരുഫലം ചിന്തിക്കിലേകമാ—
മന്തഃകരണം നിരോധിച്ചിടുകിൽ മേ
വർത്തിച്ചിടുന്നു നിരുദ്ധങ്ങളുമനി-
രുദ്ധങ്ങളുമായ ചിത്തങ്ങളെന്നിൽ താൻ
എല്ലാ മനസ്സുകളേയും നിരോധിച്ചു-
കൊള്ളുന്നതായാലുമില്ല വിശേഷം മേ
പാരം വിതതം നഭസ്സിനെക്കാളഹം
ചേരുന്നതെവ്വണ്ണമെന്നിൽ നിരോധനം
സന്ദേഹമി,ല്ലഖണ്ഡാനന്ദരൂപനാ—
മെന്നിൽ ഭവിക്കുകയില്ല സമാധിയും
ഞാൻ ചിദാനന്ദസംപൂർണ്ണനാകാശത്തെ-
ക്കാളും പരം പൂർണ്ണനായി വിളങ്ങുന്നു

digitized by www.sreyas.in

അങ്ങിനെയുള്ള ഞാനെന്തെങ്കിലും ക്രിയ-
യെങ്ങിനെ ചെയ്തുകൊള്ളുന്നവനായ്വരും
ചിന്മയനായ്വിളങ്ങുന്ന ഞാനെന്നിൽ
നന്മയുണ്ടാകുമോ തിന്മയുണ്ടാകുമോ?
മന്മഹത്വത്താലനന്തദേഹങ്ങളിൽ
സംഭവിക്കുന്നു സതതം ക്രിയാദികൾ
അവ്വണ്ണമുള്ള ക്രിയകൾ വിളങ്ങിയാ-
ലെന്തുവേണം വിളങ്ങീലെങ്കിലെന്തിഹ
അല്പമെന്നാകിലും കർത്തവ്യമില്ലെനി-
ക്കൾപ്പൂർവിലോർത്താലകർത്തവ്യവുമില്ല
എന്നതുകൊണ്ടു നിരോധനത്താൽ ഫല-
മൊന്നുമില്ലിങ്ങു ഞാനാനന്ദനിർഭരൻ
ചെയ്തുകൊണ്ടാലും സമാധി,യില്ലെങ്കിലും
സത്യപൂർണ്ണസ്വഭാവൻ ഞാൻ നിരാമയൻ
നിഷ്ക്രിയൻഞാ,നിക്കളേബരം ചെയ്വതെ-
ന്തക്രിയ ചെയ്തുകൊള്ളട്ടെ നിരന്തരം
ഞാനീവിധം സ്വസ്ഥനാകുന്നു സർവ്വഥാ
നൂനം മഹാനന്ദമന്ദിരനെപ്പൊഴും
അസ്തമിക്കാത്തുള്ള ഭാനുരൂപനാകുന്നു
നിത്യൻ സുപൂർണ്ണൻ നിരഞ്ജനനാണു ഞാൻ
സൂരികളെൻസ്ഥിതിയുത്തമനാമധി-
കാരികൾ ചേർന്നതാണെന്നു വാഴ്ത്തുന്നിതു
നന്മയിൽ ജ്ഞാനജമാകും ഫലം ബഹു-
ജന്മങ്ങൾകൊണ്ടധമന്മാർക്കു കൈവരും
മദ്ധ്യമന്മാർക്കോ ശ്രവണം വിചാരണ-
മുത്തമമാമനുധ്യാനമെന്നീക്രമാൽ
പ്രത്യഭിജ്ഞാനം ഭവിക്കുമെന്നുള്ളതു
സത്തുക്കളായോർക്കു സമ്മതമാണല്ലോ
എത്രയോ ദുർല്ലഭമാകുന്നു വിജ്ഞാന-
യുക്തമായുള്ള സമാധി നിസ്സംശയം
ചൊല്ലാന്ന വിജ്ഞാനമില്ലെന്നുവന്നീടി-
ലില്ല സമാധിശതംകൊണ്ടൊരുഫലം

digitized by www.sreyas.in

ആകയാൽ വിജ്ഞാനഹീനങ്ങളായിട്ട
ജാഗരത്തിങ്കലും മററുമടിസ്ഥടി
ഉണ്ടായ്‌വരുമാക്ഷണികസമാധികാം
കൊണ്ടു യാതൊന്നും ഫലമില്ല നിർണ്ണയം
പാതയിൽക്കൂടി നടക്കുന്നവൻ നിർവ്വി-
കല്പപ്രകാശിതമായ ഭാവങ്ങളെ
നന്നായ്‌വിമർശിച്ചറിയാസ്സിലെന്നമേ
നീങ്ങുമോ ഭൂസുരശ്രേഷ്ഠ! തദജ്ഞാനം
നിർവ്വികല്പാഖ്യവിജ്ഞാനമെല്ലായ്പൊഴും
ജ്ഞാനമാത്രം നിജമാകുമാകാരമാം
ആയതു സർവ്വദാ ഭാസിപ്പതാകിലും
ഭാസിച്ചിടാത്തവിധം ഭവിക്കുന്നിതു
ഇപ്രകാരം വിളങ്ങാതെയാവാൻ വിക—
ല്പാച്ഛാദനംതന്നെ ഹേതുവെന്നാകയാൽ,
ദൂരെ നീക്കി വികല്പങ്ങളെയെങ്കിലോ
നേരേ പുതുതായ്‌വിളങ്ങുന്നതുപോലെ,
മുന്നമേതന്നെ വിളങ്ങുവോന്നായതു
നന്നായ് പ്രകാശിച്ചുകൊള്ളുകയാകുന്നു
a) ജ്ഞേയവും ജ്ഞാനവുമൊന്നിച്ചിരിക്കയാ-
ലായതു പൂർവ്വമജ്ഞാതമെന്നായിതു
വീതസന്ദേഹം വികല്പമകററിയാൽ
ജ്ഞാതമതെന്നു പറയപ്പെടുന്നിതു.
ഉത്തമമാത്മവിജ്ഞാനക്രമമിദ-
മുറംത്തടത്തിങ്കൽധരിച്ചുകൊണ്ടീടുക
ഏവം ഭവാനാൽ ശ്രുതമിദം കാശ്യപീ-
ദേവ! വിചാരിച്ചറിഞ്ഞുകൊണ്ടീടുക.
എന്നതിൻശേഷം ചിദാത്മതത്വം പരം
നന്നായറിഞ്ഞു കൃതാർത്ഥനായീടുക.
ഏവം ജനകനാലാദിഷ്ടനമ്മഹീ—
ദേവനഷ്ടാവക്രനത്യന്തമുത്തമൻ

a) ജ്ഞേയം—വികല്പവിഷയം.

digitized by www.sreyas.in

പൂജിതൻ യാത്രയുംചൊല്ലിപ്പുറപ്പെട്ടു
നൈജമാം മന്ദിരം പ്രാപിച്ചു സാദരം

ചെയ്തു മനനം നിദിദ്ധ്യാസമെന്നിവ
വീതസന്ദേഹം പരം പദം പ്രാപിച്ചു

ക്ലേശമെല്ലാമകന്നേവമഷ്ടാവക്ര-
നാശു ജീവന്മുക്തനായ്‌വിളങ്ങീ ശുഭം

ഇതി അഷ്ടാവക്രീയേകക്ഷണിക
സമാധ്യാദി കഥനം
എന്ന പതിനേഴാമദ്ധ്യായം സമാപ്തം.

---

## പതിനെട്ടാം അദ്ധ്യായം

ചൊല്ലാന്ദത്താത്രേയൻ പിന്നെയുമരുാംചെയ്താ-
നല്ലയോ മാന്യബുദ്ധേ! ഭാർഗ്ഗവ! കേട്ടാലും നീ

ആത്മരൂപിണിയായ സംവിത്തീവണ്ണം a) വേദ്യ-
വന്ധ്യയാണെന്നു നിരൂപിതയായ്‌ വഴിപോലെ

ആവിധം വിളങ്ങുന്ന സംവിത്തിന്നുപലബ്ധി-
ദശയാകട്ടെ പലേമട്ടിൽ സംശ്രുതയല്ലോ

അവ്വണ്ണം വിലസും സംവിത്തിയെയറിയുന്നി,-
ല്ലവ്യുൽപത്തിയാൽ മായാമോഹിതന്മാരായുള്ളോർ

വേദ്യഹീനയാം സംവിദ്ദശയോക്കുക സൂക്ഷ്മ-
ദൃഷ്ടിയുള്ളോരാൽമാത്രം ഭാവിക്കപ്പെടുന്നിതു

മററുള്ള ജനങ്ങളാലദ്ദശയൊരിക്കലും
ചെററുമേ ഭാവിക്കുവാൻ സാധിക്കാത്തുള്ളതത്രെ

ഹേ രാമ! വളരെ ഞാനെന്തിനു പറയുന്നു
സാരമായുള്ളതിപ്പോഠം ചൊല്ലുന്നേൻ കേട്ടുകൊാംക

---

a) വേദ്യവന്ധ്യാ—വേദ്യരഹിതാ.

digitized by www.sreyas.in

വേദ്യങ്ങളെ വേദിക്കുവാൻ കാരണമല്ലോ മന-
സ്സാകയാൽ a) മനസ്സെന്നും വേദ്യമാകുന്നതല്ല
എന്നതുകൊണ്ടു വേദ്യനിർമ്മുക്തമായിബ്ഭവി
ക്കുന്നോരു മനസ്സുണ്ടെന്നുള്ളതു വന്നുകൂടി
കാര്യാന്തരാളങ്ങളിൽ കരണത്തിന്നു നിർവ്യാ-
പാരസ്വഭാവത്വം സംഭവിക്കുന്നതാണല്ലോ
വേദ്യനിർമ്മുക്തമായ മാനസംതന്നെയാണു
ശുദ്ധമാമാത്മതത്വമെന്നുള്ളിൽധരിക്കേണം
ആവിധം വിളങ്ങുന്ന മനസത്തിനെപ്പാരിൽ
കോവിദന്മാരായുള്ളോർ 'വിത്തി'യെന്നോതീടുന്നു
സ്വപ്രകാശത്വേന താനറിയപ്പെട്ടമതു
തൽപ്രകാശത്തിന്നിതരാപേക്ഷയില്ലെപ്പൊഴും
അന്യോപലബ്ധ്യപേക്ഷ വേണമെന്നായിവന്നാ-
ലനവസ്ഥിതിമൂലമാന്ധ്യം സംഭവിച്ചീടും
ചൊല്ലുക ഘടാദിസന്ദർശനകാലത്തിങ്ക-
ലല്ലയോ രാമ! വിളങ്ങീടുന്നതില്ലയോ നീ
വിളങ്ങുന്നില്ലയെങ്കിലില്ല നീയെന്നായ്‌വരു-
മുളവാകുന്നതെപ്രകാരമിച്ചോദ്യം പിന്നെ
ആത്മാവില്ലെന്നുവന്നാലാകാശപുഷ്പതുല്യ-
നാകും നീയെവ്വണ്ണമായ് വാഞ്ഛരിച്ചീടുന്നു ഹിതം
നിനക്കെവ്വണ്ണമാത്മാവിനെ ഞാൻ സാധിപ്പിക്കും
മനക്കാമ്പിങ്കലായതാലോചിക്കുക രാമ!
''ഇല്ലാത്മാവെന്നീവണ്ണമേതും ഞാൻ നിഷേധിക്കു-
ന്നില്ലല്ലോ സാമാന്യമായ്‌വിളങ്ങിക്കൊള്ളുമെന്നെ
സാമ്പ്രതം വിശേഷമായറിയുന്നതിന്നക-
ക്കാമ്പിലാഗ്രഹിക്കുന്നേ''നെന്നു നീ ചൊല്ലുന്നുവോ?
അവ്വണ്ണമാണെന്നാകിൽ സാമാന്യംതന്നെ രൂപ-
മവ്യയം താവകീനം ഹേ രാമ! നിർവ്വിശേഷം

a) മനസ്സുവേദ്യവേദനത്തിങ്കൽ കരണമാകകൊണ്ടു്, സാധാരണയായി കാര്യാന്തരാളങ്ങളിൽ കരണത്തിന്നുണ്ടാകുന്ന നിർവ്യാപാരസ്വഭാവത്വം മനസ്സിന്നും ഉണ്ടായിരിക്കുന്നതാണല്ലോ

digitized by www.sreyas.in

അറിവുള്ളവൻതന്നെയാണു നീയെന്നാകിലും
വെറുതേ മോഹിക്കുന്നു പിന്നെയും ഹന്ത! പാരം
വിഷയങ്ങൾക്കുചേരും വിളക്കമായിട്ടുന്ന
ഭാസകജ്ഞാനമെല്ലാം ഭാസ്യങ്ങളായീടുന്ന
വിഷയങ്ങളിൻ വിശേഷാകാരമാന്നതാണാ-
ഭാസകാകാരമല്ല ഭാർഗ്ഗവ! നിൻസ്വരൂപം
കേവലം ജ്ഞാനസാമാന്യാകാരമായിട്ടുതാൻ
നീ വിളങ്ങുന്നു സ്വതേതന്നെയെന്നറിഞ്ഞാലും
''കില്ലില്ല ചിത്സാമാന്യരൂപേണ ഭാസനമി-
ങ്ങിപ്പോഴും ദേഹാദിസംഘാതസാമാന്യമായ്ത്താൻ
ഭാസിച്ചുകൊള്ളുന്നു ഞാ'' നെന്നുള്ളിൽത്തവശങ്ക
ലേശവുമുണ്ടാകേണ്ട ഞാൻ ചൊല്ലുന്നതുകേൾക്ക
ദേഹമാകുന്നു ഞാനെന്നുള്ളോരുസങ്കല്പത്താൽ
ദേഹോഹംബുദ്ധി സംഭവിക്കയാം സ്വതേയല്ലാ
കായത്തിൽനിന്നും വേറെയായുള്ള ഘടംമുത-
ലായുള്ള വസ്തുക്കൾതൻസങ്കല്പകാലത്തിങ്കൽ
ഭാസമാനനാം തവ ദേഹരൂപതയുണ്ടോ
ഭാസിച്ചുകൊണ്ടീടുന്നു നീ നന്നായ് ചിന്തിച്ചാലും
''ദേഹം മേ വിളങ്ങുമ്പോൾ വാസ്തവത്തിങ്കൽ ചിദാ-
ത്മാവാകുമെനിക്കു തത്സംബന്ധം ഭവിക്കയാൽ
ദേഹവും മററുമെൻെറ വപുസ്സാ''മെന്നു മഹാ-
ബാഹോ! നീയകക്കാമ്പിലാലോചിക്കുന്നുണ്ടോ?
അങ്ങിനെയാണെന്നാകിൽ ഭാസ്യമാം ഘടത്തോടും
സംബന്ധം ചിദാത്മാവിനുണ്ടായി വരികയാൽ
ഘടവും തവ ദേഹമാണെന്നു ചൊല്ലീടുവാ-
നിട വന്നീടുമല്ലോ ചൊല്ലേറും കല്യബുദ്ധേ!
ഏതേതു ശരീരത്തെയീവണ്ണം സങ്കല്പിപ്പു
വാദമില്ലതതായിബ്ഭവിക്കുന്നിതു ഭവാൻ
ആകയാൽ സർവ്വഭാവമയൻ നീയെന്നു വന്നു
ദേഹമാത്രാത്മകനായ്ത്തീരുന്നതെപ്രകാരം
ഒന്നിനെ ഞാനാണെന്നു ഭാവിക്കും സമയം മ-
റെറാന്നുമേ തഥാ ഭാസിക്കുന്നതില്ലെന്നാകയാൽ

digitized by www.sreyas.in

ദൃശ്യമായുള്ളതൊന്നും നിൻവപുസ്സല്ലെന്നായി
വിശ്വസിച്ചാലും ഭവാൻ ദൃങ്മാത്രരൂപൻതന്നെ
ദൃക്കൊരിക്കലും ദൃശ്യാത്മികയാവുന്നതല്ല
ദൃക്കഹോ സ്വപ്രകാശരൂപയാണെല്ലായ്പോഴും
ശുദ്ധദൃങ്മാത്രരൂപ, യാത്മസ്വരൂപ, യായ-
തോർത്താലും ജഗച്ചിത്രവതിയായ് വിളങ്ങുന്നു
ആകയാൽ സങ്കല്പത്തെ മാത്രം കൈവെടിയുന്ന-
താകിലോ താനേതന്നെ വിളങ്ങിക്കൊള്ളുന്നതായ്
സങ്കല്പത്യാഗാവധിഭൂതമാം ശുദ്ധചിത്തിൻ-
രൂപത്തെ സ്വാത്മാവാണെന്നുപലക്ഷിച്ചുകൊൾക
ഇത്തരം സങ്കല്പസന്ത്യാഗത്താൽ സ്വാത്മാവു താൻ
പ്രത്യഭിജ്ഞാതനായിട്ടൊരിക്കൽ ഭവിച്ചീടിൽ
ദേഹോഹമെന്നുതൊട്ടുള്ളഭിമാനങ്ങൾ നീങ്ങു-
മപ്പോളിശ്ശരീരാദിയിങ്കൽ സംഭവിക്കുന്ന
ഞാനെന്ന ഭാവത്തിന്നു കാരണഭൂതമാമ-
ജ്ഞാനം നാമാവശേഷമാകുമെന്നതു നൂനം
ആകാശപൃഷ്ഠത്തിങ്കൽഭവിക്കുന്നില്ല മോക്ഷം
നാഗലോകത്തിലല്ല ഭൂതലത്തിലുമില്ല
സങ്കല്പം സമസ്തവും നീങ്ങിയാലുണ്ടാവുന്ന
ശുദ്ധസ്വരൂപപ്രഥതന്നെയാകുന്നു മോക്ഷം
ഓർത്താലും സ്വരൂപാത്മകത്വത്താലൊരിക്കലും
പ്രാപ്തമല്ലാത്തതായിബ്ഭവിക്കുന്നില്ലതെന്നും
കേവലം മോഹമാത്രസന്ത്യാഗംകൊണ്ടുതന്നെ
കൈവരും കൈവല്യമെന്നുള്ളതു ബോധിച്ചാലും
സ്വർഗ്ഗാദിപോലെ മോക്ഷം മറ്റൊന്നാണെന്നോ—
ർക്കേണ്ട
വന്നീടുമെന്നാമപ്പോൾ നാശവും കൃതകത്വാൽ;
നിർവ്വാദം സ്വരൂപത്തിൽ നിന്നതിരിക്തമാണു
നിർവ്വാണമെങ്കിൽശ്ശശശൃംഗത്തിന്നായതൊക്കും
നിർണ്ണയമെങ്ങും പൂർണ്ണമായീടും സ്വരൂപം വി-
ട്ടന്യമായിട്ടു മോക്ഷമെങ്ങഹോ ഭവിക്കുന്നു
കൈവല്യം സ്വരൂപത്തിൽ സംഭവിക്കുന്നുവെന്നാൽ
ദർപ്പണപ്രതിബിംബതുല്യമാണതെന്നാകും

digitized by www.sreyas.in

* ഉലകിൽ, ബന്ധനാശമല്ലാതെ വേറെ മോക്ഷ-
മുളവാകുന്നതായിബ്ഭാവിക്കപ്പെടുന്നീലാ,
നാശമെന്നുള്ളതോർത്തുകൊണ്ടാലുമഭാവം താൻ
a) നാശമായതു പാർത്താലെവ്വണ്ണം സത്യമാകും
ഭാർഗ്ഗവ! ഭാവാഭാവാത്മകമായുള്ള വസ്തു
പാർത്താലുമൊരേടത്തും സംഭവിക്കുകയില്ല
ഭാവാഭാവാത്മകമാം വസ്തുക്കൾ സത്യമാകു-
മെന്നു ചൊല്ലുന്നതാകിൽ കേട്ടുകൊള്ളുക രാമ!
കാണുന്നതാകകൊണ്ടു ഭാവത്വമെന്നുള്ളതു-
മില്ലാതെയാകമൂലമഭാവത്വവുമുള്ള

---

a) നാശമായതു്-അഭാവരൂപമായ ആ നാശം

---

* ''ഉലകിൽ ബന്ധനാശം'' എന്നു തുടങ്ങി ''ആത്മാവെന്നു മസത്യമാകയില്ല'' എന്നതുവരെയുള്ള ഭാഗത്തിൻെറ ആശയം:—

മോക്ഷമെന്നതു ബന്ധനാശമാകുന്നു. നാശമെന്നുള്ളതു അഭാവമാണു്. നാശരൂപമായ അഭാവം അസത്യവും ഭാവരൂപമായ മോക്ഷം സത്യവുമാണല്ലോ. ഇങ്ങിനെ ബന്ധനാശരൂപവും അസത്യവുമായ മോക്ഷത്തിന്നു സത്യമായ ഭാവരൂപത്വംകൂടിയും ഉണ്ടെന്നു പറയുമ്പോൾ അന്യോന്യവിരുദ്ധങ്ങളായ ഭാവത്വാഭാവത്വങ്ങൾ ഒരേ പദാർത്ഥത്തിന്നു സംഭവിക്കുന്നതാണു്. വിരുദ്ധങ്ങളായ ഈ രണ്ടു രൂപങ്ങൾ ഒരേ പദാർത്ഥത്തിന്നുണ്ടാവുകയെന്നതു തീരെ അസംഭാവ്യവുമാകുന്നു. അങ്ങിനെയാകുമ്പോൾ ബന്ധാഭാവം എന്നുപറയുന്ന സത്യമായ മോക്ഷം അസംഭാവ്യമെന്നാണല്ലോ വരുന്നതു്. എന്നാണെങ്കിൽ, ബന്ധാഭാവരൂപമായ മോക്ഷം അതിൻെറ അധികരണമായ ആത്മസ്വരൂപംതന്നെയാകകൊണ്ടു സത്യംതന്നെയാണു്. അല്ലാതെ കേവലം അഭാവരൂപമായ മറെറാന്നല്ല. അതുകൊണ്ടു വിരുദ്ധോഭയരൂപത്വം മോക്ഷത്തിന്നില്ല.—ശരി; വിരുദ്ധോഭയരൂപത്വം മോക്ഷത്തിന്നില്ലെന്നു സമ്മതിക്കാം. എന്നാൽ ബന്ധാഭാവം ആത്മസ്വരൂപമാണെന്നു പറഞ്ഞതുകൊണ്ടു് ആത്മാവിന്നുതന്നെ അന്യോന്യവിരുദ്ധമായി ബന്ധനാശമെന്ന അസത്യരൂപവും ഭാവമെന്ന സത്യരൂപവും ഉണ്ടെന്നു വരുന്നതാണല്ലോ. അതെങ്ങിനെയാണു് യുക്തമാവുന്നതു്?-പറയാം. സത്യസ്വരൂപനായ ആത്മാവിൽനിന്നു് അന്യമായി ഭാവരൂപമോ അഭാവരൂപമോ ഒന്നുംതന്നെ ഇല്ലാ

digitized by www.sreyas.in

സ്വാപ്നഭാവങ്ങളെല്ലാം സത്യംതാനെന്നായ്‌വരും;
എന്നല്ല, സ്വാപ്നങ്ങൾതൻ ഭാവത്വത്തിന്നുതന്നെ
ബാധമുണ്ടാകയാലാണായവയസത്യമായ്-
ത്തീർന്നീടുന്നതെന്നുള്ള പക്ഷമുണ്ടെങ്കിൽ കേൾക്ക
വസ്തുവില്ലാത്തതായ കാലത്തു സംഭവിക്കും
വസ്തുഭാവത്തിൻജ്ഞാനമല്ലയോ ബാധം രാമ!
നിത്യപ്രകാശൻതന്നെയാത്മാവെന്നുള്ളതിനാ-
ലേതുകാലത്തുമാത്മാവില്ലെന്നായീടുകയി-
ല്ലാകയാൽത്തദഭാവജ്ഞാനരൂപമാം ബാധം
സത്യസ്വരൂപനാകുമാത്മാവിന്നുണ്ടാകയി-

---

ത്തതാകകൊണ്ട് അസത്യമായ അഭാവരൂപം ആത്മാവിന്നുണ്ടായേക്കുമെന്ന് ശങ്കിക്കേണ്ട ആവശ്യമില്ല. അസത്യമായ അഭാവത്തോടുകൂടി ആത്മാവ് സത്യസ്വരൂപനായി സ്ഥിതിചെയ്യുന്നുവെന്നുവരികയാണെങ്കിൽ സ്വപ്നകാലത്തു കാണുന്നതാകകൊണ്ട് ഭാവത്വവും ജാഗരത്തിൽ ഇല്ലാത്തതായിരിക്കുന്നതുകൊണ്ട് അഭാവത്വവുമുള്ള സ്വപ്നഭാവങ്ങളും വാസ്തവങ്ങൾതന്നെയെന്നു സമ്മതിക്കേണ്ടതായി വന്നേക്കും, സ്വാപ്നഭാവങ്ങൾ സത്യമാണെന്ന് ആരും സമ്മതിക്കുന്നതുമില്ല. അതുകൊണ്ടുവിരുദ്ധമാംവണ്ണം അസത്യരൂപമായ അഭാവത്വവും സത്യരൂപമായ ഭാവത്വവും ഒരേ പദാർത്ഥത്തിന്നുണ്ടാവുന്നതല്ലെന്നു വ്യക്തമാകുന്നതിനാൽ ബന്ധാഭാവമെന്ന മോക്ഷം സത്യസ്വരൂപനായ ആത്മാവിന്നുള്ള വിരുദ്ധമായ ഒരു അസത്യരൂപമല്ലെന്നുള്ളതു തീർച്ചതന്നെ–വരട്ടെ, തീർച്ചയാക്കാറായിട്ടില്ല. വിരുദ്ധമാംവണ്ണം ഭാവാഭാവോഭയാത്മകത്വമുള്ളതായി ഒരു പദാർത്ഥം ഉണ്ടാകുന്നതല്ലെന്നും ഉള്ളതായിഅംഗീകരിക്കുന്നപക്ഷം ഭാവാഭാവോഭയാത്മകത്വമുള്ള സ്വാപ്നഭാവങ്ങൾ സത്യമാണെന്ന് വന്നേക്കുമെന്നും അത് ആർക്കും സമ്മതമല്ലെന്നുള്ളതുകൊണ്ട് ഭാവാഭാവോഭയാത്മകത്വമുള്ള പദാർത്ഥങ്ങൾ ഒന്നുംതന്നെയില്ലെന്ന് തീർച്ചയാക്കാമെന്നും ആ സ്ഥിതിക്ക് സത്യസ്വരൂപനായ ആത്മാവിന്ന് അസത്യമായി ബന്ധനാശമെന്ന ഒരു അഭാവരൂപം ഉണ്ടാകുന്നതല്ലെന്നുമാണല്ലോ നിങ്ങൾ പറഞ്ഞത് അതിൽ വിരുദ്ധങ്ങളായ ഭാവത്വവും അഭാവത്വവും ഒരേ പദാർത്ഥത്തിന്നുണ്ടാവുന്നതല്ലെന്നു കാണിപ്പാനായി സ്വപ്നത്തെ ഉദാഹരിച്ചിതു അത്ര ശരിയായിട്ടുണ്ടെന്നു തോന്നു

digitized by www.sreyas.in

ല്ലാകകൊണ്ടാത്മാവെന്നുമസത്യമാകയില്ല
ഇത്തരം യാതൊന്നിന്നു ഭവിക്കും ബാധയോഗം
സത്യമായ് ഭവിക്കയില്ലാവസ്തുവെന്നോൎക്കേണം
ഈവിധം ബാധയോഗമേതൊന്നിന്നുണ്ടാകയി-
ല്ലാവസ്തു സത്യമായി ബ്ഭവിച്ചിടുകയില്ല
ദൃശ്യങ്ങളൊരുകാലത്തില്ലാത്തതാണെന്നാകും
ബാധം സംഭവിച്ചീടുമായവയസത്യം താൻ
ആകയാൽ ഭാവാഭാവരൂപമായ് വൎത്തിക്കുന്നു-

---

ന്നില്ല. സ്വാപ്നപദാർത്ഥങ്ങളുടെ ഭാവത്വത്തിന്നുതന്നെ ബാധമുണ്ടാകുന്നതുകൊണ്ടാണ് സ്വാപ്നപദാർത്ഥങ്ങളെ അസത്യമായി ഗണിച്ചുവരുന്നത്. അല്ലാതെ അവയ്ക്ക് ഭാവത്വാഭാവത്വവിരുദ്ധരൂപതയുള്ളതുകൊണ്ടല്ല ആത്മാവിന്റെ പക്ഷത്തിലാകട്ടെ ഭാവത്വത്തിന്നു ബാധമുള്ളതായി പറയാവുന്നതല്ലല്ലോ ബന്ധാഭാവമെന്ന അസത്യരൂപം അതിനുണ്ടെന്നും പറയുന്നു. ആ സ്ഥിതിക്ക് എങ്ങിനെയാണ് ഭാവത്വാഭാവത്വങ്ങളുള്ള ഒരുവസ്തുവും ഉണ്ടാകുന്നതല്ലെന്നു തീർച്ചയാക്കുന്നത്. ആത്മാവിന്നു വിരുദ്ധരൂപതയില്ലെന്നു വരുന്നതെങ്ങിനെ?-പറയാം: കേൾക്കുക സ്വാപ്നഭാവങ്ങൾക്ക അസത്യതയുണ്ടാകുന്നത് അവയുടെ ഭാവത്വത്തിന്ന് ബാധമുള്ളതുകൊണ്ടാണെന്നു ഭവാൻ പറഞ്ഞുവല്ലോ. അതിനാൽ ബാധമുള്ളതെല്ലാംഅസത്യമാണെന്ന് അങ്ങയ്ക്കും സമ്മതമാണെന്നു വന്നു അതു ശരിതന്നെ സമ്മതിക്കാം. എന്നാൽ ഈ ബാധമെന്നത് എന്താണെന്ന് ആലോചിക്കുക. ഒരു വസ്തുവിന്റെ അഭാവകാലത്ത് ഉളവാകുന്ന, അതിന്റെ അഭാവജ്ഞാനത്തെയാണ് ബാധമെന്നു പറഞ്ഞുവരുന്നത്. ഈ ബാധം സത്യസ്വരൂപനായ ആത്മാവിൽനിന്നു ഭിന്നങ്ങളായ സർവ്വപദാൎത്ഥങ്ങൾക്കും സംഭവിക്കുന്നതാണ്. അതുകൊണ്ടു സത്യസ്വരൂപനായ ആത്മാവിന്ന് അസത്യമായ മോക്ഷരൂപം മററൊന്നില്ലെന്നാണു സിദ്ധിക്കുന്നത്. എന്നുതന്നെയല്ല, ആത്മഭിന്നങ്ങൾക്ക് ഭാവത്വംതന്നെയില്ലാതാകുന്നതുകൊണ്ടു വിരുദ്ധഭാവത്വാഭാവത്വമുള്ള പദാൎത്ഥങ്ങൾ ഒന്നുംതന്നെ സത്യമല്ലെന്നു വരുന്നതിനാൽ ബന്ധാഭാവമെന്ന മോക്ഷം ആത്മാനതിരിക്തവും അതിനാൽ തന്നെ സത്യവുമാണെന്നു സിദ്ധമായി.

digitized by www.sreyas.in

താകവേ നിസ്സംശയമസത്യമാകുന്നിതു
ഏതൊരു ദേശത്തിലുമേതുകാലത്തുമൊട്ടും
യാതൊന്നിന്നഭാവത്തിൻസ്പർശമുണ്ടാകയില്ല
അത്തരം വിളങ്ങുന്ന ചിത്തത്വം സർവ്വാത്മനാ
സത്യമായ്ഭവിക്കുന്നു ബോധിക്ക ജാമദഗ്ന്യ!
അതുകൊണ്ടാത്മഭിന്നമായുള്ള മോക്ഷമേതു-
വിധവും സത്യമായിബ്ഭവിക്കില്ലെന്നു നൂനം
ആക്ഷേപമില്ല പൂർണ്ണാത്മാവിന്റെ സംസ്ഫുരണം
മോക്ഷമെന്നിപ്രകാരം പറയപ്പെടുന്നിതു
ചിത്തിനെപ്പൂർണ്ണയെന്നു നന്നായിക്കീർത്തിക്കുവാൻ
ചേത്യവർജ്ജനം മാത്രം മതിയെന്നറിക നീ
ചേത്യാഭാസനംതന്നെ ചിത്തിന്റെ സങ്കോചനം
ചേത്യമെന്നുള്ളതല്പംപോലുമില്ലാതെയായാൽ
ഇല്ലാതെയാകും പരിച്ഛേദമെന്നതുകൊണ്ടു
കല്യാണഗുണാംബുധേ! പൂർണ്ണയാകുന്നു ചിതി
ചിത്തിന്നു പരിച്ഛേദം കാലത്തിനാലും മററും
സിദ്ധിക്കുമെന്നീവണ്ണമോക്കുന്നുണ്ടെന്നാകിലോ,
മതിമൻ! ചിതിപ്രകാശിതമോ കാലാദി, യാ-
യതു നീ പറയേണമവ്വണ്ണമല്ലാത്തതോ?
അപ്രകാശിതമാണു ചിത്തിനാലെന്നാണെങ്കി-
ലപ്രകാരത്തിലൊന്നുംതന്നെ സിദ്ധിക്കയില്ല
ചിതിയാൽ പ്രകാശിതമാണെന്നോതുന്ന പക്ഷം
ചിതിതാൻ വ്യാപികയെന്നുള്ളതു വന്നുവല്ലോ
യാതൊരു ഭാവമാണു കാലത്താലയി, പരി-
ച്ഛേദിക്കപ്പെട്ടതായിക്കാണ്മതു ലോകത്തിങ്കൽ
പരിച്ഛേദ്യമബ്ഭാവമെന്നായിബ്ഭവിക്കുന്നു
പരിച്ഛേദകമായിബ്ഭവിക്കുന്നിതു കാലം
ചിത്തിനാൽ വ്യാപ്തങ്ങളാം ഭാവകാലങ്ങൾക്കേവ-
മെത്തുന്നു പരിച്ഛേദ്യപരിച്ഛേദകഭാവം
ചിത്തിനാലവ്യാപ്തങ്ങളാണെന്നു വന്നീടുകിൽ
സിദ്ധിക്കും പരിച്ഛേദമെന്നുള്ളതെപ്രകാരം
ചിത്തിന്റെ ബഹിർഭാഗത്തായിട്ടു ഭവിക്കുന്നു

digitized by www.sreyas.in

ചേത്യമെന്നായിവന്നാൽ ഭവിക്കും പരിച്ഛേദം;
ചിതിതൻ ബഹിർഭാഗത്താകുന്ന ചേത്യമെന്നു-

ള്ളതു ചേരുന്നതല്ല യാതൊരുവിധത്തിലും
ചിത്തിൻസംബന്ധമേതുമില്ലാത്തബ്ബഹിർഭാഗ-

മുൾത്താരിലോർത്തുകണ്ടാലെങ്ങിനെ സിദ്ധിച്ചീടും
ഈവിധമുള്ള ചിത്തിൻസംബന്ധം കാലാദിയി-

ലേകദേശത്തിലെന്നു ചൊൽവതും യുക്തമല്ല
എന്തുകൊണ്ടെന്നാൽ ചിത്തിൻ സംബന്ധമില്ലായ്ക
യാൽ

മററുള്ളംശങ്ങളെല്ലാമസിദ്ധങ്ങളാമല്ലോ
അതിനാൽ കില്ലില്ലേതുമാബഹിഃപദാർത്ഥവും

ചിതിനിർമ്മഗ്നമാണെന്നല്ലാതെ ചൊല്ലിക്കൂടാ
അതുഹേതുവായ് ചേത്യം മുഴുവൻ സർവ്വാത്മനാ

ചിതിനിർമ്മഗ്നംതന്നെയാണെന്നു ധരിക്കേണം
a) സ്വപരിച്ഛേദകമായ് ഭാർഗ്ഗവ! ഭവിക്കുമോ?
നിരൂപിക്കെ, b) സ്വാന്തർവ്വിനിർമ്മഗ്നമാം വസ്തു
ഈവണ്ണം യുക്തിയോടുമാലോചിക്കുക ചിദാ-
ത്മാവിന്നു പരിച്ഛേദം ചേത്യത്താൽ ഭവിക്കുമോ?
ചിതിതന്നുള്ളിൽ ഭാസമാനമായുള്ള ചേത്യം
പ്രതിബിംബാത്മകമായ് ഭവിക്കും കില്ലില്ലതിൽ
ഒരു ഭാഗത്തിന്നന്തർഭാഗത്തിലായി വേറെ-
യൊരു ഭാവത്തിൻസ്ഥിതി കാണില്ലീലോകത്തിങ്കൽ
ശങ്കയില്ലേതും തഥാ സംഭവിച്ചീടുമെങ്കിൽ
സാങ്കര്യം ഭാവങ്ങൾക്കു സർവ്വതഃ സംഭവിക്കും
ആകയാൽ കണ്ണാടിയിൽ പ്രതിബിംബങ്ങൾ
പോലെ-

യാകുന്ന ചിദാത്മാവിൽ ദൃശ്യങ്ങൾ വേറെയല്ല

---

a) സ്വപരിച്ഛേദകം-സ്വത്തിൻെറ പരിച്ഛേദകം സ്വം-ചിതി

b) സ്വാന്തർവ്വിനിർമ്മഗ്നം-സ്വത്തിൻെറ അന്തർഭാഗത്ത് വിശേഷേണനിർമ്മഗ്നമായിട്ടുള്ളത് സ്വം-ചിതി.

digitized by www.sreyas.in

അവ്യക്തം ഭ്രമംകൊണ്ടു സംഭവിച്ചതാണെന്നു
ഭവ്യനാം നിന്നോടു ഞാൻ മുന്നമേ ചൊന്നേനല്ലോ
അവ്യക്താത്മകമാകുമാബഹിഃപദാത്ഥത്തെ
സർവ്വഥാ സമാശ്രയിച്ചിരിക്കുന്നവയായ
ഭാവങ്ങൾക്കെപ്രകാരം സത്യത സംഭവിക്കും
പാവനാശയ! ഭവാൻ ചിന്തിച്ചു ചൊല്ലീടേണം.
ആകയാൽ ചിത്സ്വരൂപനായീടും സ്വാത്മാവുതാ–
നാകുന്നു, മായയെന്നു പേരുകേട്ടുള്ളതായ
സ്വാതന്ത്ര്യശ്ക്ത്യാ തത്തദ്ദൃശ്യഭാവങ്ങളായി-
ബ്ഭാസിക്കുന്നതു നിത്യ,മില്ലിതല്ലാതെയൊന്നും
ഗുരുനായകനേവമരുൾചെയ്തതുകേട്ടു
പെരികെത്താഴ്മയോടും ചോദിച്ചു ജാമദഗ്ന്യൻ
ഭഗവൻ! ഭവദ്വാക്യം ദുർഘടംതന്നെയാണെ
ന്നകക്കാമ്പിങ്കൽ തോന്നീടുന്നു മേ മാന്യാത്മാവേ!
ശുദ്ധയാം ചിതിയേകാ, വിചിത്രാകാരയായി
വത്തിക്കയെന്നുള്ളതു സംഭവിക്കുന്നതാണോ?
രണ്ടില്ല പക്ഷം ഗുരോ! ചിത്തെന്നും ചേത്യമെന്നും
രണ്ടുമാതിരി വസ്തു സർവ്വാനുഭവസിദ്ധം
ചേത്യമെന്നതു തത്ര മാന്യമാനിതമൌലേ!
ചിത്തിനാലെല്ലാപ്പോഴും ഭാസിക്കപ്പെടുന്നിതു
നിന്തിരുവടി കനിഞ്ഞരുളിച്ചെയ്തവണ്ണ–
മന്തരമില്ല ചിത്തു സന്തതം സ്വപ്രഭതാൻ
വിളങ്ങപ്പെടും വസ്തു വെളിച്ചത്തിങ്കൽനിന്നു–
മുലകിൽ ഭിന്നമായിബ്ഭവിക്കുന്നിതു നൂനം
ചിത്തിനാൻ ഭാസിതമാം ചേത്യവുമതുപോലെ
ചിത്തിൽനിന്നന്യമായ വസ്തു താനെന്നേവരു
ചേത്യം ചിദാത്മകമെന്നിങ്ങിനെയനുഭവ–
മിദ്ധരാതലത്തിങ്കലാക്കുമില്ലൊരിക്കലും
''സങ്കല്പം സകലവും സന്ത്യജിക്കുന്നതായാൽ
ശങ്കയില്ലേതും മനം നിർവ്വികല്പമായ്ത്തീരും
മാനസം നിർവ്വികല്പമാവുകിലായതുതാൻ
ജ്ഞാനം സംസാരദുഃഖമൊക്കയുമതു നീക്കും

digitized by www.sreyas.in

സന്ദേഹമില്ല തെല്ലുമതുതാനാത്മരൂപ''-
മെന്നെല്ലാം മഹാത്മാവാം ജനകൻ ചൊന്നതായി-
ക്കരുണാസിന്ധോ! ഭവാനരുളിച്ചെയ്തില്ലയോ?
ശരിയാണതൊക്കെയെന്നെങ്ങിനെ വിശ്വസിക്കും?
ആത്മാവിൻജ്ഞാനക്രിയയ്ക്കുയലും കരണമെ-
ന്നാത്മജ്ഞാനികളൊക്കെച്ചൊല്ലുന്ന മനസ്സിനെ
ആത്മാവിന്നില്ല മനസ്സെന്നാകിൽ ജഡത്തിൽ നി-
ന്നാത്മാവു ഭേദപ്പെട്ടതാണെന്നു വരില്ലല്ലോ
ബന്ധവുമാത്മാവിന്നു മോക്ഷവും ഭവിക്കുവാൻ
ചിന്തിച്ചുകണ്ടാൽ മുഖ്യകാരണം മനസ്സത്രേ
ബന്ധഹേതുവാം സവികല്പമായുള്ള മന-
സ്സന്തരമില്ല മോക്ഷഹേതുവാം നിർവ്വികല്പം
ആകയാൽ നിർവ്വികല്പമാകിയ മനസ്സുതാ-
നാകുന്നു ആനമാത്മവെന്നുരചെയ്തീടാമോ?
കരണമല്ലോ മനസ്സാത്മാവിന്നഹോ, കർത്തൃ-
കരണങ്ങൾക്കു ഭേദമില്ലെന്നു ചൊല്ലീടാമോ?
ആകയാൽ നിർവ്വികല്പസംസിദ്ധിയിങ്കൽപോലും
ഹേ ഗുരോ! ദ്വൈതം പരിശേഷിക്കപ്പെടുന്നീതു
ഇല്ലാത്തതാകും ഭ്രാന്തിവിഷയം ലോകത്തിങ്ക-
ലുള്ളതുതന്നെയല്ലോ ഭ്രാന്തിസ്വരൂപമെന്നും
ഇത്തരമുൾത്തടത്തിൽ ചിന്തിച്ചുകാണുന്നേര-
മദ്വൈതം സിദ്ധിക്കുന്നതെങ്ങിനെ മഹാത്മാവേ!
ഉള്ളതല്ലാത്ത രജ്ജുസർപ്പാദിവസ്തുക്കളി-
ലുള്ളതായിട്ടു കാണുന്നിതർത്ഥക്രിയാദികൾ
സ്ഥിരമായ്ഭവിക്കുന്നിതത്രയല്ലർത്ഥക്രിയാ-
കരമാകുന്നു സർവ്വം ലൌകികവസ്തുജാതം
അതുകൊണ്ടസത്യമാണിജ്ജഗത്തെന്നു ചൊല്ലു-
ന്നതിന്നില്ലേതും മൂല്യം ദ്വൈതമുള്ളതുതന്നെ;
ഉൾക്കണ്ണിവെന്നിലുണ്ടാകേണമേ, ദൃശ്യജ്ഞാന-
മൊക്കയും ഭ്രാന്തിരൂപംതന്നെയാണെന്നുവന്നാൽ
അഭ്രാന്തിജ്ഞാനം മറ്റൊന്നില്ലെന്നാകയാൽ ഭ്രാന്തി-
യഭ്രാന്തിയെന്നീവ്യവഹാരത്തിന്നെന്തു ബന്ധം?

digitized by www.sreyas.in

എല്ലാൎക്കുമൊന്നുപോലെ ബ്ഭ്രാന്തി സംഭവിപ്പാനു—
മല്ലയോ ഗുരുനാഥ! കാരണമെന്താകുന്നു?

ഹന്ത! മേ സന്ദേഹങ്ങളീവണ്ണമെല്ലാമിപ്പോഴ-
മന്തരംഗത്തിലുള്ളതൊക്കയും നീക്കേണമേ!

ധീമാനാം ജാമദഗ്ന്യനീവണ്ണം ചോദിച്ചപ്പോ—
ളാമഹാൻ ദത്താത്രേയൻ സൎവ്വവുമറിഞ്ഞവൻ
കൊള്ളാമിച്ചെയ്ത ചോദ്യമെന്നേവം നിരൂപിച്ചി—
ട്ടുള്ളിൽ സന്തോഷമോടും ചൊല്ലുവാൻ തുടങ്ങിനാൻ

നന്നെടോ രാമ! നിന്റെയീപ്രശ്നമിതൊക്കയും
മുന്നമേ നീയെന്നോടു ചോദിച്ചിട്ടുള്ളതല്ലോ

സന്ദേഹമൊക്കെ നീങ്ങിസ്സന്തോഷം ജനിപ്പോളം
നന്നായിവിചാരിച്ചുകൊള്ളേണം വീണ്ടുംവീണ്ടും

ഉള്ളിലുള്ളതു ശിഷ്യൻ ചോദിക്കാതിരിക്കുകിൽ
ചൊല്ലുന്നതെപ്രകാരമാകുന്നു ഗുരുനാഥൻ

പ്രാണികളുടെ ബുദ്ധിഭേദത്താൽ ഭവിക്കുന്ന—
താണല്ലോ തൎക്കഭേദമെന്നതുകൊണ്ടു ശിഷ്യൻ

ഉള്ളിൽ തോന്നുന്ന ചോദ്യം ചോദിക്കതന്നെവേണ—
മല്ലെങ്കിലെപ്രകാരം സന്ദേഹമകന്നീടും

ചോദ്യം ചെയ്യുന്നവന്റെ വിദ്യയ്ക്കു ദാൎഢ്യംകൂട്ടും
ചോദ്യമാണല്ലോ നിരൂപണത്തിന്നുള്ള ബീജം

ചോദ്യംചെയ്യാത്തവന്നു വിദ്യയുണ്ടാകയില്ല
വിദ്യയുണ്ടാവാനേവം ചോദ്യമാവശ്യമത്രേ

ഏകയാം ചിതിതന്നെ പലതായ്‌വിളങ്ങുക
യാകുന്നു സന്ദേഹമില്ലിങ്ങിനെ സംഭവിക്കും

ഏകരൂപമായുള്ള കണ്ണാടി പലേമട്ടി—
ലാകുന്നില്ലയോ രാമ! പ്രതിബിംബങ്ങൾമൂലം

നോക്കെടോ മനസ്സേകം കേവലമെന്നാകിലും
സ്വപ്നത്തിങ്കലും മനോരാജ്യമുണ്ടാകുമ്പോഴും
ദ്രഷ്ടാവും ദൎശനവും ദൃശ്യവുമായിപ്പലേ—
മട്ടിലുൾക്കൃഷ്ടബുദ്ധേ! വിളങ്ങിക്കൊള്ളുന്നില്ലേ?

ശുദ്ധയായ്ത്തന്നേ വിളങ്ങീടുമസ്സംവിത്തേവ—
മോൎത്താലും ഭാസിക്കുന്ന വിചിത്രാകാരയായി

ഓക്ക് നീചിത്തു ചേത്യമെന്നിപ്രകാരം രണ്ടായ്
ഭാൎഗ്ഗവ! വിളങ്ങുന്നതില്ലയോ സ്വപ്നത്തിലും
ആയതു വാസ്തവത്തിലെങ്ങിനെയില്ലാത്തതാ—
ണായതുപോലെത്തന്നെയാകുന്നു ജാഗ്രത്തിലും
എല്ലാക്കുമുള്ളതായിത്തോന്നുണ്ടെന്നാകിലും
കില്ലില്ല വാസ്തവത്തിൽ ദ്വൈതമില്ലാത്തതല്ലോ
1) ആലോകംക്കൂടാതെയുമന്ധനായുള്ള പുമാ—
നീലോകംതന്നിൽ 2) ഭാവമറിഞ്ഞീടുന്നുവല്ലോ
വിളങ്ങുന്നില്ല രൂപം ജന്മാന്ധന്നെന്നാകിലു—
മുലകിൽത്തദന്യന്മാരായുള്ളോൎക്കെല്ലാവൎക്കും
ആലോകാപേക്ഷ ചെററും കൂടാതെ രൂപം സ്മൃതി—
കാലത്തു വിളങ്ങുന്നതില്ലയോ ജാമദഗ്ന്യ!
ആലോചിച്ചാലും ഭവാൻ രൂപത്തിന്നൊരിക്കലു—
മാലോകാത്മതയില്ലെന്നിതിനാൽ വരുന്നില്ലേ?
ചിതിതൻവിഷയത്തിലങ്ങിനെയൊന്നുമല്ല
മതിമാൻ ഭവാനത്രനന്നായിച്ചിന്തിക്കേണം
ഏതൊരു ദേശത്തിങ്കലേതൊരു കാലത്തിങ്ക—
ലേതൊന്നു വിളങ്ങുന്നു ചിത്തില്ലയെന്നുവന്നാൽ;
ദൎപ്പണമില്ലാതെകണ്ടെപ്പൊഴു വിളങ്ങുകി—
ല്ലല്ലമെന്നാലും പ്രതിബിംബമെന്നറിയേണം

1) മണ്ണിന്റെഅഭാവത്തിൽ ഘടവും ഉണ്ടായിരിക്കയില്ല. അതിനാൽ ഘടം മണ്ണുതന്നെയാണ് എന്നുള്ളതുകൊണ്ടു ''ഏതൊരുവസ്തുയാതൊരുവസ്തുവിന്റെ അഭാവത്തിൽ ഇല്ലാതിരിക്കുന്നുവോ, കാൎയ്യരൂപമായ ആ വസ്തു അതിന്റെ കാരണരൂപമായ വസ്തുതന്നെ ആയിരിക്കുന്നതാണ്'' എന്നൊരുനിയമം സിദ്ധിക്കുന്നു ആ നിയമപ്രകാരം ദൃശ്യസമുദായം തൽബോധകങ്ങളായുള്ള കണ്ണു മുതലായ മററെല്ലാററിന്റെയും അഭാവത്തിൽ വിളങ്ങുകയും ചിതിയുടെ അഭാവത്തിൽ മാത്രം വിളങ്ങാതിരിക്കുകയും ചെയ്യുന്നതാകകൊണ്ട് ദൃശ്യസമുദായം മുഴുവൻ ചിതിസ്വരൂപംതന്നെയാണെന്നു ഉദാഹരണപൂൎവ്വം വ്യക്തമാക്കാൻ തുടങ്ങുന്നു.

2) അന്ധൻസ്പൎശം വഴിയായി വസ്തുക്കളുടെ സ്ഥിതിയെ മനസ്സിലാക്കുന്നു.

digitized by www.sreyas.in

അതുഹേതുവായ്ത്തന്നെ കണ്ണാടിതന്നിൽനിന്നു-
മതിരിക്തമായ്ഭവിക്കില്ലല്ലോ പ്രതിബിംബം
എന്നതുപോലെത്തന്നെ ചിതിയൊന്നല്ലാതെ മ-
റ്റൊന്നുമേ നിരൂപിച്ചാൽ വാസ്തവത്തിങ്കലില്ല
അതിനാൽ ചിതിയിൽനിന്നന്യമായ്മനസ്സെന്നു-
ള്ളതുമില്ലാത്തതത്രെ സർവ്വഥാ ധരിച്ചാലും
ജ്ഞാതാവും കരണവും ജ്ഞേയവും സ്വപ്നത്തിങ്ക-
ലേതൊരുവിധ a) മേകരൂപമായിരിക്കയാൽ,
മനസ്സില്ലതു വേറിട്ടെന്നതുപോലെത്തന്നെ
നിനച്ചീടുക ജാഗ്രത്തിങ്കലും മനസ്സില്ല
കാര്യസംസിദ്ധിക്കായിക്കേവലം കല്പിതംതാൻ
ഹേ രാമ! കരണമാം മനസ്സെന്നതുന്നൂനം
b) സ്വപ്നത്തിൽ വൃക്ഷം വെട്ടിവീഴ്ത്തുവാനെപ്രകാരം
സ്വപ്നക്കോടാലിതന്നെ കരണമാകുന്നിതു
അസത്യമായീടുന്ന കരണംതന്നെവേണ-
മസത്യരൂപയാകും ക്രിയചെയ്യുവാൻ തഥാ
c) ഏവനാണില്ലാത്തതാം മനുഷ്യശൃംഗത്തിനാൽ
സ്ഥവിദാരിതനായിട്ടുള്ളവൻ കഥിക്ക നീ
കരുതീടുക ചേത്യമാകിയ കാര്യത്തിന്നു
കരണമാകും മന,സ്സാകയാലില്ല രാമ!
സ്വപ്നാവസ്ഥയിൽ ക്രിയാകാര്യകാരണമാകും
ദ്രഷ്ടാവുതന്നെ മനസ്സെന്നോതപ്പെടുന്നിതു

---

a) ഏകരൂപം–എല്ലാം മനസ്സിൻെറതന്നെ രൂപമായിരിക്കയാലു ള്ളതാണ് ഏകരൂപത

b) സ്വപ്നത്തിൽ അസത്യമായ വൃക്ഷച്ഛേദനക്രിയയ്ക്ക് കരണമായ്സ്വപ്നക്കോടാലി എങ്ങിനെ അസത്യമായിരിക്കുന്നു വോഅതുപോലെ ദൃശ്യസമുദായവും തൽകാരണവും അസത്യമാകകൊണ്ട് അതിന്നുകാരണമായമനസ്സും അസത്യംതന്നെയാണെന്നു താല്പര്യം.

c) ദൃശ്യരൂപമായ കാര്യവും തൽകാരണമായ മനസ്സും അസത്യമാണെന്ന്മുൻപ്രസ്താവിച്ചു കഴിഞ്ഞു. അങ്ങിനെ കാര്യകാരണങ്ങൾ അസത്യമായതുകൊണ്ട് ക്രിയയും അസത്യമായിട്ടുള്ളതുതന്നെയെന്നു ''ഏവനാ.........ധരിക്ക നീ'' എന്നുള്ളഭാഗംകൊണ്ട് സാധിക്കുന്നു.

digitized by www.sreyas.in

ആവിധംതന്നെയാണു സവ്വദാ ക്രിയാകര
മാകിയ മനസ്സില്ല സംശയമൊട്ടുംവേണ്ടാ
അപ്രതിഹതമായിട്ടുള്ളതൻ സ്വാതന്ത്ര്യത്താൽ
ചിൽപ്പുമാൻതന്നെ, മനം മുതലായുള്ളതെല്ലാം
പരികല്പിച്ചു ദൃശ്യദ്രഷ്ടാദിഭേദമംഗീ-
കരിച്ചങ്ങിനെ ചെയ്തുകൊള്ളുന്നു വ്യവഹാരം
കേവലം ചിദാത്മാവു താനഹോ ക്വചിൽ ക്വചിൽ
നിർവ്വികല്പാത്മാവായും സംസ്ഥിതി ചെയ്തീടുന്നു
ശ്രദ്ധവെച്ചിനിയും നീ ഭാർഗ്ഗവ! ശ്രവിച്ചാലും
ചിത്തത്വം സ്വയം പരിപൂർണ്ണമാണെന്നാകിലും
ആകാശതുല്യമല്ല ചൈതന്യരൂപമാണ-
താകയാൽ സ്വപ്രകാശ;മാകാശം ജഡമല്ലോ
എല്ലാസംഗതികൊണ്ടുമാകാശമാത്മാവിന്നു
തുല്ല്യമാണെന്നുതന്നെ ചൊല്ലേണമാലോചിച്ചാൽ
വ്യാപകം സൂക്ഷ്മമേകരസമായുള്ളതല്ലോ
ഉൽപത്തിനാശങ്ങളാലസ്പൃഷ്ടം നിരാകാരം
സവ്വദാ സർവ്വാധാരമെങ്കിലുമസംഗാത്മാ
സർവ്വാന്തസ്യൂത,മേവമാത്മാവുമാകാശവും
ഏതുമേ ഭേദമില്ലാതിരിക്കുന്നുണ്ടെങ്കിലും
ചൈതന്യമാത്മാവിലു,ണ്ടില്ലതു ഗഗനത്തിൽ
വസ്തുത വിചാരിച്ചാൽ ചൈതന്യപൂർണ്ണനായു-
ള്ളാത്മാവുതന്നെന്യൂനമാകാശമെന്നു ചൊല്ലാം
അല്പവും ഭേദമാകാശത്തിന്നുമാത്മാവിന്നു-
മെപ്പോഴുമില്ലെന്നറിവുള്ളവർക്കറിഞ്ഞീടാം
ഏതൊന്നാകാശമാകുമായതുതന്നെയാത്മാ-
വേതൊന്നാണാത്മാവായതാകാശമതുതന്നെ
അറിവററവരാത്മരൂപത്തെ ഭ്രമംമൂലം
കരളിൽക്കരുതുന്നുണ്ടാകാശമെന്നീവണ്ണം
നേത്രത്തിൻദോഷത്തിനാലാദിത്യാലോകം തമോ-
മാത്രമായിട്ടു ക്രൂരൻ പാർത്തുകൊള്ളുന്നപോലെ
വിദ്വാന്മാർ വീതശങ്കമാകാശംതന്നെയാത്മ-
ചിദ്രൂപമെന്നു കണ്ടുകൊള്ളുന്നു വഴിപോലെ

digitized by www.sreyas.in

സ്വപ്നത്തിൽ സ്വമാത്മാനം വെവ്വേറെ ബഹുവിധം
മൃത്ത്യാദിവിഭേദേന ഭാസിപ്പിപ്പതുപോലെ
പരിച്ഛേദാത്മാവിനെപ്പരയായുള്ള ചിതി
പരമേശ്വരീസ്വച്ഛസ്വാതന്ത്ര്യമാഹാത്മ്യത്താൽ
പരിച്ഛിന്നമായിട്ടു ബഹുധാ ഭാസിപ്പിപ്പൂ
പറയാം പരമാർത്ഥം ഭാർഗ്ഗവ! ധരിക്ക നീ
പരയാം ചിതി പരിച്ഛിന്നദൃഷ്ടിയിൽ മാത്രം
പരമങ്ങിനെ ഭാസിക്കുന്നതാണനേകധാ
സന്ദേഹംവേണ്ടാ സ്വയം സ്വദൃഷ്ട്യാ പരേശാനി
പൂർണ്ണാത്മസ്വരൂപിണിതന്നെയാകുന്നു സദാ
കാണികൾക്കെല്ലാമൈന്ദ്രജാലികൻ, തന്റെ രൂപം
കാണിക്ക മനേകധാ,താനേകനെന്നാകിലും
ആയവൻ സ്വയം നിജദൃഷ്ടിയിൽ നിർവ്വികാര-
നായിട്ടു വിളങ്ങുന്നു താനേകനായിത്തന്നെ
ഏവമപ്പരമയാം ചിതി ശുദ്ധൈകരൂപ-
ഭാസയാണെന്നാകിലും മായയാൽ വൃതയായി
പരിച്ഛിന്നരാം ജീവന്മാരുടെ ദൃഷ്ടിയിങ്കൽ
പരിച്ഛിന്നയായ്ഭവിച്ചീടുന്നിതനേകധാ
ഐന്ദ്രജാലികൻ മായാവൃതനായ്ഭവിക്കുന്നി-
തന്യന്മാരുടെ ദൃഷ്ടിക്കാകുന്നിതെന്നപോലെ
ഈ മായാവരണവും ഭാർഗ്ഗവ! പരിച്ഛിന്ന-
ന്മാരായുള്ളവരുടെ ദൃഷ്ടിയിൽ ഭവിക്കുന്നു
ശുദ്ധചിദ്രൂപത്തിന്നുള്ളതിദുർഘടമത്യ-
ന്തോത്തമസ്വാതന്ത്ര്യമീമായയെന്നറിഞ്ഞാലും
ഈ ലോകത്തിങ്കലുള്ള യോഗീന്ദ്രന്മാരുടെമൈന്ദ്ര-
ജാലികന്മാരും തഥാ മാന്ത്രികന്മാരായോരും
പരചിന്മായതന്നാൽ ഛന്നമാം സ്വസ്വാതന്ത്ര്യം
പരിചിൽ കുറഞ്ഞൊന്നു യോഗാദിസുയുക്തിയാൽ
കൈക്കൊണ്ടു വാരണാശ്വസ്യന്ദനാദികളെല്ലാം
ചിക്കെന്നു സൃഷ്ടിക്കുന്നതായിട്ടു കാണുന്നില്ലേ
ഉൾക്കാമ്പിൽ ചിന്തിച്ചാലുമപരിച്ഛിന്നമായാ-
ശക്തിയായ്വിളങ്ങുന്ന പരമേശ്വരിക്കഹോ

digitized by www.sreyas.in

ഇപ്പാരെരാക്കയും സൃഷ്ടിച്ചീടുവാൻ പ്രയാസമെ–
ന്തല്പമെന്നാലുമിതിലത്ഭുതമില്ല നൂനം
ഏകദേശത്തിലഹംഭാവത്തിൻസുവിശ്രമ–
മാകുന്നു പരിച്ഛേദമെന്നറിഞ്ഞാലും രാമ!
അതുതാനപൂർണ്ണതവ a) വിഖ്യാതിയാകുന്നതു
മതിനെശ്ശാസ്ത്രജ്ഞന്മാരവിദ്യയെന്നും ചൊല്ലും
പരചിത്തേവം സ്വച്ഛസ്വാതന്ത്ര്യാൽ സ്വാത്മരൂപം
പരിച്ഛിന്നമായ്ത്തോന്നിച്ചീടുന്നിതനേകധാ
നിത്യവും ബഹിർമ്മുഖന്മാരായി വാഴ്കമൂലം
പ്രത്യഗ്രൂപത്തിൽ നിദിദ്ധ്യാസനം ചെയ്യായ്കയാൽ
താർക്കികന്മാരും വിദ്വാന്മാരുമായുള്ളോരേററം
ഭാർഗ്ഗവ! മോഹിക്കുന്നിതീവിഷയത്തിലെന്നും
സത്തസത്തെന്നുള്ളതിലേതെന്നാകിലും കൊള്ളാ–
മുത്തമൻ ഗുരൂപദേശിച്ചതന്നതിനെ
തന്നെത്താനുദാഹരിച്ചേതൊരു കാലത്തോളം
നന്നായി വിലോകനം ചെയ്തുകൊള്ളുന്നതില്ലാ
ലവലേശവും ഫലമക്കാലത്തോളമില്ലാ
ശ്രവണം പരോക്ഷമായിരിക്കുന്നതുമൂലം
അതുകൊണ്ടെന്നാൽ ചൊല്ലപ്പെട്ടതു സദൃഷ്ടിയാൽ
മതിമൻ! സന്ദർശിച്ചുകൊള്ളേണമാത്മാവിൽ നീ
യാതൊരു ചിതി സാക്ഷാലീശ്വരീ പരമദ്ദൃ–
ശ്യാകാര, ചരിച്ഛേദരഹിത ഭവിക്കുന്നു
ആയവളെന്നും ജഡവ്യാവൃത്തരൂപിണിയാ–
ണായതുമൂലം പ്രകാശാത്മികയെന്നോർത്താലും
ആകയാലഹോ സ്വാത്മാവിങ്കൽ വിശ്രാന്തിരൂപ–
യാകിയ പരാഹന്തയവരകൾ ഭവിച്ചീടും
കില്ലില്ല ചിദാത്മാവിൽ ജഡങ്ങളും വിശ്രമിച്ചു–
കൊള്ളുന്നു, ചിദാത്മാവിൽ ഭാസിക്കുന്നതുമൂലം
സ്വസ്വരൂപത്തിൽ സ്വതേ ഭാസിക്കുന്നില്ലായ്കയാൽ
സ്വാത്മവിശ്രമമില്ല ജഡങ്ങൾക്കൊരിക്കലും

a) വിഖ്യാതി–വിജ്ഞാനം

digitized by www.sreyas.in

അല്പമെന്നാലുമന്യാപേക്ഷകൂടാതെ തന്നി-
ലെപ്പൊഴും സ്വാതന്ത്ര്യേണ ഭാസിക്കുന്നതുമൂലം
തന്നിൽ വിശ്രാന്തി ചിത്തിന്നിയന്നീടുന്നിതോക്ക-
കെന്നതുതന്നെയാണു പരയാം പൂർണ്ണാഹന്താ
ഇല്ല സന്ദേഹം സ്വാത്മവിശ്രാന്തിയൊരിക്കലു-
മല്ലയോ! ഭൃഗുസൂനോ! കാണില്ല ജഡങ്ങളിൽ
ഭേദത്തിൻസ്പർശത്തോടുഹീനയായിരിക്കയാൽ
ബോധിക്ക പൂർണ്ണത്വമീയ്യഹന്തയ്ക്കിയലുന്നു
ഭേദസംബന്ധമില്ലാതിരിപ്പാൻ മൂലം പരി-
ച്ഛേദമില്ലായ്കതന്നെയാണെന്നു ധരിച്ചാലും
ഭൃഗുനന്ദന! ദർപ്പണത്തിങ്കൽ പ്രതിബിംബി-
നഗരം വർത്തിക്കുന്നതെവ്വണ്ണമപ്രകാരം
സുഗുണാംബുധേ! പൂർണ്ണാഹന്ത ചേർന്നുള്ളചിത്തിൽ-
സ്സകലം തിദാത്മ്യേന സംസ്ഥമെന്നറിഞ്ഞാലും
തന്നിൽനിന്നന്യമൊന്നുമില്ലെന്നാകയാൽ പരി-
ച്ഛിന്നാഭാവത്താൽ ഭേദസ്പർശമില്ലെന്നുവന്നു
പരയാം ചിതിതന്നിൽ ഭാർഗ്ഗവ! വ്യാവൃത്തിയും
പരിച്ഛേദവും ഭവിച്ചീടുന്നതെപ്രകാരം
പൂർണ്ണസ്വരൂപമായിട്ടുള്ളോരിച്ചിത്തിന്നുള്ള
പൂർണ്ണമാം സ്ഫുരണംതാൻ സ്വാത്മവിശ്രാന്തി രാമ!
ഇതിനെപ്പൂർണ്ണാഹന്തയെന്നു ചൊല്ലുന്നു നന-
മിതുതാനഖണ്ഡൈകരസമായ് ഭവിക്കുന്നു
ചിത്തത്വം നിരൂപണം ചെയ്യുമ്പോഴം പലതായി
വർത്തിക്കുന്നതുപോലെ ഹൃത്തടത്തിങ്കൽത്തോന്നും
നിർണ്ണയമഖണ്ഡൈകരസംതാൻ സ്വാതന്ത്ര്യം നി-
സ്സന്ദേഹമഖണ്ഡൈകരസമോ സ്വാതന്ത്ര്യംതാൻ
സന്മതേ! ചിത്തിൻപൂർണ്ണാഹന്തയും സ്വാതന്ത്ര്യവും
തന്മയിയായിടുന്ന ശക്തിതാനെന്നോക്കേണം
ഉഷ്ണവും പ്രകാശവുമെങ്ങിനെ തേജസ്സിങ്കൽ
നിന്നു വേർപിരിയാതെ സംസ്ഥിതി ചെയ്യുന്നതുപോ
സ്വാതന്ത്ര്യം വിശ്രാന്തിയെന്നിവയോടൊന്നിച്ചാ-
മേകരസാത്മികയായ് വിളങ്ങുന്നിതു ചിതി

അന്ത്യന്തദുഘ്ടയാം മായാഖ്യയായുള്ളോരു
ശക്തിയിപ്പൂർണ്ണാഹന്തതന്നെയാണല്ലോ രാമ!
ആശക്തി ചിദേകരൂപിണിയാണെന്നാകിലും-
മാദർശമെന്നതുപോലായതിൻസ്വരൂപത്തിൽ
ഓർത്താലുമനേകവൈചിത്ര്യാഭാസനത്തോടും
കാർത്തവീര്യാരേ! രാമ! ഭാസിച്ചുകൊള്ളുന്നിതു
ഈവിധം ഭവിക്കുന്ന ഭാസനകാലത്തിലും
കൈവെടിയുന്നതില്ല ചിച്ഛക്തിതൻസ്വരൂപം
ആയതുതന്നെയാണു വിഖ്യാതകീർത്തേ! രാമ!
മായക്കുള്ളതിദുഘ്ടതമെന്നറിഞ്ഞാലും
ഇവ്വണ്ണം സ്വാതന്ത്ര്യാഖ്യമായയാൽ സ്വാത്മാവിന്നു
സംഭവിച്ചീടുന്നതാം പരിച്ഛേദാവഭാസം
യാതൊന്നാണായതിനെപ്പണ്ഡിതന്മാരായുള്ളോ-
രോതുന്നിതനാത്മാവിൻഭാസമെന്നിപ്രകാരം
ആയവിദ്യയും ജഡശക്തിയും പ്രകൃതിയും-
നീയറിഞ്ഞാലും ശൂന്യമെന്നോതപ്പെടുന്നതും
അത്യന്താഭാവം തമസ്സാകാശമെന്നിവയു-
മാദ്യത്തെസ്സൃഷ്ടിയായീടുന്നതുമഖിലവും
ആദിമമായീടുന്നോരപ്പരിച്ഛേദനംതാ-
നാകുന്നതെന്നീവണ്ണം ചൊല്ലുന്നു സൂരീന്ദ്രന്മാർ
പരിപൂർണ്ണാത്മവിശ്രുമൈകദേശതാഭ്രാന്തി-
കൃതമാമാകാശഭാസനമെന്നറിയേണം
പൂർണ്ണാഹന്തത,ന്നേകദേശതാഭ്രാന്തിമൂല-
മാത്മാഭിമാനം വിട്ടുള്ളാത്മപ്രദേശംതന്നെ-
യാകാശമെന്നു ചൊല്ലപ്പെടുന്ന,തതുതന്നെ-
യാകുന്നു സംസാരത്തിന്നുള്ളകാരണം രാമ!
ആകാശംതന്നെ പശ്ചാദ്വൈഷ്യകഗോചരമാം
ഭേദമായ്ഭവിച്ചിതു സന്ദേഹമൊട്ടുംവേണ്ടാ
ഭൃഗുനന്ദന! നിന്നാൽ കാണപ്പെടുന്നതായ
ഗഗനം വിലോകനം ചെയ്യുക സൂക്ഷ്മദൃഷ്ട്യാ
ആകാശംതന്നെയാണങ്ങിയലും ശരീരികാ-
ക്കാകവേ ചൈതന്യവുമാത്മാവും കില്ലില്ലതിൽ;

digitized by www.sreyas.in

യാതൊരാകാശം സദാ മററുള്ള ദേഹങ്ങളിൽ
വീതകന്മഷബുദ്ധേ! ഭാസിച്ചുകൊള്ളുന്നുവോ,
നൂനമായാകാശംതാനായവക്കൊക്കെസ്സച്ചി-
ദാനന്ദഘനാത്മകനായീടുമാത്മാവാകും
എന്നതുപോലെത്തന്നെ നിനക്കും വിഹായസ്സു-
തന്നെയാണാത്മാവെന്നു നന്നായിദ്ധരിക്ക നീ
ആകാശമെങ്ങുമെങ്ങു വത്തിക്കും ശരീരികൾ-
ക്കാകവേ നിവ്വിവാദമാത്മാവായാകാശം താൻ
ഇത്തരം സ്വകല്പിതമായീടുമാകാശത്താൽ
ഗ്രസ്തമാം ചിദ്വപുസ്സു യാതൊന്നു ഭവിക്കുന്നു
ആകാശപരിച്ഛിന്നമായുള്ളോരച്ചിദ്വപു-
സ്സാകുന്നു മനസ്സെന്നു പറയപ്പെടുന്നതും
ആയതുകൊണ്ടു നൂനമാത്മാവുതന്നെ മന-
സ്സായതു മറെറാന്നുമല്ലെന്നുള്ളിൽബ്ബോധിക്കേണം
തത്ര ചിത്തത്വം ജഡശക്തിയാലാവൃതമായ്-
വത്തിക്കുന്നിതു ജഡശക്തിപ്രാധാന്യംമൂലം
ജ്ഞാനകാരണമാണു മാനസമെന്നു തത്വ-
ജ്ഞാനികൾ പറയുന്നു മാനസേ ധരിക്ക നീ
ചിത്തത്വപ്രാധാന്യേന ജീവൻതാൻ പ്രമാതാവെ-
ന്നിദ്ധരാതലത്തിങ്കൽ സുപ്രസിദ്ധമായ്ത്തീർന്നു
ഈവിധം സ്വസ്വാതന്ത്ര്യകല്പിതാകാശത്തിനാ-
ലാവൃതനായ ചിദാത്മാവു പിന്നെയുമഹോ
കോമളമായുമേററം ശിഥിലമായും പിന്നെ
നിർഘനമായും തഥാ മാലിന്യമററതായും
വത്തിക്കുമാകാശത്തിൽ കാഠിന്യം സംശ്ലിഷ്ടത,
സാന്ദ്രത്വം മാലിന്യമെന്നിവയെ പ്രകല്പിച്ചു
പഞ്ചഭൂതാത്മകമായുള്ളോരു ദേഹത്താലു-
മാവൃതനായിദ്ദേഹാത്മാവായിബ്ഭവിക്കുന്നു
കുടത്തിന്നുള്ളിൽ വെച്ചു വിളക്കെവ്വണ്ണമാണ-
ക്കുടത്തിന്നുള്ളിൽമാത്രം ഭാസിപ്പതപ്രകാരം
ഗാത്രാന്തർഭാഗത്തിങ്കൽ ശുദ്ധമായ് ചിൽപ്രകാശ-
മാത്രരൂപനാം ചിദാത്മാവു സംശോഭിക്കുന്നു

digitized by www.sreyas.in

വിളക്കിൻവെളിച്ചമഗ്ഘടത്തിൻഛിദ്രത്തൂടേ
വെളിക്കങ്ങിനെ ചെന്നീടുന്നതങ്ങിനെതന്നെ
പിന്നെയും ചിതിയഹോ ലോചനം മുതലായു-
ള്ളിന്ദ്രിയങ്ങിൽക്കൂടി നിര്യാണം ചെയ്യീടുന്നു
പൂർണ്ണത്വമക്രിയത്വമെന്നിവയാലോചിച്ചാൽ
നിർണ്ണയം ചിതിയ്ക്കില്ല നിര്യാണം വാസ്തവത്തിൽ
ആത്മാവിന്നാവരണമായിരിക്കുന്നതാകാ-
ശാത്മകം ജഡശക്തിരൂപമജ്ഞാനമല്ലോ
അതിനെച്ചിദാത്മാവിൻ സ്ഫൂർത്തിരൂപയാം ജ്ഞാന-
ശക്തിതാൻ നിവാരണം ചെയ്യുന്നിതെത്രത്തോളം
നീയുള്ളിൽധരിച്ചുകൊണ്ടീടുക ചിതിയ്ക്കുള്ള
നിര്യാണമത്രത്തോളം പ്രവിഭാസിച്ചീടുന്നു a)
സ്ഫൂർത്തിയാലിപ്രകാരമവൃതിയകലുന്നു.
തോർത്തുകൊണ്ടാലും മനോവ്യാപാരമെന്നോർത്തുന്നു
അതുകൊണ്ടറിഞ്ഞാലുംമാനസം മറ്റൊന്നല്ല
മതിമൻ! മനസ്സായതാത്മാവുതന്നെ നൂനം
ചലിക്കും ചിത്തുതന്നെയാകുന്നു മനസ്സു, നി-
ശ്ചലയാം ചിതിതന്നെയാണാത്മസ്വരൂപിണീ
സ്ഫൂർത്തിയാലാവരണം നീങ്ങുകയെന്നുള്ളതു
ചിത്തുതൻചലനമാം, വികല്പമിതുതന്നെ
ഈ വികല്പത്തെത്തീരെസ്സന്ത്യജിക്കുന്നതായാൽ
കൈവരും നിർവ്വികല്പവിജ്ഞാനം പൂർണ്ണരൂപം

a) ഇവിടെ തത്വമെന്തെന്നാൽ, പരചിദാത്മാവിൻെറ സ്വാതന്ത്ര്യത്താൽ ഉൽഭാസിതമായ പരിച്ഛിന്നാഹംഭാവമുള്ള പരിമിതപ്രമാതാവു് ജീവൻ.—അവൻ കുടത്തിന്നുള്ളിൽവെച്ച വിളക്കുപോലെ ദേഹത്തിന്നുള്ളിൽ ചിൽപ്രകാശമയനായിരിക്കുന്നു. കുടത്തിൻ ദ്വാരത്തിൽക്കൂടെ വെളിപ്പെടുന്ന ദീപപ്രഭ തമസ്സിനെ അകററുന്നപോലെ ചിദാത്മാവിൻെറ സ്ഫൂർത്തിശക്തി ഇന്ദ്രിയമാർഗ്ഗേണ എവിടെവിടെ വെളിപ്പെടുന്നുവോ അവിടവിടെയെല്ലാം തദാവരകാകാശമെന്ന അജ്ഞാനത്തെ അകററുന്നതുകൊണ്ടു പരിപൂർണ്ണനും അക്രിയനുമായ ചിദാത്മാവിന്നു് നിര്യാണമെന്നുള്ളതു് ഉണ്ടാവാൻ തരമില്ലെങ്കിലും നിര്യാണം ചെയ്യുന്നതുപോലെ തോന്നുന്നതാകുന്നു.

digitized by www.sreyas.in

ഈവിധം ഭവിക്കുന്ന പൂർണ്ണസ്വരൂപതതാൻ
കൈവല്യം വീരചൂഡാരത്നമേ! ബോധിച്ചാലും
നിശ്ശേഷം വികല്പത്തെ നീക്കിയാലാവരണം
ശേഷിക്കയില്ലയോയെന്നത്ര നീ ശങ്കിക്കേണ്ടാ
ആവൃതിയില്ല നൂനം തന്നാൽ കല്പിതയാകു-
മാവൃതി സത്യമായിട്ടുള്ളതല്ലോരിക്കലും
പാരിച്ച മനോരാജ്യം തന്നിൽത്താൻ സ്വയമൊരു
വൈരിയാൽബ്ബദ്ധനായി താഡ്യമാനനമായി
തെറിവാക്കുകൾകേട്ട വല്ലാതെ ഭയപ്പെട്ടു
മരുവീടുന്നി,തെപ്പോൾ സങ്കല്പമകററിയോ
അപ്പോളില്ലാതെയായി, തല്ലമത്തജ്ജനവും
പില്പാട്ട ബന്ധം ശേഷിച്ചിരിക്കുന്നതാണെന്നോ?
എന്നതുപോലെത്തന്നെ സങ്കല്പവജ്ജനത്തിൽ
സന്ദേഹം വേണ്ട ബന്ധം ശേഷിച്ചിരിക്കയില്ല
കല്പനാതിരിക്തമായുള്ളോരുബന്ധമുക്കു-
മെപ്പൊഴുമെവിടേയുമില്ലയിസ്സംസാരത്തിൽ;
സന്ത്യജിക്കുക രാമ! നീയാശു ജഡാത്മസം-
ഭ്രാന്തിയെപ്പിന്നെ ബ്ബന്ധമെന്താണെന്നാലോചിക്കു
സത്യമാകുന്നു ബന്ധമെന്നുള്ള നിശ്ചയംതാ-
നാംത്തടത്തിങ്കലോൎത്തുകൊണ്ടാലും മഹാബന്ധം
വെറുതേ ഭയപ്പെട്ട ബാലന്നു യക്ഷഗ്രഹം
പെരികെശ്ശബ്ദിക്കുന്നതായിട്ടു കേൾക്കുമല്ലോ
ബുദ്ധിമാനെന്നാകിലു മേതൊരുകാലത്തോളം
ബന്ധസത്യതാഭ്രമം നീക്കാതെ വൎത്തിക്കുന്നു
അക്കാലത്തോളമെങ്ങുമെപ്പോഴും ഭവബന്ധ-
മുക്തനാകയില്ലേറെ പ്രയത്നം ചെയ്തീടിലും
വിമലൻ ചിദാത്മാവു ഗഗനോപമൻ,ബന്ധം
സുമതേ!യവിടെയ്ക്കെന്തെങ്ങിനെ സംഭവിക്കും?
സ്വാത്മദൎശാന്തഃപ്രതിബിംബാത്മഭ്രുതങ്ങളാം
ദൃശ്യങ്ങൾമൂലം ബന്ധം സംഭവിച്ചീടുമെങ്കിൽ
ആദൎശപ്രതിബിംബവഹ്നിയും മതിയാകും
സാധനങ്ങളെപ്പാകംചെയ്‌വതിന്നെന്നാകണം

സത്യമാകുന്ന ബന്ധമെന്നുള്ള ബുദ്ധി,മന–
സ്സുസ്ഥിയെന്നുള്ളതായ നിശ്ചയമിതുരണ്ടു–
മല്ലാതെകണ്ടു വേറിട്ടുള്ളോരു ബന്ധമാക്ക–
മില്ലൊരു കാലത്തിലുമെണ്ടുമെന്നതു നൂനം
ഈ രണ്ടുമലത്തേയും സദ്വിചാരമാം മഹാ–
വാരിയെക്കൊണ്ടു തീരെക്കഴുകിക്കളവോളം
ഇമ്മന്നിലൊരുത്തൻെറ സംസാരം നീക്കാൻ ഞാനോ
ബ്രഹ്മാവോ മുകുന്ദനോ പരമേശ്വരൻതാനോ
വിദ്യാത്രുപിണിയായി വിളങ്ങും ത്രിപുരയോ
ശക്തിയുള്ളവരായിബ്ഭവിക്കില്ലെന്തായാലും
അതുകൊണ്ടിതുരണ്ടും സന്ത്യജിക്കുക രാമ!
സുതരാം സുഖിയായി വത്തിച്ചു കൊണ്ടാലും നീ
മാനസം നിർവ്വികല്പരൂപമായ്ഭവിക്കുമ്പോരം
നൂനമാത്മാവു മാത്രമാകുമില്ലിതുരണ്ടും
എന്നുമി,ല്ലിദമന്നെന്നുള്ളഭാസനത്തിൽ നി-
ന്നന്യമായിരിക്കുന്ന മനസ്സെന്നറിയേണം
മാനസേ ധരിക്കിദമാദിയെത്തീരെവിട്ടാൽ
ഭാനമാമാത്മാവുതാൻ ശേഷിക്കപ്പെടുന്നിതു
കയറിൽസ്സപ്പമെന്നു സംഭവിപ്പതാം ഭ്രാന്തി
കയറാകുന്ന സത്യമെന്നോക്കും വസ്തുവിങ്കൽ
സപ്പമെന്നുള്ള തോന്നൽ തന്നെയാണെന്നുള്ളതി-
ന്നല്ലമെന്നാലുമില്ലസന്ദേഹമാലോചിച്ചാൽ
തത്രാരോപിതമായ സപ്പത്തിൻബാധത്തിലും
ചിദ്രൂപനാകുമാത്മാവിങ്കൽനിന്നന്യമായി
ഭ്രാന്തിജ്ഞാനത്തിന്നഹോ വിഷയമായിരുന്ന
രജ്ജുവിൻജ്ഞാനമബാധിതമായ് ഭവിക്കുന്നു
സപ്പമായ്വിളങ്ങിയ രജ്ജുവും സ്വപ്നദ്രഷ്ടാ–
ന്തത്തിനാൽചിൽകല്പിതമെന്നുള്ള നിശ്ചയത്താൽ
രജ്ജുവും ബാധിക്കപ്പെട്ടിടുമെന്നായിവന്നാൽ
തൽജ്ഞാനമെപ്രകാരമേതിനെപ്പററിനില്ക്കും
എന്നതുകൊണ്ടു ദൃശ്യം ബാധിക്കപ്പെടുന്നേരം
നിഷ്ണയം ദൃശ്യജ്ഞാനം കേവലം ദൃക്കാകുന്നു

digitized by www.sreyas.in

സുമതേ! ചിദാത്മാവിൽനിന്നുവേറല്ലായ്കയാൽ
ഭ്രമജ്ഞാനത്താൽ ദ്വൈതമെങ്ങിനെ ഭവിച്ചീടും

ദൃശ്യത്തിന്നർത്ഥക്രിയാകാരിത്വമുണ്ടാകയാൽ
സത്യമല്ലയോ ദൃശ്യമെന്നുള്ള ശങ്കവേണ്ടാ

സ്വപ്നവസ്തുക്കളിലും കാണുന്നുണ്ടർത്ഥക്രിയ
സുസ്ഥിരയായിട്ടെന്നതുൾത്താരിലോർത്തീടേണം

സ്വപ്നത്തിൽക്കണ്ടവസ്തു സുസ്ഥിരമാണെന്നുള്ളിൽ
സ്വപ്നം കാണുന്നനേരമെല്ലാരും കരുതുന്നു

ജാഗ്രത്തിൽ സ്വപ്നം മിഥ്യയെന്നുള്ള ബോധമുണ്ടാം
ജാഗ്രന്മിഥ്യാത്വബോധമില്ലേതും സ്വപ്നത്തിങ്കൽ

ഭാർഗ്ഗവ! ഭവാൻ നന്നായോർത്തുകൊണ്ടാലും സ്വപ്ന—
ജാഗ്രദ്വിഭാസങ്ങൾക്കു ഭേദമിത്രയേയുള്ളു

സത്യത്വം ജാഗ്രദ്വ്യവഹാരത്തിന്നോർത്തീടിലീ—
വ്യത്യാസംകൊണ്ടുമാത്രം സംഭവിക്കുകയില്ല

ജാഗ്രത്തിലുള്ളതായ വസ്തുക്കൾക്കർത്ഥക്രിയാ—
സ്ഥൈര്യമെന്നിവയെല്ലാമെങ്ങിനെ കാണുന്നുവോ

സ്വാപ്നാവസ്ഥയിൽ സംഭവിക്കുന്ന വസ്തുക്കൾക്കു-
മപ്രകാരമേ കാണുന്നില്ലയോ ചൊല്ലേണം നീ

സ്വപ്നത്തിൽ ജാഗരങ്ങളായ ഭാവങ്ങളില്ല
സ്വപ്നഭാവങ്ങളൊന്നും ജാഗരത്തിലുമില്ല

രണ്ടിലുമൊന്നുപോലെയാണർത്ഥക്രിയാദികൾ
രണ്ടില്ല പക്ഷം ജാഗ്രത്സ്വപ്നങ്ങൾ തുല്യംതന്നെ

വ്യത്യാസമെ a) ന്നതീതസ്വപ്നങ്ങൾക്കെന്നു സൂക്ഷ്മ—
ബുദ്ധ്യാ സാമ്പ്രതം ഭവാനൊന്നു ചിന്തിച്ചുനോക്കു

പാരിതിലിന്ദ്രജാലക്കാരനാൽ കൃതമായ
വാരണാശ്വാദിയിങ്കലർത്ഥക്രിയാദി കാണാം

അതുകൊണ്ടിന്ദ്രജാലം കാണിക്കും മനുഷ്യനാൽ
കൃതമായതു സർവ്വം സത്യമാണെന്നാകുമോ?

സത്യവുമസത്യവും വേർതിരിച്ചറിയുവാൻ
ശക്തിയില്ലല്ലോ പാരിൽ പ്രാകൃതന്മാർക്കു ചെറ്റും

---

a) അതീതസ്വപ്നങ്ങൾ-അതീതങ്ങളും സ്വപ്നങ്ങളും അതീതങ്ങൾ—കഴിഞ്ഞുപോയ ജാഗ്രത്ഭാവങ്ങൾ

ആകയാൽ മോഹിതന്മാരായുള്ളോരവർ സത്യ-
മാകുന്ന ലോകമെന്നു ചൊല്ലുന്നു നിസ്സന്ദേഹം

എപ്പോഴുമഭാവത്താൽ സ്പർശിക്കപ്പെടാത്തതു
സത്യമെന്നിപ്രകാരം പറയപ്പെടുന്നിതു
വിളങ്ങുന്നതല്ലൊരുവിധവും ചിദഭാവം
വിളങ്ങുന്നതാണെങ്കിലിതില്ലെന്നാം തദഭാവം

ഒട്ടുമേ ചിദാത്മാവിന്നാകയാലഭാവസം-
സ്പൃഷ്ടത്വമൊരിക്കലുമില്ലെന്നു ധരിക്കേണം
ദൃശ്യങ്ങളനേകമായ്‌വിളങ്ങുന്നതുകൊണ്ടു
നിശ്ചയമഭാനമുണ്ടായവയ്ക്കെന്നുവന്നു

അന്യോന്യമഭാവത്തെസ്സർവ്വഥാ ഭാസിപ്പിച്ചു-
താകുന്ന ദൃശ്യങ്ങളാമചിൽഭാവങ്ങളെല്ലാം
ചൊല്ലേറും ജമദഗ്നിനന്ദന! ചിദഭാനം
വല്ലദിക്കിലും വല്ലകാലത്തും ഭവിക്കുമോ?

എക്കാലം ചിതി വിളങ്ങുന്നതില്ലെന്നോർക്കുന്നി-
തക്കാലം വിളങ്ങുന്നതെങ്ങിനെ കഥിക്കു നീ
ചിതി തന്നനുഭവമില്ലാത്ത സുഷുപ്തിയിൽ
ചിദഭാവത്തെച്ചൊല്ലാമെന്നൊരു പക്ഷമുണ്ടോ?

ചിതിതന്നനുഭവമുണ്ടായിട്ടില്ലയെന്നു
മതിമൻ! വിളങ്ങുന്നതെവ്വണ്ണമാലോചിക്കു
തൽക്കാലം തദനുപലബ്ധിയെന്നിവരണ്ടും
സൽഗുണാംബുധേ! വിളങ്ങീടാത്തസ്സമയത്തും

നിർവ്വാദം ചിൽപ്രകാശമുള്ള താണെന്നാകയാൽ
സർവ്വഥാ ചിദാത്മാവു സത്യസ്വരൂപൻതന്നെ
ചൊല്ലുന്നേൻ സത്യാസത്യഭേദം ഞാൻ ചുരുക്കത്തിൽ
കല്യാണഗുണാംബുധേ! രാമ! നീ കേട്ടുകൊൾക

ചെറുതും പരാപേക്ഷകൂടാതെ വിളങ്ങുവോ-
ന്നറിക സത്യമത്രേ, മററുള്ളതസത്യമാം:
വ്യക്തമാക്കീടാമല്പംകൂടിയുംസ്വപ്രകാശം
സത്യമാകുന്നു മറിച്ചായുള്ളതസത്യമാം

digitized by www.sreyas.in

അന്യഥാ, a)ഭവാൻ ചൊല്ലുമഭാവവിജ്ഞാനത്തെ-
ബ്ബാധമായ് സ്വീകരിച്ചാൽ യോജിക്കില്ലായതേതും
രജ്ജുസർപ്പാദിയായിട്ടുണ്ടാകും ഭ്രമമെല്ലാം
സത്യമായ്ത്തീരുമല്ലോ; ത്വന്മതം കൈക്കൊള്ളു-
മ്പോൾ;
ഭാവത്തിലഭാവത്തിൻ വിജ്ഞാനമുണ്ടാകുന്നു
ഭാവവിജ്ഞാനമുണ്ടായീടുന്നിതഭാവത്തിൽ
സർവ്വാനുഭവസിദ്ധംതന്നെയാണിതു രാമ!
ആകയാലബാധിതം സത്യമാകുന്നുവെന്നും
ബാധിതമസത്യമായ്ഭാവിക്കുന്നതാണെന്നു-
മുള്ള നിൻപക്ഷം തെല്ലും യുക്തമാവുകയില്ലാ
സർവ്വഥാ വ്യഭിചാരമുണ്ടായീടുകമൂലം;
ആകയാൽ സ്വപ്രകാശംതന്നെയാകുന്നു സത്യം
മറ്റെല്ലാമസത്യമാണെന്നുള്ള മതം യുക്ത-
മില്ലിതിൽ ദോഷം തെല്ലുമെന്നു നീ ധരിച്ചാലും

---

a) സത്യമേതു് അസത്യമേതു് എന്നുള്ള വ്യവസ്ഥചെയ്യുന്നു. അഭാവവിജ്ഞാനമായബാധം ഏതുവസ്തുവിന്നു ഉണ്ടാകുന്നുവോ ആ വസ്തു അസത്യവും ഈബാധം ഏതു വസ്തുവിന്നുണ്ടാകുന്നില്ലയോ ആ വസ്തു സത്യവുമാണ് എന്നുള്ള മതം അംഗീകരിക്കുന്നതായാൽ, രജ്ജുവിനെക്കണ്ടിട്ടു് സർപ്പമാണ് അതു് എന്നുള്ള ഭ്രമം ഉണ്ടാവുകയും ആ ഭ്രമം പിന്നീടു് നിവർത്തിക്കാതിരിക്കയുംചെയ്യുമ്പോൾ രജ്ജുസർപ്പത്തിൽ അഭാവവിജ്ഞാനമായബാധമുണ്ടാകാത്തതുകൊണ്ടു് ആ ഭ്രമാത്മകസർപ്പം സത്യമായ്ത്തീരുന്നതാണല്ലോ. അങ്ങിനെയാകുമ്പോൾ രജ്ജുവിൻെറ ഭാവത്തിൽ അതിൻെറ അഭാവജ്ഞാനവും സർപ്പത്തിൻെറ അഭാവത്തിൽ സർപ്പഭാവജ്ഞാനവും ഉണ്ടാകുന്നുവെന്നതിനാൽ അഭാവവിജ്ഞാനമാണ് ബാധം എന്നുള്ള മതത്തിന്നു് ദോഷമുണ്ടെന്നു് സിദ്ധിക്കുന്നതുകൊണ്ടു്, ബാധമുള്ളതെല്ലാം അസത്യം, അബാധിതംസത്യം, എന്നുള്ളപക്ഷം സ്വീകാര്യമല്ലെന്നു വരുന്നു. പിന്നേയോ, സ്വപ്രകാശമായ ചിത്തിൻെറ അഭാവത്തിൽ യാതൊരുവസ്തുക്കളും വിളങ്ങുന്നതല്ലായ്കയാലും മററു സർവ്വത്തിൻെറയും അഭാവത്തിൽ ചിത്തു വിളങ്ങുന്നതാകകൊണ്ടും സ്വപ്രകാശവസ്തുമാണ് സത്യം, മററുള്ളതെല്ലാമസത്യമാകുന്നു എന്നുള്ള മതം തന്നെയാണ് സ്വീകാര്യം എന്നു സാരം.

digitized by www.sreyas.in

യാതൊന്നും ഭവിക്കില്ല ചിത്തുതന്നഭാനത്തിൽ
യാതൊന്നുമില്ലെന്നതുമില്ലൊരുവിധത്തിലും
എന്നിരിക്കവേ ചിത്തു വിളങ്ങുന്നില്ലയെന്നു
മന്നിതിൽ കഥിക്കുന്ന താർക്കികൻ ഗർദ്ദഭംതാൻ
ഞാനില്ലെന്നോതുന്നവനാണവനഹോസമാ-
ധാനമായവനോടെന്തൊരുത്തിന്നുരചെയ്യും?
ആത്മാവുവിളങ്ങുന്നതില്ലെന്നെപ്പോഴുമാരാ-
ണൊത്തിനി സന്ദേഹമുള്ളവനായ്വർത്തിപ്പവൻ
അപ്പുമാൻ തർക്കസാമർത്ഥ്യത്തിനാൽ മററുള്ളവ-
ർക്കാംപ്പുവിലുള്ള മോഹം നീക്കുവാനാളായ്വന്നാൽ
ഇക്കാണും കരിങ്കല്ലുകൂടിയുമന്യമോഹം
നീക്കുവാൻ ശേഷിയുള്ളതാണെന്നുവരും ദൃഢം
a) ആകയാലർത്ഥക്രിയാഭാസമാത്രേണ ദൃശ്യം
സത്യമായ്ഭവിക്കയില്ലെന്നുനീയോർത്തീടേണം
ഭ്രാന്തിയാകുന്നു നൂനം വിജ്ഞാനമെല്ലാമതിൽ
ഭ്രാന്തിയല്ലെന്ന ബോധം മറെറാരു മഹാഭ്രാന്തി
ബാധവിജ്ഞാനത്തിന്നു മുമ്പിലെവ്വണ്ണമാണു
സാധോ! ഭാർഗ്ഗവ! ഭ്രാന്തി സംഭവിപ്പതു തഥാ
ലോകവിജ്ഞാനമെല്ലാമഭ്രാന്തിയെന്നപോലെ
വർത്തിച്ചുകൊള്ളുകയാണെന്നു നീ ധരിച്ചാലും
ലോകത്തിൽ ശുക്തിജ്ഞാനം ഹേതുവായ്ഭ്രമാത്മക-
മാകുന്നതെപ്രകാരം രജതജ്ഞാനം രാമ!
b) ജാഗതം ജ്ഞാനമെല്ലാമവ്വണ്ണം ഭ്രമാത്മക—
മാമല്ലോ ചിദാത്മവിജ്ഞാനമുണ്ടായിവന്നാൽ
ആകാശം നീലവർണ്ണമെന്നേവംഭ്രമം സർവ്വ-
ലോകർക്കു മോരേവിധം ഭാസിക്കുന്നതുപോലെ
സമമായ്സകലർക്കും ജാഗതമായീടുമീ-
ഭ്രമവും ഭവിച്ചിതു പാരിച്ചു c) ദോഷംമൂലം

a) ആകയാൽ—സ്വപ്രകാശവസ്തുമാത്രമാണു് സത്യം, മററുള്ളതെല്ലാമസത്യമാകുന്നു എന്നു സിദ്ധിച്ചതിനാൽ.

b) ജാഗതം—ജഗത്തിനെസ്സംബന്ധിച്ചതു്. c) ആകാശത്തിന്നു് ദൂരതാദോഷം, ജഗൽഭ്രമത്തിന്നു് അവിദ്യാദോഷം.

digitized by www.sreyas.in

ചിന്മാത്രരൂപം ശുദ്ധവിജ്ഞാനം യാതൊന്നാണു
സന്മാന്യമൌലേ! കില്ലി, ഭ്രാന്തിയതാകുന്നു
അല്ലയോ രാമ! നിന്റെ ചോദ്യങ്ങൾക്കിപ്രകാരം
ചൊല്ലിനേൻ സമാധാനം സാമ്പ്രതം യുക്തിയുക്തം
സന്ദേഹം മുഴുവനും സന്ത്യജിച്ചത്ര ഞാനി-
ച്ചൊന്നതു ശുദ്ധബുദ്ധേ! നിശ്ചയം ചെയ്തുകൊൾക
മുന്നം നീ മുക്തവ്യവഹാരമെങ്ങിനെയാണെ-
ന്നെന്നോടു ചോദിച്ചില്ലേ, ഞാനിനിയതു ചൊല്ലാം
ചെറുതും മനസ്സു മറ്റൊന്നിലും വെയ്ക്കാതെ ഞാ-
നരചെയ്യുന്നതൊക്കെ നീ കേട്ടു ധരിക്കേണം
മുക്തന്മാരായ തത്വജ്ഞാനികളുലകത്തി-
ലുത്തമന്മാരായിട്ടും മദ്ധ്യമന്മാരായിട്ടും
അധമന്മാരായിട്ടും മരുവുന്നിതു രാമ!
കഥനം ചെയ്തീടാം ഞാനവരെക്കുറിച്ചെല്ലാം
പ്രാരബ്ധം കൊണ്ടു, വന്നുചേരുന്ന ഭോഗങ്ങളാൽ
പാരിതിൽ പ്രതിക്ഷണം ഖിദ്യമാനന്മാരായി
പരചിൽസ്വരൂപജ്ഞന്മാരായിവാഴുന്നോരെ-
പ്പറയുന്നിതു മന്ദജ്ഞാനികളെന്നിങ്ങിനെ
പ്രാരബ്ധപ്രാപ്തങ്ങളാം വിഷയങ്ങളെബ്ഭുജി-
പ്പോരെന്നാകിലുമതു ചെറുതുമറിയാതെ
സന്തതം സമാഹിതസ്വാന്തരായ് സുഷുപ്തിയിൽ
മന്ദമാരുതൻ വീശുന്നതിനാൽ സുഖത്തേയും
കൊതു വന്നുപദ്രവിച്ചീടുകിൽ ദുഃഖത്തേയും
മതിയിൽ ധരിക്കാതെയിരിക്കുന്നതുപോലെ
വർത്തിക്കുന്നവരാരാണിദ്ധരാതലത്തിങ്കൽ
മദ്ധ്യമന്മാരായുള്ളോരവരെന്നറിയേണം
പ്രാരബ്ധകോടികൾതൻ നാനാവിധങ്ങളായ
പാരിച്ച ഫലങ്ങളാൽ തന്റെനില തെറ്റാതേയും
കണക്കില്ലാതെകണ്ടു കഠിനങ്ങളാമാപൽ-
ഗണങ്ങൾ നേരിട്ടാലും ധൈര്യം കൈവിടാതെയും
ആശ്ചര്യങ്ങളിലൊട്ടും വിസ്മയിച്ചീടാതെയും
വാച്ചീടും സുഖങ്ങളാൽ സന്തോഷിച്ചീടാതെയും

digitized by www.sreyas.in

കരളിൽക്കാമാദികളനുഭവിച്ചീടാതെയും
പുറമേ ലോകസമന്മാരായുമനാരതം

വർത്തിക്കുന്നവരാരാണമ്മഹാശയന്മാരാ—
ണുത്തമജ്ഞാനികളെന്നുൾത്താരിൽ ധരിക്ക നീ

ബുദ്ധിഭേദവും ജ്ഞാനപാകഭേദവും മൂല—
മിത്ഥം പ്രാരബ്ധശേഷമാഹാത്മ്യംഹേതുവായി

മധുമത്താദികൾക്കു തുല്യരായ്പ്പാരിൽ നാനാ—
വിധവ്യാപാരമാർന്നു തജ്ജ്ഞന്മാർ മരുവുന്നു

സതതം സമാധിയില്ലധമജ്ഞാനിക്കഹോ
മതിമൻ! പ്രാരബ്ധേന വാസനാശേഷംമൂലം

മദ്ധ്യത്തിൽ സമാധിവിച്ഛേദം സംഭവിക്കയാൽ
പൃഥ്വിയിൽ ക്ലേശയോഗനെന്നവൻ ചൊല്ലപ്പെട്ടു.

ജീവന്മുക്തനായ്ത്തീർന്നിട്ടില്ലവൻ കില്ലില്ലേതും
കേവലജ്ഞാനിയത്രേ ഭാർഗ്ഗവ! ധരിക്ക നീ

രണ്ടില്ലപക്ഷം ജീവന്മുക്തന്മാർതന്നെ മറ്റു
രണ്ടുകൂട്ടരും ലോകമാന്യന്മാർ മഹാത്മാക്കൾ

മദ്ധ്യമൻ രാമ! പരിപക്വനിരോധനിഷ്ഠ-
നുത്തമൻ പരിപക്വബാഹ്യസമാധിയത്രെ

ഇത്തരം വ്യവഹാരവൈചിത്ര്യം മൂവരിലും
ബുദ്ധ്യാദിഭേദംമൂലം ഭവിക്കുന്നിതു ശുഭം.

**ഇതിമോക്ഷാദിസ്വരൂപവിവരണമെന്ന**
പതിനെട്ടാമദ്ധ്യായം സമാപ്തം.

---

digitized by www.sreyas.in

# പത്തൊമ്പതാം അദ്ധ്യായം

ഇത്തരം ജീവന്മുക്തസ്ഥിതിയെച്ചുരുക്കത്തി-
ലുത്തമൻ ദത്താത്രേയനരുൾചെയ്തതുകേട്ടു
സൽഗുണനികേതനൻ ഭാർഗ്ഗവൻ ഭക്തിയോടും
സൽഗുരുവിനെ വീണ്ടും വന്ദിച്ചു ചോദ്യം ചെയ്താൻ
ഹേ ദയാസിന്ധോ! ജ്ഞാനപാകവൈചിത്ര്യം
ബുദ്ധി-
ഭേദത്താൽ സംഭവിപ്പാൻ സംഗതിയെന്താകുന്നു
ജ്ഞാനമെപ്പോഴുമൊരേവിധമാം സ്വാത്മമാത്ര
ഭാനസ്വരൂപ,മായതാകുന്നി,തുപേയവും
ജ്ഞാനാത്മപ്രധാത്മകം കൈവല്യം, ബുദ്ധിഭേദാൽ
ജ്ഞാനമെവ്വണ്ണം പാകവൈചിത്ര്യം പ്രാപിക്കുന്നു
വ്യത്യാസം ജ്ഞാനസാധനങ്ങൾക്കുമുണ്ടെന്നുണ്ടോ
വിസ്തരിച്ചിതൊക്കയും സാമ്പ്രതം ചൊല്ലേണമേ
മോദിച്ചു ഭൃഗുദ്വഹനോടുടൻ ജ്ഞാനപാക-
ഭേദത്തെഗ്ഗുരുവരുൾചെയ്യുവാൻ തുടങ്ങിനാൻ
ഉത്തമമതിമാത്രം രഹസ്യമിതു നിന്നോ-
ടദ്യ ഞാൻ ചൊല്ലാമെല്ലാം ഭാർഗ്ഗവ! കേട്ടാലും നീ
വ്യത്യാസമില്ല, ജ്ഞാനസാധനം തന്നിലേതും
ചിത്രസാധനമല്ല, ജ്ഞാനമെന്നറിയേണം
സാധനതാരതമ്യം കാരണമായിട്ടുതാൻ
ഭേദിക്കുന്നതു പാവനാശയ! ഫലപ്രാപ്തി;
സന്ദേഹമില്ല തെല്ലും സാധനം പൂർണ്ണമെന്നു
വന്നീടിൽ ജ്ഞാനമനായാസേന സിദ്ധിക്കുന്നു
സാധനമെത്രത്തോളം കുറവാമത്രത്തോളം
ബോധമുണ്ടാകുന്നതിന്നായാസം വർദ്ധിക്കുന്നു
സാധനംകൊണ്ടു ചെററെന്നാകിലുമുപയോഗം
ബോധത്തിന്നാലോചിച്ചാലില്ലല്ലോ വാസ്തവത്തിൽ
സാധനങ്ങളാൽ സാദ്ധ്യമല്ലൊരുകാലത്തിലും
ബോധം സ്വരൂപത്വത്താൽ സിദ്ധമായിരിക്കയാൽ

digitized by www.sreyas.in

ചൈതന്യംതന്നെയാണ വിജ്ഞാന,മതെപ്പൊഴം
ചേതസ്സിൽദ്ധരിക്ക നീ സ്വപ്രകാശമല്ലോ
സതതം ഭാനസ്വരൂപകമായുള്ളോന്നായ-
തതിലെന്തഹോ! സാധനാപേക്ഷ ഭൃഗുപതേ!
നീയറിഞ്ഞാലും തദാവരണം നിവാരണം
ചെയ്യുവാൻ മാത്രം കൊള്ളാം സാധ്യം സാധുമൌലേ!
നിതരാം ചളിക്കുട്ടം സ്ഫടികക്കരണ്ഡാന്ത-
ർഗ്ഗതമാം പത്മരാഗമണിയെയെന്നപോലെ
അന്തംകൂടാതെയുള്ള വാസനാസഹിതമാം
സ്വാന്തത്തിനുള്ളിൽ വത്തിച്ചീടുന്ന ചൈതന്യത്തെ
വഴിപോലറിഞ്ഞുകൊള്ളുന്നതിന്നൊരിക്കലും
കഴിവുണ്ടാകുന്നതില്ലെന്നതുമൂലം ചിരാൽ
ഗാത്രാദിതാദാത്മ്യത്തെസ്സമ്പ്രാപിച്ചിരിക്കുന്ന
ചിത്തമായീടുന്നോരു ചൊല്ലാന്ന കരണ്ഡത്തിൽ
മനനസഹിതമാം ശ്രവണമാകുന്നോരു
ഗുണമേറുന്നയന്ത്രമുപയോഗിച്ചു നന്നായ'
ദൃശ്യദേഹാദികളിലിയലും തദാത്മ്യത്തെ
നിശ്ചയമായി വേഗം വേർപെടുത്തുകവേണം
വാസനാപങ്കം പിന്നെബ്ഭൃഗുനന്ദന! നിദി-
ധ്യാസനാംഭസ്സുകൊണ്ടു കഴുകിക്കളയേണം
അങ്ങിനെ ചെയ്താൽപ്പത്മരാഗമെന്നതുപോലെ
മംഗലസ്വരൂപമാം ചൈതന്യം പ്രകാശിക്കും
ആകയാൽജ്ജമദഗ്നിനന്ദന! വാസനാസ-
ന്ത്യാഗത്തിന്നുതകുന്ന സാധനം ബോധിക്ക നീ
ഏററിയും ചുരുങ്ങിയും വാസന ഭവിക്കയാൽ
ഹേ രാമ! പലവിധമായ്ഭവിച്ചിതു ബുദ്ധി
ഏതൊരു പൂരുഷന്റെ ബുദ്ധിയെയെത്രത്തോളം
പൂതമാനസ! മറയ്ക്കുന്നുവോ വാസനൌഘം
വാദമില്ലേതുമത്രത്തോളമപ്പൂരുഷന്നു
സാധനാപേക്ഷയുണ്ടാകുന്നിതെന്നറിയേണം
ഭാഗ്ഗവ! വിവിധകളാകുന്ന വാസനകൾ
മുഖ്യവാസനകളെച്ചൊല്ലാം ഞാൻ നിന്നോടിപ്പോൾ

digitized by www.sreyas.in

അറിവുള്ളവരൊക്കസ്സംസ്കാരമെന്നുക്കുടി–
പ്പറഞ്ഞുകൊള്ളുന്നുണ്ടെന്നറിക, വാസനയെ,
രാമ! കേളപരാധം, കർമ്മമെന്നതുപിന്നെ–
ക്കാമമീവണ്ണം മൂന്നുവിധമാം വാസനകൾ

അശ്രദ്ധതന്നെയാണു മുഖ്യമാമപരാധം
സംശയംവേണ്ടാ സ്വാത്മനാശമായതു ചെയ്യും
ഗുരുശാസ്ത്രോക്തം യാതൊ,ന്നായതു സത്യമെന്നു
കരളിൽച്ചേരും ദൃഢനിശ്ചയം ശ്രദ്ധയത്രേ

നല്ലറിവുള്ളോരെല്ലാമല്ലയോ ഭൃഗൂദ്വഹ!
ചൊല്ലുന്ന തദഭാവമശ്രദ്ധയെന്നിങ്ങിനെ
ഉൾത്തടത്തിങ്കൽ വിപരീതമായ്ഗ്രഹിപ്പതു
സത്തുക്കൾ പുരുഷാപരാധമാണെന്നോതുന്നു

സുതരാം കലകളിൽ കുശലന്മാരായോരും
സതതം സാധുസംസർഗ്ഗാദികളുണ്ടായിട്ടും
പെരികെപ്പുരുഷാപരാധമുണ്ടാകമൂലം
പരമായുള്ള തത്വമറിയുന്നതേയില്ല

ഇല്ലല്ലോ നിർവ്വിശേഷമാകിയ പരം തത്വ–
മില്ല കില്ലേതുമായതുണ്ടാവാൻ മാർഗ്ഗമില്ലാ
ഭവിക്കുന്നിതു പരതത്വമെന്നാലു മാരും
ഭുവനത്തിങ്കലെങ്ങുമറിയില്ലായതിനെ

പരമായുള്ള തത്വം ശ്രവണംകൊണ്ടും മറ്റു–
മറിഞ്ഞിട്ടുള്ള തല്ല വേറെയൊന്നുന്നൂനം
എങ്ങിനെ മോക്ഷമേതിൽജ്ഞാനംകൊണ്ടുണ്ടായ്വരു–
മിങ്ങിനെ വിപരീതഗ്രഹമുണ്ടനേകധാ

ഇതിനെക്കുറിച്ചുള്ളിലുണ്ടാകും സന്ദേഹവും
മതിമൻ! പുരുഷാപരാധമാണെന്നോർക്കേണം
ഒന്നാമതായിട്ടുള്ള വാസന ഭൃഗൂദ്വഹ!
സന്ദേഹം കുറച്ചുമില്ലീയപരാധംതന്നെ

പാരിതിൽശ്ശാസ്ത്രവിദ്യാകുശലന്മാരായുള്ള
പുരുഷന്മാരെപ്പോഴുമായിരക്കണക്കായി
നിതരാമപരാധരൂപവാസനതന്നാൽ
ഹതരായ്സംസൃതിയെസ്സമ്പ്രാപിച്ചീടുന്നിതു

digitized by www.sreyas.in

ഉൽക്കടങ്ങളായ് പൂർവ്വജന്മാർജ്ജിതങ്ങളായ
ദുഷ്കൃതസംസ്കാരങ്ങൾ ഹേതുവായ് ബുദ്ധിതന്നിൽ
സ്ഥിതം യാതൊരുമൌഢ്യ,മുപദേശത്തെ ഗ്രഹി-
പ്പതിനേററവും പ്രതിബന്ധകമായതല്ലോ
കർമ്മവാസനയെന്നു ചൊല്ലുന്നിതായതിനെ
നന്മയില്ലുപദേശമാചാര്യൻ ചെയ്കിലു,-
മായതുകൊണ്ടു ചെററും ഗ്രഹിപ്പാനാളാകുന്നി-
ല്ലായതു ദുർജ്ജയതാനാകുന്നു നിരോധത്താൽ;
അളവററുള്ളതായ കർത്തവ്യശേഷം കാമം
വളരെശ്ശാഖകളുണ്ടതിനെന്നറിയേണം
കടലിൽത്തിരകളും നഭസ്സിൽത്താരങ്ങളും
പൊടികൾ ഭൂമിതന്നിലുള്ളതുമെണ്ണിത്തീർക്കാം
ഒരുത്തനാൾത്തടത്തിലിയലും കാമങ്ങളെ-
ശ്ശരിയ്ക്കെണ്ണുവാനാക്കും ശേഷിയില്ലെന്നു നൂനം
ഇതുതാൻ തൃതീയമാം കാമവാസനയെന്നു
മതിയിൽദ്ധരിച്ചാലും നീ മതിമതാംവര!
നിർവ്വാദമാകാശത്തെക്കാളും വിസ്തീർണ്ണയാണി-
തുർവ്വീധരത്തെക്കാളുമുറപ്പേറിയതല്ലോ
ആശാപിശാചിയെന്നു പേരുകേട്ടുള്ളിക്കാമ-
വാസന ബാധിക്കയാലിക്കണ്ട ലോകമെല്ലാം
ഉന്മത്തമായിപ്പാരം ദഹിക്കപ്പെട്ടുകൊണ്ടു
സന്മതേ! സദാ ചെയ്തുകൊള്ളുന്നിതാക്രന്ദനം
ഇപ്പാരിൽ ചിലർ മഹാമന്ത്രസംസേവമൂല-
മപ്പാഴും പിശാചിൻെറ വല്ലാത്ത ബാധനീങ്ങി
സർവ്വാംഗശീതളന്മാരായ് ഭൃശം ശോഭിക്കുന്നു
നിർവ്വാദം മഹാഭാഗ്യമുള്ളവരപ്പുമാന്മാർ
സ്വാന്തമിച്ചൊന്ന മൂന്നുസംസ്കാരങ്ങളാൽ സമാ-
ക്രാന്തമായിരിക്കുന്നു യാതൊരു കാരണത്താൽ
നിത്യാപരോക്ഷമാണെന്നാകിലുമേതുമാത്മ-
തത്വമക്കാരണത്താൽ വിളങ്ങാതിരിക്കുന്നു
ആകയാൽ ധരിക്ക നീ വാസനാനാശംതന്നെ-
യാകുന്നു ഫലം രാമ! സർവ്വസാധനത്തിന്നും

ജ്ഞാനമിങ്ങുണ്ടാകായ്‌വാൻ മൂലമീയപരാധം
താനെന്ന മാനസത്തിൽബ്ബോധമുണ്ടായിവന്നാൽ
ഒന്നാമതായിട്ടുള്ള വാസന നിവൃത്തിക്കു-
മെന്നതിന്നൊട്ടുമില്ല സന്ദേഹം ഭൂഗുദ്വഹ!
രണ്ടാമതായിട്ടുള്ള സംസ്കാരമേകജന്മം
കൊണ്ടോ ജന്മങ്ങൾകൊണ്ടോ നിവൃത്തിക്കുന്നതത്രേ
ഈശ്വരപ്രസാദംകൊണ്ടല്ലാതെ രാമ! കമ്മ-
വാസന പോകയില്ല മറേറതു യുക്തികൊണ്ടും
വൈരാഗ്യം മുതലായ തീവ്രസാധനങ്ങളാൽ
തീരെ മൂന്നാമതായ വാസന നിവൃത്തിക്കും
വൈരാഗ്യം ദോഷദൃഷ്ടികൊണ്ടു സംഭവിച്ചീടും
മററൊന്നുകൊണ്ടുമായതുണ്ടാവില്ലൊരിക്കലും
എത്രകണ്ടുണ്ടാകുന്നു കാമവാസനയുള്ളി-
ലത്രകണ്ടുണ്ടാകേണം ദോഷദൃഷ്ടിയും രാമ!
സാധനങ്ങളിൽ മുമുക്ഷുത്വമാണാദ്യം സർവ്വ-
സാധനസമ്പത്തിക്കു ഹേതു മററൊന്നുമല്ല
ചൊല്ലാംന്ന സജ്ജനങ്ങളെല്ലാരും ചൂടും വൈര-
ക്കല്ലേ; കേരം മുമുക്ഷുത്വമില്ലേതുമെന്നുവന്നാൽ
അനഘ! മുഖ്യഫലം ശ്രവണത്തിന്നുമില്ല
മനനത്തിനും തഥാ നിദിദ്ധ്യാസനത്തിനും
കേവലം a) ശില്പമെന്നപോലെയന്മതൊക്കയും
കൈവല്യം ശില്പജ്ഞാനമാത്രത്താൽ പ്രാപ്യമല്ല
മതിമൻ! മമുക്ഷുത്വമില്ലാത്ത ജനങ്ങളാൽ
ശ്രുതവും സമ്യഗ്വിചാരിതവുമായതെല്ലാം
ഭൂഷണം ശവത്തിന്മേൽ ചാത്തിയപോലെത്തന്നെ
ലേശമെന്നാലും പ്രയോജനമില്ലെന്നായ്‌വരും
തീവ്രയായുള്ളതല്ല മോക്ഷേച്ഛയെന്നാലതും
സർവ്വഥാ പ്രയോജനമററതാണെന്നോ വരു
ലോകത്തിൽ ഫലശ്രുതികാരണമനൽക്കട-
യാകിയ വാഞ്ഛയുണ്ടാം പാഴാണതെന്നപോലെ

a) ശില്പം-സഭയിൽ പ്രസംഗിക്കുവാൻ മാത്രമുള്ള ശാസ്ത്ര ജ്ഞാനം.

digitized by www.sreyas.in

ഫലം കേട്ടതിൻശേഷമുണ്ടാകുമിച്ഛ, കർമ്മ-
ഫലമേകുന്നതായിബ്ഭവിച്ചീടുകയില്ല
സന്മതേ! ഫലശ്രുതികൊണ്ടുളവാകും ജീവ-
ധർമ്മമാകയാലിച്ഛ,യെല്ലാർക്കും കില്ലില്ലതിൽ
ഇച്ഛരിച്ചാൽമതി ഫലമുണ്ടാകുമെന്നുവന്നാൽ
നിശ്ചയം ഫലമെല്ലാമെല്ലാർക്കും സിദ്ധിക്കേണം.
ആകയാൽ ഭൃഗുദ്വഹ! കില്ലി,ല്ലാപാതത്രൂപ-
യാകിയ മോക്ഷേച്ഛയ്ക്കു ഫലമുണ്ടാകയില്ല
തീവ്രയാണെത്രത്തോളം മോക്ഷേച്ഛ മഹാമതേ!
നിർവ്വാദമത്രത്തോളം വേഗത്തിൽ കിട്ടും ഫലം
സാധനഗണങ്ങളിലത്യന്തം പ്രവൃത്തിയെ
പ്രാധാന്യമേററമേറും മോക്ഷേച്ഛയുണ്ടാക്കുന്നു
സാധനങ്ങളിലമ്മട്ടിയലും പ്രവൃത്തിയെ-
സ്സാധുക്കളൊക്കെത്തൽപ്പരതയെന്നുരയ്ക്കുന്നു
മേലൊക്കെച്ചുട്ടുപൊള്ളും നേരം നൽത്തണുപ്പുള്ള
കീലാലാദിയെ വിട്ടു വേറെ യാതൊന്നിനേയും
എങ്ങിനെ തേടാതെകണ്ടിരിക്കുന്നുവോ പുമാ-
നങ്ങിനെ വിമുക്തിയെയല്ലാതെ വേറിട്ടൊന്നും
ചെറുതുമപേക്ഷിക്കാതിരിക്കും മോക്ഷേച്ഛതാൻ
കരുതീടുക രാമ! തീവ്രയെന്നകതാരിൽ
പെരികെത്തീവ്രയായിത്തീർന്നുള്ള മോക്ഷേച്ഛയ്ക്കു
വിരുതേററവുമേറും ഫലസാധനത്തിങ്കൽ;
മുക്തിയൊന്നൊഴിഞ്ഞു മററുള്ളതിലെല്ലാററിലും
വദ്ധിച്ച ദോഷദൃഷ്ടികൊണ്ടീമോക്ഷേച്ഛയുണ്ടാം.
തീവ്രവൈരാഗ്യംമൂലം ക്രമത്തിൽ മോക്ഷേച്ഛയ്ക്കു
തീവ്രത കൂടിക്കൂടി വന്നീടുമെന്നോത്താലും
ബോധിക്ക ദോഷദൃഷ്ട്യാ വിഷയങ്ങളിൽക്കൂടും
പ്രീതിയെക്കളയുന്ന വൈരാഗ്യമുണ്ടാകുന്നു
തൽപ്പരതയ്ക്കുമൂലം തീവ്രമാം മുമുക്ഷുത്വ-
മുത്ഭവിക്കുന്നു വൈരാഗ്യത്തിനാൽ ഭൃഗുദ്വഹ!
സാധനങ്ങളിലതിതീവ്രമാം പ്രവൃത്തിസം-
ജാതമാകുവാൻ ഹേതുവാകുന്നു തൽപ്പരത്വം

digitized by www.sreyas.in

ഉത്ഭവിക്കുന്നിതേറെത്തീവ്രമാം പ്രവൃത്തിയാ-
ലത്ഭുതമായ സാക്ഷാൽ ഫലമെന്നറിഞ്ഞാലും
ഗുരുനായകൻ ദത്താത്രേയനീവണ്ണമെല്ലാ-
മരുൾചെയ്തതുകേട്ടു ബുദ്ധിമാനായ രാമൻ
അത്യന്തം വലുതായ സംശയം ജനിക്കയാ-
ലിത്തരം ഗുരുവരനോടുടൻ ചോദ്യംചെയ്താൻ
കാരുണ്യാംബുധേ! സാധുസംസർഗ്ഗംതന്നെയാദി-
കാരണം ശ്രേയസ്സിനെന്നരുളിച്ചെയ്തു ഭവാൻ
ഈശ്വരാനുഗ്രഹമാണെന്നരുൾചെയ്തു തഥാ
ദോഷദൃഷ്ടിയാണെന്നുമുപദേശിച്ചുവല്ലോ
ഏതൊന്നാണിവയിൽവെച്ചേററവും പ്രധാനമാ-
മാദികാരണമതിൻപ്രാപ്തിയെങ്ങിനെയുണ്ടാം?
ഒന്നുമുണ്ടാകയില്ല കാരണംകൂടാതെക-
ണ്ടെന്ന സംഗതി തീർച്ചയാണല്ലോ മാന്യാത്മാവേ
എങ്ങിനെയുണ്ടാമതു, ഹേതുവൊന്നില്ലെന്നാകി-
ലിങ്ങിതു വിസ്തരിച്ചു സാമ്പ്രതം ചെയ്യേണമേ!
രാമനിങ്ങിനെ ചെയ്ത ചോദ്യം കേട്ടതുനേരം
മാമുനി ദത്താത്രേയൻ പിന്നെയുമരുൾ ചെയ്തു

ശ്രേയസ്സിന്നുള്ള മൂലകാരണം പറയാം ഞാൻ
നീയിതു ചെവിതന്നു കേട്ടുകൊള്ളുക രാമ!
പരയാകിയ ദേവി ചിത്സ്വരൂപിണിയേതും
പറവാൻ സാധിക്കാത്ത സ്വാതന്ത്ര്യമാഹാത്മ്യത്താൽ
ദർപ്പണപ്രതിബിംബംപോലുള്ള ജഗച്ചിത്ര-
മുത്ഭവിപ്പിച്ചു തന്നിൽത്തന്നെനീയറിഞ്ഞാലും
ദേവിയച്ചിതിയനാദ്യജ്ഞാനച്ഛന്നന്മാരാം
ജീവന്മാരുടെ ഹിതം സാധിപ്പാൻവേണ്ടിത്തന്നെ
ഹിരണ്യഗർഭാഭിധമാകുമാകാരമംഗീ-
കരിച്ചുകൊണ്ടു സർവ്വകാമപ്രപൂരണമാം
ആഗമം വെളിവാക്കി, ജീവന്മാർ നാനാകാമ
വാസനന്മാരണല്ലോ സൃഷ്ടിയിൽ സ്വതേതന്നെ
അങ്ങിനെയുള്ള ജീവാത്മാക്കൾക്കു സന്മംഗള-
മെങ്ങിനെയുണ്ടാകുമെന്നേററവുമാലോചിച്ചു

digitized by www.sreyas.in

ഫലചിത്രങ്ങളായ കാമ്യകർമ്മങ്ങളെങ്ങും
ഹിരണ്യഗർഭ,നാഗമാമ്പുദിയിൽക്കല്പിച്ചിതു
നല്പതുമാകാത്തതും ജീവന്മാർ സ്വതേചെയ്തു-
കൊള്ളുന്നിതേതോ കർമ്മപരിപാകത്താലേവം

നാനായോനികളിലും ഭ്രമിച്ചു ഭ്രമിച്ചഹോ
മാനുഷശരീരത്തെസ്സമ്പ്രാപിച്ചനന്തരം
കാമനാവശം ഹേതുവായിട്ടു കാമ്യമായ
കർമ്മത്തിലഭിമുഖനായിട്ടുഭവിക്കുന്നു

തടവെന്നിയേ കാമ്യകർമ്മത്തിൻഫലം സിദ്ധി-
ച്ചിടുമാറായീടേണമെനിക്കെന്നിപ്രകാരം
എപ്പോളീശ്വരപരനായിട്ടു ഭവിച്ചീടു-
മപ്പോളൈശ്വരങ്ങളാം ശാസ്ത്രങ്ങളം സമീക്ഷിക്കും

ചൊല്ലുന്നേനല്പംകൂടി വിവരിച്ചിവിടം ഞാ-
നല്ലയോ ഭൃഗുപതേ! കേട്ടാലും ശ്രദ്ധാപൂർവ്വം
കാമ്യകർമ്മത്തിൻഫലശ്രുതി ഹേതുവായ്ക്കാമ്യ-
കർമ്മത്തിൽ പ്രവൃത്തനായ് സൂക്ഷ്മകർമ്മത്തിൻ
ലോപാൽ

തൽഫലം സിദ്ധിച്ചീടാതിരിക്കുന്നതു മൂല-
മുടപ്പുവിൽ വർദ്ധിച്ചുള്ള സങ്കടത്തോടുംകൂടി
എങ്ങിനെയെന്തുചെയ്താൽ കർമ്മത്തിൻഫലം കിട്ടും-
മിങ്ങിനെയുള്ളതായ കർത്തവ്യജിജ്ഞാസയാൽ

പരമാത്മജ്ഞനായി പ്രാപ്തകാമനായ്വാഴു-
മൊരു സൽപ്പുരുഷനെഗ്ഗുരുണംപ്രാപിച്ചീടും
എപ്പോളെങ്കിലുമേതുദിക്കിലെങ്കിലുംവെച്ചു
തൽപ്രസംഗത്താൽ കേൾക്കമീശ്വരമാഹാത്മ്യത്തെ

തദനന്തരമൈശ്വരങ്ങളാം ശാസ്ത്രങ്ങളെ
സ്സതരാം ശ്രദ്ധയോടുമവലോകനം ചെയ്യും
പ്രാക്പുണ്യപരിപാകം ഹേതുവായിട്ടു പിന്നെ
തൽപ്രതിപാദനത്തിൽ പ്രവൃത്തി ഭവിച്ചീടും

ഇങ്ങിനെ പൂർവ്വപുണ്യപരിപാകത്താൽ സാധു-
സംഗമം സമ്പ്രാപിച്ചിട്ടത്യന്തദുർല്ലഭമാം

digitized by www.sreyas.in

ശ്രേയസ്സിന്നുള്ള കോണിപ്പടിയിൽച്ചെന്നെത്തുന്നു
മായമല്ലിതുരാമ! നീയുള്ളിൽധരിച്ചാലും
പ്രായേണ സാധുസംഗംതന്നെയാകുന്നു മൂലം
ശ്രേയസ്സമ്പ്രാപ്തിക്കെന്നു പറയപ്പെടുന്നിതു
ഉൽക്കൃഷ്ടപുണ്യത്താലും പരമേശ്വരപ്രീതി-
യ്ക്കായിക്കൊണ്ടുചെയ്യപ്പെട്ടുള്ളൽകൃഷ്ടതപസ്സാലും
അകസ്മാൽ ശ്രേയസ്സഹോ കൈവന്നുവെന്നും വരാ-
മാകാശത്തിങ്കൽനിന്നു പഴം വീഴുന്നപോലെ
അതുകൊണ്ടറിക നീ a) കാരണവൈചിത്ര്യത്താൽ
മതിമൻ! ശ്രേയഃപ്രാപ്തി പലമാതിരിയാകും
ബുദ്ധിവ്യത്യാസം തഥാ വാസനാതാരതമ്യം
സാധനതാരതമ്യമെന്നിക്കാരണങ്ങളാൽ
ഭുവനത്തിങ്കലാത്മജ്ഞാനികൾക്കിയന്നീടും
വ്യവഹാരവും പലേവിധമായ്ഭവിക്കുന്നു
പുണ്യകർമ്മാദിസംസ്കാരത്തിനാലേതൊരുത്തൻ-
തന്നുടെ ബുദ്ധിയിങ്കൽ വാസന ചുരുങ്ങുന്നു
അല്പസാധനം കൊണ്ടുതന്നെയുണ്ടാകുമവ-
ന്നപ്രതിബദ്ധയാകും ജ്ഞാനസിദ്ധിയെന്നോർക്ക;
ആരുടെ ചിത്തം പുണ്യകർമ്മാദിപ്രകർഷസം-
സ്കാരത്താൽ പരിശുദ്ധം, വാസനയാക്കിലെല്ലാട്ടും
സ്വല്പമായീടുന്നോരു കാരണംകൊണ്ടുണ്ടാകും
നിഷ്പ്രകമ്പമാം ജ്ഞാനമപ്പുരുഷന്നു നൂനം
പെരികെപ്പാപകർമ്മസംസ്കാരം മൂലമേതു
പുരുഷസ്വാന്തം ഭൂരിവാസനാനിബിഡമാം
ആയവന്നുണ്ടായ്വന്നു ബോധമെന്നാലും മിട-
ക്കായതിന്നുണ്ടാകയില്ലജ്ഞാനം നശിപ്പിപ്പാൻ;
സാധിതമായീടേണമവനാൽ വീണ്ടും വീണ്ടും
ബോധ,മെന്നാകിൽച്ചിരാൽ പൂർണ്ണമായ്ഭവിച്ചീടും
അതു ഹേതുവായ്ത്തന്നെ ഭാർഗ്ഗവ! ജ്ഞാനികൾതൻ-
സ്ഥിതി കാണപ്പെടുന്നു പലമാതിരിയായി

---

a) കാരണത്തിൻെറ താരതമ്യത്താലുണ്ടാകുന്ന വൈചിത്ര്യത്താൽ എന്നർത്ഥം.

digitized by www.sreyas.in

വീതകന്മഷബുദ്ധേ! ബോധിക്ക ചിത്തപാക-
ഭേദംനിമിത്തമായിട്ടാകുന്ന സ്ഥിതിഭേദം
കരളിൽച്ചേരുന്നോരു വാസനനിമിത്തമാ-
വരണത്തിന്നു താരതമ്യം സംഭവിക്കയാൽ
ജ്ഞാനം കാണപ്പെടുന്നു ഭിന്നമായ് ഭുവനത്തിൽ
ജ്ഞാനികൾക്കിയന്നീടും സ്ഥിതിഭേദവും തഥാ;
പെരികെ സ്ഥിതിഭേദം ജ്ഞാനികൾക്കൊക്കെപ്പര-
സ്പരമുണ്ടെന്നുള്ളതു ഹേ രാമ! കണ്ടാലും നീ
ആത്മഭൂ, നാരായണൻ, ഭർഗ്ഗനെന്നിവരെല്ലാ-
മാത്മജ്ഞാനികൾതന്നെയാണല്ലോ സ്വതേതന്നെ
ഉൾപ്പൂവിൽ കർമ്മാദിവാസനകളില്ലായ്കയാ-
ലെപ്പോഴുമനാവൃതജ്ഞാനന്മാരവരഹോ
എന്നിട്ടും സ്വാഭാവികസത്വാദിഗുണങ്ങളാ-
ലെന്നുമേ സ്ഥിതിഭേദമവർക്കുള്ളതു കാൺക
സാധിക്കില്ലൊരിക്കലും മാലിന്യ,മവരുടെ
ബോധത്തിന്നുണ്ടെന്നുര ചെയ്യുവാനൊന്നുകൊണ്ടും
ധരിച്ചീടുക ഭൃശം വിശുദ്ധജ്ഞാനികളാ-
യിരിക്കുന്നവരാകുമത്രിമൂർത്തികൾപോലും
സതതം തത്സ്വഭാവഗുണ മാഹാത്മ്യത്തിനാൽ
സ്ഥിതിഭേദത്തോടൊത്തു മരുവുന്നിതു രാമ!
ജ്ഞാനിയായവൻതന്റെ വെളുത്തിട്ടുള്ളതായ
മേനിതൻവർണ്ണം കറുപ്പാകയില്ലപ്രകാരം
എന്നതുപോലെത്തന്നെ മാനസസ്വഭാവവു-
മന്യഭാവത്തെ പ്രാപിക്കുന്നതല്ലൊരിക്കലും
അത്രിനന്ദനന്മാരായ് ജ്ഞാനികളായിപ്പാരിൽ
വർത്തിക്കുന്നവരായ ഞങ്ങളെത്തന്നെ നോക്കു!
ആ മഹാൻ ദുർവ്വാസസ്സു കോപിയായ് വർത്തിക്കുന്നു
സോമനങ്ങിനെയല്ല കാമിയായ് മരുവുന്നു
ഭുവി ഞാൻ വർണ്ണാശ്രമചിഹ്നം സ്ത്രീധനാദിയെ-
ന്നിവയൊക്കെയുമുപേക്ഷിച്ചുവാഴുന്നുവല്ലോ
വിശിഷ്ടന്മാരിലഗ്രഗണ്യനായ് വിളങ്ങുന്ന
വസിഷ്ഠൻ കർമ്മിഷ്ഠനായ് മരുവുന്നതു നോക്കു

digitized by www.sreyas.in

ജനലോകത്തിൽസ്സദാ നിവസിപ്പവരായ
സനകൻ മുതലായോർ സന്യാസിമാരായ്ത്തീൎന്നു
ഭക്തരിൽ പ്രമാണിയായ്നാരദൻ മരുവുന്നു
ശുക്രമാമുനി കാവ്യമെപ്പോഴും നിൎമ്മിക്കുന്നു
അത്രതന്നെയുമല്ല നിൎജ്ജരന്മാരെ വിട്ടു
ദൈത്യപക്ഷത്തിൽസ്സദാ ഭാൎഗ്ഗവൻ വൎത്തിക്കുന്നു
ധിഷണൻ ഭൃശംവാദകുശലൻ പരം പടു-
ധിഷണൻ സുരസമാശ്രയനായ്മരുവുന്നു
എപ്പോഴും ശാസ്ത്രങ്ങളെ നിൎമ്മിക്കുന്നതിൽത്തന്നെ
തൽപരനായി വൎത്തിക്കുന്നിതാദ്വൈപായനൻ
ധരണീപതിയായി ജനകൻ മഹാൻ, ജഡ-
ഭരതൻ ത്യാഗിയായിബ്ഭവിച്ചു പാൎത്താലും നീ
ഇതുപോലന്യന്മാരാം ജ്ഞാനികൾക്കിയന്നീടും
സ്ഥിതിഭേദത്തെ ബ്ഭവാനന്തരാത്മാവിലോൎത്തുനോക്കു
ചൊല്ലാം ഞാൻ സ്ഥിതിഭേദകാരണം രഹസ്യമി-
ങ്ങല്ലയോ ചൊല്ലേറുന്ന ഭാൎഗ്ഗവ! കേട്ടാലും നീ
മൂന്നുമാതിരിയാണു വാസനയെന്നു മുമ്പേ
നിന്നോടു പറഞ്ഞതിൽ രണ്ടാമതായിട്ടുള്ള
മൂഢതാ രൂപയായ കൎമ്മജ, മററുള്ളതിൽ
കൂടുതലായിട്ടുള്ള വലിപ്പമുള്ളോന്നത്രെ
ആരുടെ ചിത്തത്തിങ്കലായതു ലേശംപോലും
ചേരുന്നില്ലവർ തന്നെ ചൊല്ലാൎന്ന മേധാവികൾ
അല്പവുമപരാധവാസനയില്ലായവ-
ൎക്കഭ്യാസമില്ലായ്കയാൽ വിലയിക്കാതെകണ്ടും
ജ്ഞാനത്തിന്നേതും പ്രതിബന്ധമാകാതെകണ്ടു
മായവൎക്കിയലുന്ന കാമാദിവാസനകൾ
പൂരുഷശ്രേഷ്ഠന്മാരാമങ്ങിനെയുള്ളോൎക്കോക്കും
വൈരാഗ്യം മുതലായതൊന്നുമാവശ്യമില്ല
മനനം വീണ്ടും വീണ്ടും ചെയ്യേണ്ട, സമാധിയു-
മനഘന്മാരാമവൎക്കാവശ്യമില്ല രാമ!
ഒരിക്കൽച്ചെയ്താൽമതി ശ്രവണമപ്പോൾത്തന്നെ
തെരിക്കെന്നവരഹോ മനനധ്യാനങ്ങളെ

digitized by www.sreyas.in

സ്വല്പമായ് പ്രാപിച്ചിട്ടു സന്ദേഹം വിനാ, ജ്ഞാതം
തൽപദന്മാരാം മഹാത്മാക്കളായുള്ളോരവർ
പാരിതിൽജ്ജീവന്മുക്തന്മാരായി വർത്തിക്കുന്നു
സാരജ്ഞശിഖാമണേ! ജനകാദികൾപോലെ
നീയറിഞ്ഞാലും സൂക്ഷ്മനിർമ്മലമതികളാ-
മായവർ കാമക്രോധമുഖ്യവാസനകളെ
a) അഭ്യാസംകൊണ്ടു നീക്കുന്നില്ല ബോധത്തിനെന്നു-
മപ്രതിബന്ധങ്ങളായിരിക്കുന്നതുമൂലം
ആകയാലവർ ജീവന്മുക്തരായ്ഭവിച്ചവ-
രാകിലും മുന്നമുള്ള കാമാദിവാസനകൾ
മുന്നമെന്നതുപോലെ പ്രവർത്തിപ്പതു,ണ്ടവ-
രെന്നാലും b) നിർല്ലേപന്മാർ തന്നെയാണെല്ലായ്പ്പോഴും
മഹിയിൽപ്പണ്ഡിതന്മാരവരെപ്പറയുന്നു
ബഹുമാനസരവരുത്തമന്മാരെന്നേവം
ഇമ്മഹീതലത്തിങ്കലേതൊരുത്തന്റെ ചിത്തം
കർമ്മവാസനകളാൽ മൂഢമാമതിമാത്രം
ശിവനാണുപദേശം ചെയ്യുന്നതെന്നാകിലു-
മവനുണ്ടാകയില്ല നിശ്ചയമാത്മജ്ഞാനം
നൂനം ദൃഢാപരാധയുക്തരായ്മരുവുന്ന
മാനുഷന്മാർക്കും ബോധമുണ്ടാകില്ലൊരിക്കലും
മന്നിതിലപരാധരൂപയാം വാസനയു-
മെന്നതുപോലെക്കർമ്മരൂപയാം വാസനയും
കുറവായിട്ടും കാമവാസന പെരുകിയും
മരുവീടുന്നതാരാണവ്വണ്ണമുള്ള പുമാൻ
വളരെ ശ്രവണവുമങ്ങിനെ മനനവും
വളരെക്കാലം ചെയ്തുകൊള്ളേണം സമാധിയും
ലേശമെന്നാലുമുള്ളിൽസ്സംശയംവേണ്ടാ ബഹു-
ക്ലേശമിങ്ങിനെചെയ്താൽ വിജ്ഞാനമുണ്ടായ്വരും
സ്വല്പമേ വ്യവഹാരമുണ്ടാകയുള്ളൂ സമാ-
ധ്യഭ്യാസപ്രകർഷത്താലായവന്നറിക നീ

---

a) അഭ്യാസം—വിപരീതാഭ്യാസം b) നിർല്ലേപന്മാർ—സ്വ
രൂപച്യുതിക്ക് നിമിത്തമായ മാലിന്യമില്ലാത്തവർ.

digitized by www.sreyas.in

ഈവിധം സ്വല്പവ്യവഹാരതൽപരന്മാരായ്
മേവുന്നോർചെയ്യും യോഗനിഷ്ഠതൻപ്രകർഷത്താൽ
കാമാദിവാസനകളൊക്കെയും നശിച്ചിട്ടു
ധീമൻ! മാനസം നഷ്ടപ്രായമായ്ഭവിച്ചീടും
ഇത്തരം ജ്ഞാനികളായ്വർത്തിക്കുന്നവരെല്ലാം
മദ്ധ്യമന്മാരാം നഷ്ടമാനസന്മാരാകുന്നു
അലസന്മാരായുള്ള ചിലരുണ്ടിക്കൂട്ടത്തിൽ
ബലമഭ്യാസത്തിന്നു കുറവായതുമൂലം
ആയവർക്കിയലുന്ന വാസന ചുരുങ്ങുകി-
ല്ലായതുകൊണ്ടു നഷ്ടമാകയുമില്ല മനം
മന്ദജ്ഞാനികളവർ സമനസ്സന്മാരെന്നു
മന്നിതിൽപ്പണ്ഡിതന്മാരെല്ലാരും പറയുന്നു
കേവലജ്ഞാനികളാണിവരെന്നറിയേണം
ജീവന്മുക്തരെന്നു ചൊല്ലുന്നു മററുള്ളോരെ;
അവനീതലത്തിങ്കൽ കേവലജ്ഞാനികളാ-
യവരൊക്കെയും ദൃഷ്ടദുഃഖഭാക്കുകളത്രെ
പ്രാരബ്ധാധീനന്മാരാണായവരോക്കെ മുക്ത-
ന്മാരായിബ്ഭവിച്ചീടും ദേഹാവസാനത്തിങ്കൽ
പാരിലാരാണു നഷ്ടമാനസന്മാരായുള്ളോർ
പ്രാരബ്ധമായവരാൽജ്ജയിക്കപ്പെട്ടതല്ലോ
ചിത്തമാം ഭൂമിയിങ്കൽ പ്രാരബ്ധമാകുന്നോരു
വിത്തു ചേരുകിലുണ്ടായ്വന്നീടും ഭോഗാങ്കുരം
മാനസമാകുന്നോരു ഭൂമിയില്ലല്ലോ നഷ്ട-
മാനസന്മാരായുള്ളോർക്കകയാൽ തൽപ്രാരബ്ധം
കാലത്താൽ 1) കുസൂലസ്ഥമാകിയ ബീജമെന്ന-
പോലെത്താൻ ശക്തികെട്ടു നിശ്ശേഷം നശിച്ചുപോം
അത്യന്തസുമേധാവിയാകിയ പുമാനഞ്ചും
പത്തും കാര്യങ്ങളൊന്നിച്ചേകകാലത്തുതന്നെ
ചെയ്തുകൊണ്ടീടുമെന്നുതന്നെയുമല്ല വിഘ്ന
യാതൊരുകാര്യത്തിലും സംഭവിക്കയുമില്ല

1)കുസൂലം-ധാന്യംസൂക്ഷിക്കുന്ന പത്തായം.

digitized by www.sreyas.in

ഈവണ്ണം പാരിൽ ക്രിയാനൈപുണ്യമാൎന്നുകൊണ്ടു
മേവുന്ന മേധാവികളുണ്ടല്ലോ വളരെപ്പേർ
ഗമിക്കം കാൎയ്യമോരോന്നരയ്ക്കും ചെയ്യുമൊരേ-
സമയത്തിങ്കൽ മൎത്ത്യന്മാ,രിതു കാണുന്നില്ലേ
ഒരു ചൈതന്യംകൊണ്ടേ ക്രിയ മൂന്നവരേവ-
മൊരുകാലത്തുതന്നെ ചെയ്യുന്നതെപ്രകാരം
പൈരുത്തുണ്ടദ്ധ്യേതാക്കളെങ്കിലുമവരുടെ
സ്വരത്തിൻപിഴയേയുമപശബ്ദങ്ങളേയും
ഗുരുനായകനൊരേ സമയത്തിങ്കൽത്തന്നെ
കരളിൽശ്ശരിയായിട്ടറിയുന്നതുണ്ടല്ലോ
ആയിരം കയ്യുള്ളവനൎജ്ജുനൻ തവ ശത്രു-
വായവൻ ഹതൻ ഹേഹയാധിപൻ കാൎത്തവീൎയ്യൻ
ഏറിയ ശസ്ത്രാസ്ത്രങ്ങൾകൊണ്ടൊരേ സമയത്തു
പോരെരെട്ടും പിഴയ്ക്കാതെ ചെയ്തതു കണ്ടില്ലേ നീ
ഭൃഗുനന്ദന! കാൎത്തവീൎയ്യാർജ്ജുനാദിമേധാ-
വികൾതന്മനം ബഹുവിധമായ്ഭവിച്ചേവം
അല്പവും വീഴ്ചകൂടാതേറിയ കാൎയ്യങ്ങളെ-
ക്കെല്ലോടു സാധിച്ചുകൊള്ളുന്നതുപോലെത്തന്നെ
ഉത്തമജ്ഞാനികളായ്‌വൎത്തിപ്പോൎക്കെഴ 2) മാത്മ-
ദൃഷ്ടി ബാഹ്യത്തിൽച്ചെന്നീടുന്നതുണ്ടെന്നാകിലും
അവിരുദ്ധമായ്ത്തന്നെ സൎവ്വദാ ഭവിച്ചീടു
മവരൊക്കയും ബഹുമാനസമ്മതല്ലയോ
ആ മഹാത്മാക്കൾക്കുള്ള മാനസമാകുന്നോരു
ഭൂമിയിൽ,ത്തൽപ്രാരബ്ധമങ്കുരിക്കുന്നതെല്ലാം
അപ്പപ്പോൾ ജ്ഞാനാഗ്നിയാൽ ദഗ്ദ്ധമായ്ഭവിച്ചീടു-
മല്ലവും നിനക്കുള്ളിൽ സന്ദേഹമുണ്ടാകേണ്ടാ
പ്രാരബ്ധബീജാങ്കുരം തന്നെയാകുന്നുവല്ലോ
പാരിച്ച സുഖദുഃഖസംബന്ധം ധരിക്ക നീ
ശങ്കയില്ലേതും ഫലമാകുന്ന a) തദവിമൎശ,-
മങ്കുരം കത്തിക്കരിഞ്ഞീടുകിൽ ഫലമുണ്ടോ?

---

2) ആത്മദൃഷ്ടി–ആത്മാകാരമായ മനസ്സ്

a) തദവിമൎശം–സുഖദുഃഖങ്ങളുടെ വിമൎശം.

digitized by www.sreyas.in

b) അനുസന്ധാനം ബലാലാഹരിച്ചായതിനാ-
ലനിശം വ്യവഹാരമായവർ നടത്തുന്ന
പ്രൌഢനാകിയ പുമാൻ ബാലകനോടുകൂടി
ക്രീഡിക്കുന്നതു ഭവാൻ ഭാർഗ്ഗവ! കണ്ടിട്ടില്ലേ?
മൃത്തികകൊണ്ടും മററും നിർമ്മിച്ചിട്ടുള്ളതായ
ഹസ്ത്യാദികൊണ്ടു യുദ്ധക്രീഡ ചെയ്യുന്നനേരം
സ്വന്തമാനസ്സേറ്റം മറേറാ നാശം സംഭവിക്കുകി-
ലന്തരംഗത്തിൽബ്ബാലനുണ്ടാകും ഖേദമേററം
പരസൈന്യത്തിലേതെന്നാകിലും നശിക്കുകിൽ
കരളിൽപ്പെരുതായ സന്തോഷം ജനിച്ചീടും
പുറമേ പ്രൌഢൻ മോദഖേദങ്ങൾ കാട്ടിക്കൂട്ടും
ചെറുതും മനതാരിലുണ്ടാകയില്ല നൂനം
എന്നതുപോലെത്തന്നെ പ്രാകൃതന്മാരായുള്ളോ-
ർക്കെന്നുമേ ദൃശ്യം സത്യമെന്ന നിശ്ചയം മൂല,-
മിച്ഛിക്കാതിരുന്നാലും സംസ്കാരപ്രാബല്യത്താ-
ലുൾക്കാമ്പിലുണ്ടാകുന്ന ഹർഷവും വിഷാദവും
ഉത്തമജ്ഞാനികൾക്കിക്കാണപ്പെടുന്നതൊന്നും
സത്യമല്ലെന്നുള്ളോരു നിശ്ചയമുണ്ടാകയാൽ
സംസ്കാരശൈഥില്യന നിർണ്ണയം സ്വതഃസർവ്വ-
ത്രാനുസന്ധാനാദികളുണ്ടാവില്ലെന്നാകിലും
ആ ഹൃതങ്ങളായുള്ളോരനുസന്ധാനങ്ങളാ-
ലായവർ നടത്തുന്ന ബാഹ്യമാം വ്യവഹാരം
അന്യകാര്യാസക്തന്റെ ഹർഷവുമുദ്വേഗവു-
മന്യനുവേണ്ടീട്ടതാനാന്തരമാകയില്ല
ഓർത്തുകൊൾകതുപോലെസ്സന്തോഷസന്താപങ്ങ-
ളുത്തമജ്ഞാനികൾക്കു സംഭവിക്കയില്ലുള്ളിൽ

---

b) സുഖദുഃഖസ്വരൂപമായവിഷയങ്ങളോടു് ജ്ഞാനികളുടെ മനസ്സിന്നു് പ്രാരബ്ധം നിമിത്തമുണ്ടാകുന്ന സംബന്ധം അതിന്റെ ആവിർഭാവത്തോടുകൂടിത്തന്നെ നശിച്ചുപോകുന്നതായാൽ. അവർ വ്യവഹാരം നടത്തുന്നതെങ്ങിനെ? എന്നുള്ള ശങ്കയെ, വിഷയാനുസന്ധാനം അവർതന്നെബലാൽ ഉണ്ടാക്കിത്തീർത്തു് അതുകൊണ്ടു് ലോകവ്യവഹാരംനടത്തുകയാണു് ചെയ്യുന്നതു്, എന്നുപറഞ്ഞു് സമാധാനിക്കുന്നു.

digitized by www.sreyas.in

അന്യന്റെ കാര്യത്തിലും തന്നുടെ കാര്യത്തിലു-
മെന്നുമറ്യവരൊരേമാതിരി വർത്തിച്ചീടും

ലോകമാന്യരായ്‌വർത്തിച്ചീടുന്ന മേധാവിക
ളാകും ജ്ഞാനികൾക്കുള്ള വാസന നശിക്കുവാൻ

ആയവർ വിപരീതവാസനാഭ്യാസം നിരോ-
ധാഭ്യാസം മുതലായതൊന്നും ചെയ്യായ്കമൂലം

പൂർവ്വവാസന നശിച്ചീടാതെ വർത്തിക്കുന്നു
നിർവ്വാദം തുടരുന്നതുണ്ടായ,താകയാൽത്താൻ

ഭൂമിയിൽക്കർമ്മനിഷ്ഠന്മാരായും ചില,രന്യർ
കാമികളായും ചിലർ കോപികളായുമേവം

ഉത്തമജ്ഞാനികളായുള്ളവർ വിളങ്ങുന്നു
പൃഥ്വിയിൽ നാനാവിധാചാരതൽപ്പരരായി

ജ്ഞാനരചെയ്തീലഭയാ സമനസ്സനാം മന്ദ-
ജ്ഞാനിയെക്കുറിച്ചു നീയോർത്താലുമായവനും

ഇക്കാണപ്പെട്ടതെല്ലാമസത്യംതന്നെയാണെ-
ന്നാകെക്കാമ്പിൽ നിശ്ചയിച്ചിട്ടുള്ളവൻതന്നെ രാമ!

അവനും സമാധിയിലാത്മാനുസന്ധാനമ-
നുഭവിക്കുംനേരം വേദ്യം ഭാസിക്കില്ലല്ലുംപോലും

ഉത്തമജ്ഞാനിക്കെഴും സ്വരൂപവിമർശംതാ-
നൽക്കൃഷ്ടമായീടുന്ന സമാധി മറ്റൊന്നല്ല

ഭൃഗുനന്ദന! നിർവ്വികല്പസ്വരൂപമായ,-
തഖിലത്തിന്നുമെല്ലാക്കാലത്തുമാശ്രയമായ്

സർവ്വന്മാരിലും സ്ഫുരിക്കുന്നതുതന്നെയല്ലോ
നിർവ്വാദം സ്ഫുരിക്കയില്ലൊന്നും തദസ്ഫൂർത്തിയിൽ;

നിർവ്വികല്പാത്മരൂപം സ്ഫുരിക്കും പരിച്ഛിന്ന-
ജ്ഞാനാന്തരാളം മുതലായുള്ള ദശകളിൽ

digitized by www.sreyas.in

a) എന്നതുകൊണ്ടുമാത്രമെല്ലാക്കും സമാധിയു-
ണ്ടെന്നു നീയൊരിക്കലും ഭാർഗ്ഗവ! കരുതേണ്ടാ
b) നിർവ്വികല്പാത്മതത്വവിജ്ഞാനമുള്ളതാക്കു-
ണർവ്വിയിലവർക്കനുസന്ധാനാത്മകമാകും
വിമർശത്തോടുകൂടിയുള്ളതാം നിരോധംതാൻ
സുമതേ! സമാധിയെന്നോതുന്നു സൂരീന്ദ്രന്മാർ
ഓർത്താലും വ്യവഹാരപരയാം വിത്തിപോലു-
മുത്തമജ്ഞാനികൾക്കു വേദ്യനിർമ്മുക്തതന്നെ
സുരവർത്മാവിൽ കാണപ്പെട്ടീടും നീലവർണ്ണം
പരമാർത്ഥത്തിലില്ലെന്നറിവുണ്ടായ ശേഷം
മുന്നമെന്നതുപോലെ നീലമായ്പ്പാർത്തീടിലും
വിത്തിസംയുക്തയായി ബ്ഭവിച്ചീടുകയില്ല
അന്യഥാ തത്വമിദം തത്വമല്ലാത്തതിദ-
മെന്നുള്ള ബോധം വിളങ്ങുന്നതല്ലെന്നായ്‌വരും
ഇക്കാണപ്പെട്ടതൊന്നും സത്യമല്ലെന്ന ബോധ-
മുൾക്കാമ്പിൽ ജ്ഞാനികൾക്കുണ്ടാകയാൽ
c) വേദനത്തിൽ
അല്പമെന്നാലും വേദ്യസംബന്ധമുണ്ടാകയി-
ല്ലെപ്പോഴുമെന്നുള്ളതു നീയറിഞ്ഞാലും തഥാ
ബാധിതമായിട്ടുള്ള വേദ്യത്തിൻ വിഭാസനം
ഹേതുവായ്ത്തജ്ഞവിത്തി വേദ്യനിർമ്മുക്തതന്നെ

---

a) ഗുരുവാക്യശ്രവണത്താലും, ശാസ്ത്രപരിശീലനത്താലും ഉളവാകുന്ന മനനത്താൽ അജ്ഞാനാവരണം നിവർത്തിച്ചതിനുശേഷം ചെയ്യുന്ന നിരോധത്താൽമാത്രമേ വിക്ഷേപം നശിച്ച് സ്വസ്വരൂപാനുഭവം സിദ്ധിക്കയുള്ളൂ അതുമാത്രമേ സമാധിയാകയുമുള്ളൂ അല്ലാതെ കേവലനിരോധത്താൽ ഉണ്ടാകുന്ന നിർവ്വികല്പദശ, അജ്ഞാനാവരണം നശിച്ചിട്ടില്ലായ്കയാൽ സാധാരണന്മാർക്കെല്ലാം വികല്പജ്ഞാനാന്തരാളങ്ങളിൽ ഉണ്ടാകാറുള്ള നിർവികല്പംപോലേ മാത്രമേയാകയുള്ളൂ അല്ലാതെ ശരിയായ സമാധിയാകയില്ല എന്നു താൽപര്യം.

b) നിർവികൽപമായ ആത്മതത്വത്തെക്കുറിച്ച് ശ്രവണാദികൾ മൂലം സിദ്ധിച്ചിട്ടുള്ള പരോക്ഷജ്ഞാനം.

c) വേദനം—അറിവ്

digitized by www.sreyas.in

മദ്ധ്യമജ്ഞാനികളാം നഷ്ടമാനസന്മാൎക്കു
വൃത്തിയിലില്ല വേദ്യസംബന്ധമല്പംപോലും
ആയവൎക്കിയലുമാനിലയെസ്സുഷുപ്തന്മാ-
രായവരുന്മനീയാം ദശയെന്നുരയ്ക്കുന്നു
യാതൊരു ദശതന്നിൽ ചേതസ്സു നിശ്ചലമാം
വാദമില്ലേതുമായതുന്മനീദശയല്ലോ
ചേതസ്സിന്നിയന്നീടും വിഷയവ്യാപാരത്താൽ
വേദനത്തിന്നു വേദ്യസംബന്ധം ഭവിക്കുന്നു
മദ്ധ്യമജ്ഞാനികൾക്കു മാനസവ്യാപാരമി-
ല്ലല്പവുമെന്നാകയാൽ വേദ്യബന്ധവുമില്ല
സത്യമെന്നോൎക്കപ്പെട്ട വേദ്യത്തോടുള്ള ചേൎച്ച
ചിത്തത്തിന്നിയന്നീടും ചലനമാകുന്നിതു
സത്യമല്ലാത്തതാണെന്നറിയപ്പെട്ടിട്ടുള്ള
വേദ്യത്തെക്കുറിച്ചെഴും വ്യാപാരം തന്നെയല്ലോ
ഉത്തമജ്ഞാനിതന്റെ മനസ്സിൻചലനമെ-
ന്നൊത്തടത്തിങ്കൽ ഭവാൻ പ്രത്യേകിച്ചറിയേണം
പേശലാചാരന്മാരാമുത്തമജ്ഞാനികൾക്കു
ലേശവും മനസ്സിന്നു ചാഞ്ചല്യമില്ലായ്കയും
സത്യമല്ലാത്തതാണെന്നറിഞ്ഞിട്ടുണ്ടാകുന്ന
വേദ്യവ്യാപാരരൂപമാകുന്ന ചലനവും
ഈരണ്ടും ഭവിച്ചീടുമേകകാലത്തിൽ മഹാ-
ന്മാരാമായവർ ബഹുമാനസന്മാരാണല്ലോ
ഉത്തമജ്ഞാനി സമാധിസ്ഥനാണെല്ലായ്പ്പോഴും
വ്യുത്ഥിതനായും തഥാ ഭവിക്കുന്നിതു രാമ!
നൂനമെന്നതുമൂലമുത്തമനായിവാഴും
ജ്ഞാനിക്കും വൃത്തി വേദ്യഹീനയായ് ഭവിക്കുന്നു.
ഏതേതു ചോദ്യം മുമ്പുചെയ്തു നീയതിന്നെല്ലാ-
മോതിനേൻ സമാധാനം ഞാനിപ്പോളേവംശുഭം.

**ഇതി ജ്ഞാനസ്ഥിതിവിഭേദകഥനം**
**എന്ന പത്തൊമ്പതാമദ്ധ്യായം സമാപ്തം.**

---

digitized by www.sreyas.in

# ഇരുപതാം അദ്ധ്യായം

## ശ്രീവിദ്യാഗീത

(പാന)

വിദ്യാസ്വരൂപിണീ പാദാബ്ജഭക്തൌഘ-
ഹൃദ്യാനന്ദം വളർത്തും മഹേശ്വരീ
ആദ്യന്തങ്ങളകന്ന ചിതി,സന-
കാദിയോഗിപ്രവരപ്രപൂജിത

ഉത്തമ പങ്ങളഖിലമകന്ന ജ്ഞാ-
നത്തമജ്ഞാനിയായിബ്ഭവിക്കുവാൻ
ഉത്തമമസ്സൊക്കെ നീക്കിക്കനിഞ്ഞെന്റെ
ഹൃത്താരിൽക്കുടികൊള്ളേണം ചിൽപ്രഭ,

കല്യാണഗുണശാലിനീ! കൈതൊഴാം
കല്യാണീ! നീ കനിയേണമെപ്പോഴും
ഏകാനന്ദചിദാകൃതിയായ നീ-
യ്യേകേണമെനിക്കെപ്പൊഴും മംഗളം

ഈശ്വരത്വവിധായിനീ! ഹേ പര-
മേശ്വരീ! നിന്നെ നിത്യം വണങ്ങുന്നേൻ
ലക്ഷ്മീവാണീനിഷേവിതയാകിയ
ലക്ഷണോജ്ജ്വലദിവ്യാംഗി! പാഹിമാം

ഹ്രീംപദാരാദ്ധ്യയായ ഭഗവതീ!
ഹ്രീംപദാഭിധേ! നിത്യം നമോസ്തുതേ
ഹരികേശസഖിയാം നിനക്കിതാ
ഹരിബ്രഹ്മേന്ദ്രവന്ദിതേ! വന്ദനം

സർവ്വമംഗളേ! സർവ്വാംഗസുന്ദരീ!
സർവ്വസാക്ഷിണീ! സർവ്വാത്മികേ! തൊഴാം
കാമിതാർത്ഥദേ! കാമസംജീവനീ!
കാമേശീ! കലാലാപേ! തുണയ്ക്ക നീ

ഹാനോ പാദാനനിർമ്മുക്തയാം ശിവേ!
ഹാനിവൃദ്ധിവിവർജ്ജിതേ! രക്ഷമാം

digitized by www.sreyas.in

ലബ്ധസമ്പത്സമുന്നതിയാകിയ
ലബ്ധഭക്തിസുലഭേ! നമസ്കാരം
ഹ്രീംകാരാംഭോദചഞ്ചലേ! സന്തതം
ഹ്രീംകാരൈകപരായണേ! പാലയ
സർവ്വവേദാന്തതാൽപര്യഭൂമിയാം
സർവ്വോത്തുംഗേ! സഹായിക്ക നീ സദാ
കാമകോടിനിലയേ! ശുഭേ! സർവ്വ-
കാമദേ! കടാക്ഷിക്ക നീ സന്തതം
ലബ്ധാതിശയസർവ്വാംഗസുന്ദരീ!
ലബ്ധലീലേ! ലലിതേ! നമോസ്തുതേ
ഹ്രീംകാരാദർശബിംബിതേ! ചിന്മയേ!
ഹ്രീംകാരാദ്ധ്വരദക്ഷിണേ! രക്ഷ മാം
മററാരും ഗതിയില്ലെനിക്കെപ്പൊഴും
ചിററൂരമ്മേ! ചിദാനന്ദരൂപിണീ!
ചെററും താമസംകൂടാതെ നീയെൻെറ
കുററമൊക്കെപ്പൊറുത്തു രക്ഷിക്കണം
വിദ്യാഗീതയെച്ചൊല്ലുമീയദ്ധ്യായം
ഹൃദ്യമേററം ഗഹനാശയമഹോ
വ്യക്തമായ്, തെററുകൂടാതെ ചൊല്ലുവാൻ
ശക്തനാകുമോ മന്ദനായുള്ള ഞാൻ
സർവ്വജ്ഞേ! ത്രിപുരേശ്വരീ! ശ്രീവിദ്യേ!
സർവ്വഹർഷിണീ! നീ സഹായിക്കണം
ശേഷിയുള്ളവനാകേണം ഞാൻ നല്ല
ഭാഷയിലിത്തു ഭാഷയാക്കീടുവാൻ;
ഗുരുപാദാരവിന്ദം നമിക്കുന്നേൻ
കരുതുന്നേൻ പരയാം ത്രിപുരയെ
അദ്യ ഞാൻ സ്വാത്മശുദ്ധ്യർത്ഥമോതുന്നേൻ
വിദ്യാഗീതയെക്കേൾപ്പിനെല്ലാവരും
ബോധസൌകര്യസിദ്ധ്യർത്ഥം ശ്രീവിദ്യാ-
ഗീതാരൂപേണ സർവ്വാർത്ഥസംഗ്രഹം
അരുൾചെയ്വാനുറച്ചു ദത്താത്രേയ-
ഗുരു ചൊല്ലിത്തുടങ്ങിനാൻ പിന്നെയും

digitized by www.sreyas.in

ജ്ഞാനികൾതൻസ്ഥിതിയതിമാത്രം നിൻ-
മനസ്സത്തിൽപ്പതിയുന്നതിന്നു ഞാൻ
പരമാനന്ദമേകുന്നതായുള്ള
പുരാവൃത്തം പറയാം ശ്രവിക്ക നീ
അത്യന്തം ശുദ്ധമായി വിളങ്ങുന്ന
സത്യലോകത്തിൽ ബ്രഹ്മസഭാമദ്ധ്യേ
പുരാ ജ്ഞാനപ്രസംഗമൊന്നുണ്ടായി
പരം സൂക്ഷ്മവിമർശനം ഭാർഗ്ഗവ!
സനകാദികളായവരേവരും
മുനിനായകനായ വസിഷ്ഠനും
അംഗിരസ്സും ഭൃഗുവും പുലസ്ത്യനു-
മങ്ങിനെ ക്രതുതാനും പുലഹനും
അത്രിയും വാമദേവനുമാവിശ്വാ-
മിത്രനും പ്രചേതസ്സും ച്യവനനും
കാശ്യപൻ ശുക്രൻ ഗൌതമൻ നാരദൻ
വ്യാസൻ കണ്വൻ പരാശരൻ ദേവലൻ
ദക്ഷൻ ശംഖൻ ലിഖിതനിവരുമ-
ദ്ദക്ഷത പാരമേറും സുമന്തുവും
അന്യന്മാരാമൃഷികളുമങ്ങിനെ
മാന്യന്മാരായ രാജർഷിശ്രേഷ്ഠരും
തത്ര പാരം മഹത്വമെഴും ബ്രഹ്മ-
സത്രം തന്നിൽത്തെളിഞ്ഞു വിളങ്ങിനാർ
മതിശാലികൾ മീമാംസയെക്കുറി-
ച്ചതിസൂക്ഷ്മവിചാരമവർ ചെയ്തു
ഉത്തമോത്തമന്മാരവരേവരും
തത്ര ധാതാവിനോടു ചോദിച്ചിതു
പാരിടംതന്നിൽ ജ്ഞാതപരാവര-
ന്മാരാം ജ്ഞാനികൾ ഞങ്ങൾ ഭഗവാനേ!
പൃഥ്വിയിൽ പലമാതിരിക്കാരായി
വർത്തിക്കുന്ന പ്രകൃതിഭേദത്തിനാൽ
ചിലർ ചെയ്യുന്ന നിഷ്ഠയെല്ലായ്പ്പോഴും
ചിലർ മീമാംസനത്തിൽ നിരതന്മാർ

digitized by www.sreyas.in

ക്തിനിർമ്മഗ്നന്മാരാണപരന്മാർ
നിത്യം കർമ്മസമാശ്രയന്മാർ ചിലർ
അന്യന്മാരഹോ പ്രാകൃതമർത്ത്യർപോ-
ലനാഹം വ്യവഹാരനിരതന്മാർ
ആരിക്കൂട്ടത്തിൽ ശ്രേഷ്ഠനെന്നുള്ളതി-
ന്നേരം കല്പിച്ചരുളിച്ചെയ്യേണമേ
സ്വസ്വപക്ഷം വിശേഷമെന്നിങ്ങിനെ
വിശ്വസിക്കുന്നു ഞങ്ങളെല്ലാം വിധേ!
ഇപ്രകാരമവരുടെ ചോദ്യം കേ-
ട്ടംപ്പൂവിൽപ്പരമേഷ്ഠി വിചാരിച്ചു
അശ്രദ്ധാഹതചിത്തന്മാരാണിവർ
വിശ്വസിക്കില്ല ഞാൻ പറഞ്ഞീടുകിൽ
വിധാതാവിന്നെഴമഭിഃപ്രായമീ-
വിധമാണെന്നു മാത്രം വിചാരിക്കും
എന്നതുകൊണ്ടു ഞാനിതിന്നുത്തര-
മൊന്നും ചൊല്ലാതിരിക്കുന്നതുത്തമം
ഇത്ഥമോർത്തുറച്ചമ്മുനിമാരെപ്പാ-
ർത്തിത്തരം ചതുരാനനൻ ചൊല്ലിനാൻ
നല്ലവണ്ണമിതിനെക്കുറിച്ചറി-
യില്ല, ഞാനും ഭവാന്മാരെപ്പോലെത്താൻ;
സർവ്വജ്ഞൻ പരമേശ്വരനിക്കാര്യം
നിർവ്വാദമറിയുന്നവനാകുന്നു
വാമദേവനെക്കണ്ടിതു ചോദിപ്പാൻ
നാമെല്ലാവരുമൊന്നിച്ചു പോകേണം
എന്നുരച്ചു സനകാദികളോടു-
മൊന്നിച്ചാശു പുറപ്പെട്ടു പത്മജൻ
ഹരിയോടുമൊരുമിച്ചു വാഴുന്ന
പുരവൈരിയെക്കണ്ടു വന്ദിച്ചുടൻ
ഋഷിപുംഗവന്മാരുടെ ചോദ്യമാ-
വൃഷവാഹനൻ തന്നോടു ചോദിച്ചു
അതുകേട്ടു ചതുർമ്മുഖൻതൻമനോ-
ഗതമുള്ളിൽധരിച്ചു മഹേശ്വരൻ

digitized by www.sreyas.in

അനാശ്വസ്തമനസ്സുകളാകുന്ന
സനകാദികളെന്നുള്ളതും കണ്ടു
'സാമ്പ്രതമിവരോടിതിന്നുത്തരം
ഞാൻ പറഞ്ഞാലുമില്ല പ്രയോജനം
ഇല്ലിവക്കുള്ളിൽ ശ്രദ്ധയെന്നാകയാൽ
ചൊല്ലിയെൻപക്ഷമെന്നേ നിരൂപിക്കു!'
ഇത്ഥമുള്ളിൽ നിരൂപിച്ചു ശങ്കര-
നുത്തരം മുനിമാരോടരുളം ചെയ്തു
കേൾക്കുവിൻ നിങ്ങൾ, ഞാനും മുനീന്ദ്രരേ!-
യിക്കാര്യമറിയുന്നില്ല സുസ്ഫുടം
അദ്യ സാക്ഷാൽ പരമേശ്വരിയായ
വിദ്യയെ ധ്യാനിക്കേണം നാമെല്ലാവരും
തൽപ്രസാദാൽ നിഗൂഢാത്ഥമായതും
ക്ഷിപ്രം നാമറിഞ്ഞീടുമെല്ലാവരും
അതുകേട്ടുമുനിമാരഖിലരും
വിധുവിഷ്ണുശിവന്മാരൊട്ടുംകൂടി
ജ്ഞാനരൂപിണിയാകും ശ്രീവിദ്യയെ
ധ്യാനിച്ചു പരയാകും ത്രിപുരയെ;
ഏവരാലുമീവണ്ണമഭിധ്യാതാ
ദേവീ ലോകമാതാവാമഹേശാനീ
ചിദാകാശമായീ പരാ വാങ്മയീ
തദാ പ്രത്യക്ഷയായീ ഭഗവതീ
മേഘഗംഭീരമായുള്ള നിസ്വന-
മാകാശപ്രദേശത്തിലുളവായീ
മുനിമാരേ! വിരവിൽക്കഥിക്കുവിൻ
മനതാരിലിയന്നീടുമാഗ്രഹം
നിങ്ങളെല്ലാരുമായൊരുമിച്ചുകൊ-
ണ്ടിങ്ങിനെയെന്നെയെന്തിനായ് ധ്യാനിച്ചു
മത്ഭക്തന്മാക്ക് കാംക്ഷ സാധിക്കുവാ-
നല്പവും വരാൻപാടില്ല താമസം
വീണു വന്ദനംചെയ്തു പരയായ
വാണിയിങ്ങിനെ കേട്ടാമുനീന്ദ്രന്മാർ

digitized by www.sreyas.in

വിധിവിഷ്ണുവിധുശേഖരന്മാരും
തഥാ വന്ദിച്ചു വാഴ്ത്തിസ്തുതിച്ചിതു
പിന്നെ വിദ്യയാമ,ത്രിപുരേശ്വരീ-
തന്നൊടമ്മുനീന്ദ്രന്മാരുണർത്തിനാർ

ശ്രീവിദ്യേ! മഹേശാനി! ത്രിപുരയാം
ദേവീ! നിത്യം നിനക്കു നമസ്കാരം
ഉളവാക്കുന്നു ദേവീ! നിഖിലം നീ
നിലനിർത്തുന്നു സർവ്വം നിജാത്മാവിൽ

സർവ്വവും നീ ലയിപ്പിച്ചുകൊള്ളുന്നു
സർവ്വദാ പരമേശ്വരീ! തേ നമഃ
ഇല്ലല്ലോ നിനക്കുൽപത്തിയാകയാ-
ലെല്ലാറ്റേയ്ക്കുമാദ്യന്തന തന്നെ നീ

ഇല്ല ദേവീ! ജരാ നിനക്കാകയാ-
ലെല്ലാറ്റേയ്ക്കും നവാത്മികയാണു നീ
സർവ്വ നീ സർവ്വസാരയാകുന്നു നീ
സർവ്വജ്ഞാ സർവ്വഹർഷിണീ നീ ശിവേ!

നീയസർവ്വയാകുന്നിതസർവ്വഗാ
നീയസാരയാം നീയസർവ്വജ്ഞതാൻ
സർവ്വഹർഷിണിയല്ലാത്തവളും നീ
സർവ്വദാ നിനക്കമ്മേ! നമസ്കാരം

മുൻഭാഗത്തും തഥാ പൃഷ്ഠഭാഗത്തും
തമ്പുരാട്ടി! കീഴ്ഭാഗത്തും മേല്പോട്ടും
രണ്ടു പാർശ്വഭാഗത്തിലുമെങ്ങുമേ
വീണ്ടും വീണ്ടും നിനക്കു നമസ്കാരം

പരമാകിയ നിന്നുടെ രൂപം ഹേ!
പരമേശ്വരീ! നീ കഥിക്കേണമേ
കൃപയോടുമപരം തവ രൂപം
ത്രിപുരേശ്വരീ! നീയുരുചെയ്യേണം

ഈശ്വരീ! നീയുപദേശിക്കേണം നി-
ന്നൈശ്വര്യം വദിക്കേണം നിൻജ്ഞാനവും
ബോധത്തിൻമുഖ്യമായ ഫലത്തേയും
സാധനത്തേയും തത്സാധകനെയും

digitized by www.sreyas.in

ജ്ഞാനരൂപിണി ചൊല്ലിത്തരേണമേ
ജ്ഞാനത്തിങ്കലിയലുന്ന സിദ്ധിയും
യാതൊന്നിങ്ങു ലഭിച്ചാലനന്തരം-
മേതും പ്രാപ്തവ്യമില്ലാതെയാമതും
ഉത്തമൻ ജ്ഞാനസിദ്ധരിലാരെന്നും
ഭക്താഭീഷ്ടപ്രദേ! പരദേവതേ!
ഓതേണം നീ ക്രമത്തിൽ പരേ! ജഗ-
ന്മാതാവേ നമസ്കാരം നമസ്കാരം
ഭക്തന്മാർ മുനിശ്രേഷ്ഠന്മാരിങ്ങിനെ
പത്തു ചോദ്യങ്ങൾ ചോദിച്ചതു നേരം
മുനിമാരിലതിമാത്രമേറുന്ന
കനിവോടും ത്രിപുരാ മഹാവിദ്യ
പീയൂഷമൊഴുകുന്ന വചസ്സുകൾ-
ചെയ്യുവാനൊരുമ്പെട്ടാളുസന്നിദ്ധം

അല്ലയോ മുനിമാരേ! സമാധാനം
ചൊല്ലാമെല്ലാം ക്രമത്തിൽ ശ്രവിക്കുവിൻ
ആഗമാംഭോനിധിയെക്കടഞ്ഞെടു-
ത്തേകാം പീയൂഷം നിങ്ങൾക്കു സാമ്പ്രതം
ആദർശത്തിൽ പ്രതിബിംബമെന്നപോ-
ലേതൊന്നിങ്കലീലോകം മുഴുവനും
ഉണ്ടായിസ്ഥിതിചെയ്തു ലയിപ്പതായ്-
കണ്ടുകൊള്ളുന്നിതെല്ലാവരും സദാ
ഏതുമാത്മസ്വരൂപമറിയാത്തോ-
രേതിനെജ്ജഗത്തായിട്ടു കാണുന്നു
ഗംഭീരമായ്ത്തിര തീരെയില്ലാതു-
ള്ളംഭോധിപോലെ നിശ്ചഞ്ചലമായി
കേവലം നിർവ്വികല്പമായ് നിത്യമാ-
ത്മാവിലേതിനെക്കാണുന്നു യോഗികൾ
അതിനൽപരന്മാരാം സുഭക്തന്മാർ
പദമദ്വയം നന്നായറിഞ്ഞിട്ടും
ചിത്തത്തിന്നിയന്നീടും സ്വഭാവത്താ-
ലത്യന്തം പ്രീതിയോടു, നിഷ്ഠവം

ഭേദഭാവം സമാഹരിച്ചെപ്പോഴു-
മേതിനെസ്സേവചെയ്തുകൊള്ളുന്നവോ
ഇന്ദ്രിയാന്തഃകരണാദികൾക്കേതൊ-
ന്നാന്തരപ്രാണസൂത്രമാകുന്നവോ
ഏതൊന്നിന്റെ പ്രകാശമില്ലെന്നായാൽ
യാതൊന്നും തന്നെയില്ലാതെയാകുന്നു
ചേതസ്സിൽ ധരിച്ചീടുവിൻ ശാസ്ത്രങ്ങ-
ളേതിനെയഭിലക്ഷിച്ചു കൊള്ളുന്നു
ഏവമുള്ളപ്പരയാം പ്രതിഭതാൻ
ദേവിയായീടുമെന്റെ പരം രൂപം (1)

ബ്രഹ്മാണ്ഡങ്ങളനേകങ്ങളുള്ളതിൻ-
ബഹിർഭാഗത്തിലേററം മുകളിലായ്
അമൃതാം ബുധിതന്നുടെ മദ്ധ്യത്തി-
ലമരുന്ന മണിദ്വീപമായതിൽ
ചന്തമേറും കദംബവിപിനത്തിൽ
ചിന്താരത്നങ്ങൾകൊണ്ടുളവാക്കിയ
അഞ്ചിതമായ മന്ദിരമുള്ളതിൽ
പഞ്ചബ്രഹ്മമയമായ മഞ്ചത്തിൽ
ശോഭിക്കുന്നിതനാദിമിഥുനമാം
രൂപം ത്രൈപുരസുന്ദരമുത്തമം
ആയതുതന്നെയെന്റെയപരാഖ്യ-
മായിട്ടുള്ളോരു രൂപം മുനീന്ദ്രരേ!
അപ്രകാരം സദാശിവനീശാന-
നപ്പരമേഷ്ഠി വിഷ്ണു ത്രിലോചനൻ
വാരണാനനൻ ബാഹുലേയൻ. വല-
വൈരി മുമ്പായിട്ടുള്ള ദിക്പാലന്മാർ
ക്ഷീരസാഗരകന്യകമുമ്പായ
ഭൂരിമാഹാത്മ്യമേറുന്ന ശക്തികൾ
വസുരുദ്രപ്രഭൃതികളായുള്ള
ഗണദേവതമാരിവരേവരും
ദേവന്മാരുരഗന്മാരസുരന്മാ-
രേവം യക്ഷന്മാർ കിംപുരുഷാദികൾ

digitized by www.sreyas.in

എന്നിവരിലാരാകുന്ന പൂജ്യന്മാർ
സന്ദേഹമേതുമില്ലവരൊക്കയും
കീർത്തിക്കപ്പെട്ടിരിക്കുന്നിതെന്നുടെ
മൂർത്തികളപരങ്ങളെന്നിങ്ങിനെ;
ഇത്തരം തത്തദ്രൂപേണ സർവ്വത്ര
സംസ്ഥയാമെന്നെ മായാവിമൂഢന്മാർ
ശരിയായിട്ടറിയുന്നതേയില്ല
പരിശുദ്ധരായ്‌വാഴും മുനിമാരേ!
എന്നെപ്പൂജിച്ചുകൊള്ളുന്നിതെല്ലാരും
മന്നിൽ ഞാൻ ഫലമീഹിതമേകുന്നു
ഞാനല്ലാതില്ല പൂജിക്കത്തക്കവരും
ഞാനല്ലാതെ ഫലദായിനിയില്ല
എങ്ങിനെയെന്നെയാരു ഭാവിച്ചീടു-
മങ്ങിനെ ഫലം ഞാനവർക്കേകീടും................(2)

ഐശ്വര്യം മാമകീനമനന്തമെ-
ന്നൃഷിപുംഗവന്മാരേ! കരുതുവിൻ
ഒന്നിനേയും ചെറുതുമപേക്ഷിക്കാ,-
തെന്നുമദ്വയചിന്മയിയായ ഞാൻ
ജഗദാകാരമായി സ്ഫുരിക്കുന്നേ-
നകതാരിലറിഞ്ഞുകൊണ്ടീടുവിൻ
അന്തമററ ജഗത്തിൻസ്വരൂപമായ്
സന്തതം ഞാൻ സ്ഫുരിക്കുന്നുണ്ടെങ്കിലും
അദ്വൈതജ്ഞാനരൂപമാകും സ്വരൂ-
പത്തെസ്സന്ത്യജിക്കുന്നതുമില്ലല്ലോ
ദുർഘടാർത്ഥസമ്പാദനമാമിതെൻ-
മുഖ്യമായുള്ളൊരൈശ്വര്യമാകുന്നു
ഐശ്വര്യം മാനകീനമൃഷികളേ!
സൂക്ഷ്മദൃഷ്ട്യാ സമീക്ഷിച്ചുകൊള്ളുവിൻ
ഞാനെല്ലാററിന്നുമാധാരമാകുന്നു
ഞാനെല്ലാററിലും വ്യാപിച്ചിരിക്കുന്നു
ഒന്നിനോടുമൊരിക്കലും ചേരാതെ
നിന്നുകൊള്ളുന്ന കേവലയായും ഞാൻ

digitized by www.sreyas.in

നിത്യമുക്ത ഞാനെന്നാലുമെൻമായാ-
ശക്തിയാൽ സ്വാത്മബോധം വെടിഞ്ഞഹോ
ചിരാൽ സംസാര സാഗരമഗ്നയായ്
പരം ശിഷ്യസ്വരൂപമാന്നിട്ടുഞാൻ
ദേശികൻതൻസകാശത്തിൽനിന്നുപ-
ദേശം വാങ്ങി വിമുക്തയായ്ത്തീരുന്നേൻ
ഉപാദാനാദിസാമഗ്രിയെക്കൂടാ-
തുളവാക്കുന്നു ഞാനിജ്ജഗത്തെല്ലാം
ഇത്യാദി മദൈശ്വര്യപരമ്പര
പാർത്തുകണ്ടാൽ ബഹുവിധമാകുന്നു
ആയിരം മുഖമുള്ളവൻകൂടിയു-
മായതെണ്ണുവാനാളാകയില്ലല്ലോ
സാമ്പ്രതം മദൈശ്വര്യത്തിൻലേശത്തെ
ഞാൻ പറയാം ചുരുക്കത്തിൽ കേൾക്കുവിൻ
a) ജഗദ്യാത്രാ വിചിത്രായിതത്യന്തം
സർവ്വത b) സ്സുമ്പ്രസാരിതയാകുന്നു...................(3)
ദ്വൈതാദ്വൈതാദിഭേദം പരാപര-
ഭേദമെന്നിവമൂലം മമ ജ്ഞാനം
ചൊല്ലൊണ്ടും മുനിമാരേ! പലതത്രേ
തൽഫലവും ബഹുവിധമാകുന്നു
മൂർത്തിമന്ത്രാദിനാനാവിഷയക-
ധ്യാനമാം ദ്വൈതജ്ഞാനമനേകംതാൻ
സ്വപ്നരാജ്യം മുതലായവക്കായ-
തൊപ്പമാണെന്നു ചൊല്ലപ്പെട്ടുന്നിതു
ധ്യാനരൂപമായീടുന്നൊരദ്വൈത-
ജ്ഞാനം ഭ്രാന്തിക്കു തുല്യമാണെങ്കിലും
രണ്ടുപക്ഷമി,ല്ലായതിന്നും ഫല-
മുണ്ടാക്കേണം നിയതിയാണങ്ങിനെ;

a) ജഗദ്യാത്രാ-ജഗൽസ്വരൂപയായ യാത്ര. വ്യവഹാരാവഭാസനമെന്നു് താൽപര്യം. b) സമ്പ്രസാരിതാ-അബാധിതമാം വണ്ണം സ്ഥിരമായ അത്ഥക്രിയകൾക്കു അർഹമായ രൂപത്തോടെ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ളതു്.

digitized by www.sreyas.in

ദ്വൈതജ്ഞാനം വിവിധമാണെങ്കിലു-
മോതാമായതിൽ മുഖ്യം മുനികളേ!

പഞ്ചബ്രഹ്മമയമായ്‌വിളങ്ങുന്ന
മഞ്ചത്തിൻെറ മുകളിലനാരതം

ശോഭിച്ചീടുമനാദിമിഥുനമാം
രൂപം ത്രൈപുരസുന്ദരമുത്തമം

ധ്യാനിക്കുന്നതാം; c) മുഖ്യഫലക്രമ-
മാണെതെന്നുമറിഞ്ഞുകൊണ്ടീടുവിൻ

തജ്ഞന്മാരേ! ധരിക്കുവിനദ്വൈത-
വിജ്ഞാനം പരവിജ്ഞാനമാകുന്നു

ഓത്തുകൊൾവിൻ സദാശിവൻമുമ്പായ
മൂത്തികൾക്കൊക്ക മീതെ വിളങ്ങുന്ന

ശ്രീവിദ്യാഖ്യയാമെന്നെ വഴിപോലെ-
സ്സേവിച്ചില്ലാ സുചിരമെന്നാകിലോ

ഊനമററപരമമാമദ്വൈത-
ജ്ഞാനമെവ്വണ്ണമാൻകൊണ്ടീടുന്നു

ചിതി കേവലയായ പര യാതൊ-
ന്നതുതന്നെയാണദ്വൈതവിജ്ഞാനം

a) വാദമില്ലതിൻശുദ്ധദശാമശം
ദ്വൈതാമശാഭിഭാവകമാകുന്നു

---

c) മുഖ്യഫലക്രമം—മുഖ്യമായ ഫലത്തിൻെറ ക്രമത്തോടുകൂടി യതു്. മുഖ്യം—സാക്ഷാൽ പ്രാപ്യമായിട്ടുള്ളതു്, ഫലം—ജ്ഞാനസാധനങ്ങളായ ചിത്തശുദ്ധി മുതലായവ, ക്രമം—പരമ്പര.

a) കണ്ണാടിയെപ്പററി അറിവുള്ളവന്നു് കണ്ണാടിയിൽ പ്രതിബിംബരൂപമായിക്കാണുന്ന വ്യാഘ്രാദികൾ എപ്രകാരം ഭയജനകമാവുന്നതല്ലയോ അപ്രകാരം, വേദ്യജ്ഞാനരൂപമായ ഭേദത്തിൻെറ സ്പർശമില്ലാത്ത ശുദ്ധചിതിയുടെ അനുഭവം നിർദുഷ്ടപ്രമാണത്താൽ ഉണ്ടാകുമ്പോൾ ദ്വൈതം അവാസ്തവമെന്ന ബോധമുണ്ടാകുന്നതുകൊണ്ടു അതുമനസ്സിന്നു് വികാരാദിചലനം ഉണ്ടാക്കത്തക്കതായിരിക്കയില്ലെന്നു് താൽപര്യം.

digitized by www.sreyas.in

സ്പഷ്ടമായിട്ടിതുതന്നെ ഞാൻ മുനി-
ശ്രേഷ്ഠന്മാരേ! പറയാം ശ്രവിക്കുവിൻ;
'നൂനം ദൃശ്യവിമുഖനായീടിനേൻ
ഞാനാത്മാഭിമുഖനായ്മരുവുന്നേൻ'
സവികല്പസമാധിദശകളിൽ
ഭവിച്ചീടുമിത്യാദിസംസ്കാരവും
ഇത്തിരിപോലുമില്ലാതെയായിട്ടു
ചിത്തം ശുദ്ധചിദാത്മാവിൽ മഗ്നമായ്
ഏകീഭാവസമ്പ്രാപ്ത്യാ മുനീന്ദ്രരേ!
നിർവ്വികല്പസമാധി ഭവിക്കുകിൽ
ശുദ്ധചിദ്രൂപൻ ഞാൻ പരിപൂർണ്ണനെ-
ന്നിത്ഥം പ്രത്യഭിജ്ഞാനം ഭവിച്ചീടും
ആയതുതന്നെയാകുന്നിതു പര-
മായ വിജ്ഞാനമെന്നറിഞ്ഞീടുവിൻ
നലമേറും ശ്രവണം നിമിത്തമോ
a) കേവലമായ തർക്കം നിമിത്തമോ
ശരീരാദിപരിച്ഛേദവർജ്ജിത-
ചിദാത്മാവിന്നിയലും വിഭാസനം
ദേഹാദ്യാത്മാവഭാസത്തിൻ നാശന-
മാണതുതാനപരാഖ്യമാം ജ്ഞാനം
ഭാസമാനമാം ദൃശ്യമിതെങ്കിലു-
മെന്നുമെങ്ങുമേ യാതൊന്നിൻ ബോധത്താൽ
b) ഒരുമട്ടിലും ഭാസിക്കാതാകുന്നു
പരമാകിയ ബോധമതുതന്നെ
യദ്വിജ്ഞാനംനിമിത്തമൊരിക്കലു-
മിത്തിരിപോലുമെങ്ങുമേ യാതൊന്നും

a) വേദ ശാസ്ത്രാദിജ്ഞാനത്താൽ ആത്മാനാത്മവിവേകമുണ്ടാകുന്നതു പോലെത്തന്നെ കേവലം യുക്തിപൂർവ്വമായ ആലോചന കൊണ്ടും ഉത്തമാധികാരികൾക്കു് വിവേകമുണ്ടാകുന്നതാണു്. വാമദേവ കർക്കടികാദികൾ ഇതിന്നുദാഹരണമാകുന്നു.

b) സ്വസ്വരൂപത്തിൽനിന്നു് അതിരിക്തമായ മറ്റൊരുരൂപമായിതോന്നുന്നതല്ലെന്നർത്ഥം.

digitized by www.sreyas.in

അവിജ്ഞാതമില്ലെന്നായിവന്നീടു-
മതുതന്നെയാണദ്വൈതവിജ്ഞാനം
ഒട്ടൊഴിയാതെയുള്ള വിജ്ഞാനങ്ങൾ-
ക്കാത്മരൂപമാകുന്ന യദ്വിജ്ഞാനം
തജ്ഞന്മാരേ! പരമമാമദ്വൈത-
വിജ്ഞാനമതുതന്നെ ധരിക്കുവിൻ
ചിരസംഭൃതസംശയമൊക്കയും
യാദൃശമായ വിജ്ഞാനമുണ്ടായാൽ
കാററടിച്ചിട്ട കാറെന്നതുപോലെ
നീങ്ങുമായതുതന്നെ പരം ബോധം
ഏതിൻബോധത്താൽ കാമാദിവാസനാ-
വ്രാതങ്ങൾ നിസ്വരൂപങ്ങളായിടും
പ്രാരബ്ധാദിവശാൽച്ചിലസംസ്കാരം
നിസ്വരൂപമായ്ത്തീർന്നില്ലയെങ്കിലും
വിഷപ്പല്ലുകൾവീണുള്ള തന്മാശീ-
വിഷമെന്നതുപോലെയായ്ത്തീരുന്നു
ആയതുതന്നെയാകുന്നിതു പര-
മായ വിജ്ഞാനമെന്നു കരുതേണം................(4)

നിർവ്വാദം വിജ്ഞാനത്തിന്നെഴുംഫലം
സർവ്വദുഃഖവിലയമാകുന്നിതു
അത്യന്താഭയസമ്പ്രാപ്തി മോക്ഷമെ-
ന്നോത്തുകൊൾവിനതുതന്നെ തൽഫലം
രണ്ടുണ്ടെന്നുള്ള സങ്കല്പം കാരണ-
മുണ്ടാകുന്നു ഭയമെന്നറിയുവിൻ
വാദമില്ല ദൃഢമായിട്ടദ്വൈത-
ബോധമുണ്ടായിവന്നുവെന്നാകിലോ
ആദിത്യോദയം തന്നിലിരുൾപോലെ
ദ്വൈതസങ്കല്പമെല്ലാമകന്നുപോം
ദ്വൈതസങ്കല്പമെല്ലാമകലുമ്പോൾ
ഭീതിയില്ലൊരുകാലത്തുമെങ്ങുമേ
തന്നിൽനിന്നന്യമാകുന്നിതു ഫല-
മെന്നുവന്നാൽ ഭയംതന്നെ സർവ്വഥാ

digitized by www.sreyas.in

അന്യമായുള്ളതെല്ലാം നശിച്ചപോ-
മെന്നതിന്നില്ല സന്ദേഹമേതുമേ
പുത്രമിത്രകളത്രധനാദികൾ-
ക്കത്രനാശം ഭവിക്കുന്നതില്ലയോ?
സംശയം ലേശമില്ലാ ഭവിക്കുന്ന
നാശമുള്ളതിലെല്ലാററിലും ഭയം
അപ്രകാരമിയലും ഫലത്തിൽനി-
ന്നെപ്രകാരമഭയം ഭവിച്ചിടും
a) വിപ്രയോഗാന്തമാകുന്ന സംയോഗ-
മിപ്പരമാത്ഥമാരറിയാത്തവർ
ആകയാൽ നശിക്കുന്നതത്രെ ഫല-
യോഗവുമൃഷിശ്രേഷ്ഠരേ! നിശ്ചയം
തന്നിൽനിന്നന്യമാകുന്നിതു ഫല-
മെന്നുചൊല്ലുന്നിതെത്രകാലംവരെ
നീക്കമില്ലത്രകാലംവരെബ്ഭയം
നില്ക്കുമെന്നു പറയപ്പെടുന്നിതു
തന്നിൽനിന്നന്യമാകാത്തതാം മോക്ഷ-
മെന്നു ചൊല്ലാന്നിടുംഫലം യാതൊന്നോ
ഭയമററുള്ളതാകുമതുതന്നെ
ഫലമെന്നു പറയുന്നു വിദ്വാന്മാർ
അറിയുന്നോനറിവറിയപ്പെടും
പൊരുളംപിന്നെ ഫലമിവയൊക്കയും
എപ്പൊളേകമാമപ്പോൾ ഭവിക്കുന്ന
നിർഭയമായ നിർവ്വാണമുൽക്കൃഷ്ടം
ചെററുപോലും വികല്പസങ്കല്പങ്ങൾ
പററാതെ മൌഢ്യലേശമിയലാതെ
ശുദ്ധമാം സ്വരൂപത്തിൻസ്ഫുരണത്തെ
തത്വജ്ഞാനികൾ ജ്ഞാനമെന്നോതുന്നു
ജ്ഞാതാവിന്നെഴും സ്വച്ഛാത്മരൂപമാ-
ണാദിയിലുപലക്ഷിതമല്ലതു്

---

a) വിപ്രയോഗം–വേർപാടു്

digitized by www.sreyas.in

ശാസ്ത്രസൽഗ്ഗുരുസാന്നിദ്ധ്യം ഹേതുവായ്
സ്വസ്വരൂപം തെളിഞ്ഞു വിളങ്ങുന്നു

മോഹംമൂലമറിയാതിരിക്കുന്നു
ദേഹികളെന്നുമാത്മസ്വരൂപത്തെ

സൽഗ്ഗുരുതാനും ശാസ്ത്രവും മോഹത്തെ
നീക്കിയാൽ മതി;ജ്ഞാനം പ്രകാശിക്കും

മൌഢ്യസങ്കല്പവർജ്ജിതമാകിയ
ചിദ്രൂപംതന്നെയാകുന്നു വിജ്ഞേയം

ജ്ഞാതാവും തഥാ ജ്ഞാനവും ജ്ഞേയവും
ഭേദമുള്ളതാമേതുകാലംവരെ

ജ്ഞാതൃജ്ഞാനാദികൾക്കൈക്യമാകാരം
വാസ്തവമായ്ഭവിക്കില്ലതുവരെ

ജ്ഞാതൃജ്ഞാനാദികൾക്കിയന്നീടുന്ന
ഭേദമെക്കാലമില്ലാതെയാകുന്നു

ഓർത്തുകൊള്ളുവിൻ സത്യസ്വരൂപസ-
മ്പത്തിയക്കാലമായവർക്കുണ്ടാകും

ഇതുതന്നെയാകുന്നു ഫലമെന്നു
മതിതന്നിൽക്കരുതേണമേവരും

പരമാർത്ഥം നിരൂപിക്കിൽജ്ഞാത്രാദി-
ഫലപര്യന്തമില്ലൊരുഭേദവും

വീതശങ്കമുപദേശംചെയ്യുവാൻ
ഭേദം കല്പിക്കപ്പെട്ടു ശാസ്ത്രങ്ങളിൽ

പുത്തനായിട്ടൊരുഫലമാകയാ-
ലത്ര സിദ്ധിപ്പതിനില്ല നിർണ്ണയം

അറിയുന്നോനറിവറിയപ്പെടും
പൊരുൾപിന്നെ ഫലമീവകയായി

എത്രകാലംവരെക്കുമാത്മാവൃതാ-
നത്രഭാസിച്ചിടുന്നിതവിദ്യയാൽ

അത്രകാലംവരെക്കും മലപോലെ
വർത്തിക്കും സ്ഥിരമായിട്ടു സംസാരം

ഏതുകാലത്തു ദേവതാനുഗ്രഹം
ഹേതുവായിട്ടോ വേറെവിധത്തിലോ

digitized by www.sreyas.in

ജ്ഞാതൃജ്ഞാനാദിയായിട്ടിരിക്കുന്ന
ഭേദം യാതൊന്നുമില്ലാതെയാകുന്നു
ഇക്കണ്ടീടുന്ന സംസാരമൊക്കയു-
മക്കാലത്തു വിലയിച്ചുകൊള്ളുന്നു
പാരം കാററടിക്കുമ്പോഠം ചിതറിയ
വാരിവാഹം ലയിക്കുന്നതുപോലെ.................. (5)

ബോധിച്ചീടുവിനിമ്മഹാമോക്ഷത്തിൻ—
സാധനം തൽപ്പരത്വമാകുന്നിതു
തൽപ്പരത്വം പരിപൂണ്ണമാവുകിൽ
മററു സാധനംകൊണ്ടില്ലപ്രയോഗം
ആയതു കുറവായാൽ സുസാധന—
മായിരത്തോളമുണ്ടായിട്ടെന്തഹോ!
മോക്ഷത്തിന്നുള്ള മുഖ്യമാംസാധന—
മാക്ഷേപമില്ല താല്പര്യമാകുന്നു
'മുക്തി സർവ്വപ്രധാനേഷ്ടംഞാ'നെന്നുള്ള
സംസ്ഥിതിതന്നെയാകുന്നു താല്പര്യം
താല്പര്യത്തോടു സംയുക്തനായവൻ.
മുക്തൻതന്നെയാം സംശയമില്ലതിൽ
വാസരങ്ങളെക്കൊണ്ടും തഥാ ചില-
മാസങ്ങഠംകൊണ്ടുമബ്ദങ്ങളെക്കൊണ്ടും.
വേറെ ജന്മത്തിലാകിലും മുക്തനായ്—
ത്തീരുമങ്ങിനെയായിബ്ഭവിക്കുകിൽ
ബുദ്ധിനൈർമ്മല്യഭേദംനിമിത്തമാ-
ണോർത്താലും ചിരശീഘ്രവ്യവസ്ഥിതി;
പുരുഷാർത്ഥങ്ങളൊക്കക്കെടുക്കുന്ന
പുരുഷദോഷങ്ങഠം ബുദ്ധിയിലുണ്ടഹോ
സന്തപിക്കുന്ന ഘോരസംസാരത്തിൽ
സ്സന്തതമതുകാരണം മർത്ത്യന്മാർ
തത്രംചിന്തിക്കിലൊന്നാമതാം ദോഷം
ശാസ്ത്രവിശ്വാസമില്ലായ്കയാകുന്നു
കാമവാസന രണ്ടാമത്തേതത്രേ
ഹേ മുനീന്ദ്രരേ! മറേറതു മൌഢ്യമാം

digitized by www.sreyas.in

ദോഷസംഗ്രഹമിപ്രകാരം ത്രിധാ
ഭാഷിക്കുന്നിതു ദോഷജ്ഞന്മാരെല്ലാം
സംശയം വിപരീതധീയിങ്ങിനെ
വിശ്വാസക്കേടു രണ്ടുമട്ടാകുന്നു
ഉള്ളതുതന്നെയാകുമോ കൈവല്യ-
മില്ലയോ നിശ്ചയിക്കുന്നതെങ്ങിനെ?
എന്നുംമററുമാകുന്നിതു സംശയ-
മെന്നിവണ്ണം പറയപ്പെടുന്നിതു
ഇല്ലവേയില്ല മോക്ഷ, മിത്യാദിയാ-
യുള്ളതത്രയുമത്ര വിപര്യയം
ഓർക്കുകിൽത്താല്പര്യത്തിന്നിതുരണ്ടും
മുഖ്യമാം പ്രതിബന്ധകമാകുന്നു.
ഇതുരണ്ടും വിപരീതനിശ്ചയ-
മതുകൊണ്ടേ ക്രമത്തിൽ നശിച്ചുപോം
നേരായുള്ള വിപരീതനിശ്ചയം
ചേരുവാനുള്ളുപായം പറഞ്ഞീടാം
ആ രണ്ടിന്റെയും വേരറുത്തീടണം
വേറെ മാർഗ്ഗമില്ലിങ്ങു യാതൊന്നുമേ
സ്വാന്തത്തിങ്കൽ വിരുദ്ധതർക്കങ്ങൾതൻ-
ചിന്തനമവിശ്വാസത്തിൻമൂലമാം
അതു ദൂരെക്കളഞ്ഞു സത്തർക്കത്തെ-
സ്സദാ ധാരാളമഭ്യസിച്ചീടുകിൽ
അവിശ്വാസത്തിൻവേരററുപോമുടൻ
വിപരീതമാം നിശ്ചയമുണ്ടാകും
പിന്നെ ശ്രദ്ധയുൾക്കാമ്പിലുദിച്ചീടു-
മെന്നാൽത്തീരെ നശിക്കുമവിശ്വാസം
ശ്രവണത്തിൽ മതിപ്രതിബന്ധിക
കാമക്രോധാദിവാസനയാകുന്നു
കാമക്രോധാദിവാസനാവിഷ്ടയാം
ബുദ്ധി ചെല്ലുകയില്ല ഗുരൂക്തിയിൽ
ലോകേ കാമിതധ്യാനൈകതൽപ്പര-
നാകുന്നു സദാ കാമിയായുള്ളവൻ

digitized by www.sreyas.in

പാക്കയില്ല പുരസ്ഥിതമായവൻ
കേറക്കയില്ല ചെവിയിൽപ്പറഞ്ഞാലും
ആയതുകൊണ്ടു കാമാദിവാസനാ-
സംയുതനായി വാഴുന്ന പൂരുഷൻ
ചെയ്തു പാഠം ശ്രവണമെന്നാകിലും
ചെയ്തീടാത്തതുപോലെത്താനാകുന്നു
ആശു വൈരാഗ്യസമ്പത്തിയാൽക്കാമ-
വാസനയെജ്ജയിക്കേണമാകയാൽ;
കാമക്രോധാദിവാസനവർഗ്ഗമു-
ണ്ടായിരിക്കണക്കായിട്ടിയലുന്നു
കാമമാകുന്നു മൂലമെല്ലാററിന്നും
കാമനാശത്തിലില്ല മററൊന്നുമേ
നാശമക്കാമവാസനയ്ക്കാകയാ-
ലാശു വൈരാഗ്യശക്ത്യാ വരുത്തണം.
എനിയ്ക്കിന്നതുവേണമെന്നിങ്ങിനെ
മനക്കാമ്പിൽജ്ജനിച്ചീടുമാശയെ,
കാമമെന്നു പറയുന്നിതു ജിത-
കാമന്മാരായ താപസശ്രേഷ്ഠരേ!
ശക്യത്തിൽ സ്ഥൂലമായിബ്ഭവിക്കുന്നു
ശക്യമല്ലാത്തതിലതു സൂക്ഷ്മമാം
ഏവമുള്ളോരു വാസനയൊക്കയും
തീവ്രവൈരാഗ്യയോഗേന നീക്കണം
അന്തരംഗത്തിൽ വൈരാഗ്യമുണ്ടാക്കും
സന്തതം കാമ്യദോഷപരാമർശം
നീക്കും നിശ്ചയമായും വിഷയവൈ-
മുഖ്യമക്കാമവാസനാജാലത്തെ;
ജാഡ്യരൂപമാം ബുദ്ധിദോഷം മുനി-
ശ്രേഷ്ഠന്മാരേ! തൃതീയമാകുന്നിതു
അഭ്യാസം മുതലായതുകൊണ്ടായ-
തല്പംപോലും നശിക്കില്ലൊരിക്കലും.
തൽപ്പരതത്വമുണ്ടെന്നാകിലും ശ്രുത-
മുമ്പ്പുവിൽപ്പതിയാത്തതേതൊന്നിനാൽ,

digitized by www.sreyas.in

പെരുതായുള്ള ദോഷമാം തജ്ജാഡ്യം
പുരുഷാർത്ഥവിനാശകമാകുന്നു
ജാഡ്യദോഷമകലുവാൻ സംസേവി-
ച്ചീടേണമാത്മദേവതയാമെന്നെ
അതുകൂടാതെ മററുയാതൊന്നുമേ
മതിയാവില്ല ജാഡ്യമകററുവാൻ
സേവിക്കുന്നവൻതന്നുടെ ജാഡ്യത്തെ
സേവതൻതാരതമ്യേന നീക്കും ഞാൻ
ജാഡ്യസംയുക്തചേതസ്സായുള്ളവൻ
ജാഡ്യാല്പാനല്പഭാവേന തൽഫലം
പ്രാപിക്കുന്നു പൊടുന്നനെത്തന്നെയോ
താപംവിട്ടു മറുജന്മത്തിങ്കലോ
സർവ്വസാധനസമ്പത്തിയെന്നുടെ
സേവനംകൊണ്ടു കൈക്കലാകുന്നിതു
കൈതവംവിട്ടു ഭക്തിയോടും സദാ
യാതൊരുപുമാനെന്നെബ്ഭജിക്കുന്നു
അപ്പുമാനാശു സാധനവിഘ്നം തീ-
ർന്നിപ്പാരിൽ കൃതകൃത്യനായ്വർത്തിക്കും
സർവ്വർക്കുമുള്ള ബുദ്ധിവ്യാപാരത്തെ
സർവ്വദാ നടത്തുന്നു ഞാനീശ്വരീ
എന്നെ നന്നായിട്ടാദരിക്കാതെക-
ണ്ടനേഹം സാധനൈകപരനായി
മരുവുന്നവനേവനസ്സാധകൻ
പരം മൂർദ്ധനടിസ്സൂടിക്കേററവും
വലഞ്ഞീടും വലിയ വിഘ്നങ്ങളാൽ
ഫലപ്രാപ്തിയും സംശയമാകുന്നു
ആകയാലൃഷിശ്രേഷ്ഠരേ! താൽപ്പര്യ-
മാകുന്ന മുഖ്യമായുള്ള സാധനം......................(6)

നീക്കമില്ലേവം താൽപ്പര്യമുള്ളവൻ
മുഖ്യസാധകനെന്നു ചൊല്ലപ്പെടും
മത്സേവാപരനാകിയ സാധകൻ
സത്സേവ്യൻ സാധകോത്തമനാകുന്നു................(7)

digitized by www.sreyas.in

ആത്മാവല്ല ശരീരപ്രാണാദികൾ-
ളാത്മാവവവ്യയൻ കേവലചിദ്രൂപൻ
ഇത്തരമുള്ള നിശ്ചയമാകുന്നു
സിദ്ധി,താപസന്മാരേ! ധരിക്കുവിൻ

എല്ലാനേരത്തുമാത്മത്വഭാവന-
മെല്ലാക്കും ശരീരാദിയിൽ സംസ്ഥിതം
ഗാത്രാദ്യങ്ങളിലാത്മത്വാഭാവന-
മാത്രം മൌഢ്യവിവജ്ജിതം സിദ്ധിയാം

ഏവരാലും വ്യവസിതനാത്മാവു
കേലാത്മാവായിട്ടല്ലതുപക്ഷേ
ശരീരാദിമയനായിട്ടാകുന്നു
പെരുകുന്നിതതുകൊണ്ടനത്ഥങ്ങൾ

ദേഹപ്രാണാദ്യവഭാസകമായ
യാതൊന്നാകുന്നു കേവലചിന്മാത്രം
അതുതന്നെയാണാത്മാവെന്നിങ്ങിനെ
സദാ നിശ്ചയമുണ്ടായിരിക്കണം

സന്ദേഹമെല്ലാം നീക്കമാനിശ്ചയം
തന്നെ സിദ്ധിയെന്നോതുന്നു വിദ്വാന്മാർ ......... (8)

സിദ്ധിപ്പാനില്ല മററുയാതൊന്നുമി-
സ്സിദ്ധി കൈവശം വന്നുവെന്നാകിലോ
ലോകത്തിലണിമാദികളായിട്ടു-
മാകാശഗമനാദികളായിട്ടും

ചൊല്ലെഴുമുള്ളം പലേസിദ്ധികളുണ്ടവ-
യൊക്കച്ചേന്നാലുമിസ്സിദ്ധിതന്നുടെ
പതിനാറിലൊരു കലയോടൊട്ടും
മതിയാവുകയില്ല കിടനില്പാൻ;

കരുതീടുവിൻ ദേശകാലങ്ങളാൽ
പരിച്ഛിന്നങ്ങളാവക സിദ്ധികൾ
സ്വാത്മവിദ്യാ ശിവാത്മിക നൂനമി-
സ്സിദ്ധിയെന്നും പരിച്ഛിന്നയല്ലല്ലോ

ബോധിപ്പിൻ മററുസിദ്ധിസമൂഹം തൽ-
സ്സാധനൈകദേശത്തിനാൽസ്സാധ്യംതാൻ

digitized by www.sreyas.in

ചിന്തിച്ചാലാത്മവിദ്യയ്ക്കുവയെല്ലാ-
മന്തരായം വരുത്തുന്നവതന്നെ
ബ്രഹ്മപട്ടവും പുല്ലുപോലോക്കുന്നോ-
രമ്മഹാത്മാക്കൾ തീവ്രമുമുക്ഷുക്കൾ

ഇന്ദ്രജാലസമാനമാമസ്സിദ്ധി-
വൃന്ദംകൊണ്ടവർക്കുണ്ടോ പ്രയോജനം?
സിദ്ധികളിവയെല്ലാം സമയത്തെ
വ്യർത്ഥമാക്കിക്കളയുന്നവതന്നെ

മായമല്ല ഗഗനഗമനാദി-
യായ സിദ്ധികളൊക്കെ നിസ്സാരങ്ങൾ
നൂനമത്യന്തശോകനിവൃത്തിയു-
മാനന്ദൈകരസതയുമേതിനാൽ

സിദ്ധിച്ചീടുന്നിതായാത്മവിജ്ഞാന-
സിദ്ധിയെക്കവിഞ്ഞില്ലൊരുസിദ്ധിയും
മൃത്യുഗ്രാസവിമോചിനിതന്നെയാം
സിദ്ധി മറ്റൊന്നും സിദ്ധിയല്ലോർക്കുവിൻ

ഹേ സുധീന്ദ്രരേ! കേൾപ്പിൻ പലവിധാ-
ഭ്യാസത്തിൻതാരതമ്യം നിമിത്തവും
ബുദ്ധിനൈർമ്മല്യഭേദംനിമിത്തവും
സിദ്ധിക്കും പരിപാകഭേദത്തിനാൽ

ആത്മവിജ്ഞാനസിദ്ധി ചുരുക്കത്തിൽ
മൂന്നുമാതിരിയാണെന്നു ചൊല്ലുന്നു
ഉത്തമയതിലൊന്നാമതു പിന്നെ
മദ്ധ്യമയാകും മറേറതധമതാൻ

അത്ര ദേഹാദ്യതിരിക്തനാകിയ
ശുദ്ധചിദ്രൂപൻതാനെന്നേവം
പ്രത്യക്ഷമായ്ഭവിക്കും തിമശ്ന-
മുൾത്താരിൽ ജ്ഞാനസിദ്ധിയെന്നോർക്കുവിൻ

a) ഏകാകാരവിമശ്ധാരയ്ക്കുന്ന-
രൂപമാകും പരിപാകവ്യത്യാസം;

---

a) ഏകാകാരമായ വിമർശധാരയുടെ താരതമ്യമനുസരിച്ചാണ് ഉത്തമ, മദ്ധ്യമ, അധമ എന്നിങ്ങിനെ പറയത്തക്ക പരിപാകവ്യത്യാസം ജ്ഞാനസിദ്ധിക്കുണ്ടാകുന്നതു് എന്നു് താൽപര്യം.

digitized by www.sreyas.in

ഈയുലകത്തിലന്തണന്മാരെല്ലാം
തുല്യമായ്ത്തന്നെ വേദം പഠിക്കുന്നു
മേധ പാരമിയന്നോൻ മഹാഭ്യാസം
ഹേതുവായ്പ്പിന്നെ വേദമോതീടുമ്പോഠം
അന്യവ്യാപാരം ചെയ്യീടുമേററമെ-
ന്നാലും വേദത്തിൻവർണ്ണസ്വരങ്ങളിൽ
അല്പംപോലും പിഴയ്ക്കയില്ലെന്നു-
മപ്പഠിപ്പേററമുത്തമമാകുന്നു
മററുജോലികളുള്ളപ്പോഠം വേദത്തിൽ
തെററുപററായ്വാൻ നിത്തും മനസ്സേററം
മററുജോലികളില്ലെങ്കിൽ മാനസം
ചെററും നിത്താതെ, തെററാതെയോതിടും
തെററാതെപ്പൊഴുമേവമോതുന്നവൻ
തൻെറ പാഠത്തെ മദ്ധ്യമമെന്നോതും
ഓതും വേദം ശരിയ്ക്കുനുസന്ധാന-
മേതുനേരത്തും ചെയ്യീടുകിൽമാത്രം
അല്ലെങ്കിൽത്തെററുപററുമധമമാ-
യുള്ളതാണിപ്പഠിപ്പെന്നറിയേണം
ഇത്തരം തന്നെയാണാത്മവിജ്ഞാന-
സിദ്ധി മൂന്നുവിധമെന്നുചൊന്നതും
പാരിച്ചുള്ളോരു രാജ്യകൃത്യാദിവ്യാ-
പാരസഞ്ചയമുണ്ടായിരിക്കിലും
മതിശാലികളായ മുനീന്ദ്രരേ!-
യനുസന്ധാനമേതുമില്ലാതെയും,
വ്യാപാരാഭാവത്തിങ്കലതുപോലെ-
യനുസന്ധാനലേശമില്ലാതെയും,
അന്തരമിയന്നീടാതെഴമനു-
സന്ധാനമതിമാത്രം ഭവിച്ചിട്ടും
അന്യൂനാധികഭാവയായ്സംഭവി-
ക്കുന്നിതു യാതൊന്നാജ്ഞാനസിദ്ധിതാൻ
ഉത്തമാമദ്ധ്യമാധമയെന്നേവ-
മത്ര മൂന്നുവിധമായിടും ക്രമാൽ

digitized by www.sreyas.in

സിദ്ധിതൻപരാ കാഷ്ഠ,യെന്നീവണ്ണ—
മുത്തമതാൻ നിരൂപിതയാകുന്ന
സ്വപ്നം ബാഹ്യസങ്കല്പമിവകളി-
ലെപ്പോഴാം ദേഹാദ്യഹംഭാവമില്ലാതെ
കേവലയായിച്ചിന്മാത്രാഹംഭാവ-
രൂപയായിപ്പരമയാകും സ്ഥിതി,
ഉണ്ടാകുന്ന വിചാരക്ഷണത്തിന്നു
തുല്യയായിട്ടു താപസശ്രേഷ്ഠരേ!
ഉരംത്തടത്തിൽദ്ധരിച്ചീടുവിൻ പര-
മോത്തമയായ സിദ്ധിയതുതന്നെ
വ്യാപാരങ്ങളിലെങ്ങുമേ യത്നത്താൽ
സംസ്കാരോൽബോധം ഹേതുവായിട്ടുതാൻ
എപ്പോളുണ്ടാം പ്രവൃത്തിയതാകുന്ന
സിദ്ധിതൻപരാകാഷ്ഠയെന്നോതുന്നു
യത്നംകൂടാതെ സംവേദനാത്മാവാം
സ്വസ്വരൂപത്തിലവ്യാഹതയായ
സ്ഥിതിയെപ്പോഴം ഭവിക്കുന്നുവോ സിദ്ധി
തദാ കാഷ്ഠയെപ്രാപിച്ചു നിർണ്ണയം
വ്യവഹാരപരനായ്ഭാവങ്ങളെ-
യെവൻ, പാർത്താലും ദ്വൈതമീക്ഷിച്ചിടാ,
ആയവന്നിയന്നീടുന്ന സിദ്ധി സ-
മ്പൂർണ്ണതയെഗ്ഗമിച്ചു മുനീന്ദ്രരേ!
പാരിൽജ്ജാഗരംമുമ്പായതിൽ വ്യവ-
ഹാരംചെയ്തുകൊള്ളുന്നവനാകിലും
നിദ്രിതൻപോലെ വർത്തിപ്പവന്നെഴും
സിദ്ധി പൂർണ്ണത്വമാർന്നു നിസ്സംശയം...............(9)
ഇത്തരം പരാകാഷ്ഠാത്മകജ്ഞാന-
സിദ്ധിയേയനുപ്രാപ്തനായുള്ളവൻ
സിദ്ധന്മാരിൽവെച്ചുത്തമനാണെന്നു
ചിത്തതാരിൽദ്ധരിപ്പിനനരതം
വ്യവഹാരപരനാകിലുമൊട്ടു-
മെവൻ കൈവിടുന്നില്ല സമാധിയെ

digitized by www.sreyas.in

നൂനം മേധാവിയായിട്ടുമായവൻ
ജ്ഞാനസിദ്ധരിലുത്തമനാകുന്നു
ഉൾത്തടത്തിൽ പലതരക്കാരായ
സിദ്ധന്മാർക്കിയന്നീടും സ്ഥിതിതന്നെ
സ്വാനുഭൂത്യാ സതതമറിയുന്നോൻ
നൂനം സിദ്ധരിലുത്തമനാകുന്നു
സംശയം കാമമെന്നിവ ലേശവു-
മാശയത്തിങ്കലില്ലാത്തവനെവൻ
നിർഭയൻ വ്യവഹാരങ്ങളിലെവ-
നപ്പുമാൻ ജ്ഞാനസിദ്ധരിലുത്തമൻ
ആകെയുള്ളോരു സൌഖ്യവും ദുഃഖവും
ജാഗതമാം വ്യവഹാരമൊക്കയും
ആത്മാവിൽത്തന്നെയെന്നു കാണുന്നവ-
നാത്മവിജ്ഞാനസിദ്ധരിലുത്തമൻ
അത്യന്തം ബദ്ധരായുള്ളവരെയും
മുക്തരേയുമാരാത്മാവിൽക്കാണുന്നു
സർവ്വാത്മാവായി വർത്തിക്കുമായവൻ
നിർവ്വാദം ജ്ഞാനസിദ്ധരിലുത്തമൻ
ആരു ബന്ധജാലങ്ങളെസ്സർവ്വദാ
നേരേ സ്വാത്മാവിൽ സ്പഷ്ടമായ്ക്കണ്ടീടും
നിർവ്വാണാപേക്ഷകൂടാതെ വാഴുന്നു
നിർവ്വാദമവൻ സിദ്ധരിലുത്തമൻ
അത്ര സിദ്ധരിലുത്തമൻ ഞാൻതന്നെ
വ്യത്യാസമില്ല ഞങ്ങൾക്കൊരിക്കലും.........(10)
ഇത്തരം ഭവൽപ്രശ്നങ്ങൾക്കൊക്കയു-
മുത്തരം വ്യക്തമായിപ്പറഞ്ഞു ഞാൻ
ഞാനിപ്പോൾ ചൊന്നതുള്ളിൽദ്ധരിച്ചവൻ
നൂനം മോഹിക്കയില്ലൊരുകാലത്തും
ഈവണ്ണമരുൾചെയ്തു വിരമിച്ചു
ദേവിയപ്പരാവിദ്യ ഭൃഗുദ്വഹ!
ഈവിധം തിരുവായ്മൊഴിയെയവ-
രേവരും കേട്ടു സന്ദേഹം കൈവിട്ടു

digitized by www.sreyas.in

പന്നഗാഭരണാദികളാകിയ
വന്ദ്യന്മാരെ വണങ്ങി വഴിപോലെ
ആനന്ദം പരമാൻ നിജനിജ–
സ്ഥാനം സ്വൈരം ഗമിച്ചു സുമംഗളം
ഇത്ഥം പാപൗഘനാശിനിയാകിയ
വിദ്യാഗീത ഞാൻ നിന്നോടു ചൊല്ലിനേൻ
കൊണ്ടാടിക്കൊണ്ടിതിനെ ശ്രവിക്കിലും
വേണ്ടപോലെ മനനം ചെയ്കിലും
ഭാഗ്യവ! സ്വാത്മസാമ്രാജ്യമേവനും
നീക്കമില്ലാശു കൈവശമായ്‌വരും
സാക്ഷാൽ വിദ്യാനിരൂപിതയാകുമീ-
വിദ്യാഗീതയ്ക്കു കൂടുന്ന മാഹാത്മ്യം
വിദ്യാഗീതയെ നിത്യം പഠിപ്പവൻ
ശുദ്ധജ്ഞാനിയാം വിദ്യാപ്രസാദത്താൽ
സന്തതമതിഭീഷണസംസാര–
ധ്വാന്തസിന്ധുവിൽ മുങ്ങുന്നവൎക്കെല്ലാം
വിദ്യാഗീത തരണിയാം; ശ്രീവിദ്യേ!
നിത്യശുദ്ധേ പ്രസീദ, പ്രസീദ, മേ

**ശ്രീ വിദ്യാഗീതാ**

എന്ന ഇരുപതാമദ്ധ്യായം സമാപ്തം.

---

## ഇരുപത്തൊന്നാം അദ്ധ്യായം

രാക്ഷസോപാഖ്യാനം

---

ഉരക്കനിവേറുമസ്സൽഗുരുവിൻവച–
സ്സൊക്കെ ശ്രവിച്ചു സശ്രദ്ധം ഋഭുദ്വഹൻ
എന്നുമുരംഭ്രാന്തി വളൎക്കുമവിദ്യയിൽ
നിന്നു മുക്തപ്രായനായിബ്ഭവിച്ചിതു
വൎദ്ധിച്ച ഭക്തിയോടാചാര്യനാമത്രി–
പുത്രനെ വന്ദിച്ചു ചോദിച്ചു പിന്നെയും

digitized by www.sreyas.in

സന്ദേഹലേശമില്ലാതെ സാക്ഷാൽഫലം
തന്നുകൊള്ളുന്നതായ്പാരം സുലഭമായ്
സാരമായുള്ളോരു വിജ്ഞാനസാധനം
കാരുണ്യമോടിന്നതെന്നു ചൊല്ലേണമേ
ജ്ഞാനനായാസേന കണ്ടറിയുംവിധം
ജ്ഞാനികൾക്കൊക്കയുമുള്ളടയാളവും
ദേഹസംയോഗത്തിലെങ്ങിനെ തത്സ്ഥിതി,
ദേഹവിയോഗത്തിലെവ്വണ്ണമാകുന്നു;
ജ്ഞാനികൾതൻ മനസ്സെങ്ങിനെ വാസനാ-
ഹീനമാകും വ്യവഹാരം നടത്തുമ്പോൾ
എന്നിവയൊക്കയും വ്യക്തമായിക്കഥി-
ക്കുന്നതിന്നേററമപേക്ഷയുണ്ടദ്യ മേ
ഇത്ഥം ജമദഗ്നിനന്ദനൻ ചോദിച്ച-
തുൾത്തുന്ന മോദേന കേട്ട ദത്താത്രേയൻ
കാരുണ്യസാഗരൻ ചൊല്ലിത്തുടങ്ങിനാൻ
ഹേ രാമ! കേൾക്ക രഹസ്യമിതേററവും
ബോധമുദിക്കുവാൻ മുഖ്യമായിട്ടുള്ള
സാധനംതാൻ പരം ദേവതാനുഗ്രഹം
മങ്ങാതെവൻ സ്വാത്മദേവതയെസ്സദാ
വാങ്മനഃകായങ്ങൾകൊണ്ടുപാസിക്കുന്നു
ആയവന്നേററം സുലഭമായ്ജ്ഞാനമു-
ണ്ടായീടുമായതിന്നില്ല കിട്ടേതുമേ
സാധോ! രഹസ്യശാസ്ത്രങ്ങളിലിജ്ഞാന-
സാധനം സർവ്വോത്തമമെന്നു ചൊല്ലുന്നു
മറെറാന്നിനേയുമപേക്ഷിച്ചിടാതെയി-
ക്കുററംവെടിഞ്ഞുള്ള ദേവതാഭക്തിതാൻ
സാക്ഷാൽഫലം വഴിപോലെത്തരുമെന്നു
സൂക്ഷ്മമറിവുള്ളവക്കറിയാം ദൃഢം
ദേവതാനുഗ്രഹം കൂടാതൊരിക്കലും
കൈവന്നിടുകയില്ലൊന്നുകൊണ്ടും ഫലം
കാരണം ഞാനത്ര ചൊല്ലാമിതു ദൃഷ്ട-
കാരണസംയുക്തമാകുന്നു ഭാർഗ്ഗവ!

digitized by www.sreyas.in

രാമ! ഫലഭൃതമാകിയ വിജ്ഞാനം
സാമാന്യയാകും ചിതിതന്നെയാകുന്നു
സന്ദേഹമല്ലമെന്നാലുമില്ലച്ചിതി
തന്നെയാകുന്നിതു സർവ്വാവഭാസിക;
ഏവമവഭാസരൂപയായുള്ളോരു
കേവലയായിരിക്കുന്ന ചിതിതന്നിൽ
കല്പിച്ചതാകുമവിദ്യാവരണത്തി–
ന്നെപ്പോഴം ഭവിക്കുന്നു നാശം വിചാരത്താൽ
ശുദ്ധബുദ്ധേ! തദാ സോഹമെന്നിങ്ങിനെ
പ്രത്യഭിജ്ഞാനം സമുത്ഭവിക്കുന്നിതു
ഏവം സ്വരൂപോപലക്ഷണമാ a) മിതും
കേവലാത്മാവിൽ സ്ഥിതിചെയ്കയെന്നതും
എന്നും ബഹിർഭാവതൽപ്പരന്മാരാകു–
മന്യക്കു ദുർല്ലഭം തന്നെയാണേററവും
ഭക്തക്കു മററുള്ളവകളിൽത്താൽപ്പര്യ–
മുൾത്തടത്തിങ്കലുണ്ടാകാത്തതുകൊണ്ടും
തൽപ്പരത്വം സ്വാത്മദേവതയെക്കുറി–
ച്ചുൾപ്പൂവിലെപ്പോഴുമുണ്ടാവുകകൊണ്ടും
ക്ഷിപ്രസമ്പ്രാപ്യം സുലഭമെന്നുള്ളതി–
ന്നല്പവും സംശയമില്ലസുനിശ്ചിതം
ഇത്തരം ദേവതാതൽപ്പരനായിട്ടു–
വത്തിച്ചുകൊള്ളുന്ന ധന്യനായുള്ളവൻ
സ്വല്പാന്യസാധനസംയുക്തനായ്ഭവി–
ച്ചാത്മജ്ഞതയെപ്പരോക്ഷമായെങ്കിലും
കൈക്കൊണ്ടു ജിജ്ഞാസയുള്ള മററുള്ളോക്കു–
മുൾക്കാമ്പിൽ ബോധമുണ്ടാക്കുവാൻ യത്നിക്കും
ഇത്ഥം നിരൂപയൻ ഭക്തൻ തദാകാര–
ചിത്തതയെഗ്ഗ്രഹിച്ചീടും ഭൃഗുപതേ!
പാരം നിരൂപണാദ്യങ്ങൾമൂലം തദാ–
കാരചിത്തത്വം ദൃഢമായ്ഭവിക്കുമ്പോൾ

a) ഇതു്–പ്രത്യഭിജ്ഞാനം

digitized by www.sreyas.in

ശുദ്ധചിദേകാത്മരൂപത്വമാന്ന ത-
ച്ചിത്തം സദാ മോദഖേദങ്ങളററതാം
ഏതു ദൃശ്യത്തിൽ പ്രവേശിച്ചിടുന്നു, ത-
ച്ചേത,സ്സതൊക്കശ്ശിവമയമാകുന്നു
ദൃശ്യസംബന്ധമുണ്ടെന്നുവന്നീടിലും
ചിത്സ്വരൂപത്വം വിടില്ലെന്നിതിന്നത്ഥം
ഉത്തമവിജ്ഞാനിയാം,ണായവൻ ജീവ—
ന്മുക്തപദസ്ഥിതനെന്നു ധരിക്ക നീ
എന്നതുകൊണ്ടു സുഭക്ത്യാ നിരൂപണ-
മുൽക്കൃഷ്ടമായുള്ള സാധനമാകുന്നു
ഏവമന്യന്മാക്കുവേണ്ടി നിരൂപണം
ചെയ്‌വതിനോടൊക്കുകില്ലന്യസാധനം
ജ്ഞാനിതൻലക്ഷണം കണ്ടുപിടിക്കുവാൻ
നൂനം വളരെ പ്രയാസമുണ്ടെപ്പൊഴും
സർവ്വാന്തരം നേത്രവാഗാദ്യഗോചരം
നിർവ്വാദമായതചിന്ത്യവുമാകുന്നു
ഇന്നവിധത്തിലാണെന്നറിയുന്നതി-
ന്നന്യക്കു സാദ്ധ്യമല്ലായതൊരിക്കലും
ഗാത്രവസ്ത്രാഭരണാദികളെക്കൊണ്ടു
ശാസ്ത്രജ്ഞതയെ ഗ്രഹിക്കാവതല്ലല്ലോ
ജ്ഞാനിത്വവുമതേമാതിരിയാണെന്നു
മാനസതാരിൽ ധരിക്ക നീ ഭാർഗ്ഗവ;
സാധിക്കുമോ പഞ്ചസാരക്കുറിയലുന്ന
മാധുര്യമിന്നവിധത്തിലെന്നോതുവാൻ
നൂനം സ്വസംവിത്തിമാത്രവേദ്യം തഥാ
ജ്ഞാനിത്വമോതുവാനാവതല്ലേതുമേ
പാരിതിൽ ജ്ഞാനിയെക്കണ്ടുപിടിക്കുവാൻ
പാരം പ്രയാസമുണ്ടെന്നുവന്നീടിലും
കണ്ടുപിടിക്കുന്നു തത്ഭാഷണാദികറം-
കൊണ്ടു വൈദുഷ്യമേറീടും ചതുരന്മാർ
ഭാർഗ്ഗവ! നീയോക്ക സൂക്ഷ്മപിപീലികാ-
വർഗ്ഗം സ്വമാർഗ്ഗമറിയുന്നതുപോലെ

digitized by www.sreyas.in

ജ്ഞാനിക്കെഴും സ്ഥൂലചിഹ്നമനേകമാം
കാണാമതൊക്കയും ജ്ഞാനഹീനങ്കലും
സൂക്ഷ്മങ്ങളായ ലക്ഷ്മങ്ങളന്യന്മാർക്ക
സൂക്ഷിച്ചുനോക്കി ഗ്രഹിപ്പാൻ പണി പരം
ഭാഷണം പിന്നെ നിരൂപണം വൈരാഗ്യ-
ഭൂഷണമെന്നുള്ള നാട്യ,മിതൊക്കയും
ജ്ഞാനികളായോരിലെന്നപോലെ ജ്ഞാന-
ഹീനരാം ദാംഭികന്മാരിലും കണ്ടിടും
ഉൾപ്പൂവിൽ മാലിന്യമേറും മനുഷ്യരാ-
ലഭ്യസിക്കപ്പെട്ട വൈരാഗ്യവും മററും
അപ്രയത്നേന സ്ഥിതമായ്ഭവിക്കുന്നു
നിഷ്ഫലമീവക സ്ഥൂലചിഹ്നങ്ങളാം
മാനംനിമിത്തം മുഖം തെളിയില്ലവ-
മാനമുണ്ടാവുകിൽ വാട്ടുന്നതുമല്ല
ലാഭം ഭവിക്കിലും നഷ്ടം വരികിലും
ക്ഷോഭമല്പംപോലുമുണ്ടാവുകയില്ല
വന്നു ജയമെന്നുവന്നീടിലും തോററു-
വെന്നാലുമില്ല വിശേഷം ലവലേശം
ആരിപ്രകാരം മരുവുന്നു പാരിലാ-
പ്പൂരുഷനുത്തമൻ ജ്ഞാനികളിൽദ്ദൃഢം
നിഷ്ഠാനുഭൂതിയോ മററു രഹസ്യമോ
പൃഷ്ടനായീടുകിൽസ്സംശയമെന്നിയേ
ആരുത്തരം കഥിക്കുന്നു വേഗത്തിലാ-
പ്പൂരുഷനുത്തമൻ ജ്ഞാനികളിൽ ദൃഢം
ഉത്തമജ്ഞാനിക്കു ഹൃത്തടത്തിൽ ജ്ഞാന-
വാർത്തയിലുത്സാഹമേററമുണ്ടായ്‌വരും
ഇല്ല നിരൂപണത്തിങ്കൽ വൈമുഖ്യമെ-
ന്നുള്ളതും ജ്ഞാനിതൻലക്ഷണമാകുന്നു
അന്തർമ്മുഖമായിരിക്കുമെല്ലായ്പ്പോഴു-
മന്തരംഗം സ്വഭാവേന ഭൃഗ്ഗുദ്വഹ!
സന്തോഷമുണ്ടായിരിക്കും പരം ശുചി-
സ്വാന്തതയോടും മരുവുമന്നാരതം

digitized by www.sreyas.in

ഹന്ത! മഹാപത്സമൂഹം വരികിലും
ശാന്താശയനായിവാഴമെല്ലായ്പ്പൊഴും
ആരിപ്രകാരം വസിക്കുന്നു പാരിലഷ-
പ്പൂരുഷനുത്തമൻ ജ്ഞാനികളിൽ ദൃഢം
ഇത്യാദിചിഹ്നങ്ങളുത്തമജ്ഞാനികൾ-
ക്കത്രയുമുള്ളതാണെന്നറിഞ്ഞീടു നീ
തന്നെപ്പരീക്ഷിച്ചുകൊള്ളുതിന്നിവ,
നന്നേററവും തെററു പററില്ലൊരിക്കലും
എപ്പൊഴും സാധകൻ സ്വാത്മപരീക്ഷയിൽ
തൽപ്പരനായിട്ടുതന്നെ വത്തിക്കണം.
പാരിടത്തിങ്കൽ പരനെപ്പരീക്ഷിപ്പാൻ
പാരം നിപുണൻ പ്രവത്തിപ്പതെങ്ങിനെ,
അങ്ങിനെ സ്വാത്മാവിനെപ്പരീക്ഷിപ്പവ-
നെങ്ങിനെ സിദ്ധനായ്ത്തീരാതിരുന്നിടും.
അന്യന്നെഴും ഗുണദോഷങ്ങളെക്കുറി-
ച്ചൊന്നും മനസ്സിൽ വിചാരിച്ചിടാതെയും
സ്വീയങ്ങളാം ഗുണദോഷങ്ങളെച്ചിന്ത
ചെയ്യുവാൻ താല്പര്യമുള്ളവനായിട്ടും
സാധകനെപ്പോഠം ഭവിക്കമപ്പോഠംസർവ്വ-
സാധനപ്രാപ്തിയാൽ സിദ്ധിയെ പ്രാപിക്കും
ജ്ഞാനികൾക്കുള്ളോരു ചിഹ്നങ്ങളെബ്ഭൃഗു-
സൂനോ! കഥിച്ചു ഞാനേവമിതൊക്കയും
എല്ലാവിധത്തിലും സ്വാത്മപരീക്ഷയിൽ
ക്കില്ലേതുമില്ലപയുക്തങ്ങളാകുന്നു
മററുള്ളവരെപ്പരീക്ഷിപ്പതിന്നത്ര
പററില്ല ഞാനിപ്പറഞ്ഞവ ഭാഗ്ഗ!
പൃഥ്വിയിലത്യന്തശുദ്ധഹൃദയരായ്-
വത്തിച്ചുകൊള്ളുന്ന യാതൊരു സത്തുക്കൾ
ബോധിസ്സുണമവക്കാപാതസംസിദ്ധ-
സാധനംഹേതുവായ് സിദ്ധി ഭവിക്കുന്നു
മുമ്പുള്ള വാസന നീങ്ങായ്കയാലവർ
മുമ്പു നടന്നതുപോലെ നടന്നിടും

digitized by www.sreyas.in

കാണുന്നവക്കൊക്കെ നിശ്ചയമജ്ഞാനി-
യാണിപ്പുരുഷനെന്നാശ്രു തോന്നിപ്പോകും
ജ്ഞാനിപ്പറഞ്ഞോരു ചിഹ്നങ്ങളൊന്നുമേ
കാണില്ല പിന്നെപ്പരീക്ഷിപ്പതെങ്ങിനെ?
ജ്ഞാനികളെപ്പരീക്ഷിപ്പാൻ വിരുതലം
ജ്ഞാനികൾക്കുണ്ടാകുമഭ്യാസവൈഭവാൽ
രത്നമൊട്ടുംവേണ്ട കൃത്രിമംതന്നെയീ-
രത്നമകൃത്രിമംതന്നെയെന്നിങ്ങിനെ
രത്നപരീക്ഷകന്മാരൊരു നോട്ടത്തിൽ
രത്നപരീക്ഷയെച്ചെയ്യുന്നി,തങ്ങിനെ
ജ്ഞാനികളെക്കണ്ണിലൊന്നു കണ്ടാൽ മതി
ജ്ഞാനികൾ നൂനമവരെയറിഞ്ഞീടും
ദേഹസംയോഗത്തിലെങ്ങിനെ തൽസ്ഥിതി
ദേഹവിയോഗത്തിലെവ്വണമാകുന്നു
എന്നു നീ ചോദിച്ചതിന്നിനിബ്ഭാർഗ്ഗവ-
നന്ദന! ഞാൻ സമാധാനം പറഞ്ഞീടാം
ഓക്ക മന്ദജ്ഞാനികൾക്കമജ്ഞന്മാരാ-
യോക്കും ശരീരാഭിമാനമൊപ്പംതന്നെ
ഇല്ല മന്ദജ്ഞാനികൾക്കസ്സഹജമാ-
യുള്ള സമാധിതൻപ്രാപ്തിയെന്നാകയാൽ
എപ്പോഴ് വിമർശനതൽപ്പരന്മാരാകു-
മപ്പോളവർ പൂർണ്ണരൂപികളാകുന്നു
എപ്പോഴ് വിചാരവിമുഖരായ്മേവുന്നി-
തപ്പോഴ് ശരീരാഭിമാനികളാകയാൽ
അല്ലലും സൌഖ്യവുമാണ്ടേററവും പശു
തുല്യതയാ സ്ഥിതന്മാരായ്ഭവിക്കുന്നു
നൂനമിടയ്ക്കിടെപ്പൂർണ്ണദശാനുസ-
ന്ധാനമുണ്ടാകയാൽ നിർവ്വൃതന്മാരവർ
a) സദവിമർശാന്തരാളത്തിങ്കലായിട്ടു
വർത്തിച്ചിടുന്നിതവക്കപ്പൂർണ്ണദശാ

a) സദവിമർശാന്തരാളം—സദവിമർശങ്ങളുടെ അന്തരാളം. സദവിമർശങ്ങൾ—ആത്മാനുഭവങ്ങൾ അന്തരാളം—മദ്ധ്യം.

digitized by www.sreyas.in

കത്തിക്കരിഞ്ഞ കയറുപോലുള്ളതു
ബദ്ധനാക്കാൻ മതിയാവില്ലൊരിക്കലും
മുണ്ടിൻെറ രണ്ടററമേറെ ലാക്ഷാരസം
കൊണ്ടു നന്നായിച്ചുകപ്പിക്കുകിൽമതി
തദ്രസം മദ്ധ്യഭാഗത്തിലും വ്യാപിച്ചു
വസ്ത്രം മുഴുവനും ചോക്ഷാരുണമാക്കും
സന്ദേഹമല്ലമെന്നാലുമില്ലീവിധം
തന്നെ മന്ദജ്ഞാനിതൻവ്യവഹാരവും
സദാചിമശ്ാന്തരമുള്ളത്തിൽ വത്തിക്കയാൽ
ശുദ്ധചിദ്രൂപമായ്ത്തന്നെഭവിക്കുന്നു
ആകയാൽ തദ്വ്യവഹാരംനിമിത്തമു–
ണ്ടാകില്ല ബന്ധമെന്നോത്തുകൊണ്ടീടുക
മദ്ധ്യവിജ്ഞാനികൾക്കുണ്ടാവുകയില്ല
ഗാത്രസംയോഗമെന്നുള്ളതൊരിക്കലും
ദേഹമാകുന്നു ഞാനെന്നുള്ള ബോധത്തെ
ദേഹസംയോഗമെന്നോതുന്നു വിദ്വാന്മാർ
മദ്ധ്യവിജ്ഞാനികൾക്കുണ്ടാകയില്ലായ–
തിത്തിരിപോലുമൊരിക്കലും ഭാർഗ്ഗവ!
അഭ്യാസവൈഭവാൽ മദ്ധ്യവിജ്ഞാനിത
ന്നുൾപ്പൂവുലീനമാകുന്നുവല്ലോ സദാ
പാരിൽസ്സമാഹിതസ്വാന്തനവൻ വ്യവ–
ഹാരമുണ്ടാകയില്ലായവന്നെപ്പൊഴും
ഇല്ലകി, ല്ലുണ്ടുട്ടപ്പിത്ത്യാദികളായ–
തെല്ലാമവന്നു സുഷുപ്തിപോലായ്വരും
നല്ല സുഷുപ്തിയിൽസ്സംസ്കാരമാത്രതഃ
ചൊല്ലുമെന്തെങ്കിലും ചെയ്യുകൊള്ളും ചിലർ
എന്നതിൻ ശേഷമച്ചൊന്നതും ചെയ്യതു–
മൊന്നും ചെറുതറിയുന്നതുമില്ലവർ
മദ്യപാനം ചെയ്തു മത്തനായ്ത്തീന്നോരു
മത്ത്യനറിയില്ല ചൊന്നതും ചെയ്യതും
പാരിലേവം മഹായോഗി ലോകവ്യവ–
ഹാരബഹിഷ്കൃതൻതന്നെയാണെപ്പൊഴും

digitized by www.sreyas.in

എന്തെങ്കിലുമൊന്നൊരിക്കൽ പ്രവൎത്തിച്ചാ-
ലന്തരംഗത്തിൽ സ്മരിക്കില്ലതുപിന്നെ
പ്രാരബ്ധവും തഥാ സംസ്കാരവുംതന്നെ
സംരക്ഷചെയ്യുന്ന തച്ഛരീരം സദാ
പാൎത്തട്ടിലുത്തമവിജ്ഞാനിയായിട്ട
വൎത്തിപ്പവനും ശരീരമിങ്ങോക്ക നീ
തേരിലിരിക്കുന്ന സാരഥിതന്നോട്
നേരായ്‌വ്യവഹരിക്കുന്നവനാണവൻ
തേരുകൊണ്ടോരോന്നു ചെയ്യുന്നവനായ
സാരഥിയെന്നും രഥദേഹകനല്ല
ഉംപ്പൂവിലോക്ക കളേബരവ്യാപാര-
തൽപ്പരനത്തമജ്ഞാനിയുമങ്ങിനെ
ഗാത്രാഭിമാനിയും വ്യാപാരിയുമല്ല
ശുദ്ധബുദ്ധേ! ശുദ്ധസംവേദനാത്മകൻ
അന്തരത്യച്ഛസുസ്വാന്തൻ വെളിക്കവെ-
നെന്തെങ്കിലും വ്യവഹാരം നടത്തുന്നു
നാരിതൻവേഷം ധരിച്ചു നടിക്കുന്ന
പൂരുഷനെന്നതുപോലെയാണായവൻ
പ്രൌഢനായുള്ള പുരുഷൻ കുമാരക-
നോട്ടകൂടിക്കളിച്ചീടും സമയത്തിൽ
തോററുപോയാലും ജയിച്ചുവെന്നാകിലും
മാററം മനസ്സിന്നു സംഭവിച്ചീടുമോ?
ഉത്തമജ്ഞാനിയവ്വണ്ണം ജഗൽക്രീഡ-
സക്തൻ സദാ നിൎമ്മലാശയനാകുന്നു
മദ്ധ്യവിജ്ഞാനി നിരോധപ്രകർഷേണ
നിത്യമചലസ്ഥിതിയായ്ഭവിക്കുന്നു
ഉത്തമജ്ഞാനി വിചാരപ്രകർഷേണ
നിത്യമചലസ്ഥിതിയായ്മരുവുന്നു
ബുദ്ധിക്കെഴും പരിപാകമനുസരി-
ച്ചുത്തമൻ മദ്ധ്യമനെന്ന ഭേദംവന്നു
ജ്ഞാനികൾ തമ്മിൽ നടത്തിയ സംവാദം
ഞാനിവിടെപ്പറഞ്ഞീടാം ശ്രവിക്ക നീ.

digitized by www.sreyas.in

കില്ലില്ല സന്ദേഹമെല്ലാമകലുമീ-
നല്ല സംവാദം ശ്രവിക്കുകിൽ ഭാർഗ്ഗവ!
പണ്ടൊരുരാജാവു പാർവ്വതനായക-
നുണ്ടായി രത്നാംഗദാഹ്വയനായവൻ
സൈ്വരം വിപാശാനദിയുടെ തീരത്തു
ചേരുമമൃതപുരിയിൽ വാണീടിനാൻ
അന്നരേന്ദ്രന്നു മഹാത്മാക്കളായ്‌രണ്ടു
നന്ദനന്മാരുളവായി മനീഷികൾ
രുഗ്മാംഗദൻ പിന്നെ ഹേമാംഗദനെന്നു
വിഖ്യാതരച്ഛന്നതിപ്രിയന്മാരവർ
തത്ര രുഗ്മാംഗദൻ ശാസ്ത്രപാരംഗത-
നുത്തമജ്ഞാനിയാകുന്നു ഹേമാംഗദൻ
ഉർവ്വീന്ദ്രനന്ദനന്മാരവരേകദാ
സർവ്വസേനാപരിവാരിതന്മാരായി
ചാരുവസന്തകാലത്തു നായാട്ടിനായ്
ദാരുണമായുള്ള കാനനം പ്രാപിച്ചു
പന്നി പുലി മുയൽ മാൻ മഹിഷം വൃക-
മെന്നിവയെത്തത്ര കൊന്നൊടുക്കീ പരം
പാരം തളൎന്നവരങ്ങുള്ളൊരു ഹ്രദ-
തീരമണഞ്ഞിതു വിശ്രമിച്ചീടുവാൻ
പാരിച്ചൊരജ്ജലാധാരത്തിനുള്ളന്യ-
പാരത്തിലുണ്ടൊരു പേരാലു നില്ക്കുന്നു
അമ്മരത്തിൽസ്സർവ്വശാസ്ത്രസാരജ്ഞനാം
ബ്രഹ്മരക്ഷസ്സു പാൎക്കുന്നതുണ്ടെപ്പൊഴും
സൂരികളോടേറ്റു വാദിച്ചു നിർജ്ജിത-
ന്മാരെപ്പിടിച്ചു ഭക്ഷിക്കും, പതിവേവം
ചാരമുഖത്തിൽനിന്നിക്കഥയൊക്കയും
ധീരനായുള്ള രുഗ്മാംഗദൻ കേട്ടുടൻ
വാദിക്കണം ബ്രഹ്മരാക്ഷസനോടെന്നു
ചേതസ്സിൽ വർദ്ധിച്ച കൌതുഹലത്തോടും
ഭ്രാതാവിനോടുമൊന്നിച്ചങ്ങു ചെന്നിട്ടു
വീതശങ്കം ഭൃശം വാദം നടത്തിനാൻ

digitized by www.sreyas.in

എന്തിനേറെപ്പറയുന്നതു ഭാർഗ്ഗവ!
ഹന്ത, വാദങ്ങളിൽത്തോററു രശ്മാംഗദൻ
ഭക്ഷണം ചെയ്തുകൊള്ളുന്നതിന്നാബ്രഹ്മ-
രക്ഷസ്സവനെപ്പിടിക്കുകയുംചെയ്തു
ദക്ഷത കൂടുമാഹേമാംഗദൻ ബ്രഹ്മ-
രാക്ഷസനോടുടൻ ചൊല്ലിനാനിങ്ങിനെ
ഭക്ഷിക്കരുതു മൽഭ്രാതാവിനെ ബ്രഹ്മ-
രാക്ഷസ! നീയുപേക്ഷിക്കണം സാമ്പ്രതം
തോല്പിക്കുകേതൽക്കനിഷ്ടനാമെന്നെയു-
മൊപ്പമീഞങ്ങളെ ബ്ഭക്ഷിച്ചുകൊള്ളുക
ഇത്തരം ചൊന്ന ഹേമാംഗദനോടുട-
നത്തരമാബ്രഹ്മരാക്ഷസൻ ചൊല്ലിനാൻ
ഭക്ഷണമീയിടയ്ക്കൊന്നുമിങ്ങില്ലാ ബു-
ഭുക്ഷയെന്നെപ്പരം ബാധിപ്പതുണ്ടഹോ
പാരാതെ നിൻെറയിബ്ഭ്രാതാവിനെക്കൊണ്ടു
പാരണചെയ്തിട്ടു നിന്നോടു വാദിക്കാം
നിന്നെയും പിന്നെജ്ജയിച്ചു ഭക്ഷിച്ചു സാ-
നന്ദം വസിപ്പനിഭങ്ങവമെൻ നിശ്ചയം
നീയറിഞ്ഞാലുമീവണ്ണം വരം മഹാ-
നായ വസിഷ്ഠനെനിക്കു പണ്ടേകിനാൻ
ആഗതനായാൻ വസിഷ്ഠൻെറ ശിഷ്യരി-
ലേകനാം ദേവരാതാഖ്യനിങ്ങേകദാ
തിന്നേനവനെ ഞാനെന്നതുകാരണ-
മെന്നെശ്ശപിച്ചു വസിഷ്ഠൻ മുനീശ്വരൻ
മാനുഷൻതന്നെ നീ മേലാലശിക്കിൽ നി-
ന്നാനനം ഹേ ബ്രഹ്മരാക്ഷസ! ദഗ്ദ്ധമാം
പിന്നെ ഞാനേററമപേക്ഷിക്കയാൽ മുനി-
തന്നു വരമെനിക്കുത്തമമീവിധം
നിന്നോടു വാദിച്ചു തോററ മനുഷ്യരെ-
ത്തിന്നീടുക ദോഷമൊന്നും വരില്ല,തേ
എന്നാമഹാത്മാവനുഗ്രഹം ചെയ്കയാ-
ലിന്നുമതേവിധം ചെയ്തുകൊള്ളുന്നു ഞാൻ

digitized by www.sreyas.in

കാലം വളരെയായ് ഭക്ഷണംകിട്ടീട്ട
ഭൂലോകപാലകുമാരക! കേരംക്ക നീ
ഇക്ഷണം മേ സർവ്വതോfധികമായുള്ള
ഭക്ഷണം കൈവശം വന്ന ഭാഗ്യത്തിനാൽ
ഞാനതുകൊണ്ടാശു ഭക്ഷണംചെയ്തിട്ട
മാനവേന്ദ്രാത്മജ! നിന്നെയും തോല്പിക്കാം
എന്നുരചെയ്തു ഭക്ഷിപ്പാനൊരുങ്ങിനാൻ
പിന്നെയുമേവം പറഞ്ഞു ഹേമാംഗദൻ
കേരംക്കേണമേ ബ്രഹ്മരാക്ഷസ! നീയെന്റെ
വാക്യ,മപേക്ഷിച്ചിടുന്നു ഞാനേററവും
എന്തൊന്നു കിട്ടിയാൽ സന്തൃപ്തനായിട്ട
സന്ത്യജിച്ചീടുമെൻ ജ്യേഷ്ഠനെച്ചൊൽക നീ
രണ്ടിട്ടു പക്ഷം നിനക്കതു നല്കീട്ട
വീണ്ടുകൊള്ളാം മമ ജ്യേഷ്ഠനെ സാമ്പ്രതം
എന്നതുകേട്ടു ഹേമാംഗദൻതന്നോട്ട
പിന്നെയുമാബ്രഹ്മരാക്ഷസൻ ചൊല്ലിനാൻ
കൈവന്ന ഭക്ഷണമത്യന്തമുത്തമം
കൈവെടിയില്ല മറെറന്തു ലഭിക്കിലും
പാരിതിൽ പ്രാണപ്രിയമാകുമാഹാര-
മാരുമപേക്ഷിച്ചിടും കാലോപസംഗതം
എന്നാൽ, പ്രതിജ്ഞയൊന്നുണ്ടെനിക്കായതു
മന്നവ! നിന്നോട്ട ചൊല്ലാം ശ്രവിക്ക നീ
ചോദ്യം ചിലതുണ്ടെനിക്ക ചോദിക്കവാ-
നദ്യ നിന്നോട്ട ചോദിക്കാമതൊക്കെഞാൻ
ഉത്തരം നീയതിന്നൊത്തതു ചൊല്ലിയാൽ
സത്വരം ഞാൻ തവ ജ്യേഷ്ഠനെക്കൈവെടാം
ചൊന്നാനതുകേട്ടു ഹേമാംഗദൻ ചോദ്യ-
മെന്നോട്ടചോദിക്ക ചൊല്ലാം സമാധാനം
ഭൂമീന്ദ്രപുത്രനാം ഹേമാംഗദനോട്ട
രാമ! തദാ ബ്രഹ്മരാക്ഷസൻ ചോദിച്ചു
എത്രയോ ഗൂഢങ്ങളാണവയൊക്കയു-
മത്ര ഞാൻ നിന്നോട്ട ചൊല്ലാം ശ്രവിക്ക നീ

digitized by www.sreyas.in

ഏതാം വിതത, വിഹായസ്സിനെക്കാള-
മേതഹോ സൂക്ഷ്മ പരമാണുവിനെക്കാറ
എങ്ങിനെയാണതിൻരൂപമെന്നുള്ളതു-
മെങ്ങാണതെന്നും പറക നൃപാത്മജ!

ഹേമ:— അംബരത്തെക്കാറ വിതതയത്രേ ചിതി
സൂക്ഷ്മയാകുന്ന പരമാണുവിനെക്കാറ
നീക്കമില്ലാ സ്ഫുരദ്രൂപാ ചിതി സ്വാത്മ-
സംസ്ഥയത്രേ ബ്രഹ്മരാക്ഷസ! കേൾക്ക നീ

ബ്രഹ്മ:— ഒന്നല്ലയോ ചിതിയേററം വിതതയാ-
കുന്നതും സൂക്ഷ്മയാകുന്നതുമെങ്ങിനെ?
ഭൂപകുമാര! സ്ഫുരത്വമെന്താകുന്നു?
നീ പറഞ്ഞീടുകാത്മാവായതേതെടോ?

ഹേമ:— കാരണത്വത്താൽ വിതതയാം, സൂക്ഷ്മതാ
ചേരുമഗ്രാഹ്യതമൂലം ചിതിസ്സഹോ
ചിന്മാത്രമത്രേ സ്ഫുരത്വവുമാത്മാവും
നമ്മളുടെ ബ്രഹ്മരാക്ഷസ! കേൾക്ക നീ

ബ്രഹ്മ:—എങ്ങച്ചിതിതന്നനുഭവമുണ്ടാകു-
മെങ്ങിനെയായതനുഭവിക്കപ്പെടും
എന്താണതിനെയനുഭവിച്ചാൽ ഫല-
മന്തർമ്മുദാ നൃപനന്ദന! ചൊല്ക നീ

ഹേമ:—നൂനമതിനെയനുഭവിച്ചീടുവാൻ
സ്ഥാനമാകുന്നതു ശേമുഷിയാകുന്നു
ഏകാഗ്രതയാലനുഭവിക്കപ്പെടാ-
റാകും ചിതിയതിന്നില്ല കില്ലേതുമേ
പിന്നെജ്ജനനമുണ്ടാവില്ലനുഭവം
വന്നാൽ ദൃഢം ബ്രഹ്മരാക്ഷസ! കേൾക്ക നീ

ബ്രഹ്മ:—ശേമുഷിയെന്നു നീ ചൊല്ലിയതേതിനെ-
ദ്ധീമൻ! കഥിക്കുക കീദൃശമൈകാഗ്ര്യം
അല്ലയോ രാജൻ! ജനനമെന്നിങ്ങിനെ
ചൊല്ലീലയോ ഭവാനായതെന്താകുന്നു?

ഹേമ:—അവ്യക്തമെന്ന പേരായ ജാഡ്യത്തിനാ-
ലാവൃതയാം ചിതി ബുദ്ധിയാകുന്നിതു

digitized by www.sreyas.in

നീ മനതാരിൽധരിച്ചുകൊണ്ടീടുക
ശേമുഷിയെന്നുമതിനെപ്പറയുന്നു
ഐകാഗ്ര്യമോ സ്വാത്മവിശ്രമമാകുന്നു
ദേഹാത്മതാബുദ്ധിതന്നെ ജനനമാം.

ബ്രഹ്മ:—കാരണമെന്തച്ചിതിതന്നനുഭവം
തീരെയില്ലാതെകണ്ടാകുവാൻ ഭൂപതേ!
മങ്ങാതെകണ്ടച്ചിതിതന്നനുഭവ-
മിങ്ങുവന്നീടുവാൻ വേണ്ടതെന്താകുന്നു
മൂലമെന്തോർത്താൽ ജനനത്തിനു ധരാ-
പാലകനന്ദന! ചൊല്ലുക സാമ്പ്രതം?

ഹേമ:—ഇല്ലിങ്ങനുഭവമെന്നുവന്നീടുവാൻ
കില്ലി,ല്ലവിവേകമാകുന്നു കാരണം
മങ്ങാതെകണ്ടച്ചിതിതന്നനുഭവ-
മിങ്ങു വന്നീടുവാൻ വേണ്ടതില്ലൊന്നുമേ
സന്ദേഹമുണ്ടാകരുതേതുമാത്മാവു
തന്നെയനുഭവിക്കുന്നിതു ചിത്തിനെ
മാനസേ നീ നിരൂപിക്ക കർത്തൃതാഭി-
മാനമത്രേ ജനനത്തിനു കാരണം

ബ്രഹ്മ:—നേരേകഥിക്കുകേതൊന്നാണവിവേക-
മാരെയാത്മാവെന്നു ചൊല്ലുന്നിതു ഭവാൻ
മന്നവേന്ദ്രാത്മജ! ചൊല്ക കർത്തൃതാഭി-
മാനമെന്നിങ്ങിനെ ചൊന്നതേതൊന്നിനെ?

ഹേമ:—ഇന്നതാത്മാവനാത്മാവായതിന്നതാ,
ണെന്നറിയായ്കയാകുന്നിതവിവേകം
ആത്മാവിനെക്കുറിച്ചുള്ള ചോദ്യം ഭവാ-
നാത്മാവിനോടുതാൻ ചോദിച്ചുകൊള്ളണം
താൻതന്നെവേണമറിഞ്ഞുകൊണ്ടീടുവാൻ
തന്നെയെന്നുള്ളതു നിർവ്വാദമാകുന്നു
തദ്വാസനതന്നെയാണഭിമാനമെ-
ന്നോർത്തുകൊണ്ടാലും ഭവാൻ ബ്രഹ്മരാക്ഷസ!

ബ്രഹ്മ:—എന്തൊന്നുകൊണ്ടവിവേകം നശിച്ചീടു-
മെന്താ a) ണതു ഭവിച്ചീടുവാൻ കാരണം

---

a) അതു്-അവിവേകനാശകമായ സാധനം

digitized by www.sreyas.in

ആയതിന്നും മൂലമെന്താണ് കാശ്യപീ-
നായകനന്ദന! നീയുരചെയ്യണം

ഹേമ:—തീരെ നീങ്ങും വിചാരംകൊണ്ടവിവേകം
വൈരാഗ്യമാം വിചാരത്തിന്നു കാരണം
തൽക്കാരണം ദോഷദൃഷ്ടിയാകുന്നുവെ-
ന്നാംക്കാമ്പിലോക്ക നീ ഹേ ബ്രഹ്മരാക്ഷസ!

ബ്രഹ്മ:—എന്താണു രാജൻ! വിചാരമാകുന്നതി-
ങ്ങെന്തിനെ വൈരാഗ്യമെന്നു ചൊല്ലീ ഭവാൻ
ഏതൊന്നിനെദ്ദോഷദൃഷ്ടിയെന്നോതി നീ
വീതസന്ദേഹം കഥിക്ക മഹാമതേ!

ഹേമ:—ഏതാണു ദൃക്കേതു ദൃശ്യമെന്നായ്ക്കരി-
ശോധിപ്പതിനെ വിചാരമെന്നോതുന്നു
രാഗമൊട്ടെങ്കിലും ദൃശ്യത്തിലില്ലായ്ക-
യാകുന്നു വൈരാഗ്യമെന്നറിഞ്ഞീടുക
ദുഃഖപ്രദം ദൃശ്യമെപ്പോഴുമെന്നുള്ള
ബുദ്ധിയെ ഞാൻ ദോഷദൃഷ്ടിയെന്നോതിനേൻ

ബ്രഹ്മ:—ഈ വിചാരം മുതലായുള്ളതൊക്കയും
കൈവശമാകുമെന്തൊന്നു ലഭിക്കകിൽ
ആയതു കൈവശമാകുമേതൊന്നിൽനി-
ന്നായതിന്നുള്ള നിദാനമെന്താകുന്നു?

ഹേമ:—ദേവതാനുഗ്രഹം കൊണ്ടിതെല്ലാം വരും
ദേവതാനുഗ്രഹം കൈവരും ഭക്തിയാൽ
ബോധിക്ക നീ ബ്രഹ്മരാക്ഷസ! ഭക്തിക്കു
സാധുസംഗംതന്നെ നൂനം നിദാനമാം

ബ്രഹ്മ:—ഏതാണു ദേവത, ഭക്തിയാമേതൊന്നു
കീദൃശന്മാരാണു സത്തുക്കൾ ചൊല്ക നീ

ഹേമ.—ദേവതയെന്നു പറയപ്പെടുന്നതും-
പ്പൂവിൽധരിക്കുക ലോകനിയന്ത്രിതാൻ
ഭക്തിയാകുന്നതു തൽപ്പരത്വം, ദയാ-
യുക്തരായ് ശാന്തരായുള്ളവർ സത്തുക്കൾ

ബ്രഹ്മ:—പാരിലെപ്പോഴും ഭയപ്പെടുന്നോനെവ-
നാരാണനാരതം ദുഃഖിച്ചിടുന്നവൻ

digitized by www.sreyas.in

എല്ലായ്പ്പൊഴും ദീനനായി വത്തിപ്പവൻ
ചൊല്ലുകാരാകുന്നു ചൊല്ലാന്ന ഭൂപതേ!

ഹേമ:—ഭീതൻ സദാ ധധം ധാരാളമുള്ളവൻ
ഖേദം ബഹുകുടുംബിക്കു കുടും ദ്രഢം
ജ്ഞാനമേറും ബ്രഹ്മരാക്ഷസ! കേൾക്ക നീ
ദീനനാശാഗ്രസ്തനാകുന്നിതു സദാ

ബ്രഹ്മ:—ആരാണു പാരിൽ ഭയമകന്നുള്ളവ-
നാരാണു ദുഃഖമൊഴിഞ്ഞു വാഴുന്നവൻ
ദീനനല്ലാതെന്നുമാരു വത്തിക്കുന്നു
മാനവനായകമൌലേ! കഥിക്ക നീ

ഹേമ:—തെല്ലും ഭയമില്ല സംഗമില്ലാത്തവ-
ന്നില്ലദുഃഖം ജിതമാനസന്നെന്നുമേ
ദീനനായിട്ടു ഭവിക്കയില്ലെപ്പൊഴും
ജ്ഞാനിയായോൻ ബ്രഹ്മരാക്ഷസ!കേൾക്ക നീ

ബ്രഹ്മ:—ആരാണു ദുർലക്ഷ്യനിപ്പാരിലെപ്പൊഴു-
മാരു വിദേഹനായ്ക്കാണപ്പെടുന്നിതു
നിഷ്ക്രിയയാകുമെവൻതൻക്രിയ ധരാ-
ചക്രശക്രാത്മജ! നീ കഥിച്ചീടുക

ഹേമ:—അത്രദുർല്ലക്ഷ്യൻ ധരിക്ക ജീവന്മുക്ത-
നത്രേ പരന്മാരവനെറിയുമോ?
ദേഹവാനെങ്കിലുമില്ലഭിമാനമ-
ദ്ദേഹത്തിനെന്നതു മൂലം വിദേഹൻതാൻ
തൽക്രിയ നിഷ്ക്രിയതന്നെയെന്നേറവും
ചൊല്ലേണ്ടു സത്തുക്കളൊക്കപ്പറയുന്നു

ബ്രഹ്മ:—ഉള്ളതെന്തില്ലാത്തതെന്താണു ലോകത്തി-
ലുള്ളതായിബ്ഭവിക്കാത്തതെന്താകുന്നു?
ഉത്തരം നീയിതിന്നോത്തുചൊല്ലീട്ടു
സത്വരം ജ്യേഷ്ഠനെ വീണ്ടുകൊണ്ടീടുക

ഹേമ:–ഉള്ളതാകുന്നു ദൃക്കില്ലാത്തതു ദൃശ്യ-
മുള്ളതെന്നായ്വരില്ലെന്നും വ്യവഹാരം
ഉത്തരമൊക്കയ്ക്കുമോതിനേൻ ജ്യേഷ്ഠനെ-
സ്സത്വരം വിട്ടേക്ക നീ ബ്രഹ്മരാക്ഷസ!

digitized by www.sreyas.in

ഹേമാംഗദോക്തിയെക്കേട്ടിട്ടതിമാത്ര-
മാമോദമാൻകൊണ്ടാബ്രഹ്മരാക്ഷസൻ
വിട്ടയച്ചീടിനാൻ ഹേമാംഗദനെയുൽ-
ക്കൃഷ്ടനാം ബ്രാഹ്മണനായാനനന്തരം
രാജകുമാരകന്മാരവനെത്തഥാ
തേജസ്വിയായ്ത്തപോമൂർത്തിയായ്ക്കാൺകയാൽ
പാരിച്ച ശങ്കയോടദ്ധരാദേവനോ-
ടാരാണഹോ ഭവാനെന്നു ചോദിച്ചിതു
ആരണശ്രേഷ്ഠനതുകേട്ടവരോടു
നേരായ്സ്വവൃത്തം പറവാൻ തുടങ്ങിനാൻ
പണ്ടു ഞാൻ മാഗധരാജ്യത്തു വണ്ണോരു
പണ്ഡിതശ്രേഷ്ഠനാം ബ്രാഹ്മണനാകുന്നു
ജ്ഞാനമെല്ലാററിലുമേറുന്നവൻ വസു-
മാനെന്നു പാരിൽ പ്രസിദ്ധനാകുന്നു ഞാൻ
പാണ്ഡിത്യഗർവ്വം മുഴുത്തു സഭകളിൽ-
പ്പണ്ഡിതവയ്യരെ വാദിച്ചു തോല്പിച്ചു;
ഉർവ്വീസുരരേറെ നിർജ്ജിതരാകയാ-
ലുർവ്വിയിൽഗ്ഗർവ്വിതനായി വർത്തിച്ചു ഞാൻ
ഏകദാ മാഗധഭൂപാലകസഭ-
യ്ക്കാഗതനായി മുനീശ്വരനഷ്ടകൻ
എല്ലാമറിയുന്ന സംശാന്തനമ്മഹാ-
നില്ല മനസ്സിന്നു മാലിന്യമല്പവും
ശ്രേഷ്ഠതയ്ക്കേകനിപുണനാകുന്നു ഞാൻ
ധിക്കാരമെന്നോളമില്ല മററാക്കുമേ
അത്യുത്തമനാകുമമ്മാന്യനോടാത്മ-
വിദ്യയെപ്പററി ഞാൻ വാദം തുടങ്ങിനേൻ
പിന്നെ വെറും തർക്കയുക്തികളോടമ-
മ്മാന്യനെ നിന്ദിച്ചു ചൊന്നേൻ പലതും ഞാൻ
ഹാ! കഷ്ടമേതും വിലവെച്ചതില്ല ബ-
ഹ്വാഗമബൃംഹിതമാം തത്സമാധാനം
തർക്കജാലങ്ങളെക്കൊണ്ടു ദൂഷിച്ചു ത-
ദ്വാക്യ,മെന്നാലധിക്ഷിപ്തനായീ മുനി

digitized by www.sreyas.in

നിസ്സാരനഷ്ടകനെന്ന നാട്യത്തൊടു-
മസ്സദസ്സിങ്കൽ ഞാനേറിപ്പറകയാൽ
മൌനവും കൈക്കൊണ്ടു വാണു പരാവര-
ജ്ഞാനിയായ് ശാന്തനായുള്ളമ്മഹാശയൻ

എന്നതുകണ്ടു മുഴുത്ത കോപത്തോടു-
മെന്നെശ്ശപിച്ചു തച്ഛിഷ്യനാം കാശ്യപൻ
ന്യാനംവെടിഞ്ഞു മമാചാര്യനെപ്പരം
നീയധിക്ഷേപിച്ചുവല്ലോ ദ്വിജാധമ!

ഇമ്മട്ടതിക്രമിയാകിയ നീയ്യിനി-
ബ്രഹ്മരക്ഷസ്സായ് ഭവിക്കും ബഹുകാലം
ഇത്ഥം ശപിക്കകകാരണ മത്യന്ത-
മുൾത്താരിൽ വദ്ധിച്ച ഭീതിയോടും തദാ

കമ്പിതനായി ഞാനഷ്ടകൻ തൽപദം
കുമ്പിട്ടു വേഗം ശരണംഗതനായേൻ
എന്നതിൻശേഷമത്യന്തം വിരോധിയാ-
മെന്നിൽദ്ദയചെയ്തു സംശാന്തനമ്മഹാൻ

തന്നു മമ ശാപമോക്ഷം ധരാപാല-
നന്ദനന്മാരെ! പറയാമതും കേൾപ്പിൻ
എന്നോടു നീയിന്നുചെയ്ത ചോദ്യങ്ങൾക്കു
നിന്നോടു ഞാൻ സമാധാനമോതീലയോ

തട്ടുത്തരങ്ങൾ പറഞ്ഞിട്ടു മദ്വാക്യ-
മൊട്ടും വകവെച്ചതില്ല നീ സാമ്പ്രതം
കില്ലില്ല നിൻെറയിച്ചോദ്യത്തിനൊക്കയും
ചൊല്ലുമെപ്പോളൊരു പണ്ഡിതനുത്തരം

നീ പരം ശ്രദ്ധകൈക്കൊണ്ടതു കേൾക്കകി-
ലപ്പോൾ വിമുക്തനാം ശാപത്തിൽ നിന്നുടൻ
ആമഹാത്മാവന്നു ചൊന്നതു പോലിന്നു
ഹേമാംഗദ! ശാപമുക്തനായ്ത്തീൻ ഞാൻ

ഉത്തമജ്ഞാനി മഹാൻ ഭവാനെന്നു ഞാ-
നുൾത്താരിലിന്നറിയുന്നേൻ നരോത്തമ!
ഇത്തരം ബ്രാഹ്മണൻ ചൊന്നതു കേട്ടേററ-
മുൾത്താരിലാശ്ചര്യമാന്നു നൃപാത്മജൻ

digitized by www.sreyas.in

ചോദിച്ച പിന്നെയുമോരോന്നു ഭൂസുരൻ
മോദിച്ചു ചൊല്ലിക്കൊടുത്തു ഹേമാംഗദൻ;
ജ്ഞാനിയായ്ത്തീൎന്നു വസുമാനനന്തരം
മാനിച്ചു പാരമബ്ഭൂപാലപുത്രരെ;
എന്നതിൻശേഷം വസുമാനെ വന്ദിച്ചു
മന്നവൻ തന്നുടെ നന്ദനന്മാരവർ
സേനകളോടുമൊന്നിച്ചു നിജപുര-
മാനന്ദമുൾക്കൊണ്ടു ചെന്നുചേൎന്നു ശുഭം
അല്ലയോ ഭാൎഗ്ഗവ! നീ ചെയ്ത ചോദ്യത്തി-
നെല്ലാം സമാധാനമോതിനേനീവിധം

രാക്ഷസോപാഖ്യാനം എന്ന ഇരുപത്തൊന്നാമദ്ധ്യായം സമാപ്തം.

---

# ഇരുപത്തിരണ്ടാം അദ്ധ്യായം

സത്തായും മറവററ ചിത്തായുമാഗമാൎത്ഥ-
വിത്തായും സർവ്വസൽസമ്പത്തായും സുഹൃത്തായും
വിലസും ഗുരു വിശ്വവിശ്രുതനവധൂത-
കുലനായകൻ ജ്ഞാതജ്ഞേയനാദത്താത്രേയൻ
ഗുരുകാരുണ്യമോടും രാക്ഷസകഥയേവ-
മരുൾചെയ്തതുകേട്ടു പരമാനന്ദമാൎന്നു
പാവനാശയൻ രാമൻ ഭാൎഗ്ഗവൻ ഗുരുവിൻെറ
ചേവടി കുപ്പി വീണ്ടും ചോദിച്ചു സപ്രശ്രയം
ശാപത്തിൽനിന്നു മുക്തനാകിയ വസുമാന-
ബ്ഭൂപനന്ദനനോടു ചോദിച്ചതെന്താകുന്നു?
ഉത്തമൻ ഹേമാംഗദനുത്തരം ചൊന്നതെന്താ-
ണത്താരിൽക്കൗതുകമിങ്ങോട്ടല്ലതൊക്കെക്കേൾപ്പാൻ
ആശ്രയമിങ്ങില്ല മററാരുമെന്നേവമാന-
ന്ദാശ്രുവാൎത്തപേക്ഷിച്ച രാമനെ തൃക്കൺപാൎത്തു

digitized by www.sreyas.in

ഉരംത്തിങ്ങും കൃപയോടുമോതിനാൻ ഗുരു, മഹാ-
ഭക്തൻ നീ നിന്നോടെല്ലാം ചൊല്ലാം ഞാൻ
കേട്ടുകൊാംക

തദനന്തരം തത്ര സവിധേ നില്ക്കും ഹേമാം-
ഗദനോടിപ്രകാരം വസുമാൻ ചോദിച്ചിതു
അല്ലയോ നരവരനന്ദന ദയചെയ്തു
ചൊല്ലേണം, ഭവാനോടു ഞാനൊന്നുചോദിക്കുന്നേൻ
പരമം പദമഹമഷ്ടകയോഗീശ്വര-
നരുളിച്ചെയ്കമൂലമറിഞ്ഞേനാദ്യം തന്നെ
പിന്നെയും തദ്ഭക്തിയാലറിഞ്ഞേൻ വഴിപോലെ
സന്ദേഹമിപ്പോളിങ്ങൊന്നങ്കുരിച്ചിരിക്കുന്നു
കില്ലില്ല പരാവരജ്ഞാനിയാകുന്ന ഭവാ-
നല്ലയോ രാജൻ! ഭവത്സ്ഥിതിയെന്തേവമാവാൻ?
വേട്ടയാടുന്നു ഭവാൻ നാട്ടിലെസ്സാധാരണ
കൂട്ടരെപ്പോലെത്തന്നെ കാണുന്നു ഭവാനെയും
മംഗലാത്മാവെ! വ്യവഹാരതൽപരനായ-
തെങ്ങിനെ ജ്ഞാതജ്ഞേയനാകിയ ഭവാനഹോ!
ഇരുളും പ്രകാശവുമൊരുമിച്ചൊരുദിക്കിൽ
മരുവുന്നതുപോലെത്തന്നെയാണിതു പാർത്താൽ
ഇങ്ങിനെ വരാനുള്ള സംഗതിയെന്തെന്നുള്ള-
തിങ്ങറിയുന്നവണ്ണം വ്യക്തമായ്ച്ചൊല്ലേണമേ
ആമഹാൻ ഹേമാംഗദനീ ചോദ്യം കേട്ട നേര-
മാമഹീസുരവരനോടുരചെയ്തിതേവം
ചൊല്ലൊല്ലാങ്ങും വിപ്രേന്ദ്ര! തേ ഹൃൽപ്പൂവിൽ
ഭ്രാന്തിയുള്ള-
തെപ്പേരുമകന്നിട്ടില്ലിപ്പോഴുമെന്നോക്കുന്നേൻ
ബ്രാഹ്മണ! വ്യവഹാരംകാരണമായിട്ടഹോ
a) സ്വാത്മസംഭവം ജ്ഞാനം ബാധിക്കപ്പെടുമെന്നോ?
വ്യവഹാരത്താൽ ജ്ഞാനം ബാധിക്കപ്പെടുമെന്നാ?
ലെവന്നെവ്വണ്ണമുണ്ടാം പുരുഷാർത്ഥത്തിൻലാഭം

---

a) സ്വാത്മസംഭവം–സ്വാത്മരൂപേണ സംഭവം സ്വാത്മരൂപമായ സ്ഥിതിയോടുകൂടിയതു്.

digitized by www.sreyas.in

ജ്ഞാനംസ്വരൂപഭൂതമാവിധമായാൽ സ്വാപ്ന-
ജ്ഞാനംപോലസത്യമാണെന്നു വന്നീടുമല്ലോ
നൂനമീവ്യവഹാരമൊക്കയും ഭവിക്കുന്നു
ജ്ഞാനത്തെയാശ്രയിച്ചിട്ടങ്ങിനെയായിരിക്കെ,
വ്യവഹാരത്താൽ ജ്ഞാനം ബാധിക്കപ്പെട്ടീടുന്ന-
തവനീസുരമൌലേ! ചൊന്നാലുമെപ്രകാരം?
ഇക്കാണും ജഗത്തെല്ലാം യാതൊന്നിൽ വിളങ്ങുന്നു
നീക്കമില്ലേതും ജ്ഞാനമെന്നതായതുതന്നെ
ശങ്കയല്പവും വേണ്ടാ ജ്ഞാനത്തിൽ വ്യവഹാരം
സങ്കല്പത്തിനാൽ പ്രകാശിക്കുന്നു സകലവും
സങ്കല്പമൊക്കനീക്കിബ്ബുദ്ധിയാൽ സ്വസ്വരൂപം
ശങ്കകൈവിട്ടുനന്നായുള്ളറിയുന്നതായാൽ
ഘോരസംസാരബന്ധമുക്തനായ് കൃതാർത്ഥനായ്
ത്തീരുമെന്നുള്ള കാര്യം നിർച്ചയമാണെന്നോർക്കേണം.
എന്നതുമൂലം ബ്രഹ്മൻ! നൂനമീഭവൽപ്രശ്നം
നന്നായില്ലെന്നേ നല്ല ബുദ്ധിമാന്മാർക്കു തോന്നൂ
വസുമാനനന്തരമാമഹാശയനായ
വസുധാധിപസുതൻതന്നോടു ചൊന്നാനേവം
പൃത്ഥ്വീന്ദ്രപുത്ര! വാദമില്ലേതും ഭവദ്വാക്യം
സത്യമാകുന്നു ഞാനും സാമ്പ്രതം യോജിക്കുന്നേൻ
ഇല്ല കില്ലേതും നിർവ്വികല്പമാം സ്വരൂപത്തെ-
ച്ചൊല്ലുന്നു സംവേദനമെന്നത്രേ കോവിദന്മാർ
സവികല്പത്വമാർന്നുകൊള്ളുമ്പോഴോ വീണ്ടും ഭ്രാന്തി
ഭവിക്കുന്നില്ലെന്നായിപ്പറവാൻ സാധിക്കുമോ?
അന്തരമേതുമില്ല രജ്ജുവിൽ പന്നഗംപോ-
ലന്തരംഗത്തിലോർത്താൽ വികല്പം ഭ്രാന്തിതന്നെ
ഇത്തരം വിശ്വംഭരാനിർജ്ജരൻ ചൊന്നതുകേ-
ട്ടുത്തരം ഹേമാംഗദൻ സത്വരമുരചെയ്താൻ
ഭ്രാന്തിയെന്തഭ്രാന്തിയെന്തെന്നുള്ളതിന്നേവരെ
സ്വാന്തത്തിൽധരിച്ചിട്ടില്ലന്തണശ്രേഷ്ഠ! ഭവാൻ
ഗഗനം നീലമല്ലെന്നറിവുള്ളോർക്കും കൂടി-
ഗ്ഗഗനം നീലവർണ്ണമാണെന്നു തന്നെ തോന്നും.

എന്നതന്നെയുമല്ല ചിലപ്പോൾ നീലം നഭ—
സ്സെന്നിപ്രകാരം വ്യവഹാരവുമവർ ചെയ്യും
എന്നതുകൊണ്ടുമാത്രം തൽജ്ഞാനം ഭ്രാന്തിയെന്നു
വന്നീടാൻ തരമില്ല ചൊല്ക്കയില്ലാരും തഥാ
ഭ്രമമാണതു ബോധഹീനന്മാൎക്കെല്ലാവൎക്കും
a) പ്രമയാണതു തത്വബോധമുള്ളവൎക്കെല്ലാം.
ഹേ മഹീസുരമൌലെ! ജ്ഞാനങ്ങൾക്കെല്ലാററിന്നും
പ്രാമാണ്യംതന്നെ, ജീവനെന്നു നീ ധരിച്ചാലും
സന്ദേഹം ലവലേശം പോലുമി b) ല്ലതുകൊണ്ടു
തന്നെയാണുണ്ടാകുന്നതൎത്ഥക്രിയാദിയെല്ലാം
പാൎത്തട്ടിൽസ്സൎപ്പജ്ഞാനം ഭയകമ്പാദികളാ—
മൎത്ഥക്രിയാദികൾക്കു കാരണമാകുന്നില്ലേ?
ഹതപ്രാമാണ്യജീവമാകിയ a) തൽജ്ഞാനം ഹേ!
മതിമൻ! മൃതമഹാഭുജംഗോപമംതന്നെ
ആകാശതത്വം നന്നായറിയുന്നവൻ നീല-
മാകാശമെന്നീവണ്ണം ചെയ്തിടും വ്യവഹാരം,
ഗജമാണിതെന്നേവം ദൎപ്പണപ്രതിബിംബ—
ഗജത്തെ വ്യവഹരിക്കുന്ന മാതിരിതന്നെ
ആകയാലഭിജ്ഞന്നു മനഭിജ്ഞന്നും നീല—
മാകാശമെന്നുള്ളൊരു ബോധത്തിന്നുണ്ടു ഭേദം
തജ്ഞനായുള്ളവന്നു തജ്ഞാനം പ്രമതന്നെ
തജ്ഞാനം ഭ്രമാത്മകമജ്ഞന്നെന്നറിഞ്ഞാലും
ജ്ഞാനികൾക്കെഴും സൎവ്വവ്യവഹാരവും ബ്രഹ്മൻ!
ജ്ഞാനമാകുന്ന ഹതപ്രാമാണ്യജീവത്വത്താൽ
ദൎപ്പണപ്രതിബിംബവ്യവഹാരത്തോടൊക്കു
മെപ്പോഴും ജ്ഞാനിവ്യവഹാരമെന്നതു മൂലം
ഭ്രാന്തിസംഭവിക്കയില്ലഭിജ്ഞന്മാൎക്കു വീണ്ടും
സ്വാന്തത്തിൽ സൎവ്വംസഹാനിൎജ്ജര! ധരിച്ചാലും.

---

a) പ്രമ–പരമാൎത്ഥബോധം. b) അതുകൊണ്ടു-ജ്ഞാനത്തിങ്കൽ തജ്ജീവനായ പ്രാമാണ്യം ഉണ്ടായിരിക്കുന്നതുകൊണ്ടു്.

a) തൽജ്ഞാനം–ഗഗനം നീലവൎണ്ണമല്ലെന്നറിവുള്ളവരുടെ ജ്ഞാനം.

digitized by www.sreyas.in

വിജ്ഞാനസിന്ധോ! ഹനനം വിനിവൃത്തിക്കും കേവ-
ലാജ്ഞാനജനിതമായുള്ളത്തു ബോധം മൂലം
ദോഷത്താൽ ജനിതമായുള്ളത്തു ചിന്തിച്ചാലും
ദോഷജ്ഞമൌലേ! ജ്ഞാനമാത്രത്താൽ ലയിക്കുമോ
അറിവുണ്ടെന്നാകിലും തിമിരാമയമുള്ള
പുരുഷനിരട്ടയായ്ക്കാണുന്ന സകലവും
ജഗദ്ഭ്രമവത്തിന്നു കാരണമായ ദോഷ–
മകതാരിങ്കൽ ഭവാനെന്താണെന്നോക്കയാണോ?
അല്പവും ശങ്കവേണ്ടാ ജഗദാഭാസമേവ-
മുത്ഭവിച്ചതു കർമ്മദോഷത്തിൽനിന്നാകുന്നു
വിലയം കർമ്മത്തിന്നു സംഭവിച്ചീടുവോളം
നിലനിന്നീടും നൂനമാകയാൽ വ്യവഹാരം
കില്ലില്ല സമാപ്തമായ് കർമ്മമെന്നാകിൽ മറ്റൊ–
ന്നില്ല ശേഷിച്ചുകൊള്ളമദ്വയചിത്സ്വരൂപം
ആകയാലാത്മജ്ഞാനമുള്ളവർക്കപ്പോഴുമു–
ണ്ടാകയില്ലെന്തണേന്ദ്ര! ഭ്രാന്തിയെന്നതു നൂനം
വസുധാസുധാശനൻ വസുമാനതുകേട്ടു
വസുധാനാഥപുത്രനോടു ചോദിച്ചു വീണ്ടും
എന്തഹോ നരവരനന്ദന! മാന്യാത്മാവേ!
ചിന്തിച്ചാൽക്കർമ്മശേഷം ജ്ഞാനികൾക്കുണ്ടാകുമോ?
അഞ്ജസാ ചുട്ടുഭസ്മമാക്കിടില്ലേ കർമ്മമാകും
പഞ്ഞിയെപ്പരാവരജ്ഞാനിതൻജ്ഞാനാനലൻ
തദനന്തരം ധരാവരനന്ദനൻ ഹേമാം-
ഗദനദ്ധാത്രീവൃന്ദാരകനോടുരചെയ്തു
പറയാം കേൾക്ക വിപ്ര! ജ്ഞാനികൾക്കെല്ലാവർക്കു–
മൊരുപോലറിയന്നീടും മൂന്നുമട്ടായ കർമ്മം
അതുകൾക്കുള്ളനാമ, മപക്വം പക്വം ഹതോ-
ദിതമെന്നിപ്രകാരം ചൊല്ലുന്നു മനീഷികൾ;
ജ്ഞാനത്താൽ നശിക്കില്ല പക്വമെന്നറിയേണം
നൂനം മറേറതുരണ്ടും ജ്ഞാനാഗ്നിക്കിരയാകും
'ഇത്രകാലത്താൽ പാകം വന്നീടുമിന്ന കർമ്മ–
മിത്ഥമീശ്വരസങ്കല്പാത്മകനിയതിയാൽ

digitized by www.sreyas.in

നിയതമായ കാലം കർമ്മപാചകമാണെ-
ന്നയി, ഭൂദേവമൌലേ! കരുതീടുക ഭവാൻ
ബ്രാഹ്മണ!കാലത്തിനാൽ പാചിതപ്രായമായ
കർമ്മത്തെപ്പറയുന്നു പക്വമെന്നിപ്രകാരം
അറിവുള്ളവ,രപാചിതമാം കർമ്മത്തിനെ-
പ്പറയുമപക്വമെന്നറിഞ്ഞീടുക ഭവാൻ
ജ്ഞാനോല്പത്തിക്കുശേഷം കൃതമായുള്ള കർമ്മം
മനസേ ഹതോദിതമാണെന്നു ധരിക്കേണം
ഉദിക്കും സമയത്തിൽത്തന്നെയക്കർമ്മം ജ്ഞാന-
ഹതമാകയാലപ്പോഴനാത്മമായിത്തീന്നു
പ്രാരബ്ധമെന്നീവണ്ണം പറയുന്നിതു മഹാ-
ന്മാരായ സൂരീന്ദ്രന്മാർ പക്വമാം കർമ്മത്തിനെ
ഇക്കർമ്മം ഫലപ്രദം മുക്തമാം ബാണംപോലെ
നില്ക്കുന്നിതായതിന്നുള്ളുക്കൊക്കെത്തീരുവോളം
പ്രാരബ്ധകർമ്മമൂലമിജ്ജഗത്ഭാസം ജ്ഞാന-
താരതമ്യതഃസ്ഥിതമാകുന്നു ഭ്രാന്തിതുല്യം
എങ്കിലും ഫലങ്ങൾക്കു ഭേദമുണ്ടാകമൂലം
ശങ്കയില്ലൊരിക്കലും ഭ്രാന്തിയാവുകയില്ല
ഉലകം ഭാസിക്കുമ്പോൾ സ്ഫുടമായ് സുഖാദിയാം
ഫലവും ഭാസിക്കുന്നു മന്ദജ്ഞാനികൾക്കെല്ലാം
ഉലകം ഭാസിക്കുമ്പോൾ മദ്ധ്യജ്ഞാനികൾക്കും തൽ-
ഫലമാമന്ദജ്ഞാനികൾക്കെഴും വണ്ണംതന്നെ,
ഭാസിക്കുമെന്നാകിലുമസ്പൃഷ്ടമായിട്ടാണ-
ബ്ഭാസനം മദ്ധ്യജ്ഞാനികൾക്കെന്നു ധരിച്ചാലും
മന്ദമാം സുഷുപ്തിയിൽ മലയാനിലൻ വന്നു
മന്ദമായ് സ്പർശിക്കിലും മശകം കടിക്കിലും
ഉണ്ടാകും വിധമത്രേ സുഖദുഃഖങ്ങൾ രണ്ടു-
മുണ്ടായീടുന്നതോക്ക മദ്ധ്യജ്ഞാനികൾക്കെല്ലാം
ഉലകം ഭാസിക്കുമ്പോളുത്തമജ്ഞാനവാന്മാ-
ക്കുളവാം സുഖം മുതലായുള്ളഫലമെല്ലാം
അന്യദൃഷ്ടിയിൽ സ്പഷ്ടമായിട്ടു ഭാസിച്ചീടും
തന്നുടെ ദൃഷ്ട്യാ ശശശൃംഗസന്നിഭംതന്നെ

digitized by www.sreyas.in

ആരണ! ധരിച്ചാലും ഫലമെന്നിപ്രകാര-
മീരണം ചെയ്‌വാൻ പാടില്ലാകയാലായതിനെ;

നിർണ്ണയമജ്ഞാനികൾക്കറിയലും കർമ്മഫലം
പൂർണ്ണാനുസന്ധാനത്താൽ പുഷ്ടമായ്ഭവിക്കുന്നു

ഇന്ന മാതിരിയായ സുഖമിങ്ങുളവാകു-
മെന്നിപ്രകാരം സുഖം വന്നീടുന്നതിൻമുമ്പും

നന്നായിട്ടനുഭവിച്ചീടിനേനേവം സുഖ-
മെന്നിപ്രകാരം സുഖം സംഭവിച്ചതിൻപിമ്പും

അനുസന്ധാനം ചിരം ചെയ്തുകൊള്ളുകമൂല-
മനിശം പോഷിതമാകുന്നു തൽഫലമഹോ!

മന്ദജ്ഞാനികളുടെ ഫലസന്ധാനമേററം
ചുരിന്നമാമാത്മാനുസന്ധാനത്താൽ മദ്ധ്യേ മദ്ധ്യേ

പ്രാരബ്ധജനിതമാം ഫലമായവർക്കെത്ര-
മാരണശ്രേഷ്ഠ! പുഷ്ടമാകുന്നില്ലതു മൂലം

പാരിതിൽ മരുവുന്ന മദ്ധ്യജ്ഞാനികൾക്കെല്ലാം
പ്രാരബ്ധഫലമായ ദുഃഖമോ സുഖം താനോ

നല്ലിളംസുഷുപ്തിയിൽ കൊതുവിൻ കടിപോലെ
കില്ലില്ല സൂക്ഷ്മതയെ പ്രാപ്തമായ്ഭവിക്കുന്നു

ഉത്തമജ്ഞാനികളെ പ്രാരബ്ധം ബാധിപ്പതായ്
ചിത്തത്തിൽ മററുള്ളോർക്കു തോന്നുമെന്നിരിക്കിലും

പാരിച്ചുള്ളാത്മജ്ഞാന മാഹാത്മ്യം കൊണ്ടവർക്കാ-
പ്രാരബ്ധഫലം ദഗ്ദ്ധരജ്ജു പോലായിത്തീരും

നാടകത്തിങ്കൽ വേഷംകെട്ടിച്ചെന്നഭിനയി-
ച്ചീടുന്ന പുമാൻ ഹർഷിച്ചീടുന്നു ഖേദിക്കുന്നു

സന്തോഷിച്ചതും തഥാ സന്തപിച്ചതുമൊട്ടു-
മന്തരംഗത്തിൽത്തട്ടീട്ടില്ലവന്നതു നൂനം

ഓർത്തുകൊണ്ടാലുമേവമുത്തമജ്ഞാനിയെന്നും
പാർത്തലത്തിങ്കൽ വർത്തിക്കുന്നിതു വിപ്രോത്തമ!

സന്തോഷിച്ചീടും സമ്പത്തേററവും വർദ്ധിക്കുമ്പോൾ
സന്തപിച്ചീടും പുത്രമരണം സംഭവിച്ചാൽ

സന്തതം പുണ്യഫലസംഗതനെന്നാകിലു-
മന്തരംഗത്തെ സ്പൃശിക്കില്ല യാതൊന്നുമെന്നും.

digitized by www.sreyas.in

സർവ്വവും സ്വാത്മമാത്രമെന്നുള്ള ദൃഢബോധം
സർവ്വദാ ചേർന്നുള്ളവൻ രണ്ടെന്നു കാണില്ലല്ലോ

ഉത്തമജ്ഞാനികാംക്ക തൽഫല,മതുകൊണ്ടു
പൃത്ഥ്വീനിജ്ജര! മുയൽക്കൊമ്പുപോലാകുന്നിതു

ഉംത്താരിൽത്തത്വബോധമില്ലാത്ത മനുഷ്യരാൽ
ശുദ്ധാത്മാവൊരിക്കലുമുപലക്ഷിതനല്ലാ

എന്നതുകൊണ്ടു ദേഹം ഞാനെന്നും ദൃശ്യം സത്യ-
മെന്നുമായവർ നിശ്ചയിച്ചുകൊണ്ടിരിക്കുന്നു

ഫലത്തെപ്പററിയേററമായവക്കഭിമാന-
മുളവാകുവാനുള്ള കാരണമതുതന്നെ

ശുദ്ധചിന്മയനാത്മാവെന്നു,മിജ്ജഗത്തൊക്ക
മിത്ഥ്യയാണെന്നും മന്ദജ്ഞാനികളറിയുന്നു
എന്നാലുമഭ്യാസത്തിൻ മന്ദതഹേതുവായി
മുന്നമായവക്കുണ്ടായിരുന്ന സംസ്കാരത്താൽ

ഹ്രതമാമനുസന്ധാനാത്മകമാകും ജ്ഞാന-
മതുകാരണമായിട്ടങ്ങിനെയുള്ളോക്കെല്ലാം
ഗാത്രാദിയിങ്കൽ ഞാനെന്നുള്ള തോന്നലും ദൃശ്യം
സത്യമാണെന്നുള്ളഭിപ്രായവും മദ്ധ്യേ മദ്ധ്യേ

ജ്ഞാനോൽപ്പത്തിക്ക മുമ്പിലുണ്ടായിരുന്നപോലെ
മാനസതാരിലുണ്ടായ്‌വന്നീടും വിപ്രോത്തമ!

അസതിയായുള്ളോരദൃഷ്ടിയെ വീണ്ടും ജ്ഞാന-
വാസന പൊങ്ങിവന്നിട്ടെങ്ങുമില്ലാതെയാക്കും

അന്യോന്യം സത്യമിത്ഥ്യാജ്ഞാനവാസനയേവം
മന്ദജ്ഞാനികളായ മർത്ത്യരിൽ മിളിതയാം
അവനീദേവമൌലേ! തന്മൂലം മദ്ധ്യേ ഫല-
മവരിൽ സ്ഫുടമായി ഭാസിച്ചുകൊള്ളുന്നിതു

ഒപ്പമാണെന്നാലു,മീരണ്ടുവാസനകളും
വിപ്രേന്ദ്ര! വ്യത്യാസമുള്ളവയാണെന്നോക്കേണം
ബാധിക്കപ്പെട്ടും സത്യജ്ഞാനവാസനതന്നാൽ
ബോധിക്ക മിത്ഥ്യാജ്ഞാനവാസന മഹീസുര!

സാധിച്ചീടുകയില്ല സത്യവാസനതന്നെ
ബ്ബാധിപ്പാൻ മിത്ഥ്യാജ്ഞാനവാസനയ്ക്കൊരിക്കലും

digitized by www.sreyas.in

എറിയ ജന്മങ്ങളിലഭ്യസ്തയാകമൂലം
വേരുറച്ചിരിക്കുന്ന മിത്ഥ്യാവാസനയഹോ
ബാധിക്കപ്പെട്ടകിലുമഭ്യാസം പോരായ്കയാൽ
ബാധിച്ചുകൊള്ളുന്നിതാമന്ദജ്ഞാനിയെ വീണ്ടും
സത്യവാസനതന്നെ ഹന്ത! വിസ്മരിച്ചിട്ടു
മിത്ഥ്യാവാസനാവിഷ്ടനായിട്ടു ഭവിക്കുന്നു
സത്യവാസനാവിഷ്ടനായ് ഭവിച്ചനന്തരം
മിത്ഥ്യാവാസന വെറും ഭ്രാന്തിയാണെന്നീവണ്ണം
ഉൾത്താരിൽ നിശ്ചയിച്ചു മിത്ഥ്യയെ നീക്കീട്ടവൻ
സത്യയാം വാസനയെ പ്രാപിച്ചുകൊള്ളുന്നിതു
ഭൂസുരമൌലേ! നൂനമാകയാൽ സത്യജ്ഞാന-
വാസനയൊരിക്കലും ബാധിതയാകയില്ല
ചൊല്ലിനേനേവം മന്ദജ്ഞാനിതൻസ്ഥിതിയെ ഞാൻ
ചൊല്ലീടാമിനി മദ്ധ്യജ്ഞാനിതൻ സ്ഥിതികേൾക്ക
മദ്ധ്യജ്ഞാനിക്കു സത്യവാസനാവിസ്മൃതിയി-
ല്ലോർത്താലുമൊരിക്കലും മിത്ഥ്യാജ്ഞാനവുമില്ലാ
മദ്ധ്യത്തിൽ ദേഹവ്യവഹാരാവസ്ഥയിൽ മാത്രം
സത്യയാം വാസനയെ വിസ്മരിക്കാതെ തന്നെ
വ്യവഹാരോപയുക്തമാകിയ മിത്ഥ്യാജ്ഞാനം
ഭവിക്കും സ്വേച്ഛയാൽത്താൻ ധരിക്ക ധരാസുര!
a) ഓതിനേനേവം സിദ്ധന്നിയലും സ്ഥിതിയെഞാൻ
സാധകൻതനിയ്ക്കുഴും സ്ഥിതിയെച്ചൊല്ലാമിനി
എപ്പോഴപ്പോളവൻ സമാധ്യഭ്യാസതൽപ്പരനാ-
മപ്പപ്പോഠം ദൃഢമായ വിസ്മൃതി ഭവിച്ചീടും
ഇല്ല കിഞ്ചിത്തും b) സമാധ്യഭ്യാസ പാരംഗത-
ന്നില്ലൊരിക്കലും മിത്ഥ്യാജ്ഞാനവാസനാസ്മൃതി

a) ഇതേവരെ മദ്ധ്യമജ്ഞാനികളിൽ സിദ്ധന്മാരെപ്പററി സമാന്യമായിട്ടു ഞാൻ പ്രസ്താവിച്ചുവല്ലോ. ഇനി ഇവരിൽ സിദ്ധനെന്നും സാധകനെന്നും രണ്ടു തരക്കാരുള്ളവരുടെ സ്ഥിതിയെ വേർതിരിച്ചുകാണിക്കുന്നു.

b) സമാധ്യഭ്യാസപാരംഗതൻ സിദ്ധനാകുന്നു.

digitized by www.sreyas.in

കളങ്കവിഹീനനാമവന്നു മിഥ്യാജ്ഞാന
മളവാമില്ലാസുര! c) പ്രയത്നംകൊണ്ടു മാത്രം
ഇല്ലല്ലോ ഭേദമേതുമുത്തമജ്ഞാനി ചെയ്തു-
കൊള്ളുന്ന സമാധിക്കും തദ്വ്യവഹാരത്തിന്നും
പറയാമെന്തുകൊണ്ടെന്നൊരുനേരവുമവൻ
പരമാർത്ഥത്തെ മറന്നിരിക്കുന്നവനല്ലാ
നിത്യവും സമാധിയിൽ തല്പരനായി വാഴും
മദ്ധ്യമവിജ്ഞാനികൾ ചേർന്നീടുമവിസ്മൃതി
മ്ലാനയായ്ഭവിച്ചീടും കുറഞ്ഞൊന്നഹോ മിഥ്യാ-
ജ്ഞാനഭ്രമികളിലെന്നോർത്താലും ദ്വിജമണേ!
വ്യവഹാരത്തിൽ സത്യവാസനയ്ക്കല്പമൂനം
ഭവിക്കുമെന്നാണിതിൻ താല്പര്യം ധരിച്ചാലും
പ്രാരബ്ധം നിമിത്തമോ തന്നിച്ഛകൊണ്ടോ വ്യവ-
ഹാരിയായ്ഭവിക്കുന്നിതുത്തമജ്ഞാനിയെപ്പോൾ
അപ്പോഴുമൊരിക്കലും നിശ്ചയമവിസ്മൃതി-
യല്പവും മ്ലാനയായിബ്ഭവിച്ചീടുകയില്ല

---

c). മദ്ധ്യമജ്ഞാനികളിൽ സിദ്ധന്മാരായവരും ഉത്തമജ്ഞാനികളും വ്യവഹരിക്കുന്നതു് സ്വയപ്രയത്നത്താൽ മിഥ്യാജ്ഞാനം ഉണ്ടാക്കിയിട്ടുതന്നെയാണു്. ആത്മവിസ്മൃതി ഇരുകൂട്ടർക്കും ഒരു സമയത്തും സംഭവിക്കാറുമില്ല. ഇവർതമ്മിലുള്ള വ്യത്യാസമാകട്ടെ മുൻവിവരിച്ചിട്ടുള്ളതിപ്രകാരമാണു് വ്യവഹാരദശയിൽ സിദ്ധനായ മദ്ധ്യമജ്ഞാനിയുടെ ആത്മാവിസ്മരണം സങ്കല്പാത്മകമായ ചിത്തവൃത്തിയുടെ നിരോധത്താൽ ഉണ്ടാകുന്നതാണു്. ഉത്തമജ്ഞാനിയുടെ ആത്മവിസ്മൃതിയാകട്ടെ ചിത്തനിരോധംകൂടാതുള്ള കേവലമായ ആത്മവിചാരംകൊണ്ടുതന്നെ നിലനിൽക്കുന്നതാണു് ഇതാണു് ഇവർക്കു തമ്മിൽ ഭേദം അങ്ങിനെയാകുമ്പോൾ മദ്ധ്യമജ്ഞാനിയുടെ വ്യവഹാരദശയിൽ സങ്കല്പനിരോധത്താലുണ്ടാകുന്ന ആത്മസ്മരണവും സ്വയത്നത്താലുണ്ടാക്കിത്തീർക്കുന്ന മിഥ്യാജ്ഞാനവും ചേർന്നിരിക്കും. ഉത്തമജ്ഞാനിയുടെ വ്യവഹാരദശയിൽ സഹജമായിത്തീർന്നിട്ടുള്ള ആത്മസ്മരണവും യത്നത്താലുണ്ടാക്കിത്തീർക്കുന്ന മിഥ്യാജ്ഞാനവുമാണു് ഉണ്ടായിരിക്കുകയെന്നു് അറിയേണ്ടതാണു്.

digitized by www.sreyas.in

വാസ്തവം വിചാരിച്ചാൽ കർമ്മമേയില്ല മദ്ധ്യ-
മോത്തമജ്ഞാനികൾക്കു, പൂർണ്ണന്മാരവരഹോ!
സംവിദാത്മാതിരിക്തമായിട്ടു യാതൊന്നും താ-
നായവരന്തണേന്ദ്ര! കാണുന്നില്ലൊരിക്കലും
ദ്വൈതമൊക്കെയും ഭസ്മീകൃതമച്ചിദഗ്നിയാൽ
ഭൂദേവ! കർമ്മശേഷമെങ്ങിനെയുണ്ടാകുന്നു?
കരുതീടുക ഭവാനതുകൊണ്ടവർക്കു
ചെറുതും പരിശേഷിച്ചീടുകയില്ല കർമ്മം
ആയവർക്കിയന്നീടും പ്രാരബ്ധഫലകാര്യ-
മായുള്ള ഹർഷവിഷാദാദിയായതു സർവ്വം
ഐന്ദ്രജാലികൻ മന്നിൽക്കാണിക്കുമിന്ദ്രജാല-
മെന്നപോലന്യന്മാരാൽ കാണപ്പെടുന്നതത്രേ
പറയാം രഹസ്യമായുള്ളതു ചുരുക്കി ഞാൻ
ധരണീദേവോത്തമ! കേട്ടുകൊള്ളുക ഭവാൻ
ശിവനും ജ്ഞാനികൾക്കുമിയലും ദൃഷ്ടിക്കില്ല
ലവലേശവും ഭേദമെന്നോർക്ക വിദ്വന്മണേ!
ശുദ്ധജ്ഞാനാത്മകാത്മമാത്രരൂപയാണായ
തിത്തിരിപോലും ശങ്കതോന്നേണ്ട സത്യം സത്യം
ആകയാൽക്കർമ്മം മദ്ധ്യമോത്തമജ്ഞാനികൾക്കു-
ണ്ടാകയില്ലല്പംപോലും പണ്ഡിതശിഖാമണേ!
വസുധാസംക്രന്ദനനന്ദനനിരൂപിതം
വസുമാനിപ്രകാരം ശ്രവണംചെയ്തു ശേഷം
മതിയിൽ സ്വല്പംപോലും സന്ദേഹമില്ലെന്നായി
നിതരാം വിജ്ഞാനത്താൽ വിശദാശയനായി
രാജനന്ദനമുഖ്യന്മാരാമെല്ലാവരാലും
പൂജിതനായി സ്വൈരം സ്വസ്ഥാനം സമ്പ്രാപിച്ചു
എന്നതിൻശേഷം രാജനന്ദനന്മാരും ഭൃഗു-
നന്ദന! രാമ! സമ്പ്രാപിച്ചിതു നിജപുരം
ഇത്തരം കേട്ടു രാമനാനന്ദം മോദത്തോടു-
മത്രിനന്ദനനോടു പിന്നെയുമപേക്ഷിച്ചു
ഭഗവൻ! ഗുരോ! ഭവന്മുഖനിർഗ്ഗതം സാക്ഷാൽ
സുഖദമീവിജ്ഞാനം ശ്രവണംചെയ്കമൂലം

digitized by www.sreyas.in

അല്പവും സന്ദേഹമില്ലൽപ്പവുമില്ലെന്നുവന്നി-
തിപ്പോളമ്മഹൽ പദമറിഞ്ഞേൻ മഹാത്മാവേ!
സർവ്വാനസ്യൂതശുദ്ധജ്ഞാനമേ സ്വരൂപമായ്
സർവ്വതഃപ്രകാശിച്ചുകൊള്ളുന്നു സാമ്പ്രതം ഞാൻ
കരുണാസിന്ധോ!കൃതകൃത്യനായ്ഭവിച്ചു ഞാ-
നറിയത്തക്കതായിട്ടില്ലിനി യാതൊന്നുമേ
എന്നാലും ഗുരോ! ഭവാനരുളിച്ചെയ്തതെല്ലാ-
മെന്നും ഞാൻ വിസ്മരിക്കാതിരിക്കത്തക്കവണ്ണം
ചുരുക്കിപ്പാരം സാരം മാത്രമായ് വിജ്ഞാനത്തെ-
യൊരിക്കൽക്കൂടിയിപ്പോളാദ്യന്തം ചൊല്ലേണമേ
ഇത്തരമപേക്ഷിച്ചു രാമനെപ്പാർത്തു മോദി-
ച്ചത്രിനന്ദനൻ വീണ്ടുമരുളിച്ചെയ്താനേവം
സുമതേ! ജമദഗ്നിനന്ദന! സർവ്വസാര-
തമമായുള്ള തോതാമിനിയും കേട്ടുകൊൾക
പരയായ് പരിപൂർണ്ണാഹന്താരൂപിണിയായി-
പ്പരമേശാനിയായിട്ടുള്ളോരച്ചിതിതന്നെ
സ്വാതന്ത്ര്യാഭിധമായാശക്തിമാഹാത്മ്യത്തിനാ-
ലാദർശത്തിങ്കൽ പ്രതിബിംബമെന്നതുപോലെ
നാനാവിധത്തിലുള്ള ലോകത്തെത്തോന്നിക്കുന്നു
താനെന്നുമൊരേവിധമായിട്ടും വിളങ്ങുന്നു
ചെവിതന്നയി രാമ! കേട്ടുകൊണ്ടാലും ജഗ-
ദവഭാസനക്രമം പറയാം വഴിപോലെ
പൂർണ്ണാഹംഭാവത്തിനാൽ നിർഭരയായുള്ളവൾ
പൂർണ്ണയാപ്പരയായിട്ടുള്ളോരച്ചികിയഹോ
സ്വാതന്ത്ര്യമാകുന്നോരു മായാശക്തിയാൽ രണ്ടു-
മാതിരിയായി സ്വാത്മരൂപത്തെ വിളങ്ങിച്ചു
എന്നതിലേകാംശത്തിൽ പൂർണ്ണമല്ലാത്തതാം ഞാ-
നെന്നുള്ള ഭാവമാഭാസിതമാകുന്നിതെപ്പോൾ
തദഹംഭാവത്തിങ്കൽനി,ന്നപ്പോൾ മറ്റേഭാഗം
മതിമൻ! വിനിർഗ്ഗതമായിട്ടു ഭവിക്കുന്നു
ഇത്ഥമീയഹംഭാവത്തിങ്കൽനിന്നകന്നതായ്
വർത്തിക്കുന്നതു യാതൊരംശമാകുന്നു രാമ!

digitized by www.sreyas.in

അതുതാൻ ബാഹ്യമായിബ്ഭവിക്കുന്നതു നൂന-
മതിനെപ്പണ്ഡിതന്മാരവ്യക്തമെന്നും ചൊല്ലും
അംശദ്വയാദിബാഹ്യപര്യന്തവികല്പാവ-
ഭാസമേതുമേ പൂർണ്ണചിദ്ദൃഷ്ടിക്കില്ലോർക്കേണം
ആയതൊക്കയും പരിച്ഛിന്നാഹംഭാവാക്രാന്ത-
യായുള്ള ചിദംശദൃഷ്ടിക്കു മാത്രമേയുള്ളൂ
ഇത്തരമപൂർണ്ണാഹംഭാവസംയുതമായി
വർത്തിക്കും ചിദംശംതാനാകുന്നു സദാശിവൻ
ഭിന്നമാകുന്ന തന്നിൽനിന്നായവ്യക്തഭാവ-
മെന്നേവം സദാശിവൻ കാണുന്നുണ്ടെന്നാകിലും
ചെറുതും ഭേദംകൂടാതിതുഞാനാണെന്നന-
വരതമഭിമാനപരനായ്ഭവിച്ചിതു
വിവിധമായ ലോകം സൃഷ്ടിപ്പാൻ പിന്നെസ്സദാ-
ശിവനാസ്വാഹംഭാവരൂപമാം സ്വാതന്ത്ര്യത്താൽ
അവ്യക്തരൂപമാകുമാത്മദേഹത്തെദ്ദർശി-
ച്ചവ്യക്തരൂപനായ് ഞാൻ വാഴുന്നേനെന്നിങ്ങിനെ
എപ്പോഴാം താനഭിമാനപരനായ് ഭവിക്കുന്നി-
തപ്പോളസ്സദാശിവനീശ്വരനായിത്തീർന്നു
'ഞാനി'തെന്നേവം ചിൽപ്രാധാന്യേന ചേരുമഭി
മാനം ഹേതുവായ്സദാശിവനായ് ഭവിക്കുന്നു
'ഇതുഞാ'നെന്നീവണ്ണമവ്യക്തപ്രാധാന്യാനു-
സന്ധാനപരനായിട്ടീശ്വരനാകുന്നിതു
അവ്യക്തം ഞാനെന്നഭിമാനത്താലാവിഷ്ടനാ-
മീശ്വരൻതന്നെ മൂന്നുമൂർത്തികളായിത്തീർന്നു
രുദ്രനും വൈകുണ്ഠനും ധാതാവും രാമ! മൂന്നു
മൂർത്തികളെന്നീവണ്ണം പറയപ്പെടുന്നിതു
അന്തമില്ലാത്ത ബ്രഹ്മാണ്ഡങ്ങളെസ്സൃഷ്ടിക്കുന്നു
സന്തതം രക്ഷിക്കുന്നു സംഹരിക്കുന്നിതവർ
ബ്രഹ്മാണ്ഡ സമൂഹത്തെസ്സൃഷ്ടിക്കുന്നവരായി-
ബ്രഹ്മാക്കന്മാരുണ്ടല്ലോ പലരും പലവിധം
സ്ഥിതികർത്താക്കന്മാരാം ഗരുഡധ്വജന്മാരും
സ്ഥിതിചെയ്യുന്നു തഥാ പലരും ഭൂദേവ!

digitized by www.sreyas.in

ഏറിയ രുദ്രന്മാരും സംഹാരപരായണ-
ന്മാരായിട്ടുണ്ടീവിധമാകുന്ന ജഗദ്വിധി
കരുതീടേണമീമട്ടാകിലും ജഗത്തതാം
പരയാം ചിതിയിൽനിന്നവ്യതിരിക്തംതന്നെ
കണ്ണാടിതന്നിൽ പ്രതിബിംബമെന്നതുപോലാ-
ണൊന്നുമുണ്ടായിട്ടില്ലകേവലം ഭാസിക്കുന്നു
സർവ്വദാ പരാചിതി ഭാർഗ്ഗവ! പ്രപൂർണ്ണാഹം-
ഭാവരൂപയായ്ത്തന്നെസ്ഥിതയാണെന്നാകിലും
പരിചോടനവധി പരിച്ഛിന്നാഹംഭാവ-
പരിബൃംഹിതയായും വിളങ്ങിക്കൊള്ളുന്നിതു
അഖിലകളേബരവ്യാപ്താഹംഭാവവാനായ്
ഭൃഗുനന്ദന! വർത്തിക്കുന്നു നീയെന്നാകിലും
വെവ്വേറെയായ നേത്രാദ്യഹംഭാവങ്ങൾമൂല-
മെവ്വണ്ണം തത്തൽക്രിയാപരനായ് ഭവിക്കുന്നു
ചിന്തിക്കുകവ്വണ്ണം താൻ പരയാം സംവിൽ,പൂർണ്ണാ-
ഹന്തയെസ്സമാശ്രയിച്ചുള്ളവളാണെങ്കിലും
ആസദാശിവൻ മുതൽ സ്തംബാന്തമപൂർണ്ണാഹ-
ന്താശ്രയയായുമവഭാസിക്കുന്നിതു രാമ!
പരമാർത്ഥത്തിലില്ല മററു യാതൊന്നുമേവം
പരമയായീടുമച്ചിതിതാൻ ഭാസിക്കുന്നു
ദേഹാഹംഭാവരൂപൻ നീ രൂപരസാദികം
ഗ്രഹിപ്പാൻ സമർത്ഥനായ്ഭവിക്കുന്നില്ലാ, സ്വതേ;
ഇന്ദ്രിയതാദാത്മ്യത്തെ പ്രാപിച്ചു രൂപം രസ-
മെന്നാദിയായയതൊക്കെസ്സതതം ഗ്രഹിക്കുന്നു
ഈവിധം സർവ്വഭേദമയനസ്സദാശിവൻ
ദേവൻ ബ്രഹ്മാദിസ്തംബപര്യന്തമെല്ലാററിലും
അന്തസ്താദാത്മ്യമാർന്നു സർവ്വവുമറിയുന്നു
സന്തതം സ്വതേ ചെയ്തുകൊള്ളുന്നു സകലവും
ഭാർഗ്ഗവ! തവ നിർവ്വികല്പമാകിയ രൂപ-
മോക്കുക ദേഹേന്ദ്രിയാദ്യഖിലാശ്രയമല്ലോ
എന്നാലുമല്പംപോലും യാതൊന്നുമറിയുന്നി-
ല്ലൊന്നുമേ ചെയ്യുന്നതുമില്ലൊരു സമയത്തും

ഈ വിധംതന്നെയാണു സർവ്വലോകാശ്രയയായ്
മേവുന്ന സംവിത്തായ പരയും ഭൃഗുദ്വഹ!
അറിയുന്നതേയില്ല ഭേദലേശത്തെപ്പോലു-
മൊരുകാലത്തുമെന്നും പ്രവർത്തിപ്പതുമില്ല
ചെറുതും സന്ദേഹമില്ലിക്കാണും ജഗത്തെല്ലാം
പരയാം ചിതിയിൽത്താനവഭാസിക്കുന്നിതു
ദർപ്പണപ്രതിബിംബമെന്നതു പോലെജ്ജഗ-
ത്തുത്ഭവിച്ചിതു ജാമദഗ്ന്യ! സ്വസ്വാതന്ത്ര്യത്താൽ
കരുതീടുക ജഗദ്ഭാസനം മുഴുവനും
പരയാം സംവിത്തുതന്നവഭാസനം തന്നെ
സന്മതേ! മനതാരിലോർക്ക നീ രാമ! പ്രതി-
ബിംബാവഭാസനമദ്ദർപ്പണാഭാസമല്ലോ
അത്രനീ, മററുള്ളവർ, ഞാ,നെന്നിങ്ങിനെയുള്ള
ദ്രഷ്ടാക്കളായീടുന്ന ദൃക്കുകളഖിലവും
ദൃശ്യാസമ്മേളനത്തിൽ ശുദ്ധയാം ചിതിതന്നെ
വിശ്വസിക്കുക വേറെ യാതൊന്നുമില്ല രാമ!
വെളികെഗ്ഘടപടപ്രഭൃതിപ്രതിബിംബ-
നിരയാൽ പരിച്ഛിന്നമാകിയ ദർപ്പണാംശം
എങ്ങിനെ ഘടാദികളായീടുന്നവയുടെ
സംഗമം കുറഞ്ഞൊന്നെന്നാകിലുമില്ലാതായാൽ
ശുദ്ധദർപ്പണമാത്രമാകുന്നു, പ്രതിബിംബം
വ്യത്യാസത്തിന്നു ഹേതുവായിട്ടു ഭവിക്കുന്നു
ഹേ സൂക്ഷ്മബുദ്ധേ! തഥാ വികല്പോത്ഭൂതദൃശ്യാ-
ഭാസമൊക്കെയുമകന്നീടുന്ന സമയത്തിൽ
പരമാസംവിദദ്വിതീയരൂപിണീ ദേവി
പരിശേഷിച്ചുകൊണ്ടീടുന്നതെന്നറിക നീ
ഭൃഗുനന്ദന! ദുഃഖലേശവുമില്ലാത്തയാ-
ലഖണ്ഡാനന്ദരൂപതന്നെയപ്പരാ ചിതി
നിർവ്വാദം സർവ്വാനന്ദനിബിഡാകാരയല്ലോ
സർവ്വദാ രാമ! സർവ്വാഭീപ്സിതയാകമൂലം;
എല്ലാവരാലുമഭീപ്സിതമായതുകൊണ്ടു
കില്ലില്ല തെല്ലും സുഖമാത്മസ്വരൂപം തന്നെ.

digitized by www.sreyas.in

ദേഹാദിപ്രിയമാത്മാനന്ദത്തിന്നായിട്ടുതാൻ
ദേഹികൾക്കെന്നുള്ളതു ചിന്തിച്ചാലറിഞ്ഞീടാം

ദേഹികൾ പരലോകസൌഖ്യത്തിൽക്കൊതിമൂല-
മാഹാരാദികളൊക്കെക്കൈവെടിയുന്നുവല്ലോ

ആഗമങ്ങളിലെല്ലാമാത്മാനന്ദത്തിൻലേശ-
മാകുന്നു നൂനം വിഷയാനന്ദമെന്നോതുന്നു

പാരിച്ച ഭാരം പരിത്യജിക്കും സമയത്തും
നേരിട്ട വിപത്തൊക്കപ്പെട്ടെന്നു നീങ്ങുമ്പോഴും

പുരുഷൻ സുഷുപ്തിസ്ഥനായീടും സമയത്തും
നേരായി സ്വരൂപഭൂതാനന്ദം വിളങ്ങുന്നു

നൂനം ചിത്തുതാൻ സർവ്വസ്പൃഹണീയത്വം മൂല-
മാനന്ദമെന്നീവണ്ണം പറയപ്പെടുന്നിതു

ചെറുതും സ്വാത്മഭൂതമാകിയ മഹാസുഖ-
മറിയുന്നതേയില്ല മൂഢന്മാരൊരിക്കലും

സ്വസ്വരൂപത്തിൽനിന്നു വിഭിന്നമാണിതെന്നു
വിശ്വസിക്കുന്നു ഹന്ത! വ്യഞ്ജകവിഭേദത്താൽ

ദർപ്പണം പ്രതിബിംബഗ്രഹണസമർത്ഥമെ-
ന്നുൾപ്പൂവിൽ നന്നായ്ബോധമുണ്ടാകുന്നതു വരെ

പ്രതിബിംബാത്മകങ്ങളായ ഭാവങ്ങളെല്ലാം
മതിമൻ! തത്ഭിന്നങ്ങൾതന്നെയാണെന്നേ തോന്നൂ

കണ്ണാടിയാണിതെന്നും പ്രതിബിംബങ്ങളാണി-
തെന്നുമുള്ളൊരു ബോധമുണ്ടായിവന്നാൽപ്പിന്നെ

മുന്നം കണ്ടതുപോലെക്കണ്ടാലും പ്രതിബിംബം
കണ്ണാടിതന്നിൽനിന്നു ഭിന്നമായ്ത്തോന്നില്ലേതും

പ്രതിബിംബങ്ങളൊക്കെക്കണ്ണാടിയാണെന്നാകും
നിതരാം ശുദ്ധമാണെന്നറിയും കണ്ണാടിയെ;

ഈവിധംതന്നെ തത്വജ്ഞാനിയായ് ഭവിച്ചവ-
ന്നീവിശ്വമിപ്രകാരം ഭാസിക്കുന്നുണ്ടെങ്കിലും

സന്ദേഹമില്ല സ്വാത്മമാത്രമാമഖിലവും
തന്നിൽനിന്നന്യമായിട്ടൊന്നും ഭാസിക്കയില്ല

digitized by www.sreyas.in

മണ്ണിലെവ്വണ്ണം ഘടം മുതലായുള്ളതെല്ലാം
പൊന്നിലെവ്വണ്ണമംഗദാദിഭൂഷകളെല്ലാം

ശൈലത്തിൽ പ്രതിമകളെവ്വണ്ണമപ്രകാര-
മീലോകമേവം ഭാസിക്കുന്നിതു ചിദാത്മാവിൽ;

ഇല്ലവേയില്ല ലോകമെന്നുള്ള ദൃഷ്ടി പൂർണ്ണ-
യല്ലെന്നു ധരിക്കേണമുള്ളിൽ നീ ഭൃഗുദ്വഹ!

തീർച്ചയാകുന്നു, ജഗത്തില്ലെന്ന വിപരീത-
നിശ്ചയം സപ്രമാണത്വേന സിദ്ധിക്കയില്ലാ

ബോധിക്കു,കസ്തിനാസ്തീയെന്നുള്ള പക്ഷദ്വയ-
സാധകനാകും ചിദാത്മാവുതൻ സ്വരൂപേണ

ജഗദ്ദൃഷ്ടിയെയൊക്ക നീക്കിയെന്നാലും വീണ്ടും
ഭൃഗുനന്ദന! സ്പഷ്ടമായിട്ടു വിളങ്ങുന്നു

ഇല്ലെന്നിങ്ങിനെയുള്ള ശാപമന്ത്രത്താൽ ജഗ-
ത്തെല്ലാമെങ്ങിനെ ലയിച്ചീടുന്നു സർവ്വാത്മനാ?

ആദർശത്തിങ്കൽക്കാണും നഗരം മുഴുവനു-
മാദർശസ്വഭാവത്താലുള്ളതാണതു പോലെ

ലോകമൊക്കയും ജമദഗ്നിനന്ദന! ചിദാ-
ത്മൈകസ്വരൂപം സത്യമെന്നോതപ്പെടുന്നിതു

ഇല്ലിക്കാണുന്ന ലോകം യാതൊന്നുമെന്നുള്ളതു
കില്ലില്ലസങ്കോചാവഭാസമാകുന്നു രാമ!

നിർണ്ണയമതു ദൂരെസ്സന്ത്യജിക്കേണ്ടതത്രേ
പൂർണ്ണവിജ്ഞാനം ധരിച്ചാലും നീയിതുതന്നെ

ആദർശം നഗരത്വമാർന്നതെവ്വണ്ണമതേ-
മാതിരി ദൃക്കുതാൻ സ്വസ്വാതന്ത്ര്യശക്തിമൂലം

ദൃശ്യത്വം സമ്പ്രാപിച്ചു; ദൃക്കിൽനിന്നന്യമായി-
ദൃശ്യമില്ലിതുതന്നെ സർവ്വശാസ്ത്രാർത്ഥസാരം

സാധോ! കേളില്ല ബന്ധം മോക്ഷമെന്നുള്ളതില്ല
സാധകൻ സാധനമെന്നീവകയൊന്നുമില്ല

ഹൃദ്യനാരതമോർക്ക സംശോഭിക്കുന്നിതഖ-
ണ്ഡാദ്വയചിച്ഛക്തിയായുള്ളോരത്രിപുരതാൻ

digitized by www.sreyas.in

അവിദ്യാസ്വരൂപിണീ ബന്ധസാധനമവ,-
ളവളാകുന്ന മോക്ഷസാധനമായ വിദ്യാ
ചെററും സംശയമില്ല വിജ്ഞേയമിതേയുള്ളു
മറെറാന്നുമറിയുവാനില്ലിനി ബ്ഭൃഗുദ്വഹ!
വിജ്ഞാനക്രമമാദ്യം തൊട്ടുഞാനിപ്രകാരം
പ്രാജ്ഞനായിരിക്കുന്ന നിന്നോടു ചൊന്നേൻ രാമ!
അവനീതലത്തിലാരിതിനെയറിഞ്ഞവ-
നവനില്ലൊരിക്കലുമാതങ്കമൊന്നുകൊണ്ടും

ഹാരിതായനൻ:-

ആമഹാൻ ദത്താത്രേയനീവണ്ണമരുൾചെയ്തു
രാമനുത്തമനാത്മാരാമനായ് വിളങ്ങിനാൻ
അല്ലയോ സുരമുനേ! യുക്ത്യുപലബ്ധിയുക്തം
നല്ലൊരിജ്ഞാനഖണ്ഡം കേൾക്കുവാനിടവന്നാൽ
മാനസത്തിങ്കലുള്ള മാലിന്യമൊക്ക നീങ്ങി
ജ്ഞാനിയായ്ഭവിക്കാത്ത മാനുഷനുണ്ടാകുമോ?
യാതൊരുത്തൻെറ മോഹമിതിനെശ്ശ്രവിച്ചിട്ടു-
മേതുംശാന്തിയെ പ്രാപിക്കാതെകണ്ടിരിക്കുന്നു
കല്ലുകൊണ്ടുണ്ടാക്കിയ കോലമാണവനെന്നേ
ചൊല്ലാവൂ ജ്ഞാനമവന്നെങ്ങിനെയുണ്ടാകുന്നു
നൂനമിജ്ഞാനഖണ്ഡമൊരിക്കൽക്കേട്ടാൽമതി,
ജ്ഞാനമുത്ഭവിച്ചീടും നിർമ്മലധീകൾക്കെല്ലാം
മന്ദധീകൾക്കു രണ്ടോ മൂന്നോ പ്രാവശ്യം കേട്ടാൽ
സന്ദേഹം കൂടാതെകണ്ടുണ്ടാകുമാത്മബോധം
താൽപ്പര്യം ഗ്രഹിക്കാതെവെറുതേകേട്ടാൽപ്പാപ-
മെപ്പേരും നിസ്സംശയം നീക്കുമിജ്ഞാനഖണ്ഡം
ശരിയായ്പ്പൊരുളറിഞ്ഞിതിനെശ്ശ്രവിച്ചു സൽ-
പ്പൂരുഷൻ ജീവന്മുക്തപദമാർന്നീടും ദൃഢം
എഴുതീടുകിലിതു ദൃഷ്ടിദോഷത്തെ നീക്കു-
മഴകിൽ ചിത്തശ്ശുദ്ധിയുണ്ടാക്കും പൂജിക്കുകിൽ
നിത്യവുമിതു പരിശീലനംചെയ്തീടുകിൽ
സത്വരം നീങ്ങും കർമ്മവാസന മുഴുവനും

digitized by www.sreyas.in

പ്രതിബിംബങ്ങൾക്കെല്ലാം കണ്ണാടിപോലെപ്പര-
ചിതിതൻരൂപം വിളങ്ങുന്നസർവ്വാത്മഭൃതം
ആദർശമാത്രം പ്രതിബിംബങ്ങളെല്ലാമതേ-
മാതിരിചിതിമാത്രമാകുന്ന ചേതൃമെല്ലാം
ഇത്തരമോർത്തറിഞ്ഞു സർവ്വാത്മഭൃതയാമ-
ച്ചിത്തുതാൻ ഞാനെന്നേവം പ്രത്യഭിജ്ഞാതമായാൽ
നിർവ്വാദം പ്രാപിച്ചീടും നിർവ്വാണമല്ലെന്നാകിൽ
സർവ്വദാ സംസാരത്തിൽബ്ബദ്ധനായ്വർത്തിച്ചീടും
യാതൊരു പരാചിതി a) യീവണ്ണം വിളങ്ങുന്നി-
താദേവിതന്നെ സർവ്വസാക്ഷിണി ത്രിപുരാ,[ഹ്രീം.

**ഇതി ശ്രീമദിതിഹാസോത്തമേ ത്രിപുരാരഹസ്യേ ദ്വാദശ സാഹസ്ര്യാം സംഹിതായാം ജ്ഞാനഖണ്ഡേ ദ്വാവിംശോദ്ധ്യായഃ**

സംപൂർണ്ണം

ഓം ഹ്രീം

---

a) ഈവണ്ണം—പ്രത്യഭിജ്ഞാനപൂർവ്വം ആത്മസ്വരൂപത്തെ അറിയുന്നവർക്ക് മുക്തിരൂപിണിയായും അറിയാതിരിക്കുന്നവർക്ക് ബന്ധസ്വരൂപിണിയായുമെന്നർത്ഥം.

---

''അഗ്രജാജ്ഞാഗൌരവത്താ-
ലിഞ്ഞാൻ നാരായണാഭിധൻ
അജ്ഞ,നെന്നാലു മീവണ്ണ-
മെഴുതിച്ചേർത്തു ടിപ്പണം''.



digitized by www.sreyas.in

# ശുദ്ധിപത്രം

| പേജ് | താഴെ നിന്നു് | വരി | |
|---|---|---|---|
| 28 | മുകളിലേയ്ക്കു് | 4 | ണു് [എന്നു്]പര |
| 30 | മുകള ൽനിന്നു് | 8 | പുര (മ)ർദ്ദനേ |
| 36 | ,, | 20 | കാലത്തി(ൽ) |
| ,, | ,, | 28 | കാല[ത്തിൽ] |
| 40 | ,, | 5 | പി (ന്നെ) |
| 41 | ,, | 15 | വദ്രൂപിണി |
| ,, | ,, | 25 | ക്കി (ല്ലി) ല്ല |
| 44 | ,, | 2 | (കാ) ലത്തോളം |
| ,, | ,, | 15 | നി(തരാം) |
| ,, | ,, | 22 | പർവ്വ (തം) |
| 45 | ,, | 29 | മ(ട)യിൽ |
| 51 | ,, | 28 | സിദ്ധി(ച്ചി)ത്തു |
| 55 | ,, | 2 | ഗമി(ച്ചി)ത്തു |
| ,, | ,, | 26 | ത്തി(ന്നൊരം)ഹേമ |
| 62 | ,, | 13 | പാ(ര)മാസക്ത |
| 65 | ,, | 4 | (ധരാ)ധര |
| 78 | അടിക്കുറിപ്പു് | 1 | (ത)ൽപര |
| 90 | മുകളിൽനിന്നു് | 10 | യുക്ത (യാ)യി |
| 92 | ,, | 19 | കൈ(ക്കൊ)ണ്ടു |
| 98 | അടിക്കുറിപ്പു് | — | വാ(സ്ത)വ |
| 104 | ,, | — | സ്വാം(ശമാ)യി |
| ,, | ,, | 5 | ന്നോ(സ) ദാസീ |
| ,, | ,, | 6 | സൃഷ്ടി [ക്ക]മുൻപു് |
| 110 | മുകളിൽനിന്നു് | 25 | (ജൈന)നെ |
| 111 | അവസാനവരി | | സന്ത്യജിച്ചിട്ടു് |
| 115 | താഴെനിന്നു് | 8 | വർ(ത്മാ)വിൽ |
| 125 | ,, | 2 | ചേ(ഷ്ട)യില്ല |
| ,, | അവസാനവരി | | സ[ഞ്ചാ]ര |
| 131 | മുകളിൽനിന്നു് | 8 | പ[രിച്ഛേ]ദ |
| 135 | ,, | 2 | മേ[ൽ] |
| ,, | ,, | 8 | പാ[ഠം] വ്യവ |

digitized by www.sreyas.in

| | | | |
|---|---|---|---|
| 140 | ,, | 4 | ജീവ[ന്മു]ക്ത |
| 141 | ,, | 9 | (പ്രാ)ക് സം |
| 143 | ,, | 9 | [ദ്ദ ]ശ്യ |
| 144 | ,, | 4 | വരു(ന്നി)ത്ത |
| 144 | അടിക്കുറിപ്പ് | 15 | ദായാ(തി)രിക്ത |
| 144 | 2-ാം വരിയിൽ ൨ എന്നടയാളം ചെയ്തിരിക്കുന്ന ഭാഗത്തിന്റെ അർത്ഥം 143-ാം പേജിൽ കൊടുത്തിട്ടുണ്ട്. | | |
| 145 | മുകളിൽനിന്ന് | 3 | നല്പത്തി |
| 145 | അടിക്കുറിപ്പ് | 10 | പ[ന്യ]സിച്ചത്ത് |
| 146 | ,, | 20 | കാണാ[ദ]സിദ്ധാന്ത |
| ,, | ,, | 29 | അജാംഗള[സ്ത]നം |
| 147 | മുകളിൽനിന്ന് | 6 | [യെ]ന്നും] |
| 149 | അടിക്കുറിപ്പ് | 4 | ഷ[ഷ്ഠാ ഫ്രം] ശ |
| 151 | ,, | 4 | ഭാവത്വാ [ഭാ]വത്വ |
| 153 | ,, | 15 | ആ (യു)ധങ്ങളും |
| 160 | മുകളിൽനിന്ന് | 12 | [താ]ൻ |
| 162 | ,, | 2 | [ഖ്യ] തൊരിക്കലും |
| 163 | ,, | 13 | ചി[ന്നാധനി]ശ |
| ,, | ,, | 22 | ദ്ദ(ശ്യ)മെപ്പൊഴും |
| 170 | ,, | 3 | വാ[ഞ്ഛ ]ാ |
| ,, | ,, | 13 | പ്രി[യം] |
| 177 | ,, | 12 | പുത്രനാൽ |
| ,, | ,, | 26 | നിർ(വ്യഥം) |
| 187 | ,, | 1 | ഭാസിക്കു(ന്നി) |
| 189 | ,, | 11 | പൃ(ഥി) |
| 195 | ,, | 7 | നൈ(ർ ഋ)ത |
| 196 | ,, | 16 | (സ്വ) ഭാവ |
| 198 | ,, | 7 | മനസ്സി(ൻ) |
| 201 | അടിക്കുറിപ്പ് | | വിശ്വ (ഭേ)നം |
| 203 | മുകളിൽനിന്ന് | 2 | ദ (ർശത്തി) ന |
| 204 | ,, | 5 | മ (ഹം) ഭാവ |
| ,, | അടിക്കുറിപ്പ് | 4 | സൃഷ്ടിക്കുന്നേ(ചി)ത്ര |

digitized by www.sreyas.in

| | | | |
|---|---|---|---|
| 206 | മുകളിൽനിന്നും | 6 | മാ (ണ) ത്ര |
| ,, | അടിക്കുറിപ്പ് | 1 | അഞ്ചുത(ത്വ) |
| ,, | ,, | 2 | ങ്ങളി(ൽ)ചിത്തിന |
| 210 | മുകളിൽനിന്നും | 13 | ച ന്മാത്രാന (സ]ന്ധാന |
| 213 | ,, | 25 | ക്ഷു (ട്ട)തെ |
| 217 | ,, | 17 | പ്രകാ (ര)മാ |
| 218 | ,, | 28 | ബിംബത്തി(ൻ) |
| 220 | ,, | 4 | ചൊ(ല്ലു)വാനാ(ള) ല്ലിപ്പോൾ |
| 224 | ,, | 2 | കഥാമൃ(തം) |
| 229 | ,, | 26 | സ്ഥിതാദർശം |
| 231 | ,, | 12 | പ്രധാ(ന)സാധനം |
| 232 | ,, | 15 | ക(ജ്ജ)ള |
| 240 | ,, | 14 | തന്ന(ഭ)വമല്ലോ |
| 240 | ,, | 21 | സുഷുപ്ത്യ (വ)സ്ഥ |
| 241 | ,, | 10 | (സു)ഷുപ്തി |
| 246 | ,, | 7 | മൃ(ത)ലായവസ്ഥ |
| 247 | ,, | 13 | (ശാ)സ്ത്രം |
| 251 | ,, | 14 | ട്ടത്ത(മ)മാ |
| 257 | മുകളിൽനിന്നും | 1 | വിഹീനരാ(യ്) |
| ,, | ,, | 24 | ജ്ഞ ഗു (ദ്ധ) |
| ,, | ,, | 32 | (നാനന്ദ്ര)പ |
| 258 | ,, | 14 | (സ്വ)പ്ന |
| 266 | ,, | 1 | സ്വാ (പ്ന ഭാ)വ ങ്ങളെല്ലാം |
| 271 | ,, | 24 | കാണുന്നി(ല്ല)ത്ഥ ക്രിയ |
| 276 | ,, | 25 | യോഗീന്ദ്രന്മാ (രുമൈ)ന്ദ്ര |
| 277 | ,, | 22 | പരിച്ഛേദ |
| 278 | ,, | 14 | (നാ)ദാ ത്മ്യേന |
| 279 | ,, | 1 | അ(ത്യ)ന്ത |
| 281 | ,, | 13 | പ്രകാശ(മാ)വൃതി |
| 282 | ,, | 29 | സ്വാ (ത്മാ) ദർശ |
| 283 | ,, | 14 | മാ(ത്ര)മാകു |

digitized by www.sreyas.in

| | | | |
|---|---|---|---|
| 286 | അടിക്കുറിപ്പ് | 4 | അംഗീകരിക്കുന്നതായം [ൽ] |
| 293 | മുകളിൽനിന്നു് | 8 | ദ്ദർ (ജ്ഞ)യ |
| ,, | ,, | 24 | മപ്പാ(ഴാം) |
| 298 | ,, | 12 | താര(ത)മ്യ |
| 309 | ,, | 11 | (ചി)ന്മയേ |
| ,, | ,, | 27 | ശ്രു(ദ്ധ്യ,ർത്ഥ |
| ,, | ,, | 29 | ശ്രു(ദ്ധ്യ)ത്ഥം |
| 314 | ,, | 32 | ചിത്ത(ത്തിന്നി)യന്നിട്ടം |
| 316 | ,, | 27 | മാ(മ)കീന |
| 317 | ,, | 18 | ഭേ(ദ)മെന്നിവ |
| 319 | അടിക്കുറിപ്പു് | 1 | ആത്മാ(നാ)ത്മവിവേകം |
| 323 | മുകളിൽനിന്നു് | 29 | ത(ത്രു)ചിന്തിക്കി |
| 325 | ,, | 24 | പ(രാ)മർശം |
| 328 | ,, | 27 | (വി)മർശന |
| 337 | ,, | 7 | കൊള്ള(ന്ന)തിന്നിവ |
| ,, | ,, | 26 | ഭാഗ്ഗ(വ) |
| 342 | ,, | 15 | ഭ്രാതാവിനെക്കൊ[ന്നു) |
| 347 | ,, | 3 | ധ(നം) |
| 349 | ,, | 7 | ന്യാ(യം) |
| 354 | ,, | 1 | സിദ്ധാ(ന്ത)നം |
| 355 | ,, | 10 | ഹ(ത)മാകയാൽ |
| 359 | അടിക്കുറിപ്പു് | 2 | സ്വ(പ്രയത്ന)ത്താൽ |
| 359 | അടിക്കുറിപ്പു് | 6 | ആ(ത്മവി)സ്മരണം |
| 361 | മുകളിൽനിന്നു് | 24 | ച്ചി(തി) |
| 363 | ,, | 21 | ദേ(ഹോ)ഹം |
| 364 | ,, | 2 | ഭൃഗൂദ്വഹ |



digitized by www.sreyas.in

# ശ്രീ ത്രിപുരാരഹസ്യം

## വിവർത്തനം

വരവൂർ ശാമുമേനോൻ

വേദോപനിഷത്തുക്കൾ, പുരാണേതിഹാസങ്ങൾ, ദർശനങ്ങൾ, ഇവകളിലെല്ലാം കൂടി വ്യാപിച്ചു കിടക്കുന്ന ആദ്ധ്യാത്മിക ശാസ്ത്രതത്ത്വങ്ങൾ അപരിമേയമത്രേ. ആ തത്ത്വങ്ങൾ ഉൾക്കൊള്ളുന്ന ഉത്തമഗ്രന്ഥങ്ങളിൽ സുപ്രധാനമായ ഒരു സ്ഥാനമാണ് ശ്രീത്രിപുരാരഹസ്യത്തിനുള്ളത്.

ദൃക് ദൃശ്യഭേദം ഇല്ലാത്ത, ബന്ധമോക്ഷങ്ങളെന്ന ഭാവവ്യത്യാസമില്ലാത്ത, സാധകസാധനാഭേദമില്ലാത്ത അഖണ്ഡാദ്വയചിച്ഛക്തിസ്വരൂപമായ ത്രിപുരാശക്തിതന്നെയാണ് പ്രപഞ്ചകാരണ സ്വരൂപമായ സച്ചിദാനന്ദബ്രഹ്മമെന്ന് അനുഭവിച്ചറിയാൻ കഴിയുന്ന അദ്വൈത ദർശനമാണ് ഇതിലെ പ്രതിപാദ്യം. അദ്വൈതസിദ്ധാന്തത്തെ ഇത്രസ്ഫുടമായും ലളിതമായും സോദാഹരണം വിവരിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ വളരെ വിരളമാണ്. പരമാർത്ഥതത്ത്വനിരൂപണം, ജാഗ്രത്സ്വപ്ന സുഷുപ്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ സത്യാസത്യനിർണ്ണയം, ജീവന്മുക്തവ്യവസ്ഥ ജ്ഞാനസാധനകൾ, സമാധി തുടങ്ങിയ ഉന്നതാദ്ധ്യാത്മിക പാഠങ്ങൾ ദത്താത്രേയ മഹർഷി പരശുരാമന് ഉപദേശിച്ചു കൊടുക്കുന്നു.

കേരളീയരുടെ ഗൃഹങ്ങളിലെല്ലാം തന്നെ അദ്ധ്യാത്മരാമായണം, ശ്രീമദ്ഭാഗവതം, ഭഗവദ്ഗീത തുടങ്ങിയ അമൂല്യഗ്രന്ഥങ്ങളോടൊപ്പം ശ്രീ ത്രിപുരാ രഹസ്യവും സൂക്ഷിച്ചിരിക്കേണ്ടതാണെന്നും ഇതൊരു പ്രാവശ്യമെങ്കിലും പാരായണം ചെയ്യുന്നവർക്ക് ബോധ്യപ്പെടും.

ജ്ഞാനവാസിഷ്ഠം, ദേവീഭാഗവതം, ശ്രുതിഗീത, ശങ്കരവിജയം തുടങ്ങിയ ഉൽകൃഷ്ടങ്ങളായ ആദ്ധ്യാത്മികഗ്രന്ഥങ്ങൾ മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്തിട്ടുള്ള പണ്ഡിതനും കവിയും, പ്രതിഭാസമ്പന്നനും, ആദ്ധ്യാത്മശാസ്ത്രപാരംഗതനും ആണ് കവിതിലകൻ വരവൂർ ശാമുമേനോൻ. ഹൃദ്യമായ ശൈലി, ലാളിത്യം ഇവ ഈ വിവർത്തനത്തിന്റെ പ്രത്യേകതകളാണ്. പ്രധാനതത്വഭാഗങ്ങൾക്ക് ശാസ്ത്രാധിഷ്ഠിതമായ വിവരണം ശ്രീവരവൂർ നാരായണമേനോന്റെ ടിപ്പണിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

വില _50_00

---

ശ്രീവിദ്യാധിരാജാ പബ്ളിക്കേഷൻസ്
ഗീതാഞ്ജലി, പെരുമൺ, കൊല്ലം_691601

digitized by www.sreyas.in